# ആര്യന്മാരുടെ കുടിയേററം

## (കേരളത്തിൽ)

### മൂന്നാംഭാഗം




ഗ്രന്ഥകർത്താ:

കാണിപ്പയ്യൂർ ശങ്കരൻ നമ്പൂതിരിപ്പാട്.

പ്രസാധകന്മാർ:

പഞ്ചാംഗം പുസ്തകശാല. കുന്നംകുളം.

# ആര്യന്മാരുടെ കുടിയേറ്റം

## (കേരളത്തിൽ)

മൂന്നാം ഭാഗം




ഗ്രന്ഥകർത്താ:

കാണിപ്പയ്യൂർ ശങ്കരൻ നമ്പൂതിരിപ്പാട്.

പ്രസാധകന്മാർ:

പഞ്ചാംഗം പുസ്തകശാല, കുന്നംകുളം.

വില: 2ക 25 പൈസ.

(Malayalam)

ആൎയ്യന്മാരുടെ കുടിയേററം കേരളത്തിൽ

മൂന്നാം ഭാഗം.

History by

**Kanippayyur Sankaran Nambudiripad.**

First published: October 1966.

Copies: 500.

Price: **Rs 2-25.**

Printed at:

PANCHAMGAM PRESS, KUNNAMKULAM.

Publishers:

**PANCHAMGAM BOOK-DEPOT, KUNNAMKULAM.**

# അവതാരിക.

—:*:—

ആൎയ്യന്മാരുടെ കുടിയേററത്തിൻെറ മൂന്നാംഭാഗം ഇതാ വായനക്കാരുടെ മുമ്പാകെ അവതരിപ്പിച്ചുകൊള്ളുന്നു. ഇതിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന വിഷയങ്ങൾക്കു റിക്കാർട്ടുകളോ ദൃക്സാക്ഷികളും ഉണ്ടാവില്ലെന്നു എല്ലാവൎക്കുമറിയാം. അതിനാൽ കേട്ടുകേൾവികളേയും അന്വേഷണത്തിൽ നിന്നറിഞ്ഞവയേയും അവിടവിടെയായിക്കാണുന്ന അവശിഷ്ടങ്ങളേയും ശേഖരിച്ചു്, അവയിൽനിന്നു യുക്തിഹീനങ്ങളും അസംഭാവ്യങ്ങളുമായവയെ പരിത്യജിച്ചു്, യുക്തിയുക്തങ്ങളും സംഭാവ്യങ്ങളുമാണെന്നു തോന്നുന്നവയെ മാത്രം അതേ വിധത്തിൽ രേഖപ്പെടുത്തുകയാണു ചെയ്തിട്ടുള്ളതു്; അത്രയല്ലാതെ സാധ്യവുമല്ലല്ലൊ. അതിനാൽ ഇതിൽ തെററുകളുണ്ടാവാം. ഉണ്ടെങ്കിൽ അവയെ ന്യായസഹിതവും യുക്തിയുക്തവുമായ വിധത്തിൽ ചൂണ്ടിക്കാണിച്ചുതരുന്നതു സന്തോഷമാണു്; അതിന്നഭ്യൎത്ഥിക്കയും ചെയ്യുന്നു. കഴകങ്ങളുടെ ഉത്ഭവം മുതൽ കേന്ദ്രഭരണം പെരുമാൾഭരണം എന്നാദിയായി നാടുവാഴിഭരണമടക്കമുള്ള വിഷയങ്ങളാണു് 16 അദ്ധ്യായങ്ങളിലായി ഇതിൽ പറഞ്ഞിട്ടുള്ളതു്. അതിനുപുറമെ വാദവിഷയമായിക്കിടക്കുന്ന കേരളവും ബുദ്ധമതവും, നാഗരാധന കേരളത്തിൽ എന്നീ വിഷയങ്ങളെക്കുറിച്ചും ഇതിൽ പ്രതിപാദിച്ചിട്ടുണ്ടു്. ഈ മൂന്നാം ഭാഗത്തിൽ പ്രതിപാദിച്ചിട്ടുള്ള വിഷയങ്ങൾ ഇത്രയും വിശദമായ രീതിയിൽ മുമ്പു് ആരും എഴുതിയതായറിവില്ല. അതിനാൽ ഇതു് ഇനിയുള്ള തലമുറക്കാൎക്കു് ഉപകാരപ്രദമാവുമെന്നും വിശ്വസിക്കുന്നു.

അയിത്തം, ഉച്ചനീചങ്ങൾ, അവാന്തരവിഭാഗങ്ങൾ, സൃഷ്ടിക്കപ്പെട്ട ജാതികൾ ഈഴവർ മുതലായ വിഷയങ്ങളെയാണു നാലാം ഭാഗത്തിൽ വിവരിക്കുന്നതു്. അതും അടുത്തുതന്നെ പുറത്തുവരുന്നതാകുന്നു.

# ആര്യന്മാരുടെ കുടിയേറ്റം
## (കേരളത്തിൽ)

—:0:—

### മൂന്നാം ഭാഗം



### അദ്ധ്യായം 1

### കഴകത്തിന്റെ ഉത്ഭവം

സ്വയംപര്യാപ്തങ്ങളായ—സ്വതന്ത്രങ്ങളായ—ദേശങ്ങൾ വർദ്ധിച്ചപ്പോൾ അവയ്ക്കു തമ്മിൽ ചില കലഹങ്ങൾ ഉണ്ടാവുകയും അവയെ പറഞ്ഞുതീർക്കാൻ തക്ക അധികാരത്തോടുകൂടിയ ഗ്രാമങ്ങൾ ആവശ്യമായി വരികയും ചെയ്തുവല്ലൊ. അതുപോലെ ഗ്രാമങ്ങളും ഗ്രാമക്ഷേത്രങ്ങളും വർദ്ധിച്ചപ്പോൾ അവരുടെ ഇടയിലും ചിലപ്പോഴൊക്കെ ചില്ലറ അഭിപ്രായഭേദങ്ങളും കലഹങ്ങളുമുണ്ടാവാമെന്നത് സ്വാഭാവികം മാത്രമാണ്. മാത്രമല്ല ദേശങ്ങൾ തമ്മിലുണ്ടാവുന്ന മത്സരങ്ങൾ താരതമ്യേന നിസ്സാരങ്ങളാണ്; എന്തെന്നാൽ അധികഭാഗവും ഓരോ ദേശക്കാർ മാത്രമെ അതിലെ കക്ഷികളായിട്ടുണ്ടാവൂ. ഗ്രാമകലഹങ്ങളുടെ സ്ഥിതി അതല്ല; ഓരോ ഗ്രാമത്തിലേയും അനവധി ദേശങ്ങളാണ് രണ്ടു കക്ഷികളായി പരിണമിക്കുന്നത്. അതിനാൽ ഗ്രാമമത്സരങ്ങൾ കൂടുതൽ പ്രബലങ്ങളും ആപല്ക്കാരികളുമായി പരിണമിച്ചേയ്ക്കാനെളുപ്പമാകുന്നുവല്ലൊ.

ആദ്യമൊക്കെ ഇത്തരം ചില്ലറ ഗ്രാമവഴക്കുകളുണ്ടാവുമ്പോൾ ഒരുവിധം പറഞ്ഞൊതുക്കിയും വിട്ടുവീഴ്ചകൾ ചെയ്തും അവസാനി പ്പിച്ചിട്ടുണ്ടാവും. ഓരോ ദേശങ്ങളുമെന്നപോലെത്തന്നെ ഈ ഗ്രാ മങ്ങളും സ്വതന്ത്രങ്ങളാണല്ലൊ; ആയിരുന്നുവല്ലൊ. അതിനാൽ ഗ്രാമങ്ങളുടെ എണ്ണം വൎദ്ധിക്കുന്നതോടൊപ്പം ഇത്തരം മത്സരങ്ങൾ അധികമാവുകയും, അവയെ പറഞ്ഞുതീൎക്കാൻ പ്രയാസമാവുകയും ചെയ്തു. രണ്ടു ഗ്രാമങ്ങളിൽപ്പെട്ട ദേശക്കാർ തമ്മിലുള്ള കേസുക ളിൽ വിധി പറയാൻ ഏതു ഗ്രാമമാണു വേണ്ടതു്? ഓരോ ദേശ ക്കാരും തങ്ങളുടെ ഗ്രാമങ്ങളിൽ ആവലാതി ബോധിപ്പിയ്ക്കാനാണി ഷ്ടപ്പെടുക. അതുപോലെത്തന്നെ ചിലപ്പോൾ ഗ്രാമക്കാർ തങ്ങളു ടെ ദേശക്കാരെസ്സംബന്ധിച്ച വിധി കല്പിയ്ക്കാനുള്ള അധികാരം മ ററൊരു ഗ്രാമത്തിന്നു വിട്ടുകൊടുക്കുന്നതിൽ എതിൎപ്പു കാണിച്ചിട്ടുമു ണ്ടാകുമല്ലൊ. അധികാരം തുല്യമായ രണ്ടു കക്ഷികളുണ്ടായാൽ അഭിപ്രായഭേദം വരുന്നതു് സ്വാഭാവികമാണു്. ഗ്രാമങ്ങളുടെ എ ണ്ണം വൎദ്ധിക്കുന്നതോടുകൂടി ഇതും, ഇത്തരം വേറെയുമായി ഗ്രാമ ങ്ങൾ തമ്മിലും ചിലപ്പോഴൊക്കെ വഴക്കുണ്ടാവുകയും, അവയെ വിചാരണ ചെയ്തു വിധി കല്പിയ്ക്കാൻ അവയുടെ മേലധികാരികളാ യ മററു ചില സ്ഥാപനങ്ങൾ കൂടാതെ കഴികയില്ലെന്നു വരിക യും ചെയ്തു. കേരളത്തെ നാലു ഡിവിഷനുകളാക്കിത്തിരിച്ചു് നാലു കഴകങ്ങളേൎപ്പെടുത്തുകയും, ഗ്രാമങ്ങളേയെല്ലാം യഥായോഗ്യം ഓ രോ കഴകങ്ങളുടെ അധികാരപരിധിയിലാക്കുകയും ചെയ്തതു അ പ്പോഴാകുന്നു. അതുവരെ കേരളത്തിൽ ഒരു ഭരണസ്ഥാപനം ഉണ്ടാ യിരുന്നില്ല; ദേശങ്ങളുടെ ഭരണം ദേശങ്ങളും, ഗ്രാമങ്ങളുടെ ഭര ണം ഗ്രാമങ്ങളുമാണു് നിൎവ്വഹിച്ചുപോന്നതു്. ദേശങ്ങളിലെ ആ ഭ്യന്തരഭരണമെല്ലാം അതാതു ദേശക്ഷേത്രങ്ങൾ നിൎവ്വഹിച്ചു. ദേശ ങ്ങൾ തമ്മിലുള്ള മത്സരങ്ങളെ ഗ്രാമങ്ങളും നിയന്ത്രിച്ചുപോന്നു. അ ങ്ങിനെയല്ലാതെ ഭരണത്തിന്നു മാത്രമായി ഒരു സ്ഥാപനം ആവ

ശ്യമായി വന്നത് ഗ്രാമങ്ങൾ തമ്മിൽ മത്സരങ്ങൾ ഉണ്ടായിത്തുടങ്ങിയതു മുതല്ക്കാണല്ലൊ. അപ്പോളേപ്പെട്ടത്തിയ കഴകങ്ങളാണ് ആദ്യത്തെ ഗവമ്മെണ്ടായി പ്പരിണമിച്ചതും.

അവ വടക്കുനിന്നു തെക്കോട്ട് ക്രമത്താലെ പെരിഞ്ചെല്ലൂർ (തളിപ്പറമ്പ്), പന്നിയൂർ, പറവൂർ, ചെങ്ങന്നൂർ എന്നിവയാകുന്നു. ഈ നാലിൻെറയും അധിപന്മാരായി (കുലവിദ്യ എന്ന നിലയിൽ പാരമ്പര്യമായി) ചില ഇല്ലക്കാരേയും നിശ്ചയിച്ചിട്ടുണ്ട്. പെരിഞ്ചെല്ലൂരിൻെറ അധിപന്മാരെയാണ 'തങ്ങൾ' എന്നു പറയുന്നതു്. മട്ടന്നൂർ മധുസൂദനൻ തങ്ങൾ എന്ന പേർ പലരും കേട്ടിരിയ്ക്കും. പരിയാരത്ത്, കുന്നിരിയ്ക്ക, പൊന്ന്യത്ത് മുതലായതെല്ലാം ആ തങ്ങൾമാരുടെ ഇല്ലപ്പേരുകളാകുന്നു: ഇപ്പോൾ ഇങ്ങിനെ 17_ഓ 18_ഓ ഇല്ലങ്ങളാണുള്ളതു്. 'തങ്ങൾ' എന്നതു ഈ നമ്പൂതിരിമാരെ പ്പറയുന്ന ഭാഷയാകുന്നു. ഈ ചരിത്രത്തേയും അവരേയും പററി പരിചയമില്ലാത്തവക്ക 'തങ്ങൾ' എന്നു കേൾക്കുമ്പോൾ അവർ മുസ്ലിം തങ്ങളാണെന്ന ഒരു ധാരണയുണ്ടാവും. എന്നാൽ വാസ്തവം അവർ നമ്പൂതിരിമാരാണ്; പെരിഞ്ചെല്ലൂർ കഴകത്തിൻെറ അധിപന്മാരുമായിരുന്നു. ഇവരുടെ ഇല്ലങ്ങൾ വടക്കേ മലബാറിലാകുന്നു; കണ്ണൂരിൽനിന്നു സുമാർ 10_15 നാഴിക കിഴക്കുപ്രദേശത്താണ്.

പന്നിയൂർ കഴകത്തിൻെറ അധിപന്മാരെ പ്പറയുന്ന ഭാഷ 'മൂസ്സ്' എന്നാകുന്നു മോണ്ടമ്പലത്തു, മനഴി, മമ്മളി, കരുവായൂരു മുതലായതെല്ലാം അവരുടെ ഇല്ലങ്ങളാണ്. ഇവരും നമ്പൂതിരിമാരാകുന്നു. ഇവരുടെ ഇല്ലങ്ങൾ ഇപ്പോൾ 20_ൽ താഴെയേ ഉള്ളു.

ഇനി ചില സൌകയ്യത്തിനുവേണ്ടി പറവൂർ കഴകത്തെപ്പററി പ്പറയുന്നതിന്നു മുമ്പായി ചെങ്ങന്നൂർ കഴകത്തെക്കുറിച്ചാണു പറയുന്നതു്. 'പണ്ടാരത്തിൽ' എന്ന ഭാഷയിൽ അറിയപ്പെടുന്നവരാണു ചെങ്ങന്നൂർ കഴകത്തിൻെറ അധിപതികൾ. സാക്ഷാൽ വഞ്ഞി

പ്പുഴ, മൂത്തേടത്ത്, എടമന മുതലായതെല്ലാം അവരിൽ ചിലരുടെ ഇല്ലപ്പേരുകളാകുന്നു. ഇവിടെ ഒരു പ്രത്യേകത കാണുന്നുണ്ട്. മററു മൂന്നു കഴകാധിപന്മാരുടേയും വസതികാംക്കു പറയുന്ന ഭാഷ 'ഇല്ലം' എന്നുതന്നേയാണ്. എന്നാൽ ചെങ്ങന്നൂരിൻെറ അധിപതികളായ പണ്ടാരത്തിൽമാരുടെയാംകട്ടെ 'മഠം' എന്നാകുന്നു. വഞ്ചിപ്പുഴ മഠം, മൂത്തേടത്തു മഠം, എടമന മഠം എന്നിങ്ങിനേയാണെന്നൎത്ഥം. അതെങ്ങിനെ വന്നു എന്നു നിശ്ചയമില്ല. ഇവരുടെ ഇല്ലങ്ങളും (മഠങ്ങളും) 10_15-ലധികമില്ല. ഭാഷ പണ്ടാരത്തിൽ എന്നാണെങ്കിലും ഇവരും നമ്പൂതിരിമാരാണെന്ന പരമാൎത്ഥം അറിയണം.

പറവൂർ കഴകാധിപന്മാരെ പ്പറയുന്ന ഭാഷ 'ഗ്രാമണികാം' എന്നാകുന്നു. മാരാമിററം, തളി, പ്രസിദ്ധമായ കരിങ്ങമ്പള്ളി മുതലായ ഇല്ലക്കാരെല്ലാം ഈ കഴകാധിപന്മാരിൽപെട്ടവരാണ്. സാധാരണയായി നമ്പൂതിരിമാരെപ്പററിയാകുമ്പോഠം ശങ്കരൻനമ്പൂതിരി, രാമൻനമ്പൂതിരി എന്നിങ്ങനെ വംശപ്പേരും കൂടി പേരോടു ചേൎത്താണല്ലൊ എഴുതുകയും പറയുകയും പതിവ്. മുൻപറഞ്ഞ മൂന്നു കഴകാധിപന്മാരേയും അതുപോലെത്തന്നെ മധുസൂദനൻ തങ്ങാം, കൃഷ്ണൻ മൂസ്സ്, നാരായണൻ പണ്ടാരത്തിൽ എന്നിങ്ങിനെ അവരുടെ വംശപ്പേരും കൂടി പേരോടു ചേൎത്താണ് പറയുകയും എഴുതുകയും ചെയ്തുവരുന്നതു്. എന്നാൽ പറവൂർ കഴകാധിപന്മാരേപ്പററിയാംകട്ടെ 'ഗ്രാമണികാം' എന്നൊരു ഭാഷ വായ്മൊഴിയിൽ പറയാറുണ്ടെന്നു മാത്രമല്ലാതെ രേഖകളിലോ നേരിട്ടോ ആ ഭാഷ ഉപയോഗിയ്ക്കാറില്ല. ഇതിൻെറ യഥാൎത്ഥസ്വഭാവം വായനക്കാൎക്ക എളുപ്പത്തിൽ മനസ്സിലാക്കുവാൻവേണ്ടി ഇവിടെ ഒരു ഉദാഹരണം കാണിയ്ക്കാം.

നമ്പൂതിരിമാരിൽ ആഢ്യൻ, ആസ്യൻ എന്നിങ്ങനെ രണ്ടു വിഭാഗക്കാരുണ്ടല്ലൊ. ഈ പേരുകാം അതാതു സമൂഹങ്ങളെ പ്രത്യേകം നിൎദ്ദേശിയ്ക്കുമ്പോഠം മാത്രമെ പ്രയോഗിയ്ക്കുന്നുള്ളു; രേഖക

ളിലാവട്ടെ, വ്യക്തികളെ നിർദ്ദേശിയ്ക്കുമ്പോഴാകട്ടെ ആ പേരുകൾ വ്യവഹാരത്തിൽ കാണുന്നില്ല. ഇത് ഒന്നുകൂടി വിശദമാക്കാം. ആഢ്യനാണെങ്കിൽ രേഖകളിലും പേർ പറയുമ്പോഴും ശങ്കരൻ നമ്പൂതിരിപ്പാട് (ഭട്ടതിരിപ്പാട്) എന്നും, ആസ്യനാണെങ്കിൽ ശങ്കരൻ നമ്പൂതിരി (ഭട്ടതിരി) എന്നും മററുമല്ലാതെ 'ശങ്കരാഢ്യൻ' എന്നോ 'ശങ്കരാസ്യൻ' എന്നോ പറയാറില്ല. പറവൂർ കഴകാധിപന്മാരെ സ്സംബന്ധിച്ചിടത്തോളം മാത്രം ഈ 'ഗ്രാമണികൾ' എന്ന സ്ഥാനപ്പേരും അതുപോലെയാകുന്നു. അവരെ പൊതുവെ പറയാൻ മാത്രമെ ഈ പേർ ഉപയോഗിയ്ക്കുന്നുള്ളു. എന്നുവെച്ചാൽ ആഢ്യനാണെങ്കിൽ ശങ്കരൻ നമ്പൂതിരിപ്പാട് എന്നും ആസ്യനാണെങ്കിൽ ശങ്കരൻ നമ്പൂതിരി എന്നുമല്ലാതെ ശങ്കരൻ ഗ്രാമണി എന്ന ഭാഷ ഒരു പ്രകൃതത്തിലും പ്രയോഗത്തിലുമില്ലെന്നർത്ഥം. പറവൂർ കഴകാധിപന്മാരെപ്പററി മാത്രം ഇങ്ങിനെ വരുവാനുള്ള കാരണമെന്താണ്? ഇനിയും ചോദ്യമുണ്ട്. മററു മൂന്നു കഴകാധിപന്മാരിലും ഏറിവന്നാൽ 20_25-ലധികം ഇല്ലങ്ങളില്ല. ഇവരിൽ മാത്രം ഏതാണ്ട് 75-ലധികം ഇല്ലങ്ങൾ കാണുന്നു. അതെങ്ങിനെ വന്നു? ഇതും മറുപടി കിട്ടാത്ത ഒരു ചോദ്യമായി അവശേഷിയ്ക്കുന്നേയുള്ളു.

നമ്പൂതിരിമാരാണെങ്കിലും തങ്ങൾ, മൂസ്സ്, ഗ്രാമണി, പണ്ടാരത്തിൽ എന്നീ പ്രത്യേക നാമങ്ങൾ ഈ കഴകാധിപന്മാർക്കെങ്ങിനെയുണ്ടായി? ആ പേരുകൾക്കു അവരുടെ ജോലിയേയോ അധികാരത്തേയോ സ്ഥാനത്തേയോ മററോ സൂചിപ്പിയ്ക്കുന്നതായ വല്ല അർത്ഥവും ഉണ്ടായിരുന്നുവോ? ഒന്നും നിശ്ചയമില്ല. അങ്ങിനെ വല്ലതും ഉണ്ടാവണമെന്നാണ് ഞാനൂഹിയ്ക്കുന്നതു്. ഈ 4 കഴകാധിപന്മാർക്കും ഒരേ പേരല്ലാതെ വേറെ വേറെ 4 പേരുകളാക്കിയതെന്തിനാണ്? ഇതിന്നും ശരിയായ ഉത്തരം കിട്ടിയിട്ടില്ല. പന്നിയൂർ കഴകാധിപന്മാരായ മൂസ്സന്മാരെ സ്സംബന്ധിച്ചിടത്തോളം രേഖകളിൽ 'മൂസ്സ്' എന്നു മാത്രമെ എഴുതാറുള്ളുവെങ്കിലും സംസാ

രഭാഷയിൽ 'ഊരിൽ പരിഷമൂസ്സ്' എന്നു വിശേഷിപ്പിക്കാറുണ്ടു്. മൂസ്സ് എന്ന പേരിൽ അറിയപ്പെടുന്നവർ വേറെയുമുണ്ടു്. വൈദ്യന്മാരായ തൈക്കാട്ടു മൂസ്സ്, ഒളശ്ശ-ചീരട്ടമണ്ണ മൂസ്സ് മുതലായവരെല്ലാം അതിന്നുദാഹരണമാണു്. അതിന്നു പുറമെ അമ്പലങ്ങളിലെ തടമെടുക്കുന്ന മൂത്തതു് വേറെയുമുണ്ടല്ലൊ. അവരിൽനിന്നെല്ലാം വേർതിരിച്ചറിയുന്നതിന്നു ഇവരെ വിശേഷിപ്പിക്കുന്നതു് "ഊരിൽ പരിഷ" എന്ന വിശേഷണംകൊണ്ടാകുന്നു. ഇതിലെ ഊരിന്നും പരിഷക്കും എന്താണൎത്ഥം? ഊരു എന്നതിന്നു ഗൃഹം, ദേശം, ഗ്രാമം എന്നെല്ലാം അൎത്ഥം പറയാമെന്നു തോന്നുന്നു. പരിഷാ എന്ന പദത്തിന്റെ അൎത്ഥമെന്താണു്? പരിഷൽ എന്ന സംസ്കൃതപദത്തിന്നു 'സഭാ' ധൎമ്മോപദേശം ചെയ്യുന്ന 'പണ്ഡിതസദസ്സ്' എന്നെല്ലാമാണൎത്ഥം. ഈ പരിഷയും പരിഷത്തും ഒന്നുതന്നെയാണോ? 18 സംഘങ്ങളിലും 'പരിഷ' എന്നൊരു സ്ഥാനം കാണുന്നുണ്ടു്. കുഞ്ഞിക്കുട്ടൻ തമ്പുരാൻ അതിന്നൎത്ഥം പറഞ്ഞിരിക്കുന്നതു് 'പടനായകൻ' എന്നാകുന്നു അവിടെ ആ അൎത്ഥം യോജിക്കുന്നതാണു്. ഇവിടെയും ആ അൎത്ഥം കല്പിച്ചാൽ തെറ്റാകുമോ? മൂസ്സ് എന്നതിന്നു ആദ്യത്തെ ആൾ, പ്രധാനി എന്നൊക്കെ അൎത്ഥം പറയാം. നമ്പൂതിരിമാരിൽ പ്രഥമപുത്രനെ മൂസ്സ്, മൂസ്സാമ്പൂരി എന്നൊക്കെപ്പറയാറുണ്ടല്ലൊ. അമ്പലവാസികളിൽ ഉയൎന്ന ജാതിയായതുകൊണ്ടാണു തടമെടുക്കുന്ന ക്ഷേത്രജോലിക്കാരനു മൂസ്സ് എന്ന പേരുണ്ടായതു്. അതിനാൽ ഊരിൽ പരിഷ മൂസ്സ് എന്നതിന്റെ അൎത്ഥം കഴകത്തിലെ സഭയുടെ—അഥവാ ധൎമ്മോപദേശം ചെയ്യുന്ന സദസ്സിന്റെ—അധിപൻ എന്നോ, കഴകത്തിലെ പടനായകന്മാരുടെ തലവൻ എന്നോ മറ്റോ ആവാൻ വിരോധമില്ല; അങ്ങിനെയാണോ എന്ന നിശ്ചയമില്ലെന്നേ ഉള്ളൂ.

ഗ്രാമണി എന്ന പദത്തിന്നും ഏതാണ്ടിതുപോലെയുള്ള അൎത്ഥമുണ്ടു്. അതു ഭാഷാപദമല്ല, സംസ്കൃതമാകുന്നു. അതിന്റെ അ

ത്ഥം ഗ്രാമത്തിന്റെ അധിപൻ—പ്രധാനി—എന്നാണ്. നമ്മ വിചാരിക്കുന്ന ഗ്രാമവും കഴകവും ഒന്നല്ല എന്നതു ശരിതന്നെ. എന്നിരുന്നാലും ഏതാനും പ്രദേശത്തിന്റെ ആധിപത്യമാണു അവക്കുള്ളതു് എന്നിടത്തോളം ആ പദം സൂചിപ്പിക്കുന്നുണ്ടല്ലൊ. ആ കാലത്തു് കേവലം ഗ്രാമം എന്നല്ലാതെ ഏതാനും പ്രദേശം എന്ന അത്ഥത്തിൽ ഗ്രാമശബ്ദത്തിനു പ്രയോഗമുണ്ടാവാനും വിരോധമില്ല. ഏതായാലും വ്യാഖ്യാനിച്ചാലെങ്കിലും 'ഗ്രാമണി'ശബ്ദത്തിനു 'കഴകാധിപൻ' എന്നത്ഥം വരുത്താൻ കഴിയും.

പണ്ടാരത്തിൽ എന്നതിന്റെ അത്ഥമെന്താണ്? പണ്ടൊക്കെ രാജാവിന്റേയും, സക്കാരിന്റേയും (ഗവമ്മെണ്ടിന്റേയെന്നത്ഥം) വകയായിട്ടുള്ളതിനെ 'പണ്ടാരവക' എന്നാണു പറഞ്ഞിരുന്നതു്. അമ്മത്തമ്പുരാൻ പണ്ടാരവക, വലിയതമ്പുരാൻ പണ്ടാരവക എന്നും മററുമുള്ള വ്യവഹാരം ഇപ്പോഴും നിലവിലുണ്ടു്. ഗവമ്മേണ്ടു വകയെല്ലാം 'ഒരു നാഥനില്ലാത്ത വക'യാണല്ലൊ. അതുപോലെ 'നാഥനില്ലാത്ത വക' എന്നത്ഥത്തിൽ "അതൊക്കെ പണ്ടാരവകയാണ്" എന്നൊരു ശൈലി ഇന്നും ഇല്ലാതായിട്ടില്ല. അതിനാൽ 'പണ്ടാരം' എന്നതിനു രാജസ്വം എന്നാണത്ഥം.

ഈ പണ്ടാരശബ്ദത്തിനും, പണ്ടാരത്തിൽ എന്നതിനും തമ്മിൽ എന്തെങ്കിലും ബന്ധമുണ്ടാവില്ലേ? ഉണ്ടാവരുതേ? ആ നിലയിൽ പണ്ടാരത്തിൽ എന്നതിനുള്ള അത്ഥം "ഗവമ്മെണ്ടിൽ ഇരിക്കുന്ന ആറം, അധികാരം വഹിക്കുന്ന ആറം, സക്കാരിനെ—പൊതുജനങ്ങളെ—നിയന്ത്രിക്കുന്നവൻ" എന്നിങ്ങിനെ ഏതെങ്കിലും വിധത്തിൽ അധികാരത്തെ സൂചിപ്പിക്കുന്നതായ ഒരത്ഥം അതിനുണ്ടായിരുന്നിരിക്കണം. അതിനു പുറമെ ഈ പണ്ടാരമെന്ന പദം 'ഭണ്ഡാരം' എന്ന സംസ്കൃതപദത്തിന്റെ രൂപാന്തരമല്ലേ? ഭണ്ഡാരശബ്ദത്തിനു സംസ്കൃതത്തിലുള്ള അത്ഥം 'പണം' പണം

സൂക്ഷിക്കുന്ന സ്ഥലം, ഖജനാവ് (ട്രഷറി), എന്നും മററുമാകുന്നു. രാജഭണ്ഡാരം, ക്ഷേത്രഭണ്ഡാരം എന്നും മററുമുള്ള പദങ്ങൾ പ്രസിദ്ധങ്ങളാണല്ലൊ. ഇതെല്ലാം ആലോചിക്കുമ്പോൾ പണ്ടാരത്തിൽ എന്ന ശബ്ദത്തിനു പണ്ട് 'രാജാധികാരമുള്ള ആൾ' എന്നോ 'ഭരണാധികാരി' എന്നോ മററൊ അവരുടെ പ്രവൃത്തിയെ സൂചിപ്പിക്കുന്ന അൎത്ഥമുണ്ടാവാൻ വിരോധമില്ല. അതെല്ലാം തീരുമാനിക്കേണ്ടത് ഭാഷാശാസ്ത്രജ്ഞന്മാരാകുന്നു.

തങ്ങൾ എന്ന പദത്തിനു ബലാല്ക്കാരം ചെയ്താലും ഈ അൎത്ഥം കിട്ടുകയില്ല. അത് സംസ്കൃതമല്ല, ഭാഷാപദമാണ്. മുസ്ലീങ്ങളിൽ ഒരുതരം പുരോഹിതന്മാരേയല്ലാതെ ആ പദംകൊണ്ട് മററാരിടത്ത് വ്യവഹരിച്ചുകാണുന്നില്ല. 'രക്ഷ' എന്നൎത്ഥത്തിൽ 'താങ്ങൽ' എന്നൊരു പദമുണ്ടെന്നു പറയാം. "താങ്ങും തണലുമില്ല" എന്നൊരു ശൈലിയും മലയാളത്തിൽ നടപ്പുണ്ടല്ലൊ. 'രക്ഷകൻ' എന്നൎത്ഥത്തിൽ ആ പദത്തിനു രൂപഭേദം വന്നിട്ടാണൊ തങ്ങളെന്ന പേരുണ്ടായതു? അതും തീൎച്ചയില്ല. ഭാഷാശാസ്ത്രജ്ഞന്മാരുടെ ശ്രദ്ധയ്ക്കു വിഷയമാകുവാൻ വേണ്ടി ഇത്രയും പറഞ്ഞതാണ്. ഇതിലധികമൊന്നും ഈ വിഷയത്തെപ്പററി പറയാനില്ല; അറിഞ്ഞുംകൂട.

അതായതു കഴകത്തിന്റെ മേലധികാരം നിക്ഷിപ്തമായിരുന്നതു ഇങ്ങിനെ ഈ നാലു കഴകാധിപന്മാരിലായിരുന്നു. അവൎക്കു നാട്ടിൽ വലിയ മാന്യതയും പദവിയുമുണ്ടായിരുന്നതായി കേട്ടിട്ടുണ്ട്. അതിനെപ്പററി ഇപ്പോൾ അന്വേഷിച്ചതിൽ വ്യക്തമായ വിവരങ്ങൾ അധികമൊന്നും കിട്ടിയിട്ടില്ല. പെരിഞ്ചെല്ലൂർ കഴകാധിപനായ മട്ടന്നൂർ തങ്ങൾമാർ ഗ്രാമക്ഷേത്രത്തിലേയ്ക്കോ അതിഥിയായി എവിടെങ്കിലും ഇല്ലത്തേയ്ക്കോ പോകുന്നപക്ഷം ഇരിയ്ക്കാൻ രണ്ടു ആവണപ്പലക വെച്ചുകൊടുക്കുക പതിവാണ്. തങ്ങൾമാർ എവി

ടെപ്പോകുന്നതായാലും വാളെടുക്കാതെ പതിവില്ല. ആ വാൾ നിലത്തു വെയ്ക്കുകയില്ലെന്നാണ വ്രതം. അതിനാൽ രണ്ടു പലക വെച്ചുകൊടുക്കുന്നതിൽ ഒന്നു വാൾ വെയ്ക്കാനാകുന്നു. എന്നാൽ കുറച്ചു കാലമായിട്ട് ആരും വാൾ കൊണ്ടുനടക്കാറില്ല. അതു ഇന്ത്യാ ഗവമ്മെണ്ടു—1857-ൽ—ആയുധനിയമം പാസ്സാക്കിയ മുതൽക്കാവാമെന്നൂഹിക്കുന്നു. എന്നിരുന്നാലും ചില ദിക്കിൽ തങ്ങൾമാക്കു രണ്ടു പലക വെയ്ക്കുന്ന സമ്പ്രദായം ഇപ്പോഴും നടപ്പുണ്ടു്.

എന്നാണ് ഈ കഴകങ്ങൾ ഏർപ്പെടുത്തിയതു്? 32 ഗ്രാമങ്ങളും ഉണ്ടായതിനു ശേഷമാണോ? അഥവാ പത്തോ പതിനഞ്ചോ ഗ്രാമങ്ങൾ നിലവിൽ വന്നപ്പോൾതന്നെ അവയെ കൂട്ടിച്ചേർത്ത് ഏതെങ്കിലും കഴകത്തെ ഏർപ്പെടുത്തിയിരുന്നുവോ? ഈ ചോദ്യങ്ങൾക്കെല്ലാം ഇപ്പോൾ ശരിയായ മറുപടി പറയാൻ വിഷമമാണ്. എന്നാൽ ഞാനൂഹിക്കുന്നത് ഗ്രാമങ്ങൾ ഓരോന്നായി നിലവിൽ വന്നുകൊണ്ടിരുന്ന കാലത്തും, 32 ഗ്രാമങ്ങൾ തികഞ്ഞ ആദ്യകാലങ്ങളിലും കഴകങ്ങളുടെ പ്രശ്നം ഉത്ഭവിച്ചിരിക്കയില്ലെന്നാകുന്നു.

ഇന്നുള്ള നമ്പൂതിരിമാരിൽ പ്രായംചെന്നവരിൽ ചിലർക്കെങ്കിലും തങ്ങൾ ഏതേതു ദേശക്കാരും ഗ്രാമക്കാരുമാണെന്നു അറിവുണ്ടു്. എന്നാൽ ഈ നാലു കഴകങ്ങളെ സംബന്ധിച്ചാണെങ്കിൽ അവയുടെ പേരും സ്ഥലവും അറിയാമെന്നല്ലാതെ ഓരോ കഴകത്തിലും ഉൾപ്പെട്ട ഗ്രാമങ്ങൾ ഏതെല്ലാമാണെന്നു തീരെ അജ്ഞാതമായിരിക്കുന്നു. മാത്രമല്ല ഏതെങ്കിലും ചില ഗ്രാമങ്ങൾ ഇന്ന കഴകത്തിൽ പെട്ടതാണെന്നുപോലും പറയാൻ പ്രയാസമായിരിക്കുന്നു. ഗ്രാമങ്ങളും കഴകങ്ങളും തമ്മിലുണ്ടായിരുന്ന അടുപ്പം—ബന്ധം—ദേശങ്ങൾക്കു ഗ്രാമങ്ങളോടുണ്ടായിരുന്നപോലെ അത്ര ദൃഢപ്പെട്ടതായിരുന്നില്ലെന്നാണ അതു തെളിയിക്കുന്നതു്. ദേശക്കാർക്കെല്ലാം തങ്ങളുടെ ഗ്രാമക്ഷേത്രങ്ങളെക്കുറിച്ച് വളരെ ഭക്തി—ബ

ഹുമാന—ആദരാദികളുണ്ടായിരുന്നുവല്ലൊ. തങ്ങളുടെ ഗ്രാമങ്ങളേ തെന്ന കാൎയ്യം ഇപ്പോഴും ചിലക്കെങ്കിലും വിസ്മൃതമാവാതിരിയ്ക്കുവാൻ കാരണമതാണ്. തങ്ങളുടെ കഴകമേതെന്നു ഗ്രാമക്കാൎക്കെല്ലാം അജ്ഞാതമായിത്തീരുവാനുള്ള കാരണവും ആ ഭക്തി—ബഹുമാനാദികളുടെ കുറവാവാനേ തരമുള്ളു. ദേശങ്ങളുടെ ആവശ്യപ്രകാരമാണു ഗ്രാമങ്ങൾ രൂപീകരിച്ചതു്. അതിനാൽ അവയ്ക്കു തമ്മിൽ അഭേദ്യമായ ബന്ധമുണ്ടു്. അങ്ങിനെ 32 ഗ്രാമങ്ങളും നിലവിൽ വന്നതിന്നു ശേഷം വളരെക്കാലംകൊണ്ടാവണം കഴകത്തിൻെറ ആവശ്യം നേരിട്ടതു്. അങ്ങിനെ കഴകം ഏൎപ്പെടുത്തിയതു ദോഷപരിഹാരത്തിന്നു്—ആപന്നിവൃത്തിയ്ക്കുവേണ്ടി—ആവാനേ വഴിയുള്ളു. അപ്പോൾ മററു പോംവഴിയില്ലായ്കയാൽ ഗ്രാമക്കാർ കഴകങ്ങളെ അനുസരിയ്ക്കേണ്ടിവരികയും ചെയ്തതാവണം. ദേശക്കാരിൽ പലൎക്കും തങ്ങളുടെ ഗ്രാമങ്ങളേതെന്നു ഇപ്പോഴും അറിയാമെന്നിരിയ്ക്കെ ഗ്രാമക്കാൎക്ക തങ്ങളുടെ കഴകങ്ങളേതെന്നോ, കഴകക്കാൎക്ക തങ്ങളുടെ കീഴിലുള്ള ഗ്രാമങ്ങളേതെല്ലാമാണെന്നോ അജ്ഞാതമായിട്ടാണല്ലൊ വന്നിരിയ്ക്കുന്നതു്. മാത്രമല്ല ചില ഗ്രാമങ്ങളെങ്കിലും ഇന്ന കഴകത്തിൽ പെട്ടതാണെന്നു പറയാൻ പ്രയാസവുമായിട്ടുണ്ടു്. ഗ്രാമങ്ങളും കഴകങ്ങളും തമ്മിലുണ്ടായിരുന്ന ബന്ധത്തിൻെറ ശൈഥില്യത്തെയാണ് അതു് സൂചിപ്പിയ്ക്കുന്നതു്.

—:o:—

അദ്ധ്യായം 2

## തളികളുടെ ഉത്ഭവം

ദേശങ്ങൾക്കാകട്ടെ ഗ്രാമങ്ങൾക്കാകട്ടെ ആദ്യകാലത്തൊക്കെ തീൎപ്പു കല്പിയ്ക്കുകയല്ലാതെ അതു നടപ്പാക്കുക എന്നതു ഒരു പ്രശ്നമേ ആയിരുന്നില്ല. തീൎപ്പെന്താണെന്നേ ജനങ്ങൾ ചോദിയ്ക്കാറുള്ളു; അ

തറിഞ്ഞുകഴിഞ്ഞാൽ കക്ഷികൾ അനുസരിയ്ക്കാതിരിയ്ക്കുക പതിവി ല്ല; അതിന്ന് സാധ്യവുമല്ല. എന്തെന്നാൽ അനുസരിയ്ക്കാതിരു ന്നാൽ ക്ഷേത്രവിരോധം, ദേശവിരോധം മുതലായവയായിരിയ്ക്കും അനുഭവം. അതിന്റെ ഫലം അയാൾ, അല്ലെങ്കിൽ ആ കുടുംബം ഒററപ്പെടുകയാണ്. ആ ദേശമോ ഗ്രാമമോ വിട്ടുപോയിക്കളയാ മെന്നു വെച്ചാലും രക്ഷ കിട്ടുകയില്ല. അങ്ങിനെ ഒരു ദേശത്തുനി ന്നു പുറംതള്ളിയവക്ക മറെറാരു ദേശത്തും സ്വീകരണം കിട്ടുകയില്ല; അതേ സഹകരണത്യാഗം തന്നെയായിരിയ്ക്കും അനുഭവപ്പെടുക. അതിനാൽ ദേശക്ഷേത്രങ്ങൾക്കും ഗ്രാമക്ഷേത്രങ്ങൾക്കും തീപ്പുകൾ നടപ്പാക്കുന്ന കാര്യം ഒരു പ്രശ്നമേ ആയിരുന്നില്ല. അതിനു പുറ മെ ദേശങ്ങൾ തമ്മിലുണ്ടായിരുന്ന മത്സരങ്ങളെ അതാതവസര ത്തിൽ മനസ്സിലാക്കുവാനും പറഞ്ഞുതീക്കുവാനും ഗ്രാമങ്ങൾക്ക വി ഷമമുണ്ടായിരുന്നില്ല. എന്തെന്നാൽ ഓരോ ഗ്രാമത്തിന്റേയും അ ധികാരാതിത്തി ശരാശരി കേരളത്തിന്നുള്ള തെക്കു-വടക്കു ദീഘ ത്തിന്റെ $\frac{1}{32}$ ഭാഗമേ ഉണ്ടാകു എന്നു സ്പഷ്ടമാണല്ലൊ. അതുകൊ ണ്ട് പ്രത്യേകമായ ഒരേപ്പാടു കൂടാതെതന്നെ അതാതു ഗ്രാമങ്ങൾക്ക അവയുടെ കീഴിലുള്ള ദേശങ്ങളെ മേൽനോട്ടം ചെയ്ത് ഭരിയ്ക്കു വാൻ കഴിയും. അതിനു പുറമെ മതപരവും ആചാരസംബന്ധ വും മററുമായി ജനങ്ങൾക്ക ദേശ-ഗ്രാമക്ഷേത്രങ്ങളോട് പലതര ത്തിൽ ബന്ധങ്ങൾ ഉണ്ടായിരുന്നു. അടുത്തുള്ളവരെല്ലാം കുളിയ്ക്കാൻ തന്നെ അമ്പലക്കുളത്തിലേയ്ക്കു പോവുകയും, തേവാരമെല്ലാം അമ്പ ലത്തിൽവെച്ചു കഴിച്ചതിന്നു ശേഷം മാത്രം ഇല്ലത്തേയ്ക്കു വരികയുമേ ചെയ്തിരുന്നുള്ളൂ. ദൂരത്തുള്ളവരാണെങ്കിൽ ആരെങ്കിലുമൊരാൾ ഒരു നേരമെങ്കിലും നിത്യം അമ്പലത്തിൽ പോയി തൊഴുതുവരാത്തവർ എന്റെ ചെറുപ്പത്തിൽപോലും അപൂവ്വമായിട്ടേ ഉണ്ടായിരുന്നുള്ളൂ. നിത്യം പുഷ്പാഞ്ജലി ചെയ്തിരുന്നവരും, സംക്രാന്തി മാസംതോറും ഇല്ലത്തുള്ളവരുടെ ജന്മനക്ഷത്രദിവസങ്ങൾ ആണ്ടുപിറന്നാളുകൾ

പ്രതിഷ്ഠാദിവസം ആദിയായ ദിവസങ്ങളിൽ വിശേഷാൽ വിളക്കുവെപ്പ് അഭിഷേകം പുഷ്പാഞ്ജലി പായസം മുതലായ വഴിവാടുകഠം ചെയ്യുന്നവരുമായിരുന്നു അധികവും. കൊല്ലത്തിൽ ഒരു വാരം, ഉത്സവമുണ്ടെങ്കിൽ അഹസ്സ് ആദിയായ വഴിവാടുകളും നടത്തിയിരുന്നു. അതുപോലെ മാസത്തിലൊരിയ്ക്കലെങ്കിലും ഗ്രാമക്ഷേത്രത്തിൽ പോയി തൊഴുതുവരാത്തവരുണ്ടായിരുന്നില്ല. 9_ാമത്തെ വയസ്സിലാണു എന്നെ ഉപനിച്ചതു്. അതിന്റെ രണ്ടു ദിവസം മുമ്പ് എന്നെ ശുകപുരത്തേയ്ക്കു കൊണ്ടുപോവുകയും, അവിടെ തൊഴുവിച്ച് വഴിവാടുകഠം കഴിപ്പിച്ചുകൊണ്ടുപോരികയും ചെയ്തതു് എനിയ്ക്കു നല്ല ഓൎമ്മയുണ്ടു്. മാത്രമല്ല ജാതകൎമ്മാദിക്രിയകഠംക്കെല്ലാം 'വെളക്കത്തു വെയ്ക്കുക' എന്നു പറയുന്ന ഒരു വഴിവാടുണ്ടു്. അതു് തന്റെ പരദേവതയ്ക്കും, ദേശക്ഷേത്രത്തിലേയ്ക്കും, ഗ്രാമക്ഷേത്രത്തിലേയ്ക്കും, പിന്നെ ഊരായ്മയുള്ള അമ്പലങ്ങളിലെ മററു ദേവന്മാൎക്കും അവസ്ഥാനുസരണം ചെയ്യുന്നു. അതാതു ക്രിയയ്ക്കു ഓരോരുത്തൎക്കു ദാനം ചെയ്യുന്നതു പണമാണ് ഓരോ ദേവനും വെയ്ക്കുക പതിവ്. ആ ദാനത്തിന്നു 'ക്രിയാസ്ഥാനം' എന്നു പറയുന്നു. സാധാരണ ക്രിയകഠംക്കെല്ലാം എന്റെ ചെറുപ്പക്കാലത്ത് ചെയ്തിരുന്നതു് ഒരു പണം (28 പൈസ) ആയിരുന്നു. പ്രധാന ക്രിയകഠംക്കു അര ഉറുപ്പികയും, രണ്ടു പണവും, അവസ്ഥാനുസരണം നാലു പണവും ചെയ്തിരുന്നു. ഈ ക്രിയകളുടെ പ്രാധാന്യം രണ്ടു വിധത്തിൽ വരും. ചോറൂണു്, ഉപനയനം, സമാവൎത്തനം, വിവാഹം, പിണ്ഡം, മാസം എന്നീ ആറടിയന്തരങ്ങഠം പ്രധാനങ്ങളാണു്. അതിന്നു പുറമെ പ്രഥമ പുത്രന്റെ ക്രിയകഠംക്കും മററുള്ളവരുടേതിനേക്കാഠം പ്രാധാന്യമുണ്ടെന്നറിയണം. രണ്ടും കൂടുമ്പോഠം പ്രാധാന്യം കൂടുകയും ചെയ്യുമല്ലൊ. ക്രിയയുടെ ആരംഭത്തിൽ ഗണപതി നേദിയ്ക്കുന്നതിന്നു ഒരു വിളക്കു വെച്ചിരിയ്ക്കും; ആ വിളക്കത്താണു് പണം വെയ്ക്കുക. 'വിളക്കത്തു വെയ്ക്കുക' എന്നു പറയു

ന്നതു് അതുകൊണ്ടാകുന്നു. ഓരോ ദേവന്നുള്ള പണം കയ്യിലെടുത്തു് 'ഇന്ന ദേവന്നു സമൎപ്പിയ്ക്കുന്നു' എന്നു സങ്കല്പിച്ച്, ആ വിളക്കത്തു് വെയ്ക്കുന്നു. അടുത്ത സൌകൎയ്യത്തിൽ അതെല്ലാം അതാതമ്പലത്തിലേയ്ക്കെത്തിച്ചുകൊടുക്കുകയും ചെയ്യും. ഇങ്ങിനെ നമ്പൂതിരിമാർ ദേശക്ഷേത്രവും ഗ്രാമക്ഷേത്രവുമായി മതചാരമായിട്ട് നിത്യവുമെന്നവണ്ണം ബന്ധം പുലൎത്തിക്കൊണ്ടാണിരുന്നിരുന്നതു്. അതുകൊണ്ടു് അതാതു് ദേശക്കാരും ഗ്രാമക്കാരുമായ നമ്പൂതിരിമാൎക്ക അവയോടു് വലിയ ഭക്തിയുണ്ടായിരുന്നു; ഇപ്പോഴും ഇല്ലെന്നുമില്ല. അതിനാൽ ദേശക്ഷേത്രങ്ങളും ഗ്രാമക്ഷേത്രങ്ങളും തങ്ങളുടെ സ്വന്തം സ്ഥാപനങ്ങളാണെന്നു എല്ലാവരും വിശ്വസിച്ചിരുന്നു. ഈ കാരണത്താൽ അവിടങ്ങളിൽനിന്നുണ്ടാകുന്ന തീൎപ്പുകളെ എല്ലാവരും ഭക്തിയോടെ അനുസരിയ്ക്കുയല്ലാതെ ആരും ഒരിയ്ക്കലും എതിൎത്തിരുന്നില്ല. അങ്ങിനെ ദേശ-ഗ്രാമഭരണക്കാലത്തു തീൎപ്പുകളെ നടപ്പിൽ വരുത്തുന്നതിന്നു ഒരു ബലപ്രയോഗത്തിന്റെ ആവശ്യമോ ഒരു മേൽനോട്ടം പോലുമോ വേണ്ടിവന്നിരുന്നില്ല; സമാധാനത്തോടും ശാന്തതയോടും തന്നെ എല്ലാം നടന്നുവന്നു. എന്തെന്നാൽ ദേശക്ഷേത്രങ്ങളിലും ഗ്രാമക്ഷേത്രങ്ങളിലും നിന്നുണ്ടാവുന്ന തീരുമാനങ്ങൾ ദേവന്റെ കല്പനകളായിട്ടാണ് ജനങ്ങൾ വിശ്വസിച്ചിരുന്നതു്. 'കഴകങ്ങൾ' വന്നപ്പോൾ മട്ടു മാറി. അവയുടെ ആസ്ഥാനം വളരെ ദൂരത്തായി. ഇന്നത്തെപ്പോലെ മോട്ടോർവാഹനങ്ങൾ തീവണ്ടി മുതലായ ഗതാഗതസൌകൎയ്യങ്ങളോ, കമ്പി ഫോൺ പത്രം തപാൽ ആദിയായ വാൎത്താവിതരണഏൎപ്പാടുകളോ ഒന്നും അന്നില്ലെന്നും ഓൎക്കണം. അതിനാൽ ഓരോ കഴകത്തിന്നും അതിന്റെ ആസ്ഥാനത്തിരുന്നുകൊണ്ടു് ഇത്രയും ദൂരത്തുള്ള കാൎയ്യങ്ങളെ അപ്പപ്പോൾ അറിയാനും, നിൎദ്ദേശം കൊടുക്കാനും, നിയന്ത്രിയ്ക്കാനും മററും പ്രയാസമായിരിയ്ക്കുമല്ലൊ. അതിന്നും പുറമെ അവയ്ക്കു തങ്ങളുടെ ഒരു മേലാളെന്ന നിലയല്ലാതെ മതവും ആചാരവുമായി

യാതൊരു ബന്ധവുമില്ലാത്തതിനാൽ അമ്പലങ്ങളോടെന്നപോലേയുള്ള ഭയഭക്തികളൊന്നും ജനങ്ങൾക്ക അവയെക്കുറിച്ചുണ്ടായിരുന്നില്ല; ഏതാണ്ടു ഇന്നത്തെ ഗവൎമ്മെണ്ടാഫീസുകൾപോലെ ഭരണസംബന്ധമായ സ്ഥാപനമെന്ന നിലയേ അതിന്നുണ്ടായിരുന്നുള്ളു. ഇന്നു (എന്റെ ചെറുപ്പത്തിൽപോലും) കഴകങ്ങളെസ്സംബന്ധിച്ചു കൂടുതലായ യാതൊരു അടയാളവും കാണാതാവാൻ കാരണമതാകുന്നു. കഴകങ്ങൾ ചെയ്തിരുന്ന തീരുമാനങ്ങളൊന്നെങ്കിൽ ദേവനെ സാക്ഷിയായിട്ടല്ല; കഴകാധിപന്മാരുടെ സ്വന്തം തീരുമാനമായിട്ടേ ആയിരുന്നുമുള്ളു. ഈ വക കാരണങ്ങളേക്കൊണ്ടു കഴകങ്ങളുടെ തീരുമാനങ്ങളെ തങ്ങൾക്കിഷ്ടമായിത്തോന്നിയാൽ അനുസരിയ്ക്കുമെന്നേ ഉണ്ടായിരുന്നുള്ളു; അനിഷ്ടമായിട്ടാണ തീൎപ്പുണ്ടായതെങ്കിൽ അനുസരിയ്ക്കാതെ ഒഴിഞ്ഞുമാറാൻ തുടങ്ങി; മാത്രമല്ല ചിലർ എതിൎക്കാനും തുടങ്ങി; തീൎപ്പുകൾ നടപ്പിൽ വരുത്താനും മേൽനോട്ടം വഹിയ്ക്കാനും കഴകങ്ങളുടെ—വിധികൎത്താക്കന്മാരുടെ—വകയായ ഒരേൎപ്പാടാവശ്യമായി വന്നു അപ്പോൾ മുതൽക്കാകുന്നു. അങ്ങിനെ വന്നപ്പോഴാണു തളികളുടേയും തളിയാതിരിമാരുടേയും ഉത്ഭവം. അങ്ങിനെ കേരളത്തെ മുഴുവൻ പതിനെട്ടു തളികളാക്കി ഭാഗിയ്ക്കുകയും, ഓരോ കഴകങ്ങളുടെ അധികാരാതിൎത്തിയിലുള്ള തളികളെയെല്ലാം അതാതു കഴകങ്ങളുടെ കീഴിലാക്കുകയും, തളികളിലെല്ലാം തളിയാതിരിമാരെ ഏൎപ്പെടുത്തുകയും ചെയ്തു. തളികളെല്ലാം ഈ തളിയാതിരിമാരുടെ ആസ്ഥാനങ്ങളും, തളിയാതിരിമാർ അധികാരസ്ഥന്മാരുമാകുന്നു. അതോടൊപ്പം തന്നെ അവരെ സഹായിയ്ക്കാനായി പതിനെട്ടുസംഘങ്ങളേയും ഏൎപ്പെടുത്തേണ്ടിവന്നു. ഈ സംഘങ്ങളുടെ നിലയാകട്ടെ ഏതാണ്ടൊരു ചെറിയ പോലീസുസംഘമായിരുന്നുവെന്നു പറയാം.

ഇങ്ങനെ നാലു കഴകങ്ങളും പതിനെട്ടു തളികളും സംഘങ്ങളും ഉണ്ടായി എന്നു പറയാമെന്നല്ലാതെ ഓരോന്നിന്റേയും അധി

കാരപരിധി (അതിർത്തി) ഏതുവരെയാണെന്നു അന്വേഷിച്ചിട്ടും അറിയാൻ കഴിഞ്ഞിട്ടില്ല. വടക്കു ചന്ദ്രഗിരിപ്പുഴ മുതൽ കോരപ്പുഴ വരെ പെരിഞ്ചെല്ലൂർ കഴകവും, കരുവന്നൂർ പുഴ വരെ പന്നിയൂർ കഴകവും, കൊണിയാർ—കുമാരനല്ലൂർ പുഴ—വരെ പറവൂർ കഴകവും, അവിടുന്നു തെക്കോട്ടു കന്യാകുമാരി വരെ ചെങ്ങന്നൂർ കഴകവും ആണെന്നു കുഞ്ഞുകുട്ടൻതമ്പുരാൻെറ കേരളത്തിൽ പറഞ്ഞിരിക്കുന്നു.[1] അതുപോലെത്തന്നെ ഓരോ കഴകത്തിൻെറയും കീഴിൽ എത്രയെത്ര ഗ്രാമങ്ങളാണുണ്ടായിരുന്നതെന്നും അവ ഏതെല്ലാമാണെന്നും നിശ്ചയമില്ല. ഓരോ തളികളുടേയും കീഴിൽ എത്ര ഗ്രാമങ്ങളാണുണ്ടായിരുന്നതെന്നും അഥവാ ഓരോ ഗ്രാമങ്ങളുടെ മേൽനോട്ടം വഹിക്കുവാൻ എത്ര തളികളാണുണ്ടായിരുന്നതെന്നും, അവയുടെ അധികാരാതിർത്തി ഏതുവരെയായിരുന്നുവെന്നും അറിവായിട്ടില്ല. ദേശങ്ങൾ, ഗ്രാമങ്ങൾ, കഴകങ്ങൾ എന്നിവയെപ്പോലെത്തന്നെ ഈ തളികളുടേയും ആസ്ഥാനം ഓരോ അമ്പലങ്ങൾതന്നെയാകുന്നു.

'തളി'ശബ്ദത്തിന്നു തമിഴ്നിഘണ്ടുവിൽ[2] കാണുന്ന അർത്ഥം കോവിൽ—ക്ഷേത്രം—എന്നു മാത്രമാകുന്നു. എന്നാൽ ഇവിടെ അതിന്നു അത്രമാത്രമല്ല "കാര്യാലോചന ചെയ്യാനുള്ള ക്ഷേത്രം—അമ്പലം—ദേവാലയം" എന്നുകൂടി താല്പര്യമുണ്ട്. കേരളത്തിൽ ഈ 23 അമ്പലങ്ങളെയല്ലാതെ[3] മററുള്ളവയേയൊന്നും തളിശബ്ദം കൊണ്ടു വ്യവഹരിക്കപ്പെടുന്നില്ലെന്നതു അതിന്നു തെളിവാകുന്നു.

---

[1] കേരളം ഒന്നാം ഭാഗം രണ്ടാം പതിപ്പ്—പേജ്: 52.

[2] തമിഴ്-ഇംഗ്ലീഷുഡിക്ഷണറി, വിശ്വനാഥൻപിള്ള, പേജ് 441.

[3] 18 തളികളും തിരുവഞ്ചിക്കളത്തു 5 തളികളും കൂടിയാണ് 23 എന്നു പറഞ്ഞതു്. ഇവയിൽ ആദ്യത്തെ 18 തളികളെപ്പററിയ പൂർണ്ണവിവരങ്ങൾ അനുബന്ധം ഒന്നിൽ കൊടുത്തിട്ടുള്ളതിനാൽ ഇവിടെ വിസ്തരിക്കുന്നില്ല. കൊടുങ്ങല്ലൂരിലെ തളികളെക്കുറിച്ച് അടുത്ത അദ്ധ്യായങ്ങളിൽ വിവരിക്കുന്നതുമാണ്.

ഇവിടെ കുറച്ച് അപ്രകൃതമാണെങ്കിലും ഒരു സംഗതികൂടി പറയാൻ തോന്നുന്നു. ചില ദേശക്ഷേത്രങ്ങൾക്കെല്ലാം 'ഓത്തമ്പലം' എന്നൊരു ഭാഷ നമ്പൂതിരിമാരുടെ ഇടയിൽ നടപ്പുണ്ടായിരുന്നു. അതിൻെറ അൎത്ഥം വേദവിദ്യാൎത്ഥികൾ എപ്പോഴും വേദാധ്യയനം ചെയ്തുകൊണ്ടിരിക്കുന്ന അമ്പലം എന്നാണ്. അതിൻെറ മറെറാരു ലക്ഷണം ഓത്തമ്പലങ്ങളിൽ ഉത്സവമുണ്ടാവില്ലെന്നതാകുന്നു. ഉത്സവം കൊടികയറിയാൽ ആറാട്ടു കഴിയുന്നതു വരെ ആ ദേശത്ത് അനധ്യായം (Holiday) ആണ്. എന്നുവെച്ചാൽ അക്കാലത്ത് അവിടെ 'വേദാധ്യയനം' പാടില്ലെന്നൎത്ഥം. ഉത്സവം പാടില്ലെന്നു നിശ്ചയിക്കാൻ കാരണം അത്രയും കാലം വേദാധ്യയനത്തിന്നു മുടക്കം വരാതിരിക്കണമെന്നാകുന്നു. ഇത്തരം ഓത്തമ്പലങ്ങളിൽ അമ്പലവാസികളൊഴികെ മററു അബ്രാഹ്മണരാരും നാലമ്പലത്തിനകത്തു കടക്കുകയും പതിവില്ല. വേദഘോഷം—വേദോച്ചാരണം—അവൎക്ക കേൾക്കരുതെന്നായിരുന്നു ചട്ടം. അവർ തൊഴുവാൻ വരുമ്പോൾ വേദം ചെല്ലാതിരിക്കുയോ ഉച്ചാരണം പതുക്കെ ആക്കുകയോ വേണമല്ലൊ. അതിന്നുംകൂടി ഇടവരരുതെന്നു കരുതിയാണു ഓത്തമ്പലങ്ങളിൽ ആ നിയമം നടപ്പാക്കിയിരിക്കുന്നതു്. പല ദേശക്ഷേത്രങ്ങളും എൻെറ ചെറുപ്പത്തിൽ ഇത്തരം ഓത്തമ്പലങ്ങളായിട്ടുണ്ടായിരുന്നു. ഇപ്പോൾ വേദാധ്യയനം തന്നെ മിക്കവാറും നാമാവശേഷമായതിനാൽ ഇനിമേലിൽ അതെല്ലാം പറഞ്ഞാൽ സാധാരണക്കാൎക്ക് താല്പൎയ്യം ഗ്രഹിക്കാൻതന്നെ പ്രയാസമായിത്തീരുന്നതായിരിക്കും. എങ്കിലും ഒരു ചരിത്രമെന്ന നിലക്കു ഈ പരമാൎത്ഥം ഇവിടെ രേഖപ്പെടുത്തുന്നതാണ്. ശുകപുരം, പാഞ്ഞാൾ, തളിപ്പറമ്പ് മുതലായ ചില ക്ഷേത്രങ്ങളിൽ ആ നടപടി ഇപ്പോഴും ആചരിച്ചുവരുന്നുണ്ടു്. ഇവിടെ ഒരനുഭവംകൂടി പറയട്ടെ. സാധാരണ അമ്പലങ്ങൾക്കെല്ലാം—കിഴക്കോട്ടാവട്ടെ പടിഞ്ഞാട്ടാവട്ടെ—പ്രധാന നടക്കു പുറമെ പൃഷ്ഠപാൎശ്വങ്ങളിൽ ഒന്നിലെങ്കിലും

ഒരു നട—കട്ടിള—യുണ്ടാവാതിരിയ്ക്കയില്ല. മുൻവശത്തുള്ള വലി യമ്പലത്തിൽ നമ്പൂതിരിമാരുടെ തേവാരവും വേദഘോഷവും മറവു മുണ്ടാവുന്നതിനാൽ അബ്രാഹ്മണക്ക് അതിനിടയിൽക്കൂടെ—നട യിൽക്കൂടെ—അകത്തേയ്ക്കു കടക്കാൻ അർഹതയില്ലെന്നായിരുന്നു നി ശ്ചയവും നടപ്പും. അതിനാൽ അവക്കു സോപാനത്തിൽ വന്നു തൊഴുവാൻ വേണ്ടിയാണു അങ്ങിനെ കട്ടിള വെയ്ക്കുന്നതു്. സാ ധാരണ അമ്പലങ്ങളിലെല്ലാം ആ വഴിയെ വന്നു അവർ തൊഴുതു പോവുകയെ ചെയ്തിരുന്നുള്ളു. മാത്രമല്ല നമ്പൂതിരിമാർ ഒറക്കെ വേ ദം ചൊല്ലി നമസ്കരിയ്ക്കുക മുതലായ ഉപാസന ചെയ്യുന്ന സമയ മാണെങ്കിൽ അബ്രാഹ്മണർ അവിടെയെത്തിയാൽ രണ്ടുമൂന്നു പ്രാവ ശ്യം കൈ കൊട്ടുക പതിവായിരുന്നു. അതിൻെറ അർത്ഥം—അല്ലെ ങ്കിൽ ആവശ്യം—അവർണ്ണർ വഴി മാറാൻ വേണ്ടി ഒച്ചാട്ടുന്നതുപോ ലെ, തങ്ങാം തൊഴുവാൻ അകത്തേയ്ക്കു വരുന്നുണ്ടെന്നും, അതിനാൽ വേദോച്ചാരണം പതുക്കെ—അവക്കു കോക്കുവാൻ കഴിയാത്ത വി ധത്തിൽ—ആക്കണമെന്നും അറിയിയ്ക്കുകയാകുന്നു. അതു കേട്ടാൽ വേദോച്ചാരണം പതുക്കെയാക്കുകയും പതിവായിരുന്നു. ഇനി പ്ര കൃതം തുടരട്ടെ.

'തളിയാതിരി'ശബ്ദത്തിൻെറ അർത്ഥവും നല്ലവണ്ണം വ്യക്തമാ യി; അറിഞ്ഞിട്ടില്ല തളികളിൽ ഇരുന്നുകൊണ്ടു ഭരണം നടത്തുന്ന ആാം എന്നാവാനേ വഴിയുള്ളു. നമ്പൂതിരി, സാമൂതിരി, ചോമാ തിരി, അക്കിത്തിരി എന്നാദിയായി പലതിലും 'തിരി'ശബ്ദം കാ ണുന്നുണ്ടു്. അതിൻെറ താല്പര്യമെന്താണു്? നമ്പ്യാതിരി, നമ്പൂ ഷ്ഠാതിരി, പുള്ള്യതിരി എന്നിവയിലെല്ലാം കാണുന്നതു 'ആതിരി'യാ കുന്നു. 'തളിയാതിരിയിൽ' കാണുന്നതും 'ആതിരി'യാണല്ലൊ. അതി ന്നു വല്ല പ്രത്യേകാർത്ഥവുമുണ്ടോ എന്നും നിശ്ചയമില്ല. പഴയ തമി ഴനിഘണ്ടുവും വ്യാകരണവും അറിയുന്നവർ പറയേണ്ടതാണതു്.

ഇങ്ങനെ കഴകങ്ങളുടെ ആവിർഭാവത്തോടുകൂടിത്തന്നെയാണോ തിപ്പുകാം നടപ്പാക്കുന്നതിന്നു തളികളേയും സംഘങ്ങളേയും ഏ

പ്പെടുത്തേണ്ടിവന്നതു്? ചില തീർപ്പുകൾ നടപ്പാവാതെ വന്നതിനു ശേഷമാണോ ഇവയെ ഏർപ്പെടുത്തിയതു്? അഥവാ ആദ്യംതന്നെ അങ്ങിനെ വന്നേയ്ക്കുമെന്നു കരുതി സംഘങ്ങളേയും തളികളേയും ഏർപ്പെടുത്തുകയാണോ ഉണ്ടായതു്? എന്നേ സംശയമുള്ളു. തീർപ്പുകൾ കല്പിയ്ക്കുകയല്ലാതെ നടപ്പാക്കുക എന്ന ഒരു പ്രശ്നം അന്നോവരെ ഉത്ഭവിച്ചിട്ടേ ഉണ്ടായിരുന്നില്ലല്ലൊ. അതിനാൽ കഴകങ്ങളുടെ തീർപ്പുകളെപ്പററി തോററ കക്ഷികൾ പിറുപിറുക്കാനും അനുസരിയ്ക്കാതിരിയ്ക്കാനുമുള്ള ലക്ഷണങ്ങൾ കണ്ടുതുടങ്ങിയപ്പോഴായിരിയ്ക്കണം തീർപ്പുകളെ നടപ്പാക്കാനും, നടപടികളെ മേൽനോട്ടം വഹിയ്ക്കാനുമായി തളി—തളിയാതിരിമാരെ ഏർപ്പെടുത്തിയതു്; അവരുടെ ആജ്ഞകളിൽ അനുസരണക്കേടും എതിർപ്പും കണ്ടുതുടങ്ങിയതിനു ശേഷമായിരിയ്ക്കും സംഘങ്ങളേർപ്പെടുത്തിയതെന്നുമാണു് എൻെറ അനുമാനം.

ഓരോ കഴകങ്ങളിലേയും കഴകാധിപന്മാരെ കുലവിദ്യയെന്ന നിലയിൽ പ്രവർത്തിപ്പാനായി ആവശ്യമുള്ളേടത്തോളം തറവാട്ടുകാരെ സ്ഥിരമായി നിശ്ചയിച്ചുവല്ലൊ. തളിയാതിരിമാരെ മാത്രം അങ്ങിനെയല്ല, നിശ്ചിതമായ കാലത്തേയ്ക്കു തിരഞ്ഞെടുത്തു് അവരോധിയ്ക്കുകയേ ചെയ്തിരുന്നുള്ളു. അതിനുള്ള ഒന്നാമത്തെ തെളിവു്, തളിയാതിരിമാരുടെ യാതൊരു വംശക്കാരേയും ഇപ്പോൾ കാണുന്നില്ലെന്നുള്ളതാണു്. 18 തളികളിലും തളിയാതിരിമാരുണ്ടായിരുന്ന സ്ഥിതിയ്ക്കു—പലതും കുററിമുടിഞ്ഞു പോയിട്ടുണ്ടാവാമെങ്കിലും—ഒന്നുപോലും അവശേഷിയ്ക്കാതെ തളിയാതിരിത്തറവാടുകൾ മുഴുവനും നശിച്ചുപോകണമെന്നില്ല, ചിലതെങ്കിലും അവശേഷിച്ചുകാണേണ്ടിയിരുന്നു. കഴകങ്ങൾ നാലേ ഉണ്ടായിരുന്നുള്ളുവെങ്കിലും ആ നാലിൻെറയും അധിപന്മാരെ ഇപ്പോൾ കാണുന്നുണ്ടു്. അതിനാൽ തളിയാതിരിമാരെ അതാതു കാലത്തു് തിരഞ്ഞെടുത്തു അവരോധിയ്ക്കുകയേ ചെയ്തിരുന്നുള്ളുവെന്നും, ആ കാലം കഴിഞ്ഞാൽ

ഒഴിഞ്ഞുപോകണമെന്നായിരുന്നു നിശ്ചയമെന്നും വ്യക്തമാകുന്നു. കേരളോല്പത്തി മുഴുവൻ ഒരു ചരിത്രമായി സ്വീകരിയ്ക്കാൻ തരമില്ലെങ്കിലും ഈ കാര്യം അതിൽ പറഞ്ഞിരിയ്ക്കുന്നതു ശരിയാണെന്നുതന്നെ വിശ്വസിയ്ക്കാം. തിരഞ്ഞെടുക്കുകയായിരുന്നുവെന്നു മാത്രമല്ല മുമ്മൂന്നു കൊല്ലത്തേയ്ക്കാണു അവരോധിച്ചിരുന്നതെന്നും അതിൽ പറയുന്നുണ്ടു്. അതും വാസ്തവമാണെന്നു വിശ്വസിയ്ക്കണം. ഇവരെ തിരഞ്ഞെടുക്കുകയായിരുന്നു പതിവെന്നതിലേയ്ക്കു മറ്റൊന്നുകൂടി തെളിവാണു്. പ്രൊഡക്ഷനില്ലാത്ത കുലധർമ്മ—വിദ്യ—ക്കാർക്കെല്ലാം ജന്മസ്വത്തുണ്ടല്ലൊ; അഥവാ അവർ ജന്മികളാണല്ലൊ. നമ്പൂതിരിമാരും, കർത്താവു കയ്മൾ മുതലായ നാടുവാഴികളും ദേശവാഴികളും ജന്മികളായിക്കാണുന്നതു് ആ കാരണത്താലാകുന്നു. അതുപോലെ തളിയാതിരിമാരുടെ പ്രവൃത്തിയ്ക്കു ചില വംശക്കാരെ സ്ഥിരമായി നിയമിയ്ക്കുകയാണു ചെയ്തിരുന്നതെങ്കിൽ അവർ ജന്മിമാരായിരിയ്ക്കുകയും ചിലരേയെങ്കിലും ഇന്നു ജന്മികളായിക്കാണുകയും ചെയ്യേണ്ടിയിരുന്നു. അങ്ങിനെ കാണാതിരിയ്ക്കാനുള്ള കാരണങ്ങളിലൊന്നു അവർ ജന്മികളല്ലാതിരിയ്ക്കുന്നതും കൂടിയാണു്. പെരുമാൾഭരണമവസാനിച്ചു് കേരളം പല രാജാക്കന്മാർക്കും പങ്കിട്ടതോടെ ഭരണം രാജാക്കന്മാരുടെ കീഴിലായി; അതോടെ തളിയാതിരിമാരുടെ അധികാരം നശിച്ചു; അതോടുകൂടിയും അതിന്നു ശേഷവുമായിരിയ്ക്കും തളിയാതിരിയവരോധം അസ്തമിച്ചതു്.

—:0:—

## അദ്ധ്യായം 3

## സംഘങ്ങളുടെ ഉത്ഭവം

കേരളത്തിൽ 18 തളികളും 18 സംഘങ്ങളും ഉണ്ടായിരുന്നുവെന്നു പ്രസിദ്ധമാണു്. ഈ സംഘങ്ങൾക്കു വലിയ ചരിത്രപ്രാധാന്യമുണ്ടു്. എന്റെ ചെറുപ്പക്കാലമായപ്പോഴേയ്ക്കുതന്നെ കാല

പ്പഴക്കത്താലും ഉപയോഗശൂന്യതയാലും തേഞ്ഞുമാഞ്ഞ് അവയുടെ ഒരാഭാസരൂപമായി പരിണമിച്ചിരുന്നു. അതിന്റെ ചരിത്രപരമായ വശങ്ങളെ തിരിച്ചറിയുവാൻ ഇന്നു വളരെ പ്രയാസമായിട്ടുണ്ട്. ഈ സംഘങ്ങളുടെ പൂൎവ്വചരിത്രത്തെ സാമാന്യജനങ്ങൾക്കു മനസ്സിലാകത്തക്കവണ്ണം വിവരിക്കുവാൻ കുറച്ചധികം എഴുതേണ്ടിവരും. അതിന്റെ ഇന്നത്തെ നില അത്രയും ശോചനീയമായിത്തീൎന്നിട്ടുണ്ട്. അതിന്റെ ചരിത്രവശം വിട്ടു ആ കളി കണ്ടിട്ടുള്ളവർപോലും ഇന്നു വിരളമാണ്. അതുതന്നെ അറുപതു തികഞ്ഞ കാരണവന്മാർ മാത്രവുമാകുന്നു. അതുകൊണ്ട് സംഘങ്ങളെപ്പററിയൊ അതിന്റെ കളിയെസ്സംബന്ധിച്ചോ അറിയേണമെങ്കിൽ ഇപ്പോൾതന്നെ ഒന്നിറങ്ങി അന്വേഷിച്ചേ മതിയാവൂ എന്നെനിക്കു തോന്നി. അതിന്റെ ഫലമായി കണ്ടെത്തിയ വിവരങ്ങളാണ് ഞാനിവിടെ പ്രസ്താവിക്കുന്നതു്.



അപ്പൻതമ്പുരാൻ സംഘങ്ങളെപ്പററി എഴുതിയിട്ടുണ്ടെങ്കിലും അത് അപൂൎണ്ണമാകുന്നു. നാരായണപ്പണിക്കരും ഉള്ളൂരും അവരുടെ സാഹിത്യചരിത്രങ്ങളിൽ സംഘങ്ങളെക്കുറിച്ച് പ്രതിപാദിച്ചിട്ടുണ്ട്. പാതിരിശ്ശേരി നാരായണൻനമ്പൂതിരി സംഘക്കളിയുടെ സമ്പ്രദായങ്ങളെക്കുറിച്ച് മംഗളോദയം മാസികയിലും വിവരിച്ചിട്ടുണ്ട്. ഇവരെല്ലാവരും സംഘക്കളിയുടെ ആഗമത്തെപ്പററി മിക്കവാറും ഒരേ അഭിപ്രായക്കാരാകുന്നു. കേരളോല്പത്തിയിലെ ഒരൈതിഹ്യമാണതിനു നിദാനം. പള്ളിബാണപ്പെരുമാൾ* കേരളം ഭരിച്ചിരുന്ന കാലത്ത് നമ്പൂതിരിമാരും ബുദ്ധമതക്കാരും തമ്മിൽ ഒരു തൎക്കമുണ്ടാവുകയും, അതിൽ വിജയം വരിക്കുന്നതിനുവേണ്ടി നമ്പൂതിരിമാർ തൃക്കാരിയൂരിൽ ചെന്നു ശിവനെ ഭജിക്കുകയും ചെയ്തു. ആ അവസരത്തിൽ ജംഗമൻ എന്നൊരു മഹൎഷി അവിടെ വരികയും നാലു

---

* പള്ളിബാണപ്പെരുമാളുടെ കാലം 9-ാം നൂററാണ്ടാണെന്നു ശങ്കുഅയ്യർ പറയുന്നു. കേരളവും ബുദ്ധമതവും—പേജ്: 48.

പാദത്തോടുകൂടിയ ഒരു മന്ത്രം നമ്പൂതിരിമാൎക്കു ഉപദേശിക്കുകയും ചെയ്തുവത്രെ. ഒരു മണ്ഡലക്കാലം ഈ മന്ത്രംകൊണ്ടു് നമ്പൂതിരിമാർ തൃക്കാരിയൂർ ഭജിച്ചു. അപ്പോഴേയ്ക്കും ആറു പരദേശബ്രാഹ്മണർ അവിടെ വരികയും അവരുടെ സഹായത്തോടെ നമ്പൂതിരിമാർ ബുദ്ധമതക്കാരെ തോല്പിക്കുകയും ചെയ്തുവെന്നാണു് ആ ഐതിഹ്യം.[1] ആ 'നാലുപാദം' അഭീഷ്ടപ്രദമാണെന്നുള്ള ബോധ്യത്താൽ അന്നു മുതല്ക്കു് അതിനെ ആദരിച്ചുവരുന്നു. ഈ കഥയാണു് എല്ലാവരും സ്വീകരിച്ചിട്ടുള്ളതു്.

കുഞ്ഞുകുട്ടൻതമ്പുരാൻ 'കേരള'ത്തിൽ ഓരോ നാട്ടിലും ഓരോ സംഘങ്ങൾക്കായിരുന്നു രക്ഷാധികാരമെന്നും ധൎമ്മശാസ്ത്രപ്രകാരം ഭരണനിയമങ്ങളെ നിശ്ചയിക്കുക മുതലായതെല്ലാം ചെയ്തിരുന്നതു ഇവരാണെന്നും മററുമാണു് പറഞ്ഞിരിക്കുന്നതു്.[2] അതായതു് കേരളഭരണം ഒരുകാലത്തു് ഈ പതിനെട്ടു സംഘങ്ങളിൽ നിക്ഷിപ്തമായിരുന്നുവെന്നു സാരം. ഏതായാലും ഞാൻ സ്വീകരിക്കുന്നതു് കുഞ്ഞുകുട്ടൻതമ്പുരാൻെറ നിഗമനത്തേയാണു്. ഇനി സംഘത്തിൻെറ ഉത്ഭവത്തെപ്പററിയും ഇന്നു് അതു് പാനേങ്കളിയായി പരിണമിച്ചതിൻെറ ചരിത്രത്തെപ്പററിയും ഇവിടെ വിവരിക്കാം.

സംഘക്കളി, ചാത്തിരസംഘക്കളി, ശാസ്ത്രാംഗക്കളി, യാത്രക്കളി, പാനേങ്കളി എന്നെല്ലാം പറയുന്നതു് ഇതിൻെറ പേരുകളാണു്; അഥവാ പൎയ്യായങ്ങളാകുന്നു. നമ്പൂതിരിമാരുടെ 'ജൈത്രയാത്രക്കളി'യുടെ സ്മാരകമായതുകൊണ്ടാണിതിന്നു യാത്രക്കളി എന്ന പേരുണ്ടായതു്[3] എന്നും, ചാത്തിര–ശ്രാവക–നമ്പൂതിരിമാരുടെ ക

---

1 ഉള്ളൂരിൻെറ കേരളസാഹിത്യചരിത്രം ഒന്നാം ഭാഗ(പേജ്: 176)ത്തിൽനിന്നും സംഗ്രഹിച്ചു് എടുത്തതാണീ ഐതിഹ്യം.

2 'കേരളം'—പേജ്: 40.

3 കേരളചരിതം—പേജ്: 43.

ളിയായതിനാലാണ് ചാത്തിരക്കളി — ശാസ്ത്രാംഗക്കളി — എന്നു പേരുണ്ടായതെന്നും മററും ഓരോ അഭിപ്രായങ്ങൾ ഇതിൻെറ പേരിനെപ്പററി പൊന്തിവന്നിട്ടുണ്ട്. 'ചാത്തിരന്മാർ' എന്നും 'വേദിയന്മാർ' എന്നും നമ്പൂതിരിമാരെ രണ്ടായിത്തിരിയ്ക്കാം എന്ന ഒരു പക്ഷക്കാർ വേറെയുണ്ട്. വേദിയന്മാർ എന്നാൽ ചാത്തിരനമ്പൂതിരിമാരല്ലാത്തവരാണെന്നു താല്പര്യം. ചാത്തിരന്മാർ എന്നാൽ ബുദ്ധമതക്കാരെന്നും ശ്രാവകന്മാർ എന്നാൽ ജൈനന്മാർ എന്നുമാണർത്ഥം. എന്നാൽ ചന്ദ്രോത്സവത്തിൽ ചാത്തിരസംഘമെന്നും, ശ്രാവകന്മാരെന്നും മാറി മാറി പ്രയോഗിച്ചുകാണുന്നു. *

ഈ പ്രകൃതത്തിൽ സംഘം എന്നു പറയുന്നതിന്നു തമിഴിലെ മുതച്ചങ്കം, ഇടൈച്ചങ്കം; കടൈച്ചങ്കം മുതലായ തമിഴ്സംഘങ്ങൾ എന്ന അർത്ഥം ധരിയ്ക്കരുതു്. ഇവിടെ സംഘം എന്നാൽ പട്ടാളസംഘങ്ങൾ എന്നർത്ഥം. കേരളത്തിൽ 4 കഴകങ്ങളും 18 തളികളും ഉണ്ടായതെങ്ങിനെ എന്നു മുന്നദ്ധ്യായങ്ങളിൽ വിവരിച്ചുവല്ലൊ. 18 തളികൾ ഉണ്ടായപ്പോൾ അവിടെ രാജ്യരക്ഷയ്ക്കായി 18 സംഘങ്ങളും ഉണ്ടായി. തളികൾക്കു സിവിൽ ഭരണമെ ഉണ്ടായിരുന്നുള്ളു. രാജ്യരക്ഷയെസ്സംബന്ധിച്ചുള്ള ചുമതല അതാത് സംഘങ്ങളാണു നിവ്വഹിച്ചിരുന്നതു്. ഈ സംഘങ്ങളുടെ പ്രവൃത്തിയാകട്ടെ പോലീസുകാർ ബീററ ചെയ്യുന്നതുപോലെ, തളികളിൽ തളിയാതിരിമാർ പാസ്സാക്കുന്ന തീർപ്പുകളെ ജനങ്ങൾ അനുസരിയ്ക്കുന്നില്ലെ? അനുസരിയ്ക്കുന്നതിൽ അവക്കു വല്ല തടസ്സവും നേരിടുന്നുണ്ടോ? എന്നും മററും നടന്നു പരിശോധിയ്ക്കുകയായിരുന്നു. തീ

* "വന്നാരിന്ദൂത്സവത്തിന്നഹമഹമികയാ ശ്രാവകാ ശ്രാവ്യഗാനാഃ"

—ചന്ദ്രോത്സവം, 4-ാം സർഗ്ഗം, ശ്ലോകം 27.

"ചട്ടററ ചാത്തിരരകത്ത വിശൻ വിശങ്കം
കൊട്ടിച്ചുകൊണ്ടമുതഭാനുമഹോത്സവായ"

—4-ാം സർഗ്ഗം, ശ്ലോകം 34.

പ്പുകരം ചെയ്യുകയും, കുററക്കാരുണ്ടെങ്കിൽ ശിക്ഷ വിധിയ്ക്കുകയും മാത്രമെ അധികാരസ്ഥന്മാക്ക ചെയ്യേണ്ടിയിരുന്നുള്ളു. തീപ്പുകരം അറിഞ്ഞുകഴിഞ്ഞാൽ അതനുസരിയ്ക്കാനും ശിക്ഷകരം അനുഭവിയ്ക്കാനും ജനങ്ങരം എപ്പോഴും തയ്യാറായിരുന്നു; മറിച്ച് അതിന്നു യാതൊരു മടിയും കാണിച്ചിരുന്നില്ല; ഒഴിഞ്ഞുമാറാൻ അധികമാരും ശ്രമിച്ചിരുന്നുമില്ല. * അതിനാൽ അതിന്നു ഒട്ടുംതന്നെ ബലപ്രയോഗം വേണ്ടിയിരുന്നുമില്ല. ബാങ്ക്, പീടിക, ആഫീസ് മുതലായവയുടെ പടിയ്ക്കൽ നമ്മരം പൂട്ടിപ്പോരുന്ന സമയത്ത് കാവലിടാറുണ്ട്. കള്ളന്മാർ സംഘം ചേന്നു ബലാല്ക്കാരമായി കവച്ച നടത്താൻ വന്നാൽ അവരെ എതിത്തോടിയ്ക്കുവാനും അങ്ങിനെ സ്ഥലം രക്ഷിയ്ക്കുവാനും വേണ്ടിയല്ല ആ വിധം ചെയ്യുന്നത്. അതിനുള്ള കഴിവോ ആയുധങ്ങളോ അവക്കില്ലെന്നും നമുക്കറിയാം. ഉടമസ്ഥനോ അയാളുടെ ശിഷ്യനോ അവിടെ ഇല്ലെന്നു വന്നാൽ കള്ളന്മാർ ഒളിഞ്ഞും മറഞ്ഞും ഗൂഢമായി വന്നു കള്ളത്താക്കോലിട്ടോ പൂട്ടു കുത്തിപ്പൊളിച്ചോ ചുമരു തുരന്നോ അകത്തു കടന്നു മോഷ്ടിച്ചുവെന്നു വരാം. നിലവിളിയ്ക്കാൻ മാത്രം കഴിവുള്ള ഒരു കാവൽക്കാരൻ അവിടെയുണ്ടായാൽ മതി; പിന്നെ അത്തരം കള്ളന്മാർപോലും അവിടെ ചെല്ലുകയില്ലെന്നു എല്ലാവക്കുമറിയാം. കാരണം അങ്ങിനെ ഒരപശബ്ദം (നിലവിളി) കേട്ടാൽ കേരംക്കുന്നവരെല്ലാം കള്ളനെ പിടിയ്ക്കുവാനും ഉടമസ്ഥനെ സഹായിയ്ക്കുവാനും മാത്രമെ ശ്രമിയ്ക്കൂ; അതിന്നു ശ്രമിയ്ക്കാതിരിയ്ക്കുയുമില്ല എന്നുള്ളതുതന്നെ

സംഘങ്ങരംക്കുള്ള ചുമതലയും അത്രമാത്രമായിരുന്നു. കേവലം കാവൽക്കാരെപ്പോലെ കൂടെക്കൂടെ നാട്ടിൻപുറങ്ങളിൽ നടന്ന

* ആ ശിക്ഷകരം എന്തായിരുന്നുവെന്നും മററും വഴിയെ പ്രസ്താവിയ്ക്കാം.

നേഷിച്ചുകൊണ്ടിരിയ്ക്കുകയും, വല്ലവരും അശ്രദ്ധ കാണിയ്ക്കുന്നുണ്ടെന്നു—എവിടെയെങ്കിലും മോഷണം നടന്നുവെന്നു കേട്ടാലെന്നപോലെ അതു കണ്ടുപിടിച്ചേയ്ക്കുമെന്നു തോന്നിയ്ക്കുകയും മാത്രമെ ചെയ്യേണ്ടിയിരുന്നുള്ളു. എങ്കിലും സംഘത്തലവൻ മാത്രമല്ല യുദ്ധാഭ്യാസം ചെയ്തു് പട്ടാളക്കാരായ നമ്പൂതിരിമാരും ആ കാലത്തു് ധാരാളം സംഘങ്ങളിൽ ഉണ്ടായിരുന്നതായി പറയപ്പെടുന്നുണ്ടു്. അന്നു സംഘത്തിന്റെ പടത്തലവനായിരുന്നതു് പരിഷപ്രമാണിയായിരുന്നു. പരിഷ എന്നാൽ പടനായകൻ * എന്നത്രെ അൎത്ഥം.

ഇവിടത്തെ ജനങ്ങൾക്കുണ്ടായിരുന്ന സംസ്കാര-സ്വഭാവ-സൌശീല്യാദികളുടെ ഗുണവും വലുപ്പവും കാരണം സംഘങ്ങളുടെ ചുമതല ഏതാണ്ടു് ഒരു ബീററുപോലീസിന്റേതുപോലെ ആയിരുന്നുവെന്നു പറഞ്ഞുവല്ലൊ. സാമാന്യജനങ്ങളെല്ലാം അന്നത്തെ ശാസ്ത്രാഭിവൃദ്ധിയനുസരിച്ചു് കന്നുകാലി വളൎത്തൽ, കൃഷി എന്നിവകൊണ്ടും വിദഗ്ദ്ധത്തൊഴിലാളികൾ അവരുടെ കൈത്തൊഴിൽകൊണ്ടും അന്യോന്യം സഹായിച്ചുകൊണ്ടു് ശാന്തമായും സുഭിക്ഷമായും സംതൃപ്തിയോടുകൂടിയും സൌഹാൎദ്ദത്തോടെ ജീവിച്ചുപോന്നു. അതുകൊണ്ടു് സമാധാനപാലനത്തിന്നു സാക്ഷിയായി നിന്നു പരിശോധിയ്ക്കുവാനുള്ള ചില ഉദ്യോഗസ്ഥന്മാർ എന്ന നിലയേ സംഘങ്ങൾക്കു വേണ്ടിവന്നിരുന്നുള്ളു. ചുരുക്കിപ്പറഞ്ഞാൽ ഇവൎക്കു പറയത്തക്ക ജോലിയൊന്നും ഉണ്ടായിരുന്നില്ല. അതുകൊണ്ടു് ഈ സംഘക്കാർ തൎക്കവ്യാകരണാദി ശാസ്ത്രങ്ങളും ശസ്ത്രങ്ങളോടൊപ്പംതന്നെ അഭ്യസിച്ചുവന്നു. ഇവരെ ശാസ്ത്രാഭ്യാസം ചെയ്യിപ്പിയ്ക്കുന്നതിന്നുവേണ്ടി 18 സഭാമഠങ്ങളിലും ഓരോ വാക്യവൃത്തിക്കാരെ നിയമിയ്ക്കുയും ചെയ്തു. 'വാക്യവൃത്തി' എന്നുവെച്ചാൽ

---

* പരിഷ=പടനായകൻ; ഇതു് യോദ്ധാവായ ഒരു നമ്പൂതിരിയായിരിയ്ക്കും. കേരളം—കുഞ്ഞുകുട്ടൻതമ്പുരാൻ—പേജു് : 41.

ധർമ്മശാസ്ത്രവിധായകൻ എന്നാണർത്ഥം.[1] അങ്ങിനെ അവർ ശാസ്ത്രങ്ങളിലും പ്രാവീണ്യം നേടി.

ആയുധാഭ്യാസം പ്രധാനമായതുകൊണ്ടാണ് ചാത്തിരനമ്പൂതിരിമാർ ഓത്തു ചൊല്ലാത്തവരായിത്തീർന്നതെന്നു മുമ്പു പറഞ്ഞുവല്ലൊ.[2] എന്നാൽ പിന്നെ അവക്ക ശാസ്ത്രം പഠിക്കുന്നതിന്നും 'ശാസ്ത്ര'നമ്പൂതിരിമാരാവാനും എങ്ങിനെയാണു സാധിച്ചതു്? എന്നൊരു ചോദ്യത്തിന്നവകാശമുണ്ടു്. അതിന്നുള്ള മറുപടി പറയാം.

വേദാധ്യയനമെന്നു പറയുന്നതു് അതു മുഴുവൻ കാണാപ്പാഠം പഠിക്കലാകുന്നു. അർത്ഥം മനസ്സിലാക്കാതെ ശബ്ദം മാത്രം കാണാപ്പാഠം പഠിക്കുന്നതിന്നു ചെറുപ്പത്തിലേ സാധിക്കൂ; പ്രായമായാൽ പിന്നെ പ്രയാസമാണു്. അങ്ങിനെ വേദം മുഴുവൻ കാണാപ്പാഠം പഠിക്കുവാൻ സാമാന്യബുദ്ധിയുള്ള ഒരാളാണെങ്കിൽ മുടക്കം കൂടാതെ തുടച്ചയായി പഠിക്കുന്നപക്ഷം നാലു കൊല്ലത്തിൽ കുറയാത്ത കാലം വേണ്ടിവരും. എന്നിക്കു അതു മുഴുവൻ പഠിക്കുവാൻ ഓരോ കാരണവശാൽ ആറു കൊല്ലത്തോളം വേണ്ടിവന്നു. സാധാരണയായി 7 വയസ്സു തികഞ്ഞതിന്നു ശേഷം 9 വയസ്സിന്നുള്ളിൽ ഉണ്ണികളെ ഉപനയനം കഴിച്ചു് ഓത്തു ചൊല്ലിച്ചു തുടങ്ങുന്നു. അതിന്നു ശേഷമുള്ള അഞ്ചാറു കൊല്ലങ്ങളിലാണു് എല്ലാവരും ഓത്തു് കാണാപ്പാഠം പഠിച്ചിരുന്നതു്. സംഘങ്ങളുടെ ചുമതലയാണെങ്കിൽ ദേശരക്ഷ ചെയ്യുക എന്നതാണല്ലൊ. അതിന്നു അക്കാലത്തെ ആയുധങ്ങളായ വാറം, പട്ടിശ, കുന്തം, ചുരിക മുതലായ ആയുധങ്ങറം ഉപയോഗിക്കുവാൻ പഠിക്കേണ്ടതുണ്ടു്. അതുകറം പ്രയോ

---

[1] ഇദ്ദേഹം അതാതു് സഭാമഠങ്ങളിൽ പഠിച്ചു് പാണ്ഡിത്യം നേടി ഭട്ടതിരിയായി അവരോധിച്ചിട്ടുള്ള ബ്രാഹ്മണനായിരിക്കണമെന്നു കുഞ്ഞുകുട്ടൻതമ്പുരാൻ പറഞ്ഞിരിക്കുന്നു. കേരളം—പേജ്: 41.

[2] ആര്യന്മാരുടെ കുടിയേററം രണ്ടാം ഭാഗം 8–A ഓത്തു ചൊല്ലാത്തവർ എന്ന അദ്ധ്യായം നോക്കുക.

ഗിയ്ക്കുന്നതിന്നു പ്രധാനമായി വേണ്ടതു് ദേഹാഭ്യാസമാകുന്നു. തച്ചോളി ഒതേനൻ, ചന്തു മുതലായവരുടെ ദേഹാഭ്യാസം പ്രസിദ്ധമാണല്ലൊ. ഈ ദേഹാഭ്യാസത്തിന്നും ആയുധപ്പയററിന്നും ചെറുപ്പത്തിൽ ആരംഭിച്ചാലേ സാധ്യമാകൂ. വേദാധ്യയനം ചെയ്യേണ്ടതായ പ്രായവും അതുതന്നെയാണു്. ഈ സംഘക്കാർ ഓത്തു ചൊല്ലാത്തവരാവാനുള്ള കാരണമതാകുന്നു.

ആവക ദേഹാഭ്യാസവും ആയുധപ്രയോഗവുമെല്ലാം പത്തിരുപതു വയസ്സാകുമ്പോഴേയ്ക്കു പൂൎത്തിയാകും. രാജ്യത്താണെങ്കിൽ മുമ്പു പറഞ്ഞതുപോലെ വലിയ യുദ്ധമോ കലഹമോ ഇല്ലാത്തതിനാൽ പിന്നെ അവൎക്കു കാൎയ്യമായ ജോലിയില്ലതാനും. അതിനാൽ പിന്നെ ബാരക്ക്സുകളിൽ താമസിയ്ക്കുന്ന പട്ടാളങ്ങളെപ്പോലെയായി അവരുടെ നില. ശാസ്ത്രം പഠിയ്ക്കുക എന്നുവെച്ചാൽ വേദാധ്യയനംപോലെ കേവലം ശബ്ദത്തെ കാണാപ്പാഠം പഠിയ്ക്കുകയല്ല, ശബ്ദത്തിന്നുള്ള അൎത്ഥം മനസ്സിലാക്കുകയാണു പ്രധാനം. പ്രായമായവൎക്കു അതിന്നു പ്രയാസമില്ല; അവൎക്കേ സാധിയ്ക്കുയുമുള്ളു. ഈ ചാത്തിരനമ്പൂതിരിമാൎക്കു ഒഴിവുസമയം ധാരാളമുള്ളതിനാൽ സംഘങ്ങളിലെല്ലാം ശാസ്ത്രങ്ങൾ പഠിപ്പിയ്ക്കാനും ഏൎപ്പാടാക്കി. അവരെല്ലാം ശാസ്ത്രങ്ങളിലും ശസ്ത്രങ്ങളിലും ഒന്നുപോലെ സമൎത്ഥന്മാരാവുകയും, ഓരോ സംഘത്തിൻെറ ആധിപത്യം കാലക്രമേണ ശസ്ത്രവിദ്യയ്ക്കു പുറമെ ശാസ്ത്രവൈദഗ്ദ്ധ്യം കൂടിയുള്ളവരിൽ വന്നു ചേരുകയും ചെയ്തു. ഇങ്ങനെയാണു സംഘങ്ങളിലുള്ള ആയുധാഭ്യാസികൾ ഓത്തു ചൊല്ലാത്തവരും, ശാസ്ത്രപണ്ഡിതന്മാരുമായി വന്നതു്.

A. D. 15-ാം നൂററാണ്ടു വരെ ശസ്ത്രശാസ്ത്രങ്ങളിൽ ഇവർ വിദഗ്ദ്ധന്മാരായിരുന്നുവെന്നു കാണാം. 14-ാം നൂററാണ്ടിൽ രചിച്ചിട്ടുള്ള ശുകസന്ദേശത്തിൽ ലക്ഷ്മീദാസൻ പറയുന്നതു് നോക്കുക. "അരിയിട്ടുവാഴ്ച നടത്തി രാജാക്കന്മാരെ ചക്രവൎത്തിയായി വാഴി

ക്കുന്നവരും, കേരളത്തിലെ 64 ഗ്രാമങ്ങൾക്കും ഉപദേശം കൊടുത്ത് നേതൃത്വം വഹിച്ച് അവയെ നയിക്കുന്നവരും ശസ്ത്രവിദ്യയിലും ശാസ്ത്രങ്ങളിലും പരശുരാമനെപ്പോലെ സാമർത്ഥ്യമുള്ളവരുമായ ഗ്രാമണിബ്രാഹ്മണർ ആ തളികൾക്കു ചുററും താമസിക്കുന്നുണ്ട്. 1" അവർ ശസ്ത്രശാസ്ത്രങ്ങളിൽ ഒന്നുപോലെ പാണ്ഡിത്യം ഉള്ളവരായിരുന്നുവെന്നാണല്ലോ അത് തെളിയിക്കുന്നതു്.

ഇങ്ങിനെ ഓരോ വാക്യവൃത്തിയുടേയും പരിഷയുടേയും കീഴിൽ ഓരോ സംഘങ്ങളായി 18 തളികളേയും വേണ്ടവിധം സംരക്ഷിച്ചുപോന്നു.

ഈ 18 സംഘങ്ങളുടെ പേരുകൾ താഴെ പറയുംപ്രകാരമാകുന്നു. 1) കണ്ട്രാൻ (കണ്ടരാമൻ), 2) പുളിക്കീഴ്, 3) വേഴപ്പറമ്പ്, 4) പുറക്കടിഞ്ഞകം, 5) തത്തമംഗലം, 6) പുല്ലിപ്പുലം—വൈയാകരണസംഘങ്ങൾ, 7) കീഴ്‌വീതി, 8) വെള്ളാങ്ങല്ലൂർ, 9) തിട്ടപ്പള്ളി, 10) ചാഴിക്കാട്, 11) പാലക്കാട്ട്, 12) ഭാസ്കരം—പ്രാഭാകരസംഘങ്ങൾ, 13) നാട്ടിയമംഗലം, 14) ചുണ്ടക്കമണ്ണ്, 15) ചോകിരം, 16) ആററപ്പുറം, 17) താമരശ്ശേരി, 18) നെന്മേനി—ഭാട്ടസംഘങ്ങൾ. 2

ഇവയ്ക്കു പുറമെ പടുതോൾ എന്നൊരു സംഘം ഇപ്പോൾ കാണുന്നുണ്ട്. 18-ഉം പടുതോളും എന്നാണ് പ്രസിദ്ധി. എന്നാൽ

---

1 "വാചാ യേഷാം ഭവതി നൃപതിന്നായകോ രാജ്യലക്ഷ്മ്യാ
ഗ്രാമാൻ ഷഷ്ടിം ചതുരഇഹ യേ ഗ്രാഹ്യചേഷ്ടാ നയന്തി.
ശസ്ത്രേ ശാസ്ത്രേപിച ഭൃഗുനിഭൈഃ ശശ്വദുൽഭാസതേ യാ
വിപ്രേന്ദ്രൈസ്തൈസ്ത്വിപുലമംവീര്യാവലീഷു സ്ഥലീഷു."
—ശുകസന്ദേശം, പൂർവ്വഭാഗം, ശ്ലോകം 69.

2 ഭാട്ടം, പ്രാഭാകരം, വൈയ്യാകരണം എന്നിങ്ങനെ സംഘങ്ങൾ 3 വിഭാഗങ്ങളായി തിരിഞ്ഞതെങ്ങിനെയെന്നു ഈ അദ്ധ്യായത്തിൽതന്നെ വിവരിക്കുന്നുണ്ട്.

ഇത് അടുത്ത കാലത്തുണ്ടായതാവണം. ചന്ദ്രോത്സവകൎത്താവു് മേല്പറഞ്ഞ 18 സംഘങ്ങളെ മാത്രമേ വിവരിച്ചുകാണുന്നുള്ളു. കോടശ്ശേരിക്കൎത്താക്കന്മാരുടെ ആവശ്യത്തിന്നായി ഉണ്ടാക്കിയ സംഘമാണിതെന്നു ഉള്ളൂർ പറയുന്നു [1] പടുതോറംസംഘവും നെമ്മിനിയാർ [2] സംഘവും ഒന്നാണെന്നു ഊഹിച്ചാൽ തെററില്ല. അതിന്നുള്ള കാരണവും പറയാം. ഇരിഞ്ഞാലക്കുട ക്ഷേത്രത്തിലും സാമൂതിരി കോവിലകത്തും മാത്രമാണു് ഈ 18 സംഘങ്ങളേയും അടിയന്തിരങ്ങൾക്കു ഇന്നു ക്ഷണിച്ചുകാണുന്നതു്. എന്നാൽ സാമൂതിരിക്കോവിലകത്തു് പടുതോളിനേയും, ഇരിഞ്ഞാലക്കുട നെമ്മിനിയേയും ക്ഷണിക്കാറില്ല. അതുകൊണ്ടു് ആദ്യകാലത്തു് ഇവ രണ്ടും ഒന്നായിരിക്കണമെന്നും പില്ക്കാലത്തു് എന്തോ കാരണവശാൽ നെമ്മിനിയാർ സംഘം രണ്ടായിപ്പിരിഞ്ഞു് പടുതോറം എന്നു പുതിയ ഒരു സംഘം ഉണ്ടായതാണെന്നും ഊഹിക്കാം. ഇതിനും പുറമെ തെക്കൻപ്രദേശങ്ങളിൽ 13-ഉം വടക്കൻപ്രദേശങ്ങളിൽ 5-ഉം സംഘങ്ങൾ വേറെയുണ്ടെന്നു ചിലർ അഭിപ്രായപ്പെടുന്നു. എന്നാൽ അവ ഏതെല്ലാമാണെന്നു അറിയാൻ കഴിഞ്ഞിട്ടില്ല. അങ്ങിനെ 18 സംഘങ്ങൾ വേറെയുണ്ടെങ്കിൽ തന്നെ അതു് പടുതോറം സംഘം ഉണ്ടായതുപോലെ മററ വല്ല കാരണങ്ങളാലും രൂപീകൃതമായതാവാനെ വഴിയുള്ളു.

അങ്ങിനെ 18 സംഘങ്ങളും ശസ്ത്രശാസ്ത്രങ്ങൾ അഭ്യസിച്ചുകൊണ്ടു് കേരളത്തെ സംരക്ഷിച്ചുപോന്നു; കാലാന്തരത്തിൽ കേന്ദ്രഭരണം വന്നപ്പോൾ കേന്ദ്രത്തിന്നു കേരളാടിസ്ഥാനത്തിൽ ഒരു

[1] കേരളസാഹിത്യചരിത്രം, Vol. 1, രണ്ടാം പതിപ്പു്—പേജ് 117.

[2] നെമ്മിനിയാർ എന്നും നെന്മേനി എന്നും പറയുന്ന സംഘങ്ങൾ ഒന്നുതന്നേയായിരിക്കുമെന്നും കാലാന്തരത്തിൽ ഭാഷയ്ക്കു പരിണാമം വന്നതുകൊണ്ടായിരിക്കണം ഈ പേരിനു ഇങ്ങനെ ഒരു മാററം വന്നതെന്നുമാണു ഞാനൂഹിക്കുന്നതും.

പട്ടാളം രൂപീകരിക്കേണ്ടതായ ആവശ്യം നേരിട്ടു. [1] ആ പട്ടാള കേന്ദ്രീകരണത്തിന്നും ഈ സംഘക്കാർക്ക് ചുരുങ്ങിയ തോതിലെങ്കിലും ചുമതലയുണ്ടായിരുന്നു.

ക്രിസ്തു ആദിശതകങ്ങളിൽ ഇവിടെ ബുദ്ധ_ജൈനമതങ്ങൾ വളരെ വളൎച്ചയെ പ്രാപിച്ചിരുന്നു. സഭാമഠങ്ങൾ ഒട്ടു മുഴുവനും തന്നെ ബുദ്ധജൈനന്മാരുടെ അധീനത്തിലായിരുന്നു; എന്നുവെച്ചാൽ വൈദ്യവ്യാകരണാദി വിഷയങ്ങൾ പഠിച്ചിരുന്നവരും പഠിപ്പിച്ചിരുന്നവരും ചാത്തിരശ്ശ്രാവകന്മാരായിരുന്നുവെന്നു താല്പൎയ്യം. ഇവിടെ മറെറാന്നുകൂടി പറയുവാനുണ്ടു്. ബുദ്ധ_ജൈന_വൈദികമതക്കാർ തമ്മിൽ അന്യോന്യം വിരോധമുണ്ടായിരുന്നില്ല. [2] തൎക്കവ്യാകരണാദി ശാസ്ത്രങ്ങൾ എല്ലാവൎക്കും ഒന്നുതന്നെയായിരുന്നു. തൎക്കം, വ്യാകരണം, വൈദ്യം, ശില്പം, കണക്കു മുതലായ ശാസ്ത്രങ്ങൾക്കൊന്നും മതവുമായി — ആരാധന_ആചാരാദികളുമായിട്ടെന്നൎത്ഥം — ബന്ധമൊന്നുമില്ല; അതെല്ലാം കേവലം ഭൌതികശാസ്ത്രങ്ങളാണു്. അഷ്ടാംഗഹൃദയം, ബാലചികിത്സ, ജ്യോതിൎഗ്ഗണിതം മുതലായ ശാസ്ത്രങ്ങളെല്ലാം എല്ലാവൎക്കും ഒന്നുതന്നെയാണു്. എല്ലാ ജാതിമതസ്ഥന്മാരും അവയെ പഠിക്കുകയും പ്രയോഗിക്കുകയും ചെയ്യുന്നുണ്ടല്ലൊ. ഏതാണ്ടതുപോലെയാണു് സഭാമഠങ്ങളിൽ വൈദിക_ബുദ്ധ_ജൈനന്മാർ ഒന്നിച്ചിരുന്നു ആവക ശാസ്ത്രങ്ങൾ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്തിരുന്നതു്. സംഘക്കാരും ഈ സഭാമഠങ്ങളിൽ തന്നെയാണല്ലൊ ശാസ്ത്രാഭ്യാസം ചെയ്തിരുന്നതു്. അതിനാൽ അവരിൽ പലരും ബുദ്ധമതക്കാരായും ജൈനമതക്കാരായും മാറിയിട്ടുണ്ടാവാം. അവരെല്ലാം ഇന്നത്തെ സംഘടിതമതക്കാ

[1] ഈ വിഷയം അടുത്ത അദ്ധ്യായങ്ങളിൽ വിവരിക്കുന്നതാണു്.

[2] കേരളവും ബുദ്ധമതവും എന്ന അദ്ധ്യായത്തിൽ ഈ വിഷയം വിസ്തരിച്ചിട്ടുണ്ടു്.

രെപ്പോലെ അന്യോന്യസമ്പർക്കമില്ലാത്തവർ—വിവാഹാദി ബന്ധത്തിലേർപ്പെടാത്തവർ—ആയിരുന്നില്ലെന്നും ഓർക്കണം. ജൈന–ബൌദ്ധ–മതക്കാരുടെ കൂടെ സഭാമഠങ്ങളിൽ വർത്തിച്ചിരുന്നതുകൊണ്ടു ഈ സംഘക്കാരെ ചാത്തിരസംഘക്കാരെന്നും ശ്രാവകസംഘക്കാരെന്നും വിളിച്ചുവരുവാൻ കാരണമായി.

ഇനി സംഘങ്ങൾ ഭാട്ടം, പ്രാഭാകരം, വ്യാകരണം എന്നിങ്ങനെ മൂന്നായിത്തിരിഞ്ഞതെങ്ങനെയെന്നു വിവരിയ്ക്കാം. 'മീമാംസാശാസ്ത്രം', 'പൂർവ്വമീമാംസ' എന്നും, 'ഉത്തരമീമാംസ' എന്നും രണ്ടായി വിഭജിയ്ക്കപ്പെട്ടിരിയ്ക്കുന്നു. വൈദികമതത്തിന്റെ അടിസ്ഥാനപ്രമാണത്തെ 'പ്രവൃത്തി'മാർഗ്ഗമെന്നും 'നിവൃത്തി'മാർഗ്ഗമെന്നും രണ്ടായി തിരിച്ചിട്ടുണ്ടു്. അവയിൽ പൂർവ്വമീമാംസ പ്രവൃത്തിമാർഗ്ഗത്തിന്റേയും, ഉത്തരമീമാംസ നിവൃത്തിമാർഗ്ഗത്തിന്റേയും അടിസ്ഥാനപ്രമാണങ്ങളാകുന്നു. ഇതുകൾ രണ്ടു മതങ്ങളാണെന്നോ രണ്ടു മാർഗ്ഗങ്ങളാണെന്നോ ധരിയ്ക്കരുതു്; രണ്ടു സ്റ്റെയിജുകൾ മാത്രമാകുന്നു. അതു് ഏതാണ്ടു് ഫസ്റ്റ്ഫോറവും സെക്കൻറ്ഫോറവും പോലെയാണെന്നു പറയാം. സെക്കൻറ ഫോറത്തിലേയ്ക്കു കടക്കാനുള്ള പഠിപ്പു്—യോഗ്യത—ആണല്ലൊ ഫസ്റ്റ്ഫോറത്തിൽനിന്നു ലഭിയ്ക്കുന്നതു്. ഏതാണ്ടതുപോലെ വേദാന്തമാകുന്ന ഉത്തരമീമാംസയിലേയ്ക്കു കയറുവാനുള്ള അർഹത—യോഗ്യത—പൂർവ്വമീമാംസകൊണ്ടാണു സിദ്ധിയ്ക്കുന്നതു്. ഉത്തരമീമാംസയായ വേദാന്തം പഠിയ്ക്കുവാനുള്ള അർഹത—യോഗ്യത—ചിത്തശുദ്ധിയാകുന്നു. ചിത്തശുദ്ധിയുണ്ടാവാനുള്ള പ്രധാന കാരണമാകട്ടെ ഫലേച്ഛയില്ലാത്ത കർമ്മാനുഷ്ഠാനവുമാണു്. വേദാന്തമായ ഉത്തരമീമാംസ സാർവ്വജനീനമല്ല; അതു് ഏതാണ്ടു് ഐൻസ്റ്റിന്റെ ആപേക്ഷികസിദ്ധാന്തം പോലെ അതിബുദ്ധിമാന്മാരും പരിശ്രമശീലന്മാരും മററുമായ അല്പം ചിലർക്കേ മനസ്സിലാക്കുവാൻ കഴിയൂ. കർമ്മകാണ്ഡമായ പൂർവ്വമീമാംസയിലാകട്ടെ—ചിത്തശുദ്ധിയുണ്ടാവാനുള്ള—കർമ്മാനുഷ്ഠാ

നങ്ങളാണ് വിവരിക്കുന്നത്. ഇന്നു 'മീമാംസ' എന്നു സാധാരണ പറയപ്പെടുന്നത് പൂർവ്വമീമാംസയെയാകുന്നു. 'കർമ്മകാണ്ഡം' എന്നു പറയുന്നതും അതിനെത്തന്നെയാണ്; സുപ്രസിദ്ധമായ വേദാന്തം ഉത്തരമീമാംസയുമാകുന്നു. ഇവയിൽ പൂർവ്വമീമാംസയുടെ മൂലം 'മീമാംസാസൂത്രം' എന്നു പറയപ്പെടുന്നു. ഇതിൻെറ കർത്താവു സാക്ഷാൽ ജൈമിനി എന്ന മഹർഷിയാണ്. ഇതിന്നു ശബരസ്വാമി എന്ന മഹാൻ ഒരു ഭാഷ്യം പണ്ടേ എഴുതിയിട്ടുണ്ട്. അതിന്നു പുറമെ ക്രി. വി. 7-ാം നൂററാണ്ടോടുകൂടി കുമാരിലഭട്ടൻ എന്നും, പ്രഭാകരഗുരു എന്നും അറിയപ്പെടുന്ന രണ്ടു മഹാന്മാർ പ്രത്യേകം ഓരോ വ്യാഖ്യാനങ്ങൾ എഴുതി. ഇവർക്കു തമ്മിൽ പ്രബലങ്ങളായ അഭിപ്രായഭേദങ്ങളുണ്ട്. ഇന്നു ഭാട്ടമെന്നും പ്രാഭാകരമെന്നും പ്രസിദ്ധിയാർജ്ജിച്ചിട്ടുള്ള ഗ്രന്ഥങ്ങൾ ഈ പൂർവ്വമീമാംസയുടെ (ജൈമിനിസൂത്രത്തിൻെറ) തന്നെ മേൽപറഞ്ഞവരുടെ വ്യാഖ്യാനങ്ങളാണ്. മീമാംസാശാസ്ത്രം കേവലം ലൗകികമല്ല; തികച്ചും മതസംബന്ധിയാകുന്നു.

ഈ പൂർവ്വമീമാംസക്കു ഇതുവും പ്രധാനങ്ങളായ രണ്ടു ഭാഷ്യങ്ങൾ—വ്യാഖ്യാനങ്ങൾ—വന്നതോടെ അവക്കു പ്രചാരം വർദ്ധിക്കുകയും വൈദികമതം കൂടുതൽ ശക്തി പ്രാപിക്കുകയും ചെയ്തു. മുമ്പുതന്നെ ബുദ്ധജൈനമതങ്ങൾക്കു വലിയ ശക്തിയൊ സ്ഥിരപ്രതിഷ്ഠയൊ ഇല്ലാതിരുന്നതുകൊണ്ട് അവയുടെ തിരോധാനത്തിന്നു ഈ ഭാട്ട-പ്രാഭാകരമതങ്ങൾ പ്രത്യേകം കാരണമായി; സഭാമഠങ്ങളെല്ലാം വൈദികമതക്കാരുടെ അധീനത്തിലും വന്നുചേർന്നു. ബുദ്ധ-ജൈനമതങ്ങൾ ക്രമത്താലെ നേർത്തുപോവുകയും ശ്രീശങ്കരാചാര്യരുടെ അദ്വൈതം ഒത്തുചേർന്നതോടെ അവ തിരോഭവിക്കുകയും ചെയ്തു. അങ്ങിനെയാണു ഇവിടെ ബുദ്ധ-ജൈനമതങ്ങളുടെ നാശത്തിന്നും, ആ സ്ഥാനം വീണ്ടും വൈദികമതത്തിന്നു സിദ്ധിക്കുന്നതിന്നും കാരണമായതു്. ഈ സംഘങ്ങൾക്കു ഭാട്ടം, പ്രാഭാകരം, വ്യാകരണം എ

ന്നീ മൂന്നു വിഭാഗങ്ങൾ ഉണ്ടായതു് അങ്ങിനെയും അന്നു മുതല്ക്കുമാകുന്നു.

ഇക്കാലത്തൊന്നും ഈ സംഘങ്ങൾക്കു ‘നാലുപാദം’ എന്നൊരു ചടങ്ങു ഉണ്ടായിരുന്നില്ല. എന്നാൽ ഇന്നു സംഘക്കളിയിലെ പ്രധാന ഇനം നാലുപാദമാകുന്നു. അതെങ്ങിനെ വന്നു? എന്നതിനെപ്പററിയും വിവരിയ്ക്കാം. ആദ്യമായി നാലുപാദം എന്നാലെന്തെന്നു വിശദീകരിയ്ക്കട്ടെ. സംഘക്കളിയിലെ വൈദികവും പ്രധാനവുമായ ഒരു ചടങ്ങാണിതു്. പാനയ്ക്കു വെച്ചിട്ടുള്ള നിലവിളക്കിനു നാലു പുറത്തേയ്ക്കും തിരിയിട്ടു കത്തിച്ചു് വാക്യവൃത്തി പരിഷ മുതൽ നാലു നമ്പൂതിരിമാർ അതിന്നു ചുററും പ്രദക്ഷിണം വെച്ചുകൊണ്ടു് ചെയ്യുന്ന ഒരു ഉപാസനയാണിതു്. ഇതു് വൈദികപ്രധാനമായും ഈശ്വരപ്രീതികരമായും വിശ്വസിച്ചുവരുന്നു. അതിനാൽ കഴിവു കുറഞ്ഞവർ കളി നടത്തിയില്ലെങ്കിലും ‘നാലുപാദം’ മാത്രമായി നടത്തുകയും കൎമ്മികൾക്കുള്ളതുപോലെ അവൎക്കു വെച്ചുനമസ്കരിയ്ക്കുകയും * ചെയ്യുക പതിവുണ്ടു്. ഈ നാലുപാദത്തിന്നു അവർ ചൊല്ലുന്ന പാട്ടു് (അഥവാ ഭാഷാമന്ത്രം) താഴെ ചേൎക്കുന്നു. സ്വരവും താളവും ഒപ്പിച്ചു് ചൊല്ലേണ്ടതാണിതു്; ഏതാണ്ടു് മലയാളികൾ സാമവേദം ചൊല്ലുന്നതുപോലെ നീട്ടിപ്പാടുന്നു.

കണ്ടമിരുണ്ട നടംചെയ്യും നിൻ ചേവടിയേ
എന്നുമരങ്ങിൽ നിലയ്ക്കുക വിണ്ണോർനായകനെ!
വഞ്ചന ചെയ്യെമദൂതർകൾ വന്തണയും മാലൊഴിവാൻ
കേണികൾ ചൂഴും തിരുക്കാരിയൂർ വാണ മുക്കണ്ണരെ.

“വഞ്ചന ചെയ്യുന്ന യമദൂതന്മാരിൽ—അന്തകന്മാരിൽ—നിന്നും തൃക്കാരിയൂർ വാഴുന്ന നീലകണ്ഠാ ഞങ്ങളെ രക്ഷിയ്ക്കേണമേ” എന്നാ

* ‘വെച്ചുനമസ്കാരം’ എന്നാലെന്തെന്നു എൻെറ സ്മരണകൾ 2-ാം ഭാഗം 189-ാം പേജിൽ വിവരിച്ചിട്ടുണ്ടു്.

ണിതിൻെറ തല്പര്യം. ബുദ്ധമതക്കാരെ തോല്പിയ്ക്കുവാൻവേണ്ടി നമ്പൂതിരിമാർക്ക ജംഗമൻ എന്ന ഋഷിവര്യനിൽനിന്ന കിട്ടിയ മന്ത്രമാണിതെന്നാണല്ലൊ ഐതിഹ്യം. എന്നാൽ ഞാനൂഹിയ്ക്കുന്നതങ്ങിനേയല്ല; താഴെ പറയുംപ്രകാരമാകുന്നു.

ഈ നാല്പപാദത്തിനും ക്രി. പി. 926_ലെ വരഗുണൻെറ പാലിയം ശാസനത്തിനും ഒരു താരതമ്യം കാണുന്നുണ്ട്. ശ്രീമൂലവാസം പള്ളിയിലേയ്ക്കു 'വരഗുണൻ' എന്ന ആയ്‍രാജാവു് വിസ്തൃതമായ ഒരു ഭൂവിഭാഗം ദാനം ചെയ്യുന്നതായി പ്പറയുന്നതാണു് ഈ ശാസനം. പാലിയത്തുനിന്ന ലഭിച്ചതുകൊണ്ടു് ഇതിനെ പാലിയം ചെപ്പേട് എന്നും പറയുന്നു. ശാസനത്തിൻെറ ഒടുവിലെ രണ്ടു ഏട്ടകം മാത്രമാണു് കണ്ടുകിട്ടിയിട്ടുള്ളതു്. അതിൽ മൂന്നു വശങ്ങളിൽ എഴുതിയിട്ടുള്ളതു സംസ്കൃതത്തിലും ഒരു വശത്തിൽ തമിഴിലുമാകുന്നു. സംസ്കൃതപദ്യങ്ങളിൽ അവസാനത്തെ ഭാഗമാണു് ഇവിടെ വിഷയം. വായനക്കാരുടെ അറിവിന്നായി അതും താഴെ ചേർക്കുന്നു.

"സോയം ദേവോ വരഗുണ ഇതി പ്രാർത്ഥയത്യാത്മവംശ്യാൻ
പുണ്യാത്മാസൌ ന ഖലു ഭവതാ മന്ദ്യുയാ നാശനീയഃ
.................................................................
.................................................................
ഭൂമിഃ സേയം ഹൃദയനിഹിതാ രക്ഷണീയാ ഭവത്ഭിഃ
കാലേ കാലേ സ്വയമിവ വധൂരന്യഭോഗപ്രമാദാത്.
പുണ്യാരംഭേ ത്വരയത മനോ മാനവാഃ വഃ കൃതാന്തഃ
കാലാകാംക്ഷീ നികടമടതി വ്യാവൃതാസ്യ പ്രചണ്ഡഃ
തസ്യൈവാസൌ പ്രിയമിവ പിതാ കർത്തുമാത്മപ്രയാണെ
രഹ്നാമീശോ നയതി ഭവതാ മായുഷശ്ശേഷമാത്രം."

"അപ്രകാരമെല്ലാമിരിയ്ക്കുന്ന വരഗുണരാജാവു് തൻെറ സ്വവംശജരോടു് ഇപ്രകാരം പ്രാർത്ഥിയ്ക്കുന്നു. "ഈ ഭൂമിയെ നിങ്ങൾ

എല്ലായ്പോഴും ഹൃദയത്തിൽതന്നെ സൂക്ഷിച്ച് അന്യർ കയ്യടക്കാൻ സാധിയ്ക്കാത്തവണ്ണം സംരക്ഷിയ്ക്കണം. വായും പിളൎന്ന അന്തകൻ നിങ്ങളുടെ അടുത്ത് എത്തിയിട്ടുണ്ട്. അവനെ സഹായിയ്ക്കുവാനെന്നവണ്ണം അവന്റെ പിതാവായ സൂര്യനും അതിവേഗം സഞ്ചരിച്ച നിങ്ങളുടെ ആയുസ്സിനെ കുറയ്ക്കുന്നു. അല്ലയോ ജനങ്ങളെ! പുണ്യകൎമ്മങ്ങളിൽ നിങ്ങളുടെ മനസ്സിനെ വ്യാപരിപ്പിയ്ക്കുവിൻ" എന്നാണിതിന്റെ താല്പൎയ്യം. ഈ ശാസനത്തിൽ വരഗുണന്റെ പ്രാൎത്ഥന അന്തകനിൽനിന്നു രക്ഷ നേടുവാനാണ്. എന്താണിതിന്റെ ഉദ്ദേശം എന്നും ഒന്നാലോചിയ്ക്കുക.

ക്രി. പി. 925-ഓടുകൂടി പരാന്തകൻ എന്ന ചോളരാജാവ് നാഞ്ചിനാട്ടുംപ്പടെയുള്ള പാണ്ഡ്യരാജ്യം മുഴുവൻ ആക്രമിച്ചു കീഴടക്കി; പാണ്ഡ്യസേനയെ നാമാവശേഷമാക്കുകയും ചെയ്തു * പരാന്തകചോളന്റെ ശാസനങ്ങൾ ചെങ്കോട്ട, ശുചീന്ദ്രം മുതലായ പ്രദേശങ്ങളിൽ കാണുന്നതുകൊണ്ടുതന്നെ ഈ വസ്തുത തെളിയുന്നു. ആയ്‌രാജ്യവംശത്തിന്റെ തെക്കെ അതിൎത്തി വരെ പരാന്തകൻ ഇക്കാലത്ത് എത്തിയിരിയ്ക്കണം. പരാന്തകചോളൻ സൂൎയ്യവംശജനാണ്. അതുകൊണ്ട് ആദിത്യപുത്രനായ അന്തകൻ വായും പിളൎന്നു വിഴുങ്ങാൻ വരുന്നുവെന്നു പറയുന്നത്, സൂൎയ്യവംശജനും ആദിത്യപുത്രനുമായ പരാന്തകചോളൻ വരഗുണന്റെ രാജ്യത്തിലെ തെക്കേ അതിൎത്തി വരെ എത്തിയിരിയ്ക്കുന്നു എന്നതിന്റെ ഒരു സൂചനയാണെന്നൂഹിയ്ക്കുന്നതിൽ തെററില്ല. അതിനാൽ ചോളാക്രമണത്തിന്നെതിരായി ജനങ്ങൾ സംഘടിയ്ക്കണമെന്ന ഒരഭ്യൎത്ഥനയാണ് ഈ പ്രാൎത്ഥനയിൽക്കൂടി വരഗുണൻ ചെയ്തിരിയ്ക്കുന്നതു്; ചോളാക്രമണഭീതിയാണ് ഇതിൽ നിഴലിയ്ക്കുന്നതും.

'നാലുപാദ'ത്തിലേയും താല്പൎയ്യം യമദൂതരിൽനിന്നു സംരക്ഷിയ്ക്കാനായി തൃക്കാരിയൂർ ചെന്നു പ്രാൎത്ഥിയ്ക്കലാണല്ലൊ. വരഗുണ

* സംസ്കാരത്തിന്റെ നാഴികക്കല്ലുകൾ—ഇളങ്കുളം—പേജ് 51.

ൻെറ ശാസനത്തിലും നാലുപാദത്തിലും അന്തകനെയാണ് ഭയപ്പെടുന്നതു്. 'അന്തകൻ' എന്നുവെച്ചാൽ (ഇവിടെ) 'പരാന്തകൻ' എന്നത്ഥം. ഒരേ ഒരു കാലഘട്ടത്തിൽ ഒരേ ഒരു ഉദ്ദേശം വെച്ചുകൊണ്ടു് ഒരുപോലെയുള്ള ഒരു പ്രാത്ഥന—ഒരു സംഭവം—കണ്ടാൽ അതിൻെറ ചരിത്രപശ്ചാത്തലം ഒന്നുതന്നെയായിരിക്കുമെന്നു വിശ്വസിക്കണം. ഇവിടെ നാലുപാദത്തിലേയും ശാസനത്തിലേയും പ്രാത്ഥന ഒന്നുതന്നേയാണു്; ഉദ്ദേശമാകട്ടെ രണ്ടിലും അന്തകനിൽനിന്നു രക്ഷപ്രാപിക്കുക എന്നതാകുന്നു. കാലഘട്ടത്തെ ച്ചിന്തിച്ചാലും ഒന്നാണെന്നു കാണാം. ശാസനകാലം A. D. 10-ാം നൂററാണ്ടിൻെറ പൂവ്വാദ്ധമാണു്. ഭാഷാപരമായി ചിന്തിച്ചാൽ 'നാലുപാദം' ക്രി. പി. 10-ാം നൂററാണ്ടിനു ശേഷമാവില്ലെന്നു പറയാവുന്നതുമാണു്. ഇതിനും പുറമെ "ബുദ്ധമതക്കാരിൽനിന്നു രക്ഷ നേടുന്നതിന്നായി പള്ളിബാണപ്പെരുമാളുടെ കാലത്തു് ജംഗമൻ ഉപദേശിച്ചതാണു് നാലുപാദം" എന്ന ഐതിഹ്യത്തിലെ പെരുമാളുടെ കാലവും ഇതിനോടു യോജിക്കുന്നു. അപ്പോൾ രണ്ടും ഒരേ ഒരു കാലഘട്ടത്തിലാണെന്നു വരുന്നു. മേൽപറഞ്ഞ വസ്തുതകളുടെ വെളിച്ചത്തിൽ പരിശോധിക്കുമ്പോൾ രണ്ടിൻേറയും ചരിത്രപശ്ചാത്തലവും ഒന്നുതന്നെയാണെന്നു നിസ്തക്കം തെളിയുന്നുണ്ടു്. ഇത്രയും പറഞ്ഞതിൻെറ താല്പര്യം ചോളരാജാവായ പരാന്തകചോളൻെറ ആക്രമണഭീതി കേരളത്തിലുടനീളം നിഴലിച്ചിരുന്നുവെന്നും ജനങ്ങൾ അതിന്നെതിരെ സംഘടിച്ചുവെന്നുമാണു്. നാലുപാദത്തിൻെറ ആവിർഭാവം അപ്പോഴും അന്നുമുതല്ക്കുമാകുന്നു. അങ്ങിനെ ചോളരുടെ ആക്രമണഭയം കേരളത്തിലുണ്ടായതോടുകൂടി സംഘങ്ങൾ മേൽപറഞ്ഞ 'നാലുപാദ'മെന്ന പ്രാത്ഥനയോടുകൂടി വീണ്ടും സംഘടിച്ചു. പിന്നെ ചോളാക്രമണം കഴിഞ്ഞു് പെരുമാൾഭരണം അവസാനിക്കുന്നതുവരേക്കും അവർ ശസ്ത്രസംഘങ്ങളായി വത്തിച്ചു.

നമ്പൂതിരിമാർ 15-ാം ശതകം വരെ ആയുധാഭ്യാസം ചെയ്തിരുന്നുവെന്നതിന്നു ധാരാളം തെളിവുകൾ ഉണ്ടു്. 14-ാം നൂററാണ്ടിൽ രചിച്ചിട്ടുള്ള ശുകസന്ദേശത്തിൽ ലക്ഷ്മീദാസൻ 'ശസ്ത്രേ ശാസ്ത്രേപി ച' എന്നു വിശേഷിപ്പിക്കുന്നതു് ഇതിന്നു ഒന്നാന്തരം തെളിവാകുന്നു. 15-ാം നൂററാണ്ടിൽ നിർമ്മിച്ചിട്ടുള്ള കോകസന്ദേശത്തിലെ 26—27 ശ്ലോകങ്ങളിൽ ഗോവർദ്ധനപുരത്തെ വർണ്ണിക്കുന്നതു നോക്കുക. "വന്നെത്തും വൻപടയെ ശത്രുഭാഗത്തുനിന്നു ആട്ടിവെട്ടി പ്പിന്നാക്കം ഓടിച്ചു് വെൺകൊററക്കുടയും കത്തിനിറുത്തി മാറാടിയും എഴുന്നള്ളിച്ചു് പൊന്നിൻകാററളവും ഉച്ചത്തിൽ വിളിപ്പിച്ചു് യുദ്ധം ചെയ്യാൻ സമർത്ഥനായ മന്നാർചൂഡാമണിയായ തിരുമലശ്ശേരി വാഴുന്നോരാണു് ആ ഗോവർദ്ധനപുരം [1]" തിരുമലശ്ശേരി നമ്പൂതിരിയുടെ യുദ്ധവൈദഗ്ധ്യത്തെയാണല്ലോ ഇതു് തെളിയിക്കുന്നതു്. അക്കാലത്തുതന്നെ ഉണ്ടായിട്ടുള്ള ഉണ്ണിയാടീചരിതത്തിൽനിന്നും ചാത്തിരന്മാർ ആയുധാഭ്യാസം ചെയ്തിരുന്നതായി തെളിയുന്നുണ്ടു്.

നമ്മുടെ ചാത്തിററർ വെട്ടീട്ടു-
'ഞങ്ങളെരണ്ടു മുറിഞ്ഞതില്ല
ശേഷമൊരുത്തൻ ചത്താൻ പോ-
ലൂഷതപംകൊണ്ടു കേവലം"
"കയ്യിലിരിക്കും വാൾകൊണ്ടു ചില
ചില ആയുധഭംഗികൾ ഉശ്ശീലിച്ചു"

---

[1] വന്നെത്തും വൻപട മരതലക്കുററിൽ നിൻറാട്ടി വെട്ടി-
പ്പിന്നേ വാങ്ങിച്ചിനിയ കുടയും കത്തി മാറാടി നീക്കി
പൊന്നിൻകാളം പൊലിവെഴ വിളിപ്പിച്ച പോരാടവല്ലും
മന്നോർചൂളാമണി തിരുമലച്ചേരി മേവീടരമേടം.

—കോകസന്ദേശം, ശ്ലോകം 26.

ഇളങ്കുളത്തിൻെറ അർത്ഥമാണു് മേലുദ്ധരിച്ചിട്ടുള്ളതു്.

എന്നിങ്ങനെയുള്ള പ്രസ്താവങ്ങൾ മേൽപറഞ്ഞതിന്നു തെളിവാകുന്നു. നമ്പൂതിരിമാർ എപ്പോഴും ആയുധം കൊണ്ടുനടക്കുക പതിവായിരുന്നു. "കയ്യിലിരിക്കും വാൾ" എന്നുള്ള പ്രയോഗം അതിനെ ആസ്പദമാക്കി ച്ചെയ്തതാണെന്നു ഇളങ്കുളം കുഞ്ഞൻപിള്ള അഭിപ്രായപ്പെട്ടിട്ടുണ്ടു്.[1] "ആയുധവിദ്യയിൽ അവർ (നമ്പൂതിരിമാർ) സമർത്ഥന്മാരായിരുന്നു" എന്നുകൂടി അദ്ദേഹം പറയുന്നു.[2] A. D. 1500-നോടടുത്തു് വിരചിതമായ ചന്ദ്രോത്സവത്തിലും നമ്പൂതിരിമാർ ശസ്ത്രാഭ്യാസികളായിരുന്നുവെന്നു വിവരിച്ചിട്ടുള്ളതായിക്കാണാം.

"ചൊല്ലൊല്ലാങ്ങുന്നായുധാനാ മിളകിന മഹസാ ഭാസയന്തോ
ദിഗന്താൻ"
"തൊപ്പാരം കച്ച കാവിപ്പലിശ നിറമെഴും ചെങ്കൊടിക്കൂറ-
മററം
.........................................................
ഒപ്പം കാണായ്തുടങ്ങീ, പുനരതിൻ നടുവേ വാച്ചുമക്കഖഡ്
ഗീകാനാ-
മഭ്യാസാശ്ചര്യചര്യാസകലഭുവനവിസ്മാപനീ തത്ര ജാതാ"
"ആട്ടിപ്പായിച്ച കാണേഡ തിറവിയ മദസംഘങ്ങളേ
ത്തങ്ങളേത്തും
വാട്ടം തട്ടാതെ വാളുഞ്ചുരികയുമിളകുംകുന്തവും കയ്യിലേന്തി."

ചോളരുടെ ആക്രമണകാലത്തു് നമ്പൂതിരിമാർ സുധീരം യുദ്ധം ചെയ്തതായി ഇളങ്കുളംതന്നെ സമ്മതിക്കുന്നു. 'കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ' 137-ാം ഭാഗത്തിൽ അദ്ദേഹം പറയുന്നതിങ്ങിനെയാണു് "നമ്പൂതിരിമാരാണു് ഈ യുദ്ധത്തിന്നു നേതൃത്വം നല്കിയിരുന്നതു്. സ്ത്രീകൾപോലും ഇക്കാലത്തു് ആയുധാഭ്യാസം

---

[1] ചില കേരളചരിത്രപ്രശ്നങ്ങൾ, 3-ാം ഭാഗം പേജ് 45.

[2] കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ—പേജ് 199.

ചെയ്യുകയും ചോളാക്രമണങ്ങളിൽനിന്നു രാജ്യം രക്ഷിയ്ക്കാൻ കഴിയുന്നത്ര ശ്രമിയ്ക്കുകയും ചെയ്തു" * ഇത്രയും പറഞ്ഞതിൻെറ താല്പര്യമെന്തെന്നാൽ നമ്പൂതിരിമാർ ആയുധാഭ്യാസം ചെയ്തിരുന്നുവെന്നും ചോളാക്രമണഭീതി വന്നതോടെ സംഘങ്ങൾ നാലു പാദമെന്ന പ്രാർത്ഥനയോടെ ഒത്തുചേൎന്നുവെന്നും, ആ സംഘങ്ങൾ പെരുമാൾഭരണം അവസാനിച്ചും കുറെക്കാലത്തോളം ശസ്ത്രസംഘങ്ങളായിത്തന്നെ നിലനിന്നുവെന്നുമാകുന്നു.

കേന്ദ്രഭരണം അവസാനിച്ചതോടെ അതാതു പ്രദേശത്തേയ്ക്കു ഓരോരോ രാജസ്വരൂപം ആവിർഭവിയ്ക്കുകയും രാജഭരണം ആരംഭിയ്ക്കുകയും ചെയ്തു. അങ്ങിനെ വന്ന ആദ്യകാലങ്ങളിലെല്ലാം ഓരോ സംഘവും അതാതു ദേശത്തെ ദേശരക്ഷ പഴയതുപോലെ ചെയ്തുപോന്നിരുന്നു. കേരളം 56 രാജാക്കന്മാൎക്കായി പങ്കിട്ടുകൊടുത്തുവെന്നാണല്ലൊ പ്രസിദ്ധി. ഇവിടെയാണെങ്കിൽ സംഘങ്ങൾ പതിനെട്ടേയുള്ളു. അതിനാൽ ആരും ആരുടേയും കീഴിലായിരുന്നില്ല. എന്നാൽ എങ്ങിനെ രാജാക്കന്മാർ രാജ്യം ഭരിച്ചുവെന്നൊരു ചോദ്യമുണ്ടാവാം. അക്കാലത്തൊന്നും അവർ തമ്മിൽ യുദ്ധമുണ്ടായിരുന്നില്ല. അതിന്നും പുറമെ ഇന്നത്തെപ്പോലെ രാജാക്കന്മാൎക്ക

---

* ഇവിടെ ഇളങ്കുളത്തിന്നു ഒരു തെററുപററിയിട്ടുണ്ടു്. എല്ലാ നമ്പൂതിരിമാരും ആയുധാഭ്യാസം ചെയ്തിരുന്നതായാണു് അദ്ദേഹം പറയുന്നതു്. എന്നാൽ മേൽ ഉദ്ധരിച്ചിട്ടുള്ളതായ ചന്ദ്രോത്സവാദി കാവ്യങ്ങളിൽ വിവരിച്ചിട്ടുള്ളതെല്ലാംതന്നെ ചാത്തിരനമ്പൂതിരിമാരെക്കുറിച്ചാകുന്നു; ശസ്ത്രാഭ്യാസം ചെയ്തിരുന്നവർ അവർ മാത്രമാണു്. കേരളത്തിൽ കുലധൎമ്മാടിസ്ഥാനത്തിലല്ലാതെ ഒരു തൊഴിലും വിഭജിച്ചിട്ടില്ലെന്നും, ആയുധാഭ്യാസം കുലവിദ്യയായി സ്വീകരിച്ചവരാണു് പിൽക്കാലത്തു് ചാത്തിരനമ്പൂതിരിമാരായിത്തീൎന്നതെന്നും മററും ആര്യന്മാരുടെ കടിയേററം 2-ാംഭാഗം 8-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതുകൊണ്ടു് ഇവിടെ വിസ്തരിയ്ക്കുന്നില്ല. ഏതായാലും നമ്പൂതിരിമാർ എല്ലാവരും ആയുധാഭ്യാസം ചെയ്തിരുന്നുവെന്ന നിഗമനം തെററാകുന്നു.

റിസർവ്വ് പട്ടാളങ്ങളും അന്നില്ല; ആവശ്യം വരുമ്പോൾ സേനകളെ വിളിച്ചുകൂട്ടുകയേ പതിവുണ്ടായിരുന്നുള്ളു. അതിനാൽ സിവിൽ ഭരണത്തെ സഹായിക്കുകയും ക്രിമിനൽപുള്ളികളെ അമർത്തുകയും സമാധാനം പാലിക്കുകയും മാത്രമായിരുന്നു ഈ സംഘങ്ങൾക്കു ചെയ്യേണ്ടിയിരുന്ന പ്രവൃത്തികൾ. ആവശ്യം നേരിട്ടാൽ ഓരോ രാജാക്കന്മാരും തങ്ങളുടെ അതിർത്തിക്കുള്ളിൽ പെട്ട സംഘങ്ങളെ വിവരം അറിയിക്കുകയേ ചെയ്തിരുന്നുള്ളു. കാലാന്തരത്തിൽ ഓരോ രാജാക്കന്മാർക്കും സ്ഥിരപ്രതിഷ്ഠ ലഭിച്ചുതുടങ്ങി. അപ്പോഴും അവർ തമ്മിൽ കലഹമുണ്ടായിരുന്നില്ല. എന്നാൽ വിദേശികളുടെ വരവോടുകൂടി മട്ടു മാറി; രാജാക്കന്മാർ തമ്മിൽ യുദ്ധവും കലഹവും തുടങ്ങി. അതോടെ രാജ്യത്തിന്റെ അതിർത്തികൾ കൂടെക്കൂടെ മാറിക്കൊണ്ടിരുന്നു. സംഘക്കാർ ഓരോ കൂറുകാരായി, ഒരേ സംഘംതന്നെ ഒന്നിലധികം രാജാക്കന്മാരെ സേവിച്ചിരുന്നതുകൊണ്ട് അതിലെ മെമ്പർമാർതന്നെ ഒന്നിലധികം രാജാക്കന്മാരുടെ പക്ഷക്കാരായിത്തീർന്നുതുടങ്ങി. ഇങ്ങനെ രാജാക്കന്മാർ സ്ഥിരപ്രതിഷ്ഠയെ പ്രാപിക്കുകയും സംഘങ്ങൾ ഓരോ രാജാക്കന്മാരുടെ സേവകന്മാരായിത്തീരുകയും ചെയ്തതോടെ ഓരോ സംഘത്തിന്റേയും അധികാരങ്ങൾ ഓരോ രാജാക്കന്മാരിലും വന്നുചേർന്നു. അപ്പോഴാണ് കേരളത്തിൽ 18_ലധികം സംഘങ്ങൾ ഉണ്ടായതു്. പട്ടതോൾ സംഘത്തിന്റെ ഉത്ഭവം കോടശ്ശേരിക്കർത്താക്കന്മാരുടെ ആവശ്യപ്രകാരമാണെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലൊ. രാജാക്കന്മാരുടെ ശക്തി വർദ്ധിക്കുകയാലും, സംഘങ്ങളുടെ ശക്തി കുറയ്ക്കുകയോ കുറയുകയോ കാരണമായും, സംഘത്തലവനായിരുന്നുകൊണ്ടു ആധിപത്യം വഹിക്കുന്നതു അഭിമാനത്തിന്നു പോരായ്മയായിത്തോന്നുകയാലും ചില സംഘത്തിലെ പരിഷ, കിഴിപ്പും, വാക്യവൃത്തി മുതലായ സംഘത്തലവന്മാർ ആ സ്ഥാനങ്ങൾ സ്വയം ഒഴിഞ്ഞു മററു ചിലരെ ഏല്പിച്ചതായി അറിവായിട്ടുണ്ടു്. നെന്മേനി എന്ന

സംഘത്തിന്റെ[1] പരിഷ തെക്കേടത്തു ഭട്ടതിരിയായിരുന്നു. അടുത്ത കാലത്തൊക്കെ അതിന്റെ ആധിപത്യം വഹിച്ചു നടത്തിവന്നിരുന്നതു് മൂത്തമന—കഥകളിയിലെ സുപ്രസിദ്ധ ചെണ്ടക്കാരനായിരുന്ന കേശവൻനമ്പൂതിരിയുടെ—ഇല്ലക്കാരായിരുന്നു. അതു അവൎക്കു കിട്ടിയതു തെക്കേടത്തു ഭട്ടതിരിപ്പാടു് ഏല്പിച്ചുകൊടുത്തിട്ടാണു്. അതുപോലെത്തന്നെ കീഴ്‌വീതി[2] സംഘത്തിലെ പരിഷ വൈലത്തൂർ മുണ്ടേരായിരുന്നു[3]. അദ്ദേഹവും—കാരണമെന്തെന്നു മനസ്സിലായിട്ടില്ല—സ്വമനസ്സാലെ ഒഴിയുകയാണുണ്ടായതു്. അക്കാലത്തു് പ്രബലനായിരുന്ന പുന്നത്തൂർ ശക്തൻമൂപ്പിന്നു ആ സ്ഥാനം കൊ. വ. 1041-ൽ പൂങ്ങാട്ടു് നമ്പൂതിരിയെ ഏല്പിച്ചു. ഇപ്പോഴും ആ സംഘത്തലവൻ പൂങ്ങാട്ടുനമ്പൂതിരിയാകുന്നു. ഇന്നും കിഴിഞ്ഞാർസംഘത്തിന്നു വരുന്ന ക്ഷണക്കത്തുകളെല്ലാം മുണ്ടേരിന്റെ പേൎക്കാകുന്നു. ഇങ്ങിനെ രാജാക്കന്മാർ സംഘത്തലവന്മാരെ മാററുകയാലും, സ്വയം ഒഴിഞ്ഞുമാറുകയാലും ചില സംഘങ്ങളുടെ പേരിന്നുപോലും മാററം വന്നിട്ടുമുണ്ടു്.

അതിൎത്തികൾ കൂടെക്കൂടെ മാറിക്കൊണ്ടിരുന്നതിനാൽ സംഘത്തിന്റെ കൎത്തവ്യത്തിന്നു വിഘ്നം നേരിട്ടു. മാത്രമല്ല പുതുതായി വെട്ടിപ്പിടിച്ച ശത്രുരാജ്യത്തെ തന്റെ രാജ്യത്തോടു ചേൎക്കുമ്പോൾ അവിടെയുണ്ടായിരുന്ന സംഘങ്ങളെ തടവുകാരാക്കിപ്പിടിയ്ക്കുയല്ലെ സാധാരണഗതിയിൽ വേണ്ടതു്? തടവുകാരാക്കിയില്ലെങ്കിലും അവരെ ഇവൎക്കു വിശ്വാസം പോരാതെ വരുന്നതിൽ അത്ഭുതമില്ല

[1] തെക്കേടത്തു ഭട്ടതിരിയുടെ സംഘം നെന്മേനി സംഘമാണോ എന്നു സൂക്ഷ്മമായി അറിഞ്ഞിട്ടില്ല.

[2] കിഴ്‌വിരിച്ചാത്തര് യോഗം അഥവാ കിഴിഞ്ഞാർസംഘം എന്നാണിപ്പോഴത്തെ വ്യവഹാരം.

[3] ഈ സംഘത്തിന്റെ പരിഷ ആദ്യകാലത്തു് നല്ലൂർപള്ളിയായിരുന്നുവെന്നു കേട്ടിട്ടുണ്ടു്.

ല്ലോ. ശത്രുരാജ്യത്തേയായാലും സിവിലുദ്യോഗസ്ഥന്മാരെസ്സംബന്ധിച്ചിടത്തോളം അത്ര ഭയപ്പെടാനില്ല. പക്ഷെ സംഘങ്ങളുടെ സ്ഥിതി അതല്ല. അവർ രാജ്യരക്ഷ ചെയ്തിരുന്ന പട്ടാളസംഘങ്ങളാണ്; അവക്ക രാജാവിനോടു കൂറില്ലെങ്കിൽ പിന്നെ രാജാവുണ്ടോ? അതിനാൽ അവരുടെ കാര്യത്തിൽ രാജാക്കന്മാൎക്ക പ്രത്യേകം ശ്രദ്ധ പതിപ്പിക്കേണ്ടതായിവന്നു. അങ്ങിനെ കാലാന്തരത്തിൽ—ഇംഗ്ലീഷുകാർ കേരളത്തിലെ നായർ പട്ടാളക്കാരെ ചെയ്ത മാതിരിയിൽ തന്നെ—സംഘങ്ങളെ ആയുധം വെപ്പിച്ച് ഒരുതരം അലങ്കാരത്തിന്നും അകമ്പടിക്കും മാത്രമാക്കിത്തീക്കുകയും, പട്ടാളങ്ങളെയെല്ലാം അവരിൽനിന്നു വിടൎത്തി പ്രത്യേകമായി സംഘടിപ്പിക്കുകയും ചെയ്തു. അങ്ങിനെയാണ് രാജ്യരക്ഷക്കായി ഏറ്റെടുക്കുകയും രാജ്യരക്ഷ നിവ്വഹിക്കുകയും ചെയ്തിരുന്ന ഈ സംഘങ്ങൾ കേവലം വിനോദകരങ്ങളായ സംഘക്കളിയായും—വീണ്ടും അധഃപതിച്ച് ഒരുതരം പൊറാട്ടുകളിയായും—പരിണമിച്ചതു്.

എന്നാൽ അടിയന്തരങ്ങളും സംഘക്കളിയും തമ്മിൽ എന്തു ബന്ധമാണുള്ളതു്? സംഘക്കളിയുണ്ടെങ്കിലേ സത്രമാകു എന്നു വരാൻ കാരണമെന്താണ്? ഈ ചോദ്യങ്ങൾക്ക മറുപടി കാണേണ്ടിയിരിക്കുന്നു. അതാണിനി പറയാൻ പോകുന്നതു്. പൂരം വേല മുതലായി ആൾക്കൂട്ടം അധികമുണ്ടാകുന്ന സ്ഥലത്തു ബഹളവും കശപിശയുമുണ്ടാവാൻ എളുപ്പമാണ്. അതിന്നിടവരാതിരിപ്പാനും സമാധാനം പാലിക്കാനും മററുമായി ഇന്നും പോലീസുകാർ പോവുകയും, അവരെ അയക്കുകയും പതിവുണ്ടല്ലൊ. മേല്പറഞ്ഞ അടിയന്തരങ്ങൾ പണക്കാരും പ്രഭുക്കന്മാരും ആഘോഷസമേതവും ആഡംബരപൂൎണ്ണവുമായി നടത്തുമ്പോൾ വലിയ ആൾത്തിരക്കുണ്ടാവും; ബഹളവും സമാധാനലംഘനവും ഉണ്ടാവാൻ അതു കാരണവുമായേക്കും. അതിന്നിടവരാതെ അടിയ

ന്തരം സമാധാനമായിത്തന്നെ നടത്തുന്നതിന്നുവേണ്ടിയാണു സംഘങ്ങളെ ക്ഷണിച്ചിരുന്നതു്. സമാധാനഭംഗം കൂടാതെ സൂക്ഷിക്കേണ്ടതായ ചുമതല സംഘക്കാൎക്കാണെന്നു പറയേണ്ടതില്ലല്ലൊ. ഈ സംഗതി അതിൻെറ നടവടികൊണ്ടു വ്യക്തമാകുന്നുണ്ടു്.

നമ്പൂതിരിമാരുടെ ഇടയിൽ ആഭിജാത്യംകൊണ്ടു ഒരു ഡിഗ്രി താണ പദവിയേ ഈ ശാസ്ത്രനമ്പൂതിരിമാൎക്കുണ്ടായിരുന്നുള്ളു. എന്നിരുന്നാലും സത്രമുണ്ടെങ്കിൽ പ്രധാനമായ വാട്ടെലസ്സദ്യയ്ക്കു * മററ ഒന്നാംകിട അതിഥികൾക്കും ഈ സംഘക്കാൎക്കും തുല്യമായ സ്ഥാനമാണു അനുവദിച്ചിരുന്നതു്. സത്രമുണ്ടെങ്കിൽ മാത്രമല്ലാതെ മററൊരിടത്തും ഇങ്ങിനെ കാണുകയില്ല. അതിന്നു കാരണമെന്താണു്? സമാധപാലനാൎത്ഥം ക്ഷണിച്ചുവരുത്തിയവരും, അതിൻെറ ചുമതല വഹിക്കുന്നവരുമായ അധികാരസ്ഥന്മാരാണു അവരെന്നതുതന്നെ.

തളിയാതിരിമാർ ഭരണം നടത്തിയിരുന്നതു് അതാതു ക്ഷേത്രങ്ങളിൽവെച്ചുതന്നെയായിരുന്നു. അതിന്നു വേണ്ടിവന്നിരുന്ന ചിലവെല്ലാം അതാതു ദേവസ്വംകൊണ്ടുതന്നെ നിൎവ്വഹിക്കുകയും ചെയ്തിരുന്നു. എന്നാൽ സംഘങ്ങളുടെ നില അതായിരുന്നില്ല; അവയ്ക്കെല്ലാം പ്രത്യേകം സ്ഥാനങ്ങളും സ്വത്തുക്കളും ഉണ്ടായിരുന്നു. ശസ്ത്രം അഭ്യസിപ്പിക്കുന്നതിന്നുള്ള ആചാൎയ്യന്മാരും വിദ്യാൎത്ഥികളും—ഗുരുകുലവാസംപോലെ—ഒരുമിച്ചു താമസിച്ചുകൊണ്ടാണു് അധ്യയനം (ആയുധപരിശീലനമെന്നൎത്ഥം) നടത്തിയിരുന്നതു്. ബ്രഹ്മസ്വംമഠത്തിൽ വിദ്യാൎത്ഥികൾ വേദാധ്യയനം ചെയ്തിരുന്നതും അങ്ങിനെയാണല്ലൊ. അതുപോലെ സംഘങ്ങൾക്കെല്ലാം അതി

* മുഖപ്പന്തിയ്ക്കു ഉണ്ണുവാനുള്ള ഏല വാട്ടിവെയ്ക്കും. അതിന്നു പുറമെ വേറെ ഒരിലയെടുത്തു അണയുടെ മധ്യത്തിൽകൂടി ഉടനീളം കീറി രണ്ടാക്കി വാട്ടിയ ഏലയുടെ ചുവട്ടിൽ ഇരുവശങ്ങളിലും തിരുകിവെയ്ക്കും. ഇങ്ങിനേയുള്ളതാണു് വാട്ടെലസ്സദ്യ.

നുവേണ്ടതായ കെട്ടിടങ്ങളും ആവശ്യമുള്ളേടത്തോളം ഭൂസ്വത്തുക്കളും ഉണ്ടായിരുന്നു. രാജാക്കന്മാർ തമ്മിൽ കലഹം തുടങ്ങിയതോടുകൂടി സംഘങ്ങളെ സഹായിയ്ക്കാനും പ്രോത്സാഹിപ്പിയ്ക്കാനും ആളില്ലാതായി. അതിന്നും പുറമെ അവരെ അമ്പെ തമർത്തിക്കളഞ്ഞതു് ടിപ്പുവാണെന്നും പ്രസിദ്ധിയുണ്ടു്. കേരളരാജാക്കന്മാരെ താങ്ങിനിർത്തുന്നതു് ഈ സംഘങ്ങളാണെന്നു ടിപ്പു ധരിച്ചിരുന്നു. അതിനാലാണു അങ്ങിനെ അവയെ പ്രത്യേകം തേടിപ്പിടിച്ചു് നശിപ്പിച്ചതെന്നും കേട്ടിട്ടുണ്ടു്. ഇങ്ങിനെയൊക്കെയല്ലാതെ 18 സംഘങ്ങളിൽ ഒന്നിൻെറയാണെന്നു വിശ്വസിയ്ക്കത്തക്ക സ്ഥാനമൊന്നും അന്വേഷിച്ചിട്ടും കണ്ടുകിട്ടിയിട്ടില്ല. അതിന്നുള്ള കാരണം ടിപ്പു അങ്ങിനെ നശിപ്പിച്ചതാവണമെന്നൂഹിയ്ക്കുന്നു. ഭൂസ്വത്തിനെക്കുറിച്ചു് പറയുകയാണെങ്കിൽ ഇന്നു പുളിക്കീഴ്സംഘത്തിന്നു മാത്രമെ ഭൂസ്വത്തുള്ളതായി അറിഞ്ഞിട്ടുള്ളു. ഇതിന്നു മലപ്പുറം അടുത്തുള്ള രാമപുരം പ്രദേശങ്ങളിൽ 9000 പാട്ടത്തിന്നുള്ള വസ്തുക്കളും ഉണ്ടായിരുന്നതായി പറയപ്പെടുന്നു. എന്നാൽ ഇന്നു രേഖാമൂലം കാണുന്നതു് ആ പ്രദേശത്തുതന്നെ 5 പറനെല്ലു മിച്ചവാരം കിട്ടുവാനുള്ള ഭൂമി മാത്രമാണു്. അതു് ഇപ്പോഠം പിരിച്ചുവരുന്നതു് പുലാമന്തോഠംനിന്നു 4 നാഴിക വടക്കു പടിഞ്ഞാറു കരുമ്പലം ദേശക്കാരനായ പുളിക്കീഴനമ്പൂതിരിയാകുന്നു. ഈ വിഷയത്തെപ്പററി കൂടുതലായി അന്വേഷിച്ചിട്ടില്ല. അന്വേഷിച്ചാൽ കുറച്ചൊക്കെ വിവരങ്ങഠം കിട്ടിയെന്നും വരാം. ഭൂസ്വത്തല്ലാതെ സംഘങ്ങഠംക്കു വേറെയും വരുമാനങ്ങഠം ഉണ്ടായിരുന്നു. അവയെ താഴെ ചേർക്കുന്നു.

വിവാഹപ്പത്തു്—നമ്പൂതിരിമാരിൽ പെൺകുട്ടികളെ വിവാഹം കഴിച്ചുകൊടുത്താൽ അവക്കു പിറന്നഗൃഹത്തിലെ സകല അവകാശങ്ങളും നശിയ്ക്കുകയും പകരം ഭർത്തൃഗൃഹത്തിലെ ലഭിയ്ക്കുകയും ചെയ്യുമല്ലൊ. അങ്ങിനെ പിറന്ന ഗൃഹത്തിൽനിന്നു വിട്ടുപോകുമ്പോഠം ആ ഗൃഹത്തെസ്സംബന്ധിച്ചുള്ള പത്തുപേരുടെ അവകാശ

ങ്ങളും ബാധ്യതകളും വിടുത്തി അനുവാദം വാങ്ങണമെന്നുണ്ടു്. "വിവാഹപ്പത്തു്" എന്നു ഭാഷയിൽ അറിയപ്പെടുന്നതു അതുകളാണു്. ഇപ്പോൾ ചെയ്തുവരുന്നതു വിവാഹക്രിയയുടെ പത്തു ഓരോ ദാനം ചെയ്യുക മാത്രമാകുന്നു. ഈ ദാനമാകട്ടെ അവസ്ഥാനുസരണം ഒരു പണം മുതൽ 4 പണം വരെ ചെയ്യുന്നതു കണ്ടിട്ടുണ്ടു്. ഈ പത്തിൽ ആദ്യത്തേതു് അവിടെയുള്ള സംഘവുമായിട്ടുള്ള അവകാശ-ബാധ്യതകൾ വിടുത്തുവാനുള്ളതാണു്. അതിനു "ചാത്തരു്" എന്നു പറയുന്നു. പണ്ടുകാലത്തു് അവരുടെ സ്ഥിതിയനുസരിച്ചുള്ള തുക കൊടുത്തിരുന്നതായി കേട്ടിട്ടുണ്ടു്. 1

വെച്ചുനമസ്കാരം—വിവാഹാദി അടിയന്തരങ്ങൾ സത്രമായി നടത്തുമ്പോൾ സംഘങ്ങളെ ക്ഷണിയ്ക്കുകയും, വെച്ചുനമസ്കരിയ്ക്കയും പതിവുണ്ടല്ലോ. കുറെ പണവും വെററിലഅടയ്ക്കയും കൂടി ഒരു നാക്കിലയിൽ എടുത്തു് സംഘക്കാരുടെ മുമ്പിൽ വെച്ചു നമസ്കരിയ്ക്കുകയാണു കൃത്യം. ഉടമസ്ഥന്റെ അവസ്ഥയനുസരിച്ചു് പണം ജാസ്തിയാക്കുകയും പതിവാണു്. എന്റെ ചെറുപ്പത്തിൽ അതു് 8 പണം മുതൽ അവസ്ഥാനുസരണം 101 പണംവരെ പലതരത്തിൽ കണ്ടതായി ഓർമ്മയുണ്ടു്. അതും സംഘത്തിലേയ്ക്കുണ്ടായിരുന്ന ഒരു വരുമാനമാണു്.

പൊലി—വിവാഹാദി അടിയന്തരങ്ങൾ സത്രമായി നടത്തുമ്പോൾ ചാർച്ചക്കാരേയും ബന്ധുക്കളെയും കുടിയാനവന്മാരേയും ക്ഷണിക്കുന്ന പതിവുണ്ടു്. അങ്ങിനെ ക്ഷണിച്ചുവന്നവർ "പൊലിയ്ക്കുക" എന്നൊരു മര്യാദയും നടപ്പിലുണ്ടായിരുന്നുവല്ലോ. 2 ക്ഷണിയ്ക്കപ്പെട്ടവരെല്ലാം അവസ്ഥാനുസരണം 8 പണം

---

1 ഈ പത്തു ഏതെല്ലാമാണെന്നു "ആര്യന്മാരുടെ കുടിയേററം കേരളത്തിൽ (രണ്ടാംഭാഗം)" page 233-ൽ വിവരിച്ചിട്ടുണ്ടു്.

2 'പൊലി' എന്നാലെന്തെന്നു എന്റെ സ്മരണകൾ 3-ാംഭാഗം 112-ാംപേജിൽ പ്രതിപാദിച്ചിട്ടുണ്ടു്.

മുതൽ 32 പണം വരെ പൊലിയ്ക്കാറുണ്ടു്. ഉടമസ്ഥന്റെ പ്രഭുത്വവും ചാൎച്ചക്കാരുടെ ബാഹുല്യവും മററുമനുസരിച്ച് നല്ലൊരു സംഖ്യ അവിടെ പിരിയാറുമുണ്ടു്. പണ്ടൊക്കെ ഇങ്ങിനെ പൊലിച്ചു കിട്ടുന്ന സംഖ്യ മുഴുവൻ സംഘത്തിന്റെ അവകാശമായിട്ടാണിരുന്നിരുന്നതെന്നു പ്രസിദ്ധമാണു്. അങ്ങിനെ ഈ മൂന്നിനവും സംഘങ്ങളിലേയ്ക്കുള്ള വരുമാനമായിട്ടാണിരുന്നിരുന്നതു്. എന്നാൽ എന്നിയ്ക്കോൎമ്മവെച്ച കാലമായപ്പോഴയ്ക്കു മട്ടു മാറിയിരുന്നു. പൊലിച്ചു കിട്ടുന്ന സംഖ്യയെല്ലാം ഉടമസ്ഥൻ എടുക്കും. കുറച്ചു വല്ലതും മാത്രം സംഘത്തിലേയ്ക്കു കൊടുക്കുകയും ചെയ്യും.

സംഘത്തിൽ ഇനിയുള്ളതായ ഒരു സ്ഥാനിയുടെ പേർ "കിഴിപ്രം" എന്നാകുന്നു. ഇതിന്റെ അൎത്ഥം 'പണം സൂക്ഷിപ്പുകാരൻ' എന്നാണു്. ആദ്യകാലത്തു് ഇദ്ദേഹം സംഘം വകയായ സ്വത്തുക്കളെ സൂക്ഷിയ്ക്കുകയും, യഥായോഗ്യം വരവുചിലവുകൾ നിൎവ്വഹിയ്ക്കുകയും ചെയ്യുവാനുള്ള ചുമതലക്കാരനും അധികാരിയുമായിരുന്നു. എന്നിയ്ക്കോൎമ്മവെച്ച കാലമായപ്പോഴയ്ക്കു വെച്ചുനമസ്കാരം പൊലി മുതലായി മുൻപറഞ്ഞ അപൂൎവ്വം ചില വരുമാനങ്ങൾ മാത്രമേ സംഘങ്ങൾക്കുണ്ടായിരുന്നുള്ളു. അതെല്ലാം വാങ്ങുകയും കണക്കുപ്രകാരം വീതിച്ചുകൊടുക്കുകയും ചെയ്യാനുള്ള ചുമതല ഈ കിഴിപ്രമാണു വഹിച്ചിരുന്നതു്. അതുമാത്രമേ അദ്ദേഹത്തിന്നു ചെയ്യാനുണ്ടായിരുന്നുമുള്ളു.

ഈ സംഘങ്ങൾ നല്ല പ്രാബല്യത്തോടുകൂടി തുടൎച്ചയായി അനേകം നൂററാണ്ടുകാലത്തോളം പ്രശസ്തമായ നിലയിൽ രാജ്യരക്ഷയും സമാധാനപാലനവും ചെയ്തുപോന്നിരുന്നു. അക്കാലത്തു് അടിയന്തരങ്ങൾക്കു സംഘങ്ങളെ ക്ഷണിയ്ക്കുകയും, അവർ വന്നു ബഹളമുണ്ടാവാതെ സത്രം നടത്തിക്കൊടുക്കുകയും ചെയ്തിരുന്നുവല്ലൊ. അങ്ങിനെ ആ സമ്പ്രദായം കേരളത്തിൽ മുഴുവൻ സ്ഥിരപ്പെട്ടുകഴിഞ്ഞതിന്നു ശേഷമാണു രാജാക്കന്മാർ അവരുടെ അധികാരമെല്ലാം

കുറച്ചു് വെറും അലങ്കാരസംഘങ്ങളാക്കിത്തീത്തതു്. അധികാരമില്ലെങ്കിലും ആ പാരമ്പര്യമനുസരിച്ചാണു അടിയന്തരങ്ങൾക്കു അവരെ ക്ഷണിയ്ക്കുകയും, അവർ വരികയും ചെയ്യുന്ന സമ്പ്രദായം ഏറ്റ മുറിയാതെ തുടന്നുവന്നതു്. പ്രസിദ്ധമായ തളിയിലെ സദസ്സു് വിദ്വാന്മാക്കുള്ളതായിരുന്നുവല്ലൊ. അങ്ങിനെ വളരെക്കാലം നടന്നതിൻെറ ഫലമായിട്ടാണു വിദ്വാന്മാരില്ലെങ്കിലും വിദ്വത്വം നോക്കാതേയും ആ സദസ്സു നാമമാത്രമായി നടത്തിയിരുന്നതു്. പ്രയോജനം നോക്കിയല്ല, പാരമ്പര്യമായി നടന്നുവന്നിരുന്ന പൂർവ്വാചാരത്തെ അനുസരിയ്ക്കുക മാത്രമാണിതിൻെറ ലക്ഷ്യം.

മാത്രമല്ല 'നാല്പപാദം' ഒരു വൈദികമായ വഴിവാടായി വിശ്വസിയ്ക്കാൻ തുടങ്ങുകയാൽ കളിയില്ലെങ്കിലും 'നാല്പപാദം' കൂടാതെ പററില്ലെന്ന വിശ്വാസവും ജനങ്ങളുടെ ഇടയിൽ പരന്നു.

ഇങ്ങിനെ കേവലം സമാധാനപാലനത്തിന്നു പുറമെ ദൈവികമായ ഒരു പ്രാധാന്യം അതിന്നുണ്ടെന്ന വിശ്വാസവും കൂടി സംഘത്തെ ക്ഷണിയ്ക്കുന്ന സമ്പ്രദായം ഇത്രയും കാലം മുടങ്ങാതെ നടന്നുവരുവാൻ കാരണമായിട്ടുണ്ടു്.

ഈ 18 സംഘങ്ങളുടെയും അധികാരാതിത്തികൾ, ഓരോ സംഘങ്ങളുടേയും വാക്യവൃത്തി, ഋഷി, പരദേവത മുതലായവ, സംഘങ്ങളുടെ ഭരണരീതി, സഭാമഠങ്ങളിൽ ഭാട്ടവ്യാകരണാദികളിൽ ഓരോ സംഘങ്ങളും ചെലുത്തിയ സ്വാധീനശക്തി, പ്രാഭാകര–ഭാട്ട–വ്യാകരണസംഘങ്ങളായി മാറിയ ചരിത്രപശ്ചാത്തലം, രാജവാഴ്ച വന്നതോടെ സംഘങ്ങൾക്കുണ്ടായ ക്രമാഗതമായ മാററം, 18 സംഘങ്ങൾക്കുപുറമെ മററു 19 സംഘങ്ങൾ വീണ്ടും ഉണ്ടായതിൻെറ ചരിത്രം എന്നു തുടങ്ങിയതിൻെറ വിവരങ്ങൾ വിശദീകരിയ്ക്കുവാൻ ഈ ചെറിയ ഒരധ്യായംകൊണ്ടു സാധ്യമല്ല. അതിൻെറ വ്യാപ്തി അത്രയുണ്ടു്. മേൽപറഞ്ഞവയുടെ ചരിത്രപശ്ചാ

ത്തലവും, ഓരോ കാലഘട്ടത്തിലും ഈ സംഘങ്ങൾക്കുണ്ടായ പരിവർത്തനങ്ങളുടെ വിശദവിവരവും, എല്ലാററിനുമുപരി ഇന്നത്തെ പാനേങ്കളിയുടെ സമ്പൂർണ്ണവിവരണവും * ഉൾക്കൊള്ളിച്ചുകൊണ്ടു ഒരു പുസ്തകംതന്നെ ഞാൻ തയ്യാറാക്കിവരികയാണു്. അതുകൊണ്ടു ഈ പുസ്തകത്തിലേയ്ക്കു ആവശ്യമെന്നു തോന്നുന്ന ഭാഗം മാത്രം ചേർത്തു തയ്യാറാക്കിയതാണീ അദ്ധ്യായമെന്നും വിശദവിവരം അറിയാൻ ആ പുസ്തകം നോക്കേണ്ടതാണെന്നും ഞാൻ വായനക്കാരെ അറിയിക്കുന്നു.

—:o:—

## അദ്ധ്യായം 4

## കേന്ദ്രത്തിന്റെ ഉത്ഭവം

എന്തു സാധനമായാലും രണ്ടെണ്ണം ഒന്നുപോലെയാവുക എന്നതു ലോകത്തിൽ അസംഭവമാണു്. ഒരച്ഛനമ്മമാരുടെ മക്കളായാലും അവരെ വേർതിരിച്ചറിയാൻ കഴിയാത്തവിധത്തിൽ ച്ഛായയുണ്ടാവുക പതിവില്ല. യന്ത്രനിർമ്മിതങ്ങളായ വസ്തുക്കളായാൽ പോലും അവനവന്റേതു് ഏതെന്നു അറിയത്തക്ക ലക്ഷണങ്ങൾ അതുകൾക്കുണ്ടാവാറുണ്ടല്ലൊ. മനുഷ്യരുടെ അഭിപ്രായങ്ങളെസ്സംബന്ധിച്ചേടത്തോളമുള്ള നിലയും ഇതുതന്നെയാകുന്നു. എത്രതന്നെ അടുപ്പവും സ്നേഹവുമുണ്ടായാലും ശരി രണ്ടുപേരുണ്ടെങ്കിൽ അവരുടെ അഭിപ്രായങ്ങൾക്കു കുറച്ചൊക്കെ ഭിന്നത കൂടാതെ കഴികയില്ല. ഭാര്യാഭർത്താക്കന്മാരും, അച്ഛനും മക്കളും, സ്നേഹിതന്മാരും മററും വളരെ ഐക്യത്തോടെ വർത്തിക്കുന്നുണ്ടു്. സൂക്ഷ്മമായിപ്പരിശോധിച്ചാൽ അവരുടെ ഇടയിൽപോലും അഭിപ്രായഭേദങ്ങൾ വളരെയുണ്ടെന്നു കാണാം. വലുതായ ചില സൌകര്യങ്ങളേയും—തമ്മിൽ

* കളിയുടെ ഒരു സംക്ഷിപ്തവിവരണം എന്റെ സ്മരണകൾ 3-ാം ഭാഗം 6-ാം അദ്ധ്യായത്തിൽ കൊടുത്തിട്ടുണ്ടു്.

തെററിയാലുണ്ടായേക്കാവുന്ന ബുദ്ധിമുട്ടുകളേയും—പൊതുജനാഭിപ്രായത്തേയും മററും ഭയന്നു് ഒരു പരിധിവരേയുള്ള അഭിപ്രായഭേദങ്ങളെ ബോധപൂർവ്വം സഹിക്കുകയാണു് എല്ലാവരും ചെയ്തുവരുന്നതു്. തീർപ്പു കല്പിക്കുവാൻ എപ്പോഴും ഒരേ വ്യക്തിയായേ പററു; അല്ലാതെ അതിന്നു പലരായാൽ പററില്ല. ഫുൾബെഞ്ചു വിധിക്കു മൂന്നു ജഡ്ജിമാരുണ്ടെങ്കിലും ഈ തത്വം സ്വീകരിച്ചുകൊണ്ടാണു അവിടെയും ഭൂരിപക്ഷം നോക്കിയാൽ മതിയെന്നു നിശ്ചയിച്ചിരിക്കുന്നതു്.

ഇവിടെ നാലു കഴകങ്ങളേർപ്പെടുത്തിയെങ്കിലും അവർ തമ്മിലും ചില അഭിപ്രായവ്യത്യാസങ്ങളും മത്സരങ്ങളും ആവിർഭവിച്ചുതുടങ്ങി. മേൽപറഞ്ഞ തത്വം അന്നത്തെ നേതാക്കന്മാർക്കു അനുഭവപ്പെട്ടതു അക്കാലത്താവണം. അതിന്റെ ഫലമായിട്ടാണു എല്ലാററിന്റേയും മേലധികാരിയായി (സുപ്രീംകോടതിയായി) ഒരു കേന്ദ്രമുണ്ടാവാതെ പററില്ലെന്നു ബോധ്യമായതു്. തിരുവഞ്ചിക്കുളം—മഹോദയപുരം—ആസ്ഥാനമാക്കിക്കൊണ്ടുള്ള ഒരു കേന്ദ്രഭരണം ആരംഭിച്ചതു് ആ കാരണത്താലും കാലത്തുമാകുന്നു.

ഈ കേന്ദ്രഭരണം ആദ്യം സ്ഥാപിച്ചതു് B. C. രണ്ടാംനൂററാണ്ടു മുതൽ A. D. രണ്ടാംനൂററാണ്ടുവരെയുള്ള കാലങ്ങളിലാണെന്നു ഓരോ ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു. ആദ്യം സ്ഥാപിച്ച കേന്ദ്രഭരണം A. D. 6-ാം നൂററാണ്ടോടുകൂടി അവസാനിച്ചിരിക്കുന്നുവെന്നും പിന്നീടു 8-ാം നൂററാണ്ടിന്നു ശേഷമേ കേന്ദ്രഭരണത്തെപ്പററിയുള്ള പരാമർശങ്ങൾ കാണുന്നുള്ളവെന്നും അവർ പറയുന്നു. ആദ്യത്തെ വംശക്കാരെ ഒന്നാം ചേരവംശമെന്നും 8-ാം നൂററാണ്ടിന്നു ശേഷമുള്ളവരെ രണ്ടാംചേരവംശമെന്നും ഇളങ്കുളം കുഞ്ഞൻപിള്ള രണ്ടു വംശക്കാരായി തരംതിരിച്ചിരിക്കുന്നു. ഈ അഭിപ്രായത്തെ ഇന്നുള്ള മിക്ക ചരിത്രകാരന്മാരും ശരിവെച്ച മട്ടായിട്ടുണ്ടു്.

ഞാനൊരു ചരിത്രപണ്ഡിതനല്ലെങ്കിലും ഈക്കാര്യത്തിൽ എനിക്കു ബലമായ ഭിന്നാഭിപ്രായമാണുള്ളതു്. അതിനെ എനിക്കുള്ള അറിവും കഴിവുമനുസരിച്ചു് വിവരിക്കാം.

ആദ്യത്തിൽ 6-ാം നൂറ്റാണ്ടുവരെ കേന്ദ്രഭരണം നടന്നിരുന്നുവെന്നും, പിന്നീടു് രണ്ടുനൂറ്റാണ്ടുകാലത്തോളം അതു് മന്ദീഭവിച്ചുവെന്നും, എട്ടാംനൂറ്റാണ്ടോടുകൂടി അതു വീണ്ടും ആരംഭിച്ചു ഊർജ്ജിതമായി നടന്നുവെന്നും ഞാൻ സമ്മതിക്കുന്നു. എന്നാൽ അവ രണ്ടും രണ്ടു ചേരവംശങ്ങളായിരുന്നില്ല. ആദ്യഘട്ടത്തിലെ ഭരണകർത്താക്കന്മാരായിരുന്നതു് വിദേശങ്ങളിൽനിന്നു കൊണ്ടുവന്ന പരോക്ഷത്രിയരൊ ആയിരുന്നില്ലെന്നും, അവരെല്ലാം ബ്രാഹ്മണരെ ആയിരുന്നുള്ളുവെന്നും, 8-ാം നൂറ്റാണ്ടിനുശേഷം രാജ്യം ഭരിച്ചിരുന്നവർ മാത്രമാണു് വിദേശീയരായ ക്ഷത്രിയരെന്നുമാണു് എന്റെ നിഗമനം. താഴെ പറയുന്നതു് അതിന്നുള്ള തെളിവുകളും യുക്തികളും മററുമാകുന്നു.

1. ഭരണനിർവ്വഹണത്തിൽ അത്രപ്തി തുടങ്ങിയപ്പോഴെല്ലാം—ദേശം, ഗ്രാമം, കഴകം, തളി, തളിയാതിരിമാർ എന്നീ ക്രമത്തിൽ—കാലദേശാദികൾക്കനുസരിച്ചവിധം പരിഷ്കൃതഭരണമേർപ്പെടുത്തിയതു് ബ്രാഹ്മണരാണെന്ന കാര്യത്തിൽ വാദമില്ലല്ലൊ. ന്യായവും യുക്തിയും സംഭാവ്യതയുമനുസരിച്ചു വിചാരിക്കുന്ന പക്ഷം ആദ്യം കേന്ദ്രീകരിച്ചിരുന്ന ഭരണം നടത്തിയിരുന്നവരും ബ്രാഹ്മണരായിരിക്കുമെന്നു വിചാരിക്കാനെ വഴിയുള്ളൂ. യഥാകാലം പരിഷ്കരിച്ചു കഴകഭരണംവരെ നടത്തിപ്പോന്ന സ്ഥിതിക്കു ഒരു കേന്ദ്രഭരണം വേണമെന്നു തീർച്ചയായപ്പോൾ മാത്രം ബ്രാഹ്മണർ ഭയപ്പെട്ടു പിന്മാറിയെന്നും, വിദൂരമായ വിദേശത്തുപോയി അപരിചിതനായ ഒരു ക്ഷത്രിയനെ തേടിപ്പിടിച്ചു കൊണ്ടുവന്നു വാഴിച്ചുവെന്നും വിചാരിക്കുന്നതു് ഒരുവിധം അസംഭവ്യവും യുക്തിഹീനവുമാ

കുന്നു. അങ്ങിനെ വിശ്വസിക്കണമെങ്കിൽ അതിന്നു തക്കതായ പരിതഃസ്ഥിതിയും സന്ദർഭവും കാരണവുമുണ്ടാവണം. അതൊന്നുമുണ്ടായതായി കാണുന്നതുമില്ലല്ലൊ. ക്രമപ്രകാരം സെക്കൻററി, ഹൈസ്കൂൾ, കോളേജ് എന്നിവയിലെല്ലാം ചേൎന്നു പ്രശസ്തമായ നിലയിൽ പഠിച്ചുവന്ന ഒരു വിദ്യാൎത്ഥി ശരിയായ ജിജ്ഞാസുവാണെങ്കിൽ—അതുവരെയുള്ള പഠിപ്പുകൊണ്ടു അതു് തെളിഞ്ഞിരിക്കെ—വിദേശങ്ങളിൽ പോയി ഉപരിപഠനം കൂടി കഴിക്കാതിരിക്കുമോ? അതു തോല്ക്കുകയാണുണ്ടായതെങ്കിലും ശരി, പരാജയമേ ഉണ്ടാവൂ എന്നു ആദ്യമെ തീൎച്ചപ്പെടുത്തിക്കൊണ്ടു് ആ യാത്രക്കു ശ്രമിക്കപോലും ചെയ്യാതെ ആരെങ്കിലും പിന്മാറുന്നുണ്ടാവുമോ? അങ്ങിനെ പറഞ്ഞാൽ ആൎക്കാണു വിശ്വസിക്കുവാൻ കഴിയുന്നതു്? ഇതുപോലെത്തന്നെ കഴകംവരെ ഉയൎത്തിക്കൊണ്ടുവന്ന ആ നമ്പൂതിരിമാർ കേന്ദ്രഭരണകാൎയ്യം ഒന്നു പരീക്ഷിച്ചുനോക്കുവാൻ പോലും മിനക്കെടാതെ കിഴക്കുനിന്നു ഒരു വിദേശീയനെ കൂട്ടിക്കൊണ്ടുവന്നു വാഴിക്കുക എന്നതു ആൎക്കാണു് വിശ്വസിക്കാൻ കഴിയുക? അങ്ങിനെ വിചാരിക്കുന്നതു് ഒരുവിധം അസംബന്ധമെന്നല്ലാതെ സാമാന്യബുദ്ധിയുള്ളവർ വിശ്വസിക്കയില്ല.

2. കുറെക്കാലത്തോളം—ഒന്നുരണ്ടു നൂററാണ്ടുകാലത്തോളം തന്നെ—ഒരു വംശക്കാരെ—ഒരു രാജ്യക്കാരെ—തുടൎച്ചയായി ഭരണസ്ഥാനത്തു് അവരോധിച്ചതിന്നു ശേഷം പിന്നീടു അവരെ വേണ്ടെന്നുവെക്കുവാൻ തക്കതായ എന്തെങ്കിലും കാരണമുണ്ടാവേണ്ടതാണു്. അങ്ങിനെ വേണ്ടെന്നുവെക്കുകയും പിന്നെ രണ്ടുമൂന്നു നൂററാണ്ടുകാലം അതേവിധം കഴിയുകയും ചെയ്തതിന്നുശേഷം വീണ്ടും അവരെത്തന്നെ തേടിപ്പോവുക എന്നതിന്നു അതിലും നല്ലതായ കാരണങ്ങളുമുണ്ടാവേണ്ടതാണു്. അങ്ങിനെ യാതൊന്നും ഉണ്ടായതായി കേട്ടിട്ടില്ല.

3. ആ രണ്ടു സംഭവങ്ങൾക്കും (ആദ്യം 6-ാം നൂററാണ്ടോടു കൂടി ഉപേക്ഷിയ്ക്കാനും പിന്നീടു 8-ാം നൂററാണ്ടോടുകൂടി വീണ്ടും ആരംഭിയ്ക്കാനും) തക്കതായ കാരണങ്ങളുണ്ടായിട്ടുണ്ടെന്നും, അതുകാം നമുക്കു മനസ്സിലായിട്ടില്ലെന്നെ ഉള്ളവെന്നും വരരുതായ്കയില്ല. എന്നാൽ അവരുടെ വംശനാമം ഒന്നായിട്ടല്ലല്ലൊ കാണുന്നതു്. ആദിചേരന്മാർ എന്നു പറയപ്പെടുന്നവരുടെ വംശനാമം "ആതൻ" (ചേരലാതൻ) എന്നും, രണ്ടാംവംശക്കാരുടേതു 'കുലശേഖരൻ' എന്നുമല്ലെ? അതിനാൽ അതു രണ്ടും ഒരേ വംശക്കാരൊ രാജ്യക്കാരൊ അല്ലെന്നുള്ള കാര്യം പ്രത്യക്ഷമാണു്.

4. എല്ലാററിന്നും പുറമെ മേൽപറഞ്ഞ ആദിചേരവംശക്കാരുടെ ഭരണം അവസാനിച്ച കാലം ആറാംനൂററാണ്ടോടുകൂടിയാണെന്നു പറഞ്ഞിട്ടുണ്ടല്ലൊ. കിഴക്കൻജില്ലകളിലെ—തമിഴനാട്ടിലെ—ചോള-പാണ്ഡ്യാദി രാജ്യങ്ങൾ അഭിവൃദ്ധിപ്പെടുകയും, ശക്തി പ്രാപിയ്ക്കുകയും, പേർ പരക്കുകയും ചെയ്തതു 6-ാം നൂററാണ്ടോടുകൂടി—അഥവാ അതിന്നുശേഷം—മാത്രമാകുന്നു. അതിനാൽ അതിന്നു നാലഞ്ചു നൂററാണ്ടുകൾക്കുമുമ്പു് ഒരു ഭരണനിപുണനെ കിട്ടുവാൻവേണ്ടി ആരെങ്കിലും അവിടെപ്പോയി അന്വേഷിയ്ക്കുമോ? ആ രാജ്യം അഭിവൃദ്ധിപ്പെടുത്താനും ഭരിയ്ക്കാനും ആളില്ലാതിരിയ്ക്കെ അവിടെനിന്നു മററൊരു രാജ്യം ഭരിയ്ക്കുന്നതിന്നു ഭരണനിപുണനൊ കിട്ടുമെന്നു ആരെങ്കിലും പ്രതീക്ഷിയ്ക്കുമോ? "താനുണ്ണാത്തേവരോ വരം കൊടുക്കുന്നതു്"? അതിനാൽ ആ കാലത്തു് സമർത്ഥനായ ഒരു ഭരണനിപുണനെക്കിട്ടുവാൻവേണ്ടി തമിഴനാട്ടിൽ പോയി അന്വേഷിയ്ക്കുന്നതേ അസംഭവവും അസംബന്ധവുമാണു്; അവിടെനിന്നു തക്കതായ ആളെക്കിട്ടുക എന്നതു് അസാധ്യവുമാകുന്നു.

5. ആദിചേരന്മാർ എന്നറിയപ്പെടുന്ന ഒന്നാംചേരവംശം പുറമെനിന്നു കൊണ്ടുവരപ്പെട്ടവരല്ലെന്നും ഇവിടെ ദേശ-ഗ്രാമ-ക

ഴകഭരണങ്ങൾ ഏറ്റെടുത്തിയ ബ്രാഹ്മണർതന്നെയാണെന്നുമുള്ള തിലേയ്ക്കു ഏററവും പ്രധാനമായ തെളിവാണു് ഇനി പറയുന്നതു്. ആദിചേരന്മാരുടെ വംശാവലി—കിട്ടിയേടത്തോളം—ഒന്നു പരിശോധിക്കാം. പതിററുപ്പത്തിൽനിന്നു ചേരന്മാരുടെ വംശാവലി കുറെയൊക്കെ അറിയാൻ കഴിയും. ഉതിയൻചേരൽ എന്നപേരിൽ അറിയപ്പെടുന്ന ആളാണു് ആദ്യത്തെ രാജാവു്. ഇമയവരമ്പൻ നെടുഞ്ചേരലാതൻ എന്നും (രണ്ടാംപത്തു്) പൽയാനൈ ചെൽ കെഴുകുട്ടുവൻ (മൂന്നാംപത്തു്) എന്നും അറിയപ്പെടുന്നവർ ഉതിയൻ ചേരലിന്റെ പുത്രന്മാരാകുന്നു. ഇദ്ദേഹത്തിന്റെ മരണശേഷം ആദ്യത്തെ മകനായ ഇമയവരമ്പൻ രണ്ടാമത്തെ രാജാവായി 58 കൊല്ലം രാജ്യം വാണു. ഈ ഇമയവരമ്പനു കളങ്കായ്കണ്ണിനാർമുടിചേരൽ (4_ാംപത്തു്) കടൽപിറകോട്ടിയ വേൽകെഴുകുട്ടുവൻ (5_ാംപത്തു്) ആട്ടുകോട്ടുപാട്ടുചേരലാതൻ (6_ാംപത്തു്) എന്നിങ്ങിനെ മൂന്നു പുത്രന്മാരുള്ളതായിപ്പറയുന്നു. സാധാരണ ക്രമപ്രകാരമാണെങ്കിൽ ഇമയവരമ്പന്റെ മരണശേഷം രാജ്യം വാഴേണ്ടതു് അദ്ദേഹത്തിന്റെ പ്രഥമപുത്രനായ കളങ്കായ്കണ്ണിനാർ ആണല്ലൊ. ഭാരതത്തിലുണ്ടായിരുന്ന 500_ലധികം ഭരണാധിപന്മാരും, പുരാണപ്രസിദ്ധന്മാരായ രഘുവംശാദി രാജാക്കന്മാരും രാജ്യം വാണിരുന്നതു് മേൽപറഞ്ഞപ്രകാരം മൂത്തപുത്രന്മാർ വഴിയ്ക്കാണു്. പ്രഥമപുത്രൻ മരിച്ചുപോയാൽ രണ്ടാമത്തെ മകൻ രാജാവായി വാഴുകയാണു പതിവു. കിഴക്കൻജില്ലകളിലുണ്ടായിരുന്ന സെമീന്ദാരിസിസ്റ്റവും മറിച്ചല്ല. ഓരോ തലമുറയിലേയും രണ്ടാമത്തെ പുത്രൻ മുതല്ക്കുള്ളവൎക്കു സ്വത്താവകാശമുണ്ടായിരുന്നില്ല; ചിലവിന്നുകിട്ടുവാൻ മാത്രമെ ഉണ്ടായിരുന്നുള്ളു. ഇംഗ്ലണ്ടു് മുതലായ വിദേശരാജാക്കന്മാരുടെ സമ്പ്രദായവും മറിച്ചല്ലല്ലൊ. അവിടത്തെ പ്രഭുക്കന്മാരുടെ—Lords—നടവടിയും അങ്ങിനെയായിരുന്നുവല്ലൊ. എന്നാൽ രണ്ടാമത്തെ രാജാവായ ഇമയവരമ്പനുശേഷം

രാജാവായതു അദ്ദേഹത്തിന്റെ മകനല്ല അനുജനായ—കളങ്കായ് കണ്ണിനാർമുടിച്ചേരലിന്റെ അഫനായ—പൽയാനൈച്ചെൽകെഴ കുട്ടുവനാകുന്നു. നെടുഞ്ചേരലാതനു പ്രായംചെന്ന പുത്രനില്ലാതിരുന്നതുകൊണ്ടു പുത്രന്റെ പ്രതിനിധിയായി അനുജൻ ചെൽകെഴ കുട്ടുവൻ രാജാവായി എന്നു വിചാരിപ്പാൻ നിവൃത്തിയില്ല. 58 വർഷം രാജ്യം ഭരിച്ചിരുന്ന നെടുഞ്ചേരലിനു ഇത്രയും കാലത്തിനുള്ളിൽ പുത്രന്മാരിലാർക്കും പ്രായപൂർത്തിയായില്ലെന്നു വരുമോ? ചെൽകെഴകുട്ടുവൻ 25 വർഷം രാജ്യം ഭരിച്ചുവെന്നു പതിററുപത്തിൽ പറയുന്നുണ്ടു്. ഇതിൽനിന്നും പ്രായപൂർത്തി വരാത്തതുകൊണ്ടല്ല രാജ്യം ഭരിയ്ക്കാതിരുന്നതെന്നു തെളിയുന്നു. സ്വത്തിന്മേലുള്ള കൈകാര്യകർത്തൃത്വം പുത്രന്മാർ വഴിയ്ക്കല്ലാതെ പ്രായംകൊണ്ടു് മൂത്ത ആളിന്നു കിട്ടുന്ന സമ്പ്രദായം മക്കത്തായക്കാരിൽ നമ്പൂതിരിമാർക്ക മാത്രമെ കാണുന്നുള്ളവല്ലൊ. അതിനാൽ രണ്ടാമത്തെ രാജാവായ നെടുഞ്ചേരലാതന്റെ മകൻ കണ്ണിനാർമുടിച്ചേരൽ ജീവിച്ചിരിയ്ക്കുമ്പോഴുംതന്നെ അദ്ദേഹത്തിന്റെ അനുജനായ കെഴകുട്ടുവൻ രാജാവായി വാണിരുന്നതിനാൽ ആ വംശക്കാർ ക്ഷത്രിയരല്ലെന്നും കേരളബ്രാഹ്മണർ—നമ്പൂതിരിമാർ—തന്നേയായിരുന്നുവെന്നും തർക്കമററ സംഗതിയാണു്.

കെഴകുട്ടുവനുശേഷം രാജാവാകുന്നതു് കെഴകുട്ടുവന്റെ പുത്രനല്ല, നെടുഞ്ചേരലാതന്റെ മൂത്ത പുത്രനായ കളങ്കായ്ക്കണ്ണിനാർ ആകുന്നു ഇദ്ദേഹം 25 വർഷം രാജ്യം ഭരിച്ചു. മരണാനന്തരം രാജാവാകുന്നതു് മേൽപറഞ്ഞപ്രകാരം അദ്ദേഹത്തിന്റെ അടുത്ത ഇളയസഹോദരനായ കടൽപിറകോട്ടിയവേൽകെഴകുട്ടുവനാകുന്നു. ഇദ്ദേഹം 55 വർഷം രാജ്യംഭരിച്ചിരുന്നതായിക്കാണുന്നു. ഇത്രയും കാലം രാജ്യം ഭരിച്ചതു് നാർമുടിച്ചേരലിന്നു പ്രായപൂർത്തിയുള്ള പുത്രന്മാരില്ലാത്തതുകൊണ്ടാണെന്നു പറയുവാൻ വിഷമമുണ്ടു്. ഇദ്ദേ

ഹത്തിന്റേയും ഭരണത്തിന്നുശേഷം ആറാമത്തെ രാജാവായി വാഴുന്നതു് നാർമുടിച്ചേരലിന്റേയോ കെഴുകുട്ടുവന്റേയോ പുത്രന്മാരല്ല, ഇവരുടെയെല്ലാം സഹോദരനായ ആട്ടുകോട്ടുപാട്ടുചേരലാതനാകുന്നു. ഇതും വ്യക്തമാക്കുന്നതു് പ്രായംകൊണ്ടു മൂത്തയാൾക്കു കൈകാര്യകർത്തൃത്വം കിട്ടുന്ന സമ്പ്രദായമാണു് ഈ വംശക്കാരുടേതെന്നാണല്ലോ. അതുകൊണ്ടു് അവർ നമ്പൂതിരിമാരാണെന്നു തീർച്ചയുമാണു്.

മേൽപറഞ്ഞ വസ്തുതകൾ എല്ലാംകൂടി നോക്കുമ്പോൾ കേന്ദ്രഭരണത്തിന്റെ കർത്താക്കന്മാർ ആദ്യത്തേയും രണ്ടാമത്തേയും ഒരേ വംശക്കാരാവില്ലെന്നും, ആദ്യത്തെ ധുരന്ധന്മാർ അതുവരെ—ദേശഗ്രാമകഴകങ്ങൾ—നടത്തിയിരുന്നതുപോലെ ബ്രാഹ്മണർ മാത്രമെ ആയിരിക്കൂ എന്നും, പിന്നീടു് 8_ാംനൂററാണ്ടോടുകൂടി ആരംഭിച്ചതും രണ്ടാംചേരവംശമെന്നു പറയപ്പെടുന്നതുമായ ഭരണാധിപന്മാർ മുതല്ക്കേ ക്ഷത്രിയപ്പെരുമാൾഭരണം ആരംഭിക്കുന്നുള്ളുവെന്നുമാണു് സിദ്ധിക്കുന്നതു്.

അങ്ങിനെ കേന്ദ്രഭരണം കുറെക്കാലം ക്രമപ്രകാരം നടന്നു. ഇമയവരമ്പൻ നെടുഞ്ചേരലാതൻ, നാർമുടിച്ചേരൽ എന്നിങ്ങിനെ ചില പേരുകൾ കാണുന്നതു ആദ്യകാലത്തു് കേന്ദ്രത്തിൽ അവരോധിച്ചിരുന്ന ചില ഭരണത്തലവന്മാരുടേതാകുന്നു. കുറച്ചുകാലം കഴിഞ്ഞതിന്നു ശേഷം (ഏതാണ്ടു് എ. ഡി. ആറാംനൂററാണ്ടിന്നു ശേഷം) അവരുടെ പേരുകൾ കാണാതായി എന്നതു ശരിതന്നെ അതിന്റെ അർത്ഥം കേന്ദ്രഭരണം ഇല്ലാതായി എന്നോ ഭരണത്തലവന്മാരെ അവരോധിക്കാതെയായെന്നോ അല്ല; പിന്നേയോ, കേന്ദ്രഭരണം സാധാരണമട്ടിലുള്ള ഒരു നിത്യനടവടി മാത്രമായിത്തീർന്നതിനാൽ അതിനെപ്പററി പ്രത്യേകമൊന്നും എടുത്തുപറയാനില്ലാതാവുകയും പറയാതാവുകയും ചെയ്തുവെന്നാകുന്നു. ആദ്യമായി ആ

രെങ്കിലും ഒരു തറവാട്ട സ്ഥാപിച്ചുവെന്നിരിയ്ക്കട്ടെ. അയാളുടെ പേർ പിന്നീട്ട വളരെക്കാലത്തേയ്ക്കു മറക്കാതെ നിലനിന്നുവെന്നു വരും. പിന്നെ എല്ലാകാലത്തും അവിടെ ഓരോ കാരണവരുണ്ടാ വാതിരിയ്ക്കയില്ല. അവരിൽ ആരെങ്കിലും പ്രത്യേകം യോഗ്യരായി ത്തീന്നാൽ അവരുടെ പേർ പിന്നീട്ട മറന്നുപോകാതെ സ്മരിയ്ക്കത്തക്ക വിധം നിലനിന്നേയ്ക്കാമെന്നല്ലാതെ ആ കാരണവന്മാരുടേയെല്ലാം പേരുകൾ അത്ര പ്രസിദ്ധങ്ങളായിത്തീരുകയില്ലല്ലൊ. പ്രകൃതത്തിൽ സംഭവിച്ചതും അതുതന്നെയാകുന്നു. കേരളത്തിലെ ഒരു ചക്രവൎത്തിയുടെ സ്ഥാനമായി ആദ്യം ഒരു കേന്ദ്രഭരണം ഉടലെടുക്കുകയും, അതിന്റെ തലവനായി ഒരധികാരിയെ—ഒരു നമ്പൂതിരിയെ—ഒരു കുലത്തെ—അവരോധിയ്ക്കുകയും ചെയ്തപ്പോൾ ആ പേർ പ്രസിദ്ധമായിത്തീൎന്നു. അതിനുശേഷം തുടൎന്നു ഉണ്ടായ ചില അധിപന്മാരുടെ പേരുകൾക്കും കുറഞ്ഞതോതിൽ പ്രശസ്തിയുണ്ടായി. അതിലുണ്ടായിരുന്ന പുതുമ നശിയ്ക്കുകയും, അതൊരു സാധാരണ നടവടിയായിത്തീരുകയും ചെയ്തതോടെ ആ കാൎയ്യത്തിൽ ജനങ്ങൾക്കു ശ്രദ്ധ കുറഞ്ഞു. അവരുടെ പേരുകൾ പ്രത്യേകമായി ആരും പറയുകയോ സ്മരിയ്ക്കുകയോ ചെയ്യാതേയുമായി. അങ്ങിനേയാണ ആറാംനൂററാണ്ടിന്നുശേഷം അതിനേപ്പററിയുള്ള വിവരങ്ങൾ കാണാതായിത്തീൎന്നതു്. ഇങ്ങിനെ ആദ്യത്തെ കേന്ദ്രഭരണത്തലവന്മാരെ ഒന്നാംചേരവംശക്കാരെന്നു പേരിടാനും 8-ാംനൂററാണ്ടോടുകൂടി പ്രത്യക്ഷപ്പെട്ടുതുടങ്ങുന്ന പെരുമാക്കന്മാരെ രണ്ടാംചേരവംശക്കാരെന്നു പറയാനും എടയ്ക്കു വെച്ചു് കേന്ദ്രഭരണം നിന്നുപോയെന്നു ധരിയ്ക്കാനും കാരണമിതാകുന്നു. വാസ്തവത്തിൽ കേരളചക്രവൎത്തിമാരായി വാഴിച്ചിരുന്നതു് ഒരു വംശക്കാരെ മാത്രമായിരുന്നു. ആദ്യത്തെ കേന്ദ്രഭരണാധിപന്മാർ ബ്രാഹ്മണർതന്നെയായിരുന്നു. എടയ്ക്കുവെച്ചു് ആ ഭരണസമ്പ്രദായം അററിട്ടുമില്ല. ഇതാണ പരമാൎത്ഥം.

എന്നാൽ പിന്നെ കേന്ദ്രഭരണം ആ ബ്രാഹ്മണർതന്നെ തുടൎന്നു നടത്തിപ്പോന്നാൽ മതിയായിരുന്നില്ലേ? നാലഞ്ചുനൂററാണ്ടോളം കാലം ബ്രാഹ്മണർ കേന്ദ്രഭരണം നടത്തിയെങ്കിൽ തുടൎച്ചയായി എന്നെന്നും അവർ നടത്തിവരുവാനല്ലെ വഴിയുള്ളു? മറിച്ച് പിന്നീട് അവർ സ്വമേധയാ ഒഴിയുകയും, കിഴക്കുനിന്നു ചില വിദേശികളെത്തേടിപ്പിടിച്ച് കൊണ്ടുവന്നു വാഴിക്കുകയും ചെയ്യുന്നതിനു കാരണമെന്താണ്? ഇതു ന്യായമായ ഒരു ചോദ്യമാണ്. അതിനുള്ള മറുവടി പറകയും ചെയ്യാം.

ക്ഷത്രിയരാജാക്കന്മാരെ കൊണ്ടുവന്നു വാഴിപ്പാനുള്ള കാരണവും ആവശ്യവും യുക്തിയും, ഇതുവരെ അവൎക്കുണ്ടായ അനുഭവം തന്നെയാകുന്നു. ദേശം, ഗ്രാമം, കഴകം എന്നിവയെപ്പോലെ കേന്ദ്രഭരണവും കുറച്ചുകാലം നടത്തിയപ്പോഴേയ്ക്കു ക്രമപ്രകാരം ഊൎജ്ജിതമായി നടത്തിക്കൊണ്ടുപോകുവാൻ പ്രയാസം നേരിട്ടിരിക്കും. മറെറല്ലാം അങ്ങിനെ സംഭവിച്ച സ്ഥിതിക്കു ഇതും കാലാന്തരത്തിൽ പരാജയപ്പെട്ടിരിക്കുമെന്നു വിശ്വസിച്ചാൽ തെററില്ല. മാത്രമല്ല അങ്ങിനെ വിശ്വസിക്കയും വേണം. A. D. 6-ാംനൂററാണ്ടിനു ശേഷം ആദ്യത്തെ ഭരണാധിപന്മാരെപ്പററി ഒന്നും പ്രസ്താവിച്ചതായിക്കാണുന്നില്ലെന്നു മുമ്പു പറഞ്ഞുവല്ലൊ. അതുകൊണ്ടു തീരുമാനിക്കേണ്ടതു്—ഊഹിക്കേണ്ടതു്—ആദ്യമൊക്കെ ഒരുവിധം പ്രശസ്തമായ നിലയിൽ ഭരണം നടത്തിവന്നുവെന്നും കുറച്ചുകാലം കഴിഞ്ഞപ്പോഴേക്കു (അതിലുണ്ടായിരുന്ന പുതുമ നശിക്കുകയും അതൊരു സാധാരണ നടവടിയായിത്തീരുകയും ചെയ്തതിന്നുപുറമെ) ഭരണവിഷയത്തിൽ അപ്രാപ്തിയും വൈകല്യങ്ങളും ആവിൎഭവിച്ചുവെന്നും, അങ്ങിനെ നാലഞ്ചുനൂററാണ്ടുകൾ കഴിഞ്ഞപ്പോഴേക്കു എടുത്തുപറയത്തക്ക ആളില്ലാതെ ഭരണം നാമമാത്രമായിപ്പരിണമിച്ചുവെന്നുമാകുന്നു. ഇവിടത്തെ ജനങ്ങൾക്കുണ്ടായിരുന്ന സംസ്കാര-സ്വഭാവ-സൌശീല്യാദികളുടെ ഗുണവും വലുപ്പവും കാരണം രാജാ

വിന്റെ ഭരണം ഇവിടെ ആവശ്യമായി വന്നിരുന്നതുമില്ല. മേൽപറഞ്ഞ പരാജയങ്ങളെല്ലാം അനുഭവപ്പെട്ടതോടെ ഒരു കാര്യം അവൎക്കു ബോധ്യംവന്നിട്ടുണ്ടാവണം. അതെന്തെന്നാൽ ഇതുവരെ ചെയ്തമാതിരി കുഡുംബഭാരമെന്ന നില വിട്ടു് ശരിയായ വിധം ഒരു രാജ്യഭരണം നടത്താതെ കേരളത്തെ പുഷ്ടിപ്പെടുത്താനും സമൃദ്ധിയോടെ നിലനിൎത്താനും സാദ്ധ്യമല്ല. ബ്രാഹ്മണൎക്കു അതിന്നുള്ള കഴിവില്ല എന്നു അവൎക്കുതന്നെ തീൎച്ചപ്പെട്ടിരിക്കും.

അന്നൊക്കെ—പ്രത്യേകിച്ചു് ബ്രാഹ്മണൎക്കു—ഇന്നത്തെപ്പോലെ അധികാരഭ്രമമൊ ധനലോഭമൊ രാഗദ്വേഷാദി മത്സരങ്ങളൊ ഉണ്ടായിരുന്നില്ല. പുരാണങ്ങളിൽ—സാഹിത്യങ്ങളിലെല്ലാം തന്നെ—കാണുന്ന ബ്രഹ്മണകഥാപാത്രങ്ങളെപ്പോലെ സാത്വികന്മാരും നിൎമ്മലഹൃദയന്മാരും "ലോകാഃ സമസ്താഃ സുഖിനോ ഭവന്തു" എന്നുമാത്രം ഉന്നം വെച്ചുകൊണ്ടു് ഈശ്വരഭക്തിയോടെ ജീവിക്കുന്നവരുമായിരുന്നു. അതിന്നുംപുറമെ രാജ്യഭരണത്തിന്റെ അടിസ്ഥാനതത്വംതന്നെ ഇന്നത്തെപ്പോലെ "ഭൂരിപക്ഷഭൂരിസുഖമല്ല" പിന്നയൊ "ദുഷ്ടശിക്ഷണ ശിഷ്ടപരിപാലനമാകുന്നു." എന്നുവെച്ചാൽ സാധുക്കൾക്കു ദ്രോഹം ചെയ്യുന്ന ദുഷ്ടന്മാരെ അമൎച്ചചെയ്തു് വിശിഷ്ടന്മാരും സാധുക്കളുമായ സജ്ജനങ്ങളെ രക്ഷിക്കുകയാകുന്നു. ഈ പ്രവൃത്തിക്കു (പ്രത്യേകിച്ചു് ദുഷ്ടനിഗ്രഹത്തിന്നു) ബ്രാഹ്മണരുടെ സാത്വികസ്വഭാവം പററിയതല്ല; അതിന്നു കുറച്ചൊക്കെ ശൌൎയ്യവും വീൎയ്യവും നിൎഭയത്വവും മററുമുള്ളവൎക്കേ സാധിക്കു. ആ വക ഗുണങ്ങൾ—സ്വഭാവങ്ങൾ—ക്ഷത്രിയരെപ്പോലെ ബ്രാഹ്മണൎക്കുണ്ടാവില്ല; ഉണ്ടാവരുതാത്തതുമാണു്.

തമിഴനാട്ടിലെ പാണ്ഡ്യചോളാദിരാജ്യങ്ങൾ അഭിവൃദ്ധിപ്പെട്ടുതുടങ്ങിയതു് 6–ാംനൂററാണ്ടിന്നുശേഷമാണു്. അതുവരെ കിഴക്കൻപ്രദേശങ്ങളിൽനിന്നു ഒരു ഭരണത്തലവനെ കൊണ്ടുവരത്തക്ക

നിലയിൽ അവർ എത്തിയിരുന്നില്ല. അവരുടെ സമൃദ്ധിയും പ്രതാപവും മററും അറിഞ്ഞപ്പോഠ ആ മേന്മകഠ ഇവിടെയും ഉണ്ടാക്കണമെന്നു അന്നത്തെ നേതാക്കന്മാരായ നമ്പൂതിരിമാൎക്കു ആഗ്രഹം ജനിച്ചിരിയ്ക്കും. 6–ാംനൂററാണ്ടുമുതൽ 8–ാം നൂററാണ്ടുവരെ കേന്ദ്രഭരണത്തെപ്പററിയോ ഭരണാധികാരികളെക്കുറിച്ചോ അധികമൊന്നും നമുക്കു കിട്ടാതിരിയ്ക്കുവാൻ കാരണം ഭരണവിഷയത്തിൽ വേണ്ടതുപോലെ അവൎക്കു വിജയം സിദ്ധിയ്ക്കാതെ വന്നതും, അതു് നാമമാത്രമായിപ്പരിണമിച്ചതുമാവാൻ വിരോധമില്ലെന്നു പറഞ്ഞുവല്ലൊ. എല്ലാംകൂടിയായപ്പോഠ കേരളത്തിൻെറ ക്ഷേമത്തിന്നും നല്ല ഭരണത്തിന്നും ഒരു ക്ഷത്രിയനെ രാജാവാക്കി വാഴിച്ചേ ശരിയാവൂ എന്നവൎക്കു ബോധ്യപ്പെട്ടിരിയ്ക്കും. റഷ്യ–ജപ്പാൻയുദ്ധത്തിൽ ജപ്പാൻകാർ ജയിച്ച ഉടനെ അവർ ചെയ്തതു് ബുദ്ധിമാന്മാരായ വിദ്യാൎത്ഥികളെ തിരഞ്ഞെടുത്തു് ലോഭംകൂടാതെ യൂറോപ്യൻ രാജ്യങ്ങളിലേയ്ക്കു അയച്ചു് പഠിപ്പിയ്ക്കുകയാണു്. ഇന്നു നമ്മഠ ചെയ്യുന്നതും അതാണല്ലൊ. ഇവിടെ ഉരുക്കുനിൎമ്മാണം, എണ്ണശുദ്ധീകരണം, ജലസേചനവിദ്യുച്ഛക്തിയുല്പാദനം മുതലായ വലിയ വ്യവസായങ്ങഠ സ്ഥാപിയ്ക്കാൻ റഷ്യ അമേരിയ്ക്ക ജപ്പാൻ മുതലായ വിദേശരാജ്യങ്ങളിൽനിന്നു സഹായത്തിന്നു വിദഗ്ദ്ധന്മാരെ വരുത്തുന്നുമുണ്ടു്. അതൊക്കെ സാധാരണസമ്പ്രദായങ്ങളാകുന്നു. കിഴക്കൻരാജ്യങ്ങളിൽ അക്കാലത്തുണ്ടായിരുന്ന രാജാക്കന്മാരുടെ ഭരണനൈപുണ്യവും തദ്വാരാ വന്നുചേൎന്ന സമൃദ്ധിയും മററും കേരളീയൎക്കു അനുഭവമാക്കാൻ വേണ്ടി ഇവിടുത്തെ അന്നത്തെ നേതാക്കന്മാർ അവരെ സമീപിച്ചിരിയ്ക്കും.

രാജ്യതന്ത്രത്തിൽ പ്രധാനമായ ഒന്നാണു് അയൽരാജ്യത്തിൻെറ വളൎച്ചയേയും പ്രഭാവത്തേയും സൂക്ഷിച്ചു് ശക്തി തുല്യനിലയിലെങ്കിലും നിലനിൎത്താൻ ശ്രമിയ്ക്കുക എന്നതു്. സമ്പത്സമൃദ്ധിയിൽ മാത്രമല്ല, സൈന്യബലത്തിലും യുദ്ധതന്ത്രത്തിലും ആയുധ

നിർമ്മാണ-പരിശീലന-പ്രയോഗാദികളിലും അവർ അതിവേഗത്തിൽ അഭിവൃദ്ധിപ്പെട്ടുവന്നുതുടങ്ങിയപ്പോൾ കേരളീയർക്ക് അതു കണ്ടില്ലെന്ന നിലയിൽ ഒന്നും ചെയ്യാതിരിക്കാൻ ക്ഷമയില്ലാതായി. ഈ വക സന്ദർഭങ്ങളിൽ ശാക്തികരാഷ്ട്രങ്ങളുടെ സൌഹാർദ്ദം സമ്പാദിക്കുകയും, പിന്നീട് അവരിൽനിന്നു സഹായങ്ങൾ സ്വീകരിക്കുകയും ചെയ്യുന്നതു ഒരുതരം രാജ്യതന്ത്രമാണ്. അവർക്കാണെങ്കിൽ അതു അഭിമാനത്തെയും അന്തസ്സിനേയും വർദ്ധിപ്പിക്കുകയും ചെയ്യും. ഇന്നു അമേരിക്ക ഇംഗ്ലണ്ട് റഷ്യ മുതലായ രാജ്യങ്ങൾ ഇന്ത്യയുമായി പെരുമാറുന്ന സമ്പ്രദായം അതുതന്നെയാണല്ലൊ. കേരളഭരണം അഭിവൃദ്ധിപ്പെടുത്തുവാൻ വേണ്ടി കിഴക്കൻരാജ്യങ്ങളിൽ പോയി അവിടങ്ങളിലെ രാജ്യതന്ത്രജ്ഞന്മാരുമായി ആലോചിച്ചതും, അതു പെരുമാൾവരോധമെന്ന സമ്പ്രദായത്തിൽ എത്തിച്ചേർന്നതും ഇങ്ങിനേയാവാനെ വഴിയുള്ളൂ.

—:o:—

## അദ്ധ്യായം 5

# കൊടുങ്ങല്ലൂരിലെ തളികൾ

തിരുവഞ്ചിക്കുളം തലസ്ഥാനമാക്കിക്കൊണ്ടു ഒരു കേന്ദ്രഭരണം സ്ഥാപിച്ചതോടുകൂടി നാലു കഴകങ്ങൾക്കും കേന്ദ്രത്തിന്റെ കീഴിൽ ഓരോ സംസ്ഥാനങ്ങളുടെ—പ്രസിഡൻസി (Presidency) യുടെ—സ്ഥാനമാണുള്ളതെന്നു വന്നു. സംസ്ഥാനങ്ങൾക്കും കേന്ദ്രത്തിന്നും തമ്മിൽ എപ്പോഴും ബന്ധമുണ്ടാവണമെന്നു പറയേണ്ടതില്ലല്ലൊ. അവർതമ്മിൽ എന്തെങ്കിലും വിവരം അറിയുകയോ അറിയിക്കുകയൊ ചെയ്യണമെങ്കിൽ കാൽനടയായി എത്തിക്കുകയല്ലാതെ മററു മാർഗ്ഗങ്ങളൊന്നും അന്നില്ല. അതിനാൽ ഓരോ കഴകക്കാർക്കും കേന്ദ്രത്തിൽ എത്താണ്ട് തങ്ങളുടെ ആസ്ഥാനത്തോടുകൂടി

കീടപിടിയ്ക്കുന്ന ഓരോ ആഫീസുകഠം സ്ഥാപിയ്ക്കേണ്ടിവന്നു. എന്നുവെച്ചാൽ കഴകങ്ങളുടെ ആവശ്യങ്ങളേയും ആശയങ്ങളേയും ആവലാതികളെയും മററും യഥാകാലം മനസ്സിലാക്കി, അതനുസരിച്ച കേന്ദ്രവുമായി എടപെട്ടു് കാര്യങ്ങഠം സാധിയ്ക്കുവാൻ കഴിവും പ്രാപ്തിയുമുള്ള ഓരോ ആഫീസുകഠം തലസ്ഥാനത്തു് സ്ഥാപിയ്ക്കാതെ കഴികയില്ലെന്നു വന്നു. അതു് സ്വാഭാവികമാണല്ലോ. ഇന്ത്യയിലെ ബ്രിട്ടീഷുഭരണകാലത്തു് തലസ്ഥാനത്തു് പല നാട്ടുരാജാക്കന്മാക്കും പ്രത്യേകം സ്ഥിരമായ കൊട്ടാരങ്ങളുണ്ടായിരുന്നു. ഇപ്പോഴും അവയിൽ പലതും വില്ക്കാതെ ബാക്കിയായി നില്ക്കുന്നുണ്ടു്. കൊച്ചി രാജാവിനും അവിടെ കോവിലകമുണ്ടു്. മദിരാശി സംസ്ഥാനത്തിൻെറ തലസ്ഥാനമായ മദിരാശിപട്ടണത്തിൽ ഈ സംസ്ഥാനത്തിലെ നാട്ടുരാജാക്കന്മാരായിരുന്ന കൊച്ചി, മൈസൂർ, പുതുക്കോട്ട എന്നീ രാജാക്കന്മാക്കു കോവിലകങ്ങഠം ഉണ്ടായിരുന്നുവല്ലോ. ഇത്രയും പറഞ്ഞതിൻെറ താല്പര്യമെന്തെന്നാൽ കാര്യങ്ങളും അഭിപ്രായങ്ങളും അന്യോന്യം അപ്പപ്പോഠം അറിയിയ്ക്കാനും തീരുമാനമുണ്ടാക്കാനും കീഴ്ഘടകങ്ങഠംക്കു തലസ്ഥാനത്തു് എന്തെങ്കിലും ചില ഏപ്പാടുകഠം കൂടാതെ കഴികയില്ലെന്നതാകുന്നു.

അങ്ങിനെ നാലു കഴകങ്ങളുടേയും ആഫീസുകളായി തലസ്ഥാനത്തു് ഏപ്പെടുത്തിയതാണു് കൊടുങ്ങല്ലൂരുള്ള നാലു തളികഠം. അവ മേൽതളി, കീഴ്തളി, നെടിയതളി, ചിങ്ങപുരം തളി എന്നിവയാകുന്നു. ഇവയ്ക്കുപുറമെ അരത്തളി എന്നൊന്നു വേറെയുമുണ്ടു്. അതിനെപ്പററി വഴിയെ പറയുന്നതാകുന്നു. ഇവയിൽ ഏതേതു തളികഠം ഏതേതു കഴകങ്ങളുടെ ആസ്ഥാനമായിട്ടാണു വത്തിച്ചിരുന്നതെന്നു അറിയാൻ കഴിഞ്ഞിട്ടില്ല. ഇനി അറിയാൻ സാധിയ്ക്കുമോ എന്നു സംശയവുമാണു്. അവയുടെ നില ഇപ്പോഠം അത്രത്തോളം ദയനീയമായിക്കഴിഞ്ഞിരിയ്ക്കുന്നു. ഇനി ഓരോ തളികളെപ്പററിയും വിവരിയ്ക്കാം.

ചിത്രം നമ്പ്ര് 1.

കീഴ്ത്തളി ക്ഷേത്രം.



(വിവരണം 61-ാംപേജിൽ)

ചിത്രം നമ്പ്ര് 2.
കീഴ്ത്തളിയിലെ ശിവലിംഗം.



(വിവരണം 61-ാം പേജിൽ)

ചിത്രം നമ്പ്ര് 3.
നെടിയതളിയിലെ ശിവലിംഗം.



(വിവരണം 63-ാം പേജിൽ)

നിലം പറമ്പ് മുതലായവയുടെ അളവുകൾ എഴുതുമ്പോൾ "കിഴമേൽ, തെമ്മടൽ" എന്ന ഭാഷ ഉപയോഗിക്കുക സാധാരണയാണ്. അവിടെ 'കിഴമേൽ' എന്നതിന്നു 'കിഴക്കുപടിഞ്ഞാറെ'ന്നും, 'തെമ്മടൽ' എന്നതിന്നു 'തെക്കുവടക്കെ'ന്നുമാണർത്ഥം. അതുപോലെ ഇവിടെ മേത്തളി എന്നതിന്നു പടിഞ്ഞാറെത്തളി എന്നും, കിഴത്തളി എന്നതിന്നു കിഴക്കേത്തളി എന്നുമാണർത്ഥം. അല്ലാതെ വലുതു്ചെറുതു് എന്നോ, മേലെ താഴെ എന്നോ, അധികാരം കൂടിയതു്കുറഞ്ഞതു് എന്നോ ആണെന്നു ധരിക്കരുതു്.

കീഴ്ത്തളി തിരുവഞ്ചിക്കുളം ക്ഷേത്രത്തിൽനിന്നു ഏതാണ്ടു് ഒരു ഫർലോങ്ങ് തെക്കുപടിഞ്ഞാറായി സ്ഥിതിചെയ്യുന്നു. മതിൽ മുഖമണ്ഡപം നാലമ്പലം മുതലായതെല്ലാം നശിച്ചു് ഒരു പ്രേതം പോലെ ശ്രീകോവിൽ മാത്രം നില്ക്കുന്നു. (ചിത്രം നമ്പ്ര് 1) അവിടെ ച്ചെന്നു ആ ക്ഷേത്രം ഒന്നു കണ്ടാൽ ആർക്കും കണ്ണിൽ വെള്ളം നിറയാതിരിക്കയില്ല; അത്ര ദയനീയമാണതിന്റെ നില. വടശ്ശേരിൽ എന്ന നായർവീട്ടുകാരുടെ ഉടമസ്ഥതയിൽ ഇപ്പോൾ ടി. ക്ഷേത്രത്തിൽ നാമമാത്രമായ പൂജകൾ നടത്തിവരുന്നു. ഇവിടത്തെ ശിവലിംഗം ഒന്നു കാണേണ്ടതുതന്നെയാകുന്നു. ഇതിന്റെ പീഠത്തിന്നു $5\frac{1}{2}$ അടി ദീർഘവിസ്താരങ്ങളും, 2 അടി 2 ഇഞ്ച് ഉയരവും, ബിംബത്തിന്നു 2 അടി 3 ഇഞ്ച് ഉയരവും, 4 അടി 7 ഇഞ്ച് ചുററളവും ($17\frac{1}{2}''$ വ്യാസം) ഉണ്ടു്. ഇത്രയും വലുപ്പമുള്ള ഒരു ശിവലിംഗം തഞ്ചാവൂർ ബൃഹദേശ്വരം ക്ഷേത്രത്തിലല്ലാതെ മറെറങ്ങും ഞാൻ കണ്ടിട്ടില്ല. 2-ാംനമ്പ്ര് ചിത്രം അതിന്റേതാകുന്നു.

മേത്തളിക്ഷേത്രം ഇപ്പോൾ നില്ക്കുന്നതു് തിരുവഞ്ചിക്കുളം ക്ഷേത്രത്തിൽനിന്നു 3 ഫർലോങ്ങ് പടിഞ്ഞാറായി തൃക്കുലശേഖരം വിഷ്ണുക്ഷേത്രത്തിന്റെ മതില്ക്കകത്തു് തെക്കുവശത്താകുന്നു; അതിനാൽ അവിടെ ശ്രീകോവിൽ മാത്രമേ ഉള്ളു. ഒരു കുലശേഖരപ്പെരുമാൾക്കു

വളരെ പ്രിയപ്പെട്ട ഒന്നായിരുന്നു ആ വിഷ്ണുക്ഷേത്രമെന്നു പറയപ്പെടുന്നു. ഈ ശിവക്ഷേത്രം — ഇന്നു മേത്തളി എന്നു പറയുന്ന അമ്പലം — നിന്നിരുന്നതു് കീഴ്ത്തളിക്ഷേത്രത്തിൽ നിന്നു ഉദ്ദേശം 4 ഫർലോംഗു പടിഞ്ഞാറു മേത്തലപ്പാടം എന്ന സ്ഥലത്തിന്നടുത്തായി സ്ഥിതിചെയ്യുന്ന മേത്തല വിഷ്ണുക്ഷേത്രത്തിലായിരുന്നുവെന്നും, പിന്നീടു് അജ്ഞാതമായ എന്തോ ചില കാരണങ്ങളാൽ അതിങ്ങോട്ടു മാററി പ്രതിഷ്ഠിക്കേണ്ടിവന്നതാണെന്നും കൊടുങ്ങല്ലൂരിലെ ഒരു അഡ്വക്കേററും എന്റെ ഒരു സുഹൃത്തുമായ ശ്രീ കസ്തൂരിൽ ഗംഗാധര മേനോൻ പറയുകയുണ്ടായി. ഇന്നു പറഞ്ഞുവരുന്നതും, റിക്കാർട്ടുകളിലും മററും എഴുതുന്നതും മേത്തല എന്നാണെങ്കിലും വാസ്തവത്തിൽ അതിന്റെ പേർ മേൽത്തളി എന്നായിരുന്നുവെന്നും, കാലാന്തരത്തിൽ രൂപഭേദം വന്നിട്ടാണു് മേത്തലയായി തീർന്നതെന്നും അദ്ദേഹം ഓർമ്മിപ്പിച്ചു. ഇതു് പടിഞ്ഞാറെ അററത്തു നില്ക്കുന്നതാണു്. അതിന്റെ പേരുകൊണ്ടു് ആ കാര്യം വ്യക്തമാകുന്നുമുണ്ടു്. എന്നാൽ അവിടെ വിഷ്ണുക്ഷേത്രത്തിലൊ അതിന്റെ പരിസരങ്ങളിലൊ ഈ ശിവക്ഷേത്രത്തിന്റെ സ്ഥാനമോ എന്തെങ്കിലും അവശിഷ്ടമോ അവിടെ ഉള്ളതായിക്കണ്ടില്ല. ഒന്നുമാത്രം തീർത്തുപറയാം. ഈ ശിവക്ഷേത്രം തൃക്കുലശേഖരം ക്ഷേത്രത്തിന്റെ മതില്ക്കകത്തു് പണി ചെയ്തപ്പോൾ ശ്രീകോവിൽ മാത്രമേ പണിചെയ്തിട്ടുള്ളു; നാലമ്പലം മുതലായതൊന്നും അവിടെ പണിയിച്ചിട്ടില്ല. അതിന്നാവശ്യമായ സ്ഥലവും അവിടെയില്ല. അതിനാൽ മറേറതോ ഒരു സ്ഥലത്തുനിന്നു എന്തെങ്കിലും കാരണവശാൽ അവിടെ കൊണ്ടുവന്നു പ്രതിഷ്ഠിച്ചതാണെന്നു തീച്ചയാണു്. മേത്തലയിൽനിന്നും കൊണ്ടുവന്നതാണെന്നതിലേക്കു മതിയായ തെളിവു കിട്ടിയിട്ടില്ല എന്നു മാത്രം.

ഇനി നെടിയതളിയെ വിവരിക്കാം. കൊടുങ്ങല്ലൂർ ഭഗവതിക്ഷേത്രത്തിന്നു 2 ഫർലോങ്ങു നേരെ വടക്കുമാറി (റോഡിന്നു തൊട്ടു

കിഴക്കുവശത്തു്) ഇന്നു തളിയ്ക്കൽപറമ്പു് എന്ന ഒരു സ്ഥലമുണ്ടു്. അവിടെ ഏതാണ്ടു് കീഴ്ത്തളിയിലെ ശിവലിംഗത്തോടു് സാദൃശ്യമുള്ള ഒരു വലിയ ശിവലിംഗം കാണുന്നുണ്ടു്. ഇതു് നെടിയതളി എന്ന ക്ഷേത്രമായിരുന്നുവെന്നു കരുതപ്പെടുന്നു. ഈ ക്ഷേത്രസ്ഥലം—പറമ്പു്—ഇപ്പോൾ നില്ക്കുന്നതു് ഒരു മുസ്ലീമിൻെറ കൈവശമാണു്. ഈ ബിംബം മാത്രമല്ലാതെ അമ്പലത്തിൻെറ മററു ലക്ഷണങ്ങളൊന്നും ഇപ്പോൾ കാണുന്നില്ല. ശ്രീകോവിൽ നാലമ്പലം മുതലായവയുടെ സ്ഥാനങ്ങൾ ഇല്ലെന്നുമാത്രമല്ല അവയുടെ അവശിഷ്ടങ്ങളായ കല്ലുകൾപോലും കാണുന്നില്ല. ബിംബത്തിന്നടുത്തുതന്നെ രണ്ടുനാലു പടുക്കുററൻ മരങ്ങൾ നില്ക്കുന്നുണ്ടു്. അവയ്ക്കുതന്നെ നൂററാണ്ടുകൾ പഴക്കമുണ്ടാവണം. ശിവലിംഗം മാത്രമെ ഇപ്പോൾ കാണുന്നുള്ളു. പീഠത്തിൻെറ മുക്കാൽ ഭാഗവും മണ്ണിന്നടിയിലായിട്ടുണ്ടു്. 3-ാംനമ്പ്ര് ചിത്രം നോക്കുക. അത്രയും വലുതായ ഒരു ശിവനെ പ്രതിഷ്ഠിയ്ക്കണമെങ്കിൽ ശ്രീകോവിലിൻെറ തറയ്ക്കു ചുരുങ്ങിയതു് ഒന്നരക്കോലെങ്കിലും ($3\frac{1}{2}$ അടിയെങ്കിലും) ഉയരമുണ്ടാവണം. പീഠത്തിന്നു ഒരു കോലും ഉയരം കാണണം. ശിവലിംഗത്തിന്നുതന്നെ 2 അടി ഉയരവും 4 അടി 1 ഇഞ്ചു് ചുററളവും ഉണ്ടു്. ആ പീഠവുംകൂടി മണ്ണിൽ താണുകിടക്കുന്നതിനാൽ പണ്ടു് ആ പ്രദേശം അത്രയും താണിട്ടാണു കിടന്നിരുന്നതെന്നും, പിന്നീടു വെള്ളപ്പൊക്കമുണ്ടായപ്പോൾ മണ്ണുവന്നടിഞ്ഞു ഭൂമി ഉയൎന്നതാണെന്നും തീൎത്തുപറയാം. കൊടുങ്ങല്ലൂരിൽ A. D. 1341-ാംമാണ്ടിലാണെന്നു പറയുന്നു—വലുതായ ഒരു വെള്ളപ്പൊക്കമുണ്ടായെന്നും, അതോടെ ആ പ്രദേശം മുഴുവൻ നശിച്ചതുപോലെ അത്രവളരെ ആപത്തുകളും പ്രകൃതമാററവും വന്നുവെന്നും പറയപ്പെടുന്നുണ്ടല്ലൊ. അതിന്നു ഒന്നാന്തരം ഒരു തെളിവും കൂടിയാണിതു്. ഈ നെടിയ തളി നില്ക്കുന്ന പ്രദേശം കൊടുങ്ങല്ലൂരമ്പലത്തിൻെറ നിലത്തേക്കാൾ താണിട്ടാണു കിടക്കുന്നതെന്നും അറിയുക.

ചിങ്ങപുരം തളി തിരുവഞ്ചിക്കുളം ക്ഷേത്രത്തിൽനിന്നു ഏതാണ്ടു് ഒന്നര നാഴികയോളം വടക്കായി കൊടുങ്ങല്ലൂർ കോവിലകത്തിന്നു സമീപത്താണു നില്ക്കുന്നതു്. ഇതിലെ പ്രധാനമൂർത്തി വിഷ്ണുവാകുന്നു. ഇതിന്നു ആ പ്രദേശത്തുകാർ ഇപ്പോഠം പറയുന്നഭാഷ 'ശൃംഗപുരം' എന്നാണു്. പണ്ടത്തെ ചിങ്ങപുരമാണതെന്നും, കാലാന്തരത്തിൽ ഭാഷയ്ക്കു മാററം വന്നിട്ടാണു് ശൃംഗപുരമായതെന്നും ചിലർ പറയുന്നു. എന്നാൽ എൻെറ ഊഹം മറിച്ചാകുന്നു. ശരിയായ പേരു ശൃംഗപുരമെന്നായിരിയ്ക്കുമെന്നാണു്. തമിഴിൽ ഓരോ വർഗ്ഗാക്ഷരങ്ങളിൽ പ്രഥമ—പഞ്ചമങ്ങഠംക്കു മാത്രമെ ലിപിയും ഉച്ചാരണവും ഉണ്ടായിരുന്നുള്ളു. ഒട്ടൊക്കെ ഇപ്പോഴും അങ്ങിനെത്തന്നെയാണുതാനും. കൃഷ്ണസ്വാമി 'കിട്ടച്ചാമി'യായതും, സുബ്രഹ്മണ്യൻ 'ചുപ്പരമണിയ'നായതും, 'ബ്രാഹ്മണാഠം' 'പിരാമിണാളാ'യതും മററും ആ കാരണത്താലാണല്ലൊ. പണ്ടത്തെ മലയാളഭാഷമിയ്ക്കവാറും തമിഴകലൎന്നാണിരുന്നിരുന്നതും. അങ്ങിനെ സംസ്കൃതപ്പേരായ ശൃംഗപുരം 'ചിങ്ങപുരം' എന്നായിത്തീൎന്നതാവാനാണു വഴി. ഈ ക്ഷേത്രം വലിയ കേടുപാടുകളൊന്നും തട്ടാതെ നാലമ്പലം വലിയ ബലിക്കൽ മതിൽ മുതലായ സകല അവയവങ്ങളോടും കൂടി നില്ക്കുന്നുണ്ടു്. ഉപദേവന്മാരുടെ സ്ഥാനം വഹിയ്ക്കുന്ന ഒന്നിലധികം (നാലു മൂലയിലും) ശിവപ്രതിഷ്ഠകഠം മതില്ക്കകത്തു കാണുന്നുണ്ടു്.

ഇങ്ങിനെ തിരുവഞ്ചിക്കുളം കേന്ദ്രമാക്കിക്കൊണ്ടു് കേന്ദ്രഭരണം സ്ഥാപിച്ചപ്പോഠം കഴകങ്ങഠം തലസ്ഥാനത്തു് അവരുടെ ഓരോ ആസ്ഥാനങ്ങഠം ഏൎപ്പെടുത്തിയെന്നും, അവയാണു മേൽപറഞ്ഞ തളികളെന്നും തീൎത്തുപറയാം. എന്നാൽ ഇവ ക്രമത്താലെ മൂഴിക്കുളം, ഐരാണിക്കുളം, ഇരിങ്ങാലക്കുട, പറവൂർ എന്നീ ഗ്രാമങ്ങളുടെ ആസ്ഥാനങ്ങളായിട്ടാണു കേരളോല്പത്തിയിൽ കാണുന്നതു്. ഒന്നിൽ മാത്രമല്ല പല കേരളോല്പത്തികളിലും അങ്ങിനെ

പറഞ്ഞിട്ടുമുണ്ടു്. എന്നിരുന്നാലും എൻെറ അഭിപ്രായം അതു് തെററായിരിയ്ക്കണമെന്നാകുന്നു. ഒട്ടാകെ 32 ഗ്രാമങ്ങളുള്ളപ്പോഠം മേല്പറഞ്ഞ നാലു ഗ്രാമങ്ങഠംക്കുമാത്രം അവിടെ അങ്ങിനെ പ്രത്യേകമായ ആസ്ഥാനമുണ്ടാവണമെങ്കിൽ അവയ്ക്കു മററുള്ളവയേക്കാഠം എന്തെങ്കിലും പ്രാധാന്യമുണ്ടാവേണ്ടിയിരുന്നു; അങ്ങിനേയുണ്ടായിരുന്നതായി ഒരു ഐതിഹ്യംപോലും കേട്ടിട്ടില്ല. ശുകപുരവും പന്നിയൂരും വളരെ പ്രധാനങ്ങളായിരുന്നുവെന്നും, മററു ഗ്രാമങ്ങളെല്ലാം ഒരുകാലത്തു് അവരിൽ ഓരോ കൂററുകാരായിപ്പരിണമിച്ചിരുന്നുവെന്നും പ്രസിദ്ധമാണല്ലൊ. തിരുവല്ലയും പെരിഞ്ചെല്ലൂരും (തളിപ്പറമ്പും) ഒരുകാലത്തു് ഉയൎന്ന നിലയിലെത്തിയിട്ടുണ്ടു്. അങ്ങിനെ പ്രത്യേകമായ ഒരു സ്ഥാനം കേന്ദ്രത്തിലുണ്ടാവുകയാണെങ്കിൽ അതു പ്രാബല്യവും പ്രാധാന്യവുമുള്ള ഗ്രാമങ്ങഠംക്കാവേണ്ടിയിരുന്നു. അവൎക്കൊന്നും അങ്ങിനെ അവിടെ സ്ഥാനമുണ്ടായിരുന്നതായി ക്കാണുന്നുമില്ല.

ജനവാസമില്ലാതെ ഭൂമിയെല്ലാം കാടുകെട്ടി തരിശായിക്കിടന്നിരുന്ന ഒരു രാജ്യത്തു് ആൎയ്യന്മാർ വന്നു കുടിയേറിപ്പാൎത്തുതുടങ്ങുകയും, അവരുടെ സംസ്കാരം ക്രമത്താലെ പ്രചരിച്ചു് കേരളം മുഴുവൻ വ്യാപിയ്ക്കുകയുമാണു ചെയ്തതെന്ന കാൎയ്യത്തിൽ വാദമില്ലല്ലൊ. ഒരുകാലത്തു് കേരളം നാലു കഴകങ്ങളായിത്തിരിച്ചു ഭരണം നടത്തിയിരുന്നുവെന്ന കാൎയ്യവും വ്യക്തവുമാണു്. കേന്ദ്രത്തിലാണെങ്കിൽ തളികഠം (അരത്തളി ഒഴികെ) നാലാണുതാനും. അതിനാൽ സ്വാഭാവികമായിട്ടുള്ള സംഭാവ്യതയെ പ്പരിശോധിച്ചാൽ ദേശം ഗ്രാമം കഴകം കേന്ദ്രം എന്നീ ക്രമത്തിലാണു ഭരണസ്ഥാപനങ്ങഠം ഏൎപ്പെടുത്തിയതെന്നും, ആ നാലു തളികഠം നാലു കഴകങ്ങളുടെ ആസ്ഥാനമേ ആയിരിയ്ക്കു എന്നുമല്ലാതെ വിചാരിയ്ക്കാൻ വഴിയില്ല; മറിച്ചു വിചാരിയ്ക്കുന്നതു സ്വാഭാവികവുമല്ല.

അരത്തളി:—

'അര'ശബ്ദത്തിന്റെ അൎത്ഥം 'രാജകീയം' എന്നാകുന്നു. 'അരമന' എന്നുവെച്ചാൽ രാജഭവനം—കൊട്ടാരം—എന്നാണല്ലൊ. അരയന്നത്തിന്നു സംസ്കൃതത്തിൽ "രാജഹംസം" എന്നു പേരുണ്ട്. അരയന്നം എന്നതു അതിന്റെ ശരി തൎജ്ജിമയാകുന്നു. സാമൂതിരിരാജാവിന്റെ സദസ്സിൽ പതിനെട്ടരക്കവികൾ ഉണ്ടായിരുന്നുവെന്നു പ്രസിദ്ധമാണ്. അതിന്റെ അൎത്ഥം 18 മുഴുവൻകവികളും ഒരു 'അര'ക്കവിയും—രണ്ടാന്തരം കവിയും—ആണെന്നു പലരും ധരിച്ചിട്ടുണ്ട്; അതു തെററാകുന്നു. പതിനെട്ട് അരക്കവികൾ—രാജകീയകവികൾ—എന്നാണതിന്റെ താല്പൎയ്യം. 'അരാകുളം' എന്നതിന്റെ അൎത്ഥം രാജകീയമായ കുളം എന്നാണ്. കൊടുങ്ങല്ലൂരും നെടുമ്പുറം തളിയിലും അരാകുളങ്ങൾ ഉണ്ട്. അവയുടെ വലിപ്പം അനേകം ഏക്രയോളം വരും. അരയാല് എന്നതിന്റെ അൎത്ഥവും 'രാജവൃക്ഷം'—എന്നുവെച്ചാൽ വൃക്ഷങ്ങളിൽവെച്ച രാജാവ്—എന്നാകുന്നു. അരയാല് ഒരു പുണ്യവൃക്ഷമായിക്കരുതുകയും തറ കെട്ടുക, പ്രദക്ഷിണം വെയ്ക്കുക, തൊട്ടു തലയിൽവെയ്ക്കുക മുതലായതെല്ലാം പുണ്യപ്രദമായി വിശ്വസിക്കുകയും ചെയ്യാറുണ്ടല്ലൊ.

മൂലതൊ ബ്രഹ്മരൂപായ വിഷ്ണുരൂപായ മദ്ധ്യതഃ
ശിരസ്ഥഃ ശിവരൂപായാ 'വൃക്ഷരാജായ തേനമഃ'—എന്നിങ്ങനെ അരയാലിനെ തൊഴുവാനുള്ള ഒരു മന്ത്രത്തിലും വൃക്ഷരാജാവായി അരയാലിനെ പറയുന്നു.

ഇപ്പോൾ ഇത്രയും പറയുവാൻ കാരണമുണ്ട്. കൊടുങ്ങല്ലൂരിൽ നാലു കഴകങ്ങളുടെ ആഫീസായ നാലു തളികൾക്കു പുറമെ 'അരത്തളി' എന്നപേരിൽ അഞ്ചാമതായി ഒരു തളിയുംകൂടി കാണുന്നുണ്ടല്ലൊ. അതിലെ 'അര'ശബ്ദത്തിന്നു പകുതി എന്നൎത്ഥം കല്പിക്കുകയും എന്നിട്ട് ചിലർ അതിന്റെ സാരം 'ചെറിയതളി' എന്നു

വ്യാഖ്യാനിയ്ക്കുകയും ചെയ്യുന്നതുകൊണ്ടാണ്. ആ അർത്ഥകല്പന തെററാകുന്നു. അരത്തളി എന്നതിൻെറ ശരിയായ അർത്ഥം 'രാജകീയതളി' എന്നാണ്.

തിരുവഞ്ചിക്കുളം ക്ഷേത്രത്തിൻെറ മതിലിന്നു തൊട്ടു പടിഞ്ഞാറുപുറത്തായി നടയുടെ വടക്കുവശത്തു് ഒരു പറമ്പ്—പുരയിടം—ഉണ്ടു്. കൊടുങ്ങല്ലൂർ രാജാക്കന്മാരുടെ പണ്ടത്തെ രാജധാനി അവിടെ കാണുന്നതായ കെട്ടിടമാകുന്നു; അരിയിട്ടുവാഴ്ച നടത്തിയിരുന്നതു അവിടെവെച്ചായിരുന്നു. ആ പറമ്പിലേയ്ക്കു കിഴക്കനിന്നുള്ള പടി കടന്നാൽ ഇടത്തുവശത്തായി ചെറിയ ശ്രീകോവിൽ മാത്രമായി ഒരു ശിവക്ഷേത്രം കാണാം. ടി. ക്ഷേത്രത്തിൽനിന്നു സുമാർ 2 ഫർലോങ്ങ് പടിഞ്ഞാറു_വടക്കായി ചേരമാൻ ജുമാമസ്ജിദ് എന്നു പ്രസിദ്ധമായ മുസ്ലീംപള്ളി നില്ക്കുന്നു. അരത്തളി ആദ്യം നിന്നിരുന്നതു് ആ പള്ളിപ്പറമ്പിലായിരുന്നുവെന്നും, അവിടെ പള്ളി വന്നതിന്നു ശേഷമാണ് ആ ശിവലിംഗത്തെ മുൻപറഞ്ഞ സ്ഥലത്തു പ്രതിഷ്ഠിച്ചതെന്നും പറയപ്പെടുന്നു. ആ പള്ളിപ്പറമ്പ് അമ്പലപ്പറമ്പായിരുന്നുവെന്നും, പള്ളി പണിയാനായി ചേരമാൻപെരുമാൾ മുസ്ലീങ്ങൾക്കു കൊടുത്തതാണെന്നും അവരും പറയുന്നുണ്ടു്. ഈ പള്ളിയുടെ തൊട്ടു വടക്കുപടിഞ്ഞാറായി അരാകുളം എന്നപേരിൽ വലിയ ഒരു കുളവുമുണ്ടു്. ഏതായാലും ആദ്യകാലത്തു് ഈ അരത്തളി ഇന്നു കാണുന്നിടത്തല്ല ഉണ്ടായിരുന്നതെന്നും, പിന്നീടു്—അടുത്തകാലത്തെന്നുംകൂടിപ്പറയണം—അവിടെ പ്രതിഷ്ഠിച്ചതാണെന്നുമുള്ള കാര്യത്തിൽ സംശയമില്ല. എന്തെന്നാൽ ശ്രീകോവിൽ മാത്രമേ അവിടെയുള്ളു. മണ്ഡപം നാലമ്പലം മുതലായതൊന്നും അതിന്നില്ല. അവയുടെ യാതൊരവശിഷ്ടങ്ങളും അവിടെ കാണുന്നില്ലെന്നു മാത്രമല്ല അതു നില്ക്കുന്ന സ്ഥലത്തിന്നു അത്ര വിസ്തീർണ്ണവുമില്ല. ഇവിടെ ഇപ്പോൾ മനസ്സിലാക്കേണ്ടതു് അരത്തളി

എന്നതിൻെറ അൎത്ഥം ചെറിയ തളി എന്നല്ലെന്നും, രാജകീയതളി എന്നാണെന്നും മാത്രമാകുന്നു.

കിഴ്ത്തളിയും നെടിയതളിയും സാധാരണ ഗ്രാമക്ഷേത്രങ്ങളേക്കാഠം വലുതാണെന്നു ഇന്നു കാണുന്ന അവശിഷ്ടങ്ങളേക്കൊണ്ടു വ്യക്തമാണു്. അരത്തളിയുടെ ഇന്നു കാണുന്നതായ ശ്രീകോവിലും ബിംബവും വളരെ ച്ചെറുതാണുതാനും. മററു തളികഠം ഇത്ര വലിയ ക്ഷേത്രങ്ങളാകയാൽ അരത്തളി അതുപോലെയെങ്കിലും വലുതാവണമെന്നു ന്യായമായി ഊഹിയ്ക്കാം. ആദ്യമുണ്ടായിരുന്ന അരത്തളി പള്ളി നില്ക്കുന്ന സ്ഥലത്തായിരുന്നുവെന്നും, അതെല്ലാം നശിച്ചുപോയതിന്നു ശേഷം അതിന്നു പകരമായി പിന്നീടു പണിചെയ്തതാവണം ഇതെന്നും വിശ്വസിച്ചാൽ തെററില്ല.

രാജാവിൻെറ ആസ്ഥാനം തിരുവഞ്ചിക്കുളത്തായിരിയ്ക്കെ അവിടെത്തന്നെ ഒരു അരത്തളിയുടെ ആവശ്യമെന്താണെന്നു ഒരു ചോദ്യമുണ്ടാവുന്നതു് സ്വാഭാവികമാണു്. പണ്ടുകാലത്തു് അമ്പലത്തിൽവെച്ചും ദേവനെ സ്സാക്ഷിയാക്കിക്കൊണ്ടുമല്ലാതെ പൊതുകാൎയ്യങ്ങളാലോചിയ്ക്കുകയോ തീരുമാനിയ്ക്കുകയോ ചെയ്തിരുന്നില്ല. തളിയാതിരിമാരെ ഒന്നിച്ചും ഓരോരുത്തരെ പ്രത്യേകമായും തമ്മിൽ കണ്ടു കൂടിയാലോചന നടത്തുകയും തീരുമാനമെടുക്കുകയും ചെയ്യേണ്ടതായ സന്ദൎഭം രാജാവിന്നും തളിയാതിരിമാൎക്കും ഉണ്ടാവുന്നതു് അപൂൎവ്വമായിരിയ്ക്കയില്ല. മാത്രമല്ല മന്ത്രിമാരുമൊരുമിച്ചും ആലോചിയ്ക്കേണ്ടതുണ്ടാകുമല്ലൊ. അതെല്ലാംതന്നെ യഥാകാലം നിൎവ്വഹിച്ചിരുന്നതും അമ്പലത്തിൽ വെച്ചു തന്നെയായിരുന്നു. അരത്തളി എന്നു പറയുന്നതു് അതിന്നുള്ള സ്ഥലമായിരിയ്ക്കുമെന്നാണെൻെറ വിശ്വാസം.

—:o:—

## അദ്ധ്യായം 6

# ദൈവര്ണ്ണ്യം

കേരളത്തിൽ പണ്ടു ചാതുർവ്വർണ്ണ്യം—ബ്രാഹ്മണ—ക്ഷത്രിയ—വൈശ്യ—ശൂദ്രന്മാർ എന്ന നാലു ജാതികൾ—ഉണ്ടായിരുന്നില്ല; ദൈവര്ണ്ണ്യം—രണ്ടുജാതികൾ — മാത്രമാണുണ്ടായിരുന്നതു്. അതു ബ്രാഹ്മണരും ശൂദ്രരും മാത്രവുമാകുന്നു. കേരളം രാജാവില്ലാത്ത രാജ്യമാണെന്നും, രണ്ടാംചേരവംശം മുതൽക്കേ ഇവിടെ ക്ഷത്രിയർ കാലുകുത്തിത്തുടങ്ങിയിട്ടുള്ളുവെന്നും മററുമുള്ള ചരിത്രം പ്രസിദ്ധമാണല്ലോ. അപ്രകാരംതന്നെ ഇവിടെ വൈശ്യരുമുണ്ടായിരുന്നില്ല. രണ്ടാംചേരവംശം ആരംഭിയ്ക്കുന്നതുവരെ ഇവിടെ ക്ഷത്രിയരുടേയും വൈശ്യരുടേയും പ്രവൃത്തികൾ നിർവ്വഹിച്ചിരുന്നതു ബ്രാഹ്മണരും ശൂദ്രരും കൂടിയിട്ടായിരുന്നു. ആദ്യകാലത്തൊന്നും ഇവിടെ ക്ഷത്രിയരുടെ ജോലി—രാജ്യഭരണതന്ത്രം—ഇന്നത്തെപ്പോലെയൊന്നും ആവശ്യമുണ്ടായിരുന്നില്ല. അതിന്നു പല കാരണങ്ങളുണ്ടു്. അവയിൽ പ്രധാനങ്ങളായ ചിലതു ഇവിടെ കാണിയ്ക്കാം.

1. കേരളം ജനവാസമില്ലാതെ കാടുകെട്ടി ത്തരിശായിക്കിടക്കുകയായിരുന്നു; അങ്ങിനെ ഒരു പ്രദേശമുണ്ടെന്നുപോലും ആദ്യകാലത്തു് വിദേശികൾ ആരും മനസ്സിലാക്കിയിരുന്നില്ല.

2. പടിഞ്ഞാറും തെക്കും സമുദ്രമാണു്; കിഴക്കു ദുർഗ്ഗമമായ സഹ്യനുമുണ്ടു്. അതിനാൽ ഇതൊരു നല്ല രാജ്യമാണെന്നു വല്ലവിധേനയും അറിഞ്ഞാൽക്കൂടി പെട്ടെന്നു കടന്നാക്രമിയ്ക്കാൻ ആർക്കും സാധിയ്ക്കുയില്ല. വാളും കുന്തവും മററുമല്ലാതെ ഇന്നത്തെപ്പോലെ മിഷ്യൻതോക്കുകളും വിമാനങ്ങളും ബോമ്പുകളും മററും അന്നുണ്ടായിരുന്നില്ലെന്നും ഓർക്കണം.

3. പാലക്കാട്ടു ചുരം അന്നൊക്കെ അജ്ഞാതമായ കാട്ടു പ്രദേശമായിരുന്നുവെന്നും, വളരെക്കാലം കഴിഞ്ഞാണു ആ മാഗ്ഗം ജനങ്ങൾ മനസ്സിലാക്കിയതെന്നും മറക്കരുതു്.

4. ഇവിടേയാണെങ്കിൽ ബ്രാഹ്മണരും അവരുടെ ഭൃത്യന്മാരായ—അടിയർ—പയ്യപ്പെട്ടവർ—ആയ ശൂദ്രരും മററു തൊഴിലാളികളായ നാഗന്മാരും—മാത്രമാണുള്ളതു്. ആ നാഗന്മാരാണെങ്കിൽ ഈ ബ്രാഹ്മണരെ കേവലം യജമാനന്മാർ മാത്രമായിട്ടല്ല പ്രത്യക്ഷദൈവങ്ങളായി—ഭൂദേവന്മാരായി—ത്തന്നെ ആരാധിക്കുകയും ചെയ്തിരുന്നുവല്ലൊ.

5. ഓരോ ദേശവും സ്വയം പര്യാപ്തമായിട്ടാണു വത്തിച്ചിരുന്നതു്. ജനങ്ങൾക്കു സ്വദേശം വിട്ടു് ദൂരദേശങ്ങളിലേയ്ക്കു പോകേണ്ടതായ ആവശ്യമൊ അതിനുള്ള വഴിയോ അധികമൊന്നും അക്കാലത്തുണ്ടായിരുന്നില്ല. അന്നത്തെ ദേശമര്യാദകളേയും ആചാരനടവടികളേയും ആരുംതന്നെ ലംഘിച്ചിരുന്നതുമില്ല. ഇങ്ങിനെ പല കാരണങ്ങളാലും ആര്യന്മൊക്കെ വളരെക്കാലത്തോളം ഇവിടെ രാജാവുണ്ടായിരുന്നില്ല; രാജാവിനെക്കൊണ്ടുള്ള ആവശ്യവും വന്നിരുന്നില്ല.

അപ്രകാരംതന്നെ വൈശ്യരും കേരളത്തിലുണ്ടായിരുന്നില്ല, മാത്രമല്ല ഇന്നും ക്ഷത്രിയരല്ലാതെ കേരളീയരായ വൈശ്യന്മാർ ഇവിടെ ഉണ്ടായിട്ടില്ല. ഇപ്പോൾ വൈശ്യന്മാരെന്നു പറയുന്നതു ചെട്ടികളേയാകുന്നു. അവരൊന്നും കേരളീയരല്ല; തമിഴന്മാരാണല്ലൊ. അതിനാൽ യൂറോപ്യന്മാർ കേരളത്തിൽ കാലുകുത്തുന്നതുവരെ ഇവിടെ ദേശങ്ങൾതമ്മിൽ കച്ചവടക്കാരൊ കച്ചവടമോ അതിനുള്ള മാക്കററൊ ഒന്നുമുണ്ടായിരുന്നില്ല; അന്നൊക്കെ അതുകൊണ്ടാവശ്യവുമുണ്ടായിരുന്നില്ല ഉൽപാദകന്മാക്കു് ഉല്പന്നങ്ങൾ വില്ക്കാനും, ഉപഭോക്താക്കൾക്കു ആവശ്യംപോലെ അതു വാങ്ങാനും സൌകര്യമില്ലെങ്കിലല്ലെ ചന്തകളും മാക്കററുകളും വ്യാപാരശാല

കളും മററും ഏപ്പെടുത്തിയിട്ടു കാൎയ്യമുള്ളൂ? അതൊന്നുമാവശ്യമില്ലാത്ത വിധത്തിൽ സ്വയം പൎയ്യാപ്തങ്ങളായ ദേശങ്ങളായിട്ടാണു കേരളത്തെ പടുത്തുയൎത്തിയിരുന്നതു്. അതിനാൽ ചാതുൎവ്വൎണ്ണ്യത്തിൽ പറയുന്ന ക്ഷത്രിയന്മാരേക്കൊണ്ടെന്നപോലെത്തന്നെ വൈശ്യന്മാരേക്കൊണ്ടും കേരളത്തിൽ ആവശ്യമുണ്ടായിരുന്നില്ല; ആ കാരണത്താൽ അങ്ങിനെയൊരു ജാതിക്കാർ (ജോലിക്കാർ) ഇവിടെ ഉണ്ടായിരുന്നുമില്ല; ഇന്നുവരെ ഉണ്ടായിട്ടുമില്ലല്ലൊ.

വൈശ്യന്മാൎക്കു വിധിച്ചിട്ടുള്ള കുലധൎമ്മം കൃഷി കന്നുകാലിവളൎത്തൽ കച്ചവടം എന്നിവയാണല്ലൊ. * ഇവയിൽ ഒടുവിലത്തേതു മാത്രമാണു ഈ നിലയിൽ വളരെ എളുപ്പത്തിൽ സ്സാധിച്ചതു്. എന്നുവെച്ചാൽ കടത്തുകൂലി വ്യാപാരസ്ഥലം എടത്തട്ടുകാരായ കച്ചവടക്കാർ—ബ്രോക്കർമാർ—മുതലായതൊന്നും കൂടാതെ ഉൽപാദകന്മാരും ഉപഭോക്താക്കളും തമ്മിൽ നേരിട്ടിടപെട്ടുകൊണ്ടു മാത്രമാണു് വാണിജ്യം നിൎവ്വഹിച്ചിരുന്നതെന്നൎത്ഥം. പിന്നെ വൈശ്യരുടേതന്നെ ജോലികളായ കൃഷിയും അതിനോടു ബന്ധപ്പെട്ട കന്നുകാലിസംരക്ഷണം മുതലായതും നിൎവ്വഹിച്ചിരുന്നതു ശൂദ്രരുമായിരുന്നുവല്ലൊ. ഇത്രയും പറഞ്ഞതിൻെറ സാരമെന്തെന്നാൽ കേരളത്തിൽ അതിൻെറ നല്ലകാലത്തു ക്ഷത്രിയരെന്നപോലെത്തന്നെ വൈശ്യരുമുണ്ടായിരുന്നില്ല. അങ്ങിനെ ചാതുൎവ്വൎണ്ണ്യത്തിന്നു പകരം ദൈവര്ണ്ണ്യമേ ഉണ്ടായിരുന്നുള്ളു; അതായതു ബ്രാഹ്മണരും ശൂദ്രരും മാത്രമാണുണ്ടായിരുന്നതെന്നു താല്പൎയ്യം. അതിൽ ബുദ്ധികൊണ്ടു ചെയ്യേണ്ടതെല്ലാം ബ്രാഹ്മണരും, ദേഹംകൊണ്ടു വേണ്ടതെല്ലാം ശൂദ്രരും നിൎവ്വഹിച്ചുപോന്നു. അങ്ങിനെയാണു ഇവിടെ ക്ഷത്രിയ-വൈശ്യന്മാരില്ലാതെ രാജ്യത്തെ പുഷ്ടിപ്പെടുത്തിയതു്.

—:o:—

* കൃഷി ഗോരക്ഷ വാണിജ്യം വൈശ്യകൎമ്മസ്വഭാവജം—ഗീത.

അദ്ധ്യായം 7

# രണ്ടാമത്തെ കേന്ദ്രഭരണം

കേന്ദ്രഭരണം ആവിർഭവിയ്ക്കുവാനും പിന്നീടു് ആ ഭരണം ക്ഷയിച്ചു് പെരുമാളവരോധമെന്ന ആശയം ഉദിയ്ക്കുവാനും ഉള്ള കാരണം മുൻ അധ്യായത്തിൽ വിവരിച്ചു കഴിഞ്ഞു. ഇനി രണ്ടാം ചേരവംശമെന്നു പരക്കെ അറിയപ്പെടുന്ന ക്ഷത്രിയരാജാക്കന്മാർ എങ്ങിനെ ഇവിടെ ഉണ്ടായി എന്നും മററുമുള്ള കാര്യങ്ങളെയാണു് പറയുവാൻ പോകുന്നതു്.

ഇവിടെ ഒരു കാര്യം വായനക്കാരുടെ ശ്രദ്ധയിൽ പ്രത്യേകം കൊണ്ടുവരേണ്ടിയിരിയ്ക്കുന്നു. അതെന്തെന്നാൽ എ. ഡി. 8-ാംനൂററാണ്ടോടുകൂടി സ്ഥാപിച്ച കേന്ദ്രഭരണത്തിൻെറ അധിപനെ രണ്ടാംചേരവംശക്കാരനെന്നു പറയുന്നതേ അബദ്ധമാണു്; ചോളവംശമെന്നോ പാണ്ഡ്യവംശമെന്നോ—ഏതാണാവോ?—മാത്രമെ പറയാനർഹതയുള്ളു. എന്തെന്നാൽ ആദ്യത്തെ ക്ഷത്രിയനെ ഇവിടെ കൊണ്ടുവന്നു മലയാളിയാക്കിയിട്ടാണു പെരുമാളാക്കി വാഴിച്ചതു്; അതിനാൽ അദ്ദേഹം ചേരവംശജനല്ല, ചോള-പാണ്ഡ്യ-വംശജനാണു്; കേരളരാജാവായെന്നു മാത്രമേ ഉള്ളു. അദ്ദേഹത്തിൻെറ പിൻവാഴ്ചക്കാർമുതല്ക്കുമാത്രമെ "ചേരവംശക്കാർ" എന്ന പേരിന്നർഹരാകുന്നുള്ളു.

'കുലശേഖരനെ'ന്ന ബിരുദധാരികളായ രണ്ടാംചേരരാജാക്കന്മാർ ക്ഷത്രിയരാണെന്ന കാര്യത്തിൽ അഭിപ്രായഭേദം കാണുന്നില്ല. പക്ഷെ അവരെ 12 വീതം കൊല്ലത്തയ്ക്കു വാഴിയ്ക്കുന്ന വ്യാഴവട്ടപ്പെരുമാളുടെ കഥയാണെങ്കിൽ കേരളോല്പത്തികളിൽ മാത്രമെ പറയുന്നുള്ളു. പക്ഷെ കേരളോല്പത്തിയെ ഒരു ചരിത്രഗ്രന്ഥമായി വിശ്വസിയ്ക്കത്തക്കതല്ലെന്നു മിയ്ക്ക ചരിത്രകാരന്മാരും സമ്മതിച്ചിട്ടുള്ളതാണു്. അതിലെ പല പ്രസ്താവനകളും അവാസ്തവവും അസം

ബന്ധവുമാണെന്നു അതെല്ലാം വായിക്കുന്നവർ സമ്മതിയ്ക്കാതിരിയ്ക്കയുമില്ല. അക്കൂട്ടത്തിൽ തന്നെ ഈ വ്യാഴവട്ടപ്പെരുമാക്കന്മാരുടെ കഥയും അവാസ്തവവും, കേരളത്തിലെ ആര്യന്മാരുടെ ആദർശത്തിന്നു വിരുദ്ധവുമാണെന്നാണു് ഞാൻ വിശ്വസിക്കുന്നതു്. (എങ്കിലും 18-ാം നൂററാണ്ടിലെ ജനങ്ങളുടെ വിശ്വാസം വ്യാഴവട്ടപ്പെരുമാക്കന്മാർ രാജ്യം ഭരിച്ചിരുന്നു എന്നായിരുന്നുവെന്ന വസ്തുതയും മറച്ചുവെയ്ക്കുന്നില്ല) അതിന്നുള്ള കാരണവും പറയാം.

ആര്യന്മാർ ഇവിടെ ഏർപ്പെടുത്തിയ ഏതുതരം ജോലികൾക്കും അവയ്ക്കു വേണ്ടിടത്തോളം കുടുംബക്കാരെ പ്രത്യേകം ചുമതലപ്പെടുത്തുകയും, ആ കുടുംബക്കാർ പാരമ്പര്യമായി കുലധർമ്മമെന്ന നിലയ്ക്കു എന്നെന്നും അതേ പ്രവൃത്തി തുടൎന്നുകൊണ്ടിരിയ്ക്കയുമാണല്ലൊ ചെയ്തിരുന്നതും ചെയ്തുവരുന്നതും. ഈ സംഗതി 'ആര്യന്മാരുടെ കുടിയേററം രണ്ടാംഭാഗ'ത്തിൽ വിശദമായി പ്പറഞ്ഞിട്ടുള്ളതിനാൽ ഇവിടെ വിസ്തരിയ്ക്കുന്നില്ല. ഈ തത്വം വെച്ചു നോക്കുന്നപക്ഷം 12 കൊല്ലം കൂടുമ്പോൾ പരദേശത്തുനിന്നു ഓരോരൊ ക്ഷത്രിയരാജാവിനെ തേടിപ്പിടിച്ചു കൊണ്ടുവരിക എന്നതു് യുക്തിയ്ക്കു ചേൎന്നതല്ല. മററെല്ലാത്തരം പ്രവൎത്തികളും കുലധർമ്മമായിട്ടാണു ഇവിടെ ഏർപ്പെടുത്തിയിരുന്നതെന്നു വ്യക്തമാണല്ലൊ. അതുപോലെത്തന്നെയാണു ക്ഷത്രിയരാജാവിൻെറ കഥയും.

കേന്ദ്രത്തിൽ ഒരു ക്ഷത്രിയരാജാവിനെ വാഴിയ്ക്കേണ്ടതിൻെറ ആവശ്യം അന്നത്തെ ഭരണകൎത്താക്കൾക്കു ബോധ്യം വന്നുവെന്നു പറഞ്ഞുവല്ലൊ. അക്കാലമായപ്പോഴേയ്ക്കും കിഴക്കൻ പ്രദേശങ്ങളിൽ പാണ്ഡ്യചോളാദി രാജ്യങ്ങൾ ഉയൎന്നുവരികയും പ്രശസ്തിയാൎജ്ജിയ്ക്കുകയും ചെയ്തു. അതിൻെറയെല്ലാം ഫലമായിട്ടാണു് കിഴക്കുനിന്നു സമൎത്ഥനായ ഒരു ക്ഷത്രിയപുരുഷനെ കൊണ്ടുവന്നു തിരുവഞ്ചിക്കുളം കേന്ദ്രമാക്കിത്തന്നെ ഒരു കേരളരാജാവാക്കി വാഴിച്ചതു്.

അങ്ങിനെ ഒരിയ്ക്കൽ മാത്രമെ കിഴക്കുനിന്നു ഒരു ക്ഷത്രിയനെ ഇവിടെ ക്കൊണ്ടുവന്നു അവരോധിച്ചിരിയ്ക്കയുള്ളു. ആ വംശം നിലനില്ക്കുന്നേടത്തോളം കാലം കുലധൎമ്മമെന്ന നിലയ്ക്കു കേരളഭരണം നടത്തുന്നതിന്നുള്ള രാജകുലമായി അവരെ നിശ്ചയിയ്ക്കുകയും ചെയ്തിരിയ്ക്കും.

ആദ്യത്തെ ആ ക്ഷത്രിയരാജാവ് കുടുംബസമേതമായിരിയ്ക്കും ഇവിടെ വന്നിട്ടുണ്ടാവുക. നൈവേലി, ഭിലായി മുതലായ പ്രദേശങ്ങളിൽ വിദേശികളായ പല വിദഗ്ദ്ധന്മാരും ഇപ്പോൾ വൻകിട വ്യവസായങ്ങൾ നമുക്കുവേണ്ടി ഏൎപ്പെടുത്തിവരുന്നുണ്ടല്ലൊ. അതെല്ലാം പൂൎത്തിയാക്കി ഉല്പാദനമാരംഭിയ്ക്കുകയും നമുക്കു പരിശീലനം നല്കുകയും ചെയ്തുകഴിഞ്ഞാൽ അവർ തിരിച്ചു പോവുകയും ചെയ്യും. അതിന്നുള്ള കാരണം അത്തരം പ്രത്യേകമായ ഓരോ സഹായത്തിന്നു അവരെ വരുത്തുകയും വരികയുമാണ് ചെയ്തിട്ടുള്ളതെന്നാകുന്നു. ഇവിടെ അഞ്ചാറു കൊല്ലത്തിലധികം അവൎക്കു താമസിയ്ക്കേണ്ടി വരില്ലെങ്കിലും അവരെല്ലാം ഭാൎയ്യാസന്താനങ്ങളോടുകൂടി കുടുംബസമേതമായിട്ടേ വരാറുള്ളു; വന്നിട്ടുമുള്ളു. ഉപരിപഠനത്തിന്നു വേണ്ടി പല ഇന്ത്യക്കാരും അമേരിയ്ക്ക, ഇംഗ്ലണ്ട് മുതലായ വിദേശങ്ങളിലേയ്ക്കു പോകുന്നുണ്ടല്ലൊ. പഠിപ്പിന്നു രണ്ടു മൂന്നു കൊല്ലത്തിലധികം വേണ്ടിവരില്ലെന്നും അതു കഴിഞ്ഞാൽ തിരിച്ചുപോരണമെന്നും തീൎച്ചയാണ്. എന്നിട്ടുകൂടി വിവാഹിതരായിട്ടുള്ളവരിൽ മുക്കാൽ ആളുകളെങ്കിലും ഭാൎയ്യമാരേയും കൊണ്ടാണ് പോകാറെന്നു ആൎക്കുമറിയാം.

എന്നാൽ ഭിലായിലും മററും പ്രവൎത്തിയ്ക്കുന്ന വിദേശികളെപ്പോലെയോ, ഉപരിപഠനത്തിന്നു വിദേശങ്ങളിലേയ്ക്കു പോകുന്ന വിദ്യാൎത്ഥികളെപ്പോലെയോ ക്ലിപ്തമായ കാലം കൊണ്ടു് അവസാനിപ്പിയ്ക്കേണ്ടതൊ അവസാനിയ്ക്കുന്നതോ ആയ ഒരു ജോലിയല്ല രാജ്യഭരണം. ഇവിടെ ചിലൎക്കു കുലവിദ്യയെന്ന നിലയ്ക്കു പരിശീ

ഖനം കൊടുക്കാമെന്നാണെങ്കിൽ അതു് ബ്രാഹ്മണൎക്കു മാത്രമാണു്. അവൎക്കാണെങ്കിലോ അതിന്നു കഴിവും പ്രാപ്തിയും പോരെന്നു ഒന്നിലധികം തവണ അനുഭവംകൊണ്ടുതന്നെ അവർ മനസ്സിലാക്കിയിട്ടുണ്ടു്; ക്ഷത്രിയരായേ നല്ല ഭരണമുണ്ടാവു എന്ന വിശ്വാസത്താലാണു വിദൂരത്തിലുള്ള വിദേശത്തുചെന്നു ക്ഷത്രിയനെ കൊണ്ടുവന്നു രാജാവാക്കി അവരോധിച്ചതു്. ഇവിടെ വേറെ ക്ഷത്രിയരുണ്ടായിരുന്നില്ലതാനും. രാജ്യഭരണമാണെങ്കിൽ വ്യവസായങ്ങളെപ്പെടുത്തുന്നതുപോലെ ഏതാനും കൊല്ലം കാലത്തു മാത്രം ചെയ്യേണ്ടതായ ഒരു പ്രവൃത്തിയല്ലെന്നും, എന്നെന്നും നടത്തേണ്ടതായ കൃത്യമാണെന്നും പറയേണ്ടതില്ലല്ലോ. ആദ്യമായി അവരോധിക്കുന്ന അവസരത്തിൽ കേരളീയൎക്കൊക്കെത്തന്നെ അദ്ദേഹം അപരിചിതനാണു്. അദ്ദേഹത്തെക്കുറിച്ചു് കേരളീയൎക്കു പരിചയവും സ്നേഹവിശ്വാസാദികളുമുണ്ടാവാനും, സ്വഭാവം മനസ്സിലാക്കുവാനും കുറച്ചു സമയം പിടിക്കാതിരിക്കയുമില്ല. അങ്ങിനെ കേരളീയനെന്ന നിലക്കു—കേരളീയനെന്നപോലെ—സ്വീകരിക്കുകയും പെരുമാറുകയും ചെയ്യാറായതിന്നു ശേഷം അദ്ദേഹത്തെ തിരിച്ചയക്കുകയും, ആദ്യം ചെയ്തതുപോലെ വീണ്ടും പരദേശത്തു ചെന്നു മറ്റൊരപരിചിതനെ തേടിപ്പിടിച്ചു കൊണ്ടുവന്നു രാജാവാക്കി അവരോധിക്കുകയുമാണു ചെയ്തിരുന്നതെന്നു പറഞ്ഞാൽ സാമാന്യബുദ്ധിയുള്ളവൎക്കൊന്നും വിശ്വസിക്കാൻ കഴികയില്ല.

അതുകൊണ്ടു് പെരുമാളെ—രാജാവിനെ—അവരോധിച്ചതു തന്നെ ഏതാനും കാലത്തേക്കു മാത്രമായിരിക്കയില്ലെന്നും, കേരളീയൎക്കുണ്ടായിരുന്ന അന്നത്തെ പതിവനുസരിച്ചു് കുലധൎമ്മമെന്ന നിലക്കു പാരമ്പര്യമായി എന്നെന്നും ഭരണം നടത്താൻ അദ്ദേഹത്തെ ചുമതലപ്പെടുത്തിയിട്ടേ ആയിരിക്കൂ എന്നുമാണു് ഞാൻ പറയുന്നതു്. മാത്രമല്ല ഇവിടെ വന്നാൽ കേരളാചാരങ്ങൾ സ്വീകരിക്കണമെന്നും സ്വീകരിച്ചുകൊള്ളാമെന്നും, ഏതാനും കാലത്തേക്കു

മാത്രമല്ലാതെ, ആ വംശം നിലനില്ക്കുന്നേടത്തോളം കാലം കേരള ചക്രവൎത്തിയായി വാണുകൊണ്ടു ഭരണം നടത്താനുള്ള അധികാരാവകാശങ്ങൾ കിട്ടണമെന്നും തരാമെന്നും അന്യോന്യം സമ്മതിച്ചതിനുശേഷമെ ആര്യേതന്നെ അവിടെനിന്നു പെരുമാൾ കേരളത്തിലേയ്ക്കു പുറപ്പെട്ടിട്ടുണ്ടാവൂ എന്നല്ലാതെ വിചാരിയ്ക്കുന്നതബദ്ധമായിരിയ്ക്കും.

മേൽപറഞ്ഞ പ്രകാരം സ്വരാജ്യം ഉപേക്ഷിച്ച് വിദൂരത്തുള്ള ഒരു വിദേശത്തു ചെന്നു സ്ഥിരതാമസമാക്കാനാണല്ലൊ പെരുമാൾ പുറപ്പെടുന്നതു്. അതിനാൽ അദ്ദേഹം മാത്രമായി തനിച്ചാവില്ല പുറപ്പെട്ടതെന്നും ഭാൎയ്യാസന്താനങ്ങളോടു കൂടിയേ ആയിരിയ്ക്കു എന്നുമുള്ള കാൎയ്യം തീൎച്ചയല്ലെ? സ്വാഭാവികമായി നോക്കുന്ന പക്ഷം മറിച്ചായിരിയ്ക്കുമെന്നു ഊഹിയ്ക്കാൻപോലും കഴികയില്ല. മറെറാരു സംഗതിയും ആലോചിയ്ക്കാനുണ്ടു്. സ്വകുടുംബത്തെ മാത്രമല്ലാതെ തന്റെ ചാൎച്ചക്കാരും ബന്ധുക്കളും മററുമായ ഒരു സംഘം സ്വജനങ്ങളെ കൊണ്ടുപോകാനാഗ്രഹിയ്ക്കുകയോ ആഗ്രഹമുണ്ടെങ്കിലും ആവശ്യപ്പെടുകയോ ചെയ്തിട്ടുണ്ടാവില്ല; ചെയ്താൽ അതു മൎയ്യാദയ്ക്കു യോജിച്ചതാവില്ല, ആ ദ്ദൂതന്നു അതിഷ്ടമായെന്നും വരില്ലല്ലൊ. പെരുമാളും കുടുംബവും മാത്രം വന്നാൽ മതിയെന്നു പുറപ്പെടുന്നതിന്നു മുമ്പുതന്നെ അന്യോന്യസമ്മതപ്രകാരം തീരുമാനിച്ചിട്ടുണ്ടാവണം. ഇങ്ങിനെയുള്ള ചില പ്രധാന നിശ്ചയങ്ങളോടുകൂടിയല്ലാതെ ഒരു കരുത്തുള്ള പെരുമാൾ പെട്ടെന്നു ഇങ്ങോട്ടു ചാടിപ്പുറപ്പെടുമെന്നു പറയാൻ ആൎക്കും ധൈൎയ്യമുണ്ടാവില്ല; പറഞ്ഞാൽ വിശ്വസിയ്ക്കുകയുമില്ല. അങ്ങിനെ നടന്നുവന്നിരുന്ന കാലത്തു് ഏതെങ്കിലും ഒന്നോ രണ്ടോ രാജാക്കന്മാർ 12 കൊല്ലം രാജ്യം ഭരിയ്ക്കുകയും 13_ാംകൊല്ലം മരിയ്ക്കുകയും ചെയ്തിട്ടുണ്ടെന്നു വരാം. ആ കേൾവിയെ അടിസ്ഥാനമാക്കിക്കൊണ്ടു സ്വന്തമായ മനോധൎമ്മവും സരസ്വതീപ്രസാദവും അതിൽ കലൎത്തുകയും, വ്യാഴവട്ടപ്പെരുമാക്കന്മാരുടെ കഥ സൃഷ്ടിയ്ക്കുകയും ചെയ്തതാവണം.

കേരളത്തിലെ ക്ഷത്രിയരെല്ലാം ഒരേഒരു രാജാവിന്റെ സന്തതിപരമ്പര—പെരുമാളുടെ സഹോദരീപുത്രന്മാരായ വംശക്കാർ—ശേഷക്കാർ—ആണെന്നതിന്നു അനിഷേധ്യമായ ഒരു തെളിവു കാണിക്കാം. പത്തുപതിനഞ്ചു വ്യാഴവട്ടപ്പെരുമാക്കന്മാരെ പരദേശത്തുനിന്നു കൊണ്ടുവന്നു പന്ത്രണ്ടീതു കൊല്ലങ്ങൾ വാഴിക്കയാണുണ്ടായതെന്നാണല്ലൊ കേരളോല്പത്തിക്കാരൻ പറയുന്നതു്. അങ്ങിനെയാണെങ്കിൽ അവരിൽ പലരുടേയും വംശക്കാരെ ഇവിടെ കാണേണ്ടിയിരുന്നുവല്ലൊ. എന്നാൽ ഇവിടെ ഒരേ ഒരു ക്ഷത്രിയകുടുംബക്കാരെ മാത്രമെ കാണുന്നുള്ളു. അതിന്നുള്ള തെളിവാകട്ടെ കേരളത്തിലുള്ള ക്ഷത്രിയരെല്ലാം ഒരേ ഒരു ഗോത്രക്കാരാണെന്നുള്ളതുതന്നെ. ഇവിടെ ഗോത്രം എന്നാൽ എന്തെന്നു വിവരിക്കാം. ഒരച്ഛന്റെ മക്കളായ ജ്യേഷ്ഠാനുജന്മാരെല്ലാം പുലക്കാരാണല്ലൊ. അവരുടെ പുത്ര—പൌത്ര—പ്രപൌത്രാദി ഏഴു തലമുറക്കാർ വരെ അന്യോന്യം പത്തുപുലക്കാരാകുന്നു. എട്ടാമത്തെ തലമുറക്കാർ മുതൽ പത്താമത്തേതടക്കം മൂന്നു തലമുറക്കാർ തമ്മിൽ മൂന്നു ദിവസത്തെ പുലയെ ആചരിക്കേണ്ടതുള്ളു. അതിന്നു ശേഷം അവർ തമ്മിൽ പുല ആചരിക്കേണ്ടതില്ല. ഗോത്രക്കാർ എന്നു പറയുന്നതു അങ്ങിനെ പത്തു തലമുറയിലധികം കഴിഞ്ഞ ആ വംശക്കാരെയാകുന്നു. മരുമക്കത്തായക്കാരാണെങ്കിൽ അമ്മവഴിക്കു—മരുമക്കൾ വഴിക്കു—പത്തു തലമുറകൾ കഴിഞ്ഞാലാണു പുലയില്ലാത്ത ഗോത്രക്കാരായിത്തീരുകയെന്നേ ഭേദമുള്ളു. ത്രൈവർണ്ണികന്മാർ—ബ്രാഹ്മണ ക്ഷത്രിയ വൈശ്യന്മാർ—എല്ലാം വിശ്വാമിത്രൻ, വസിഷ്ഠൻ, കാശ്യപൻ, ഭരദ്വാജൻ എന്നാദിയായ ഏതെങ്കിലും ചില ഗോത്രക്കാരായിട്ടാണിരിക്കുന്നതു്. ഇവിടെ 'ഗോത്രം' എന്നു പറയുന്നതിന്റെ അൎത്ഥം അതാതു വംശങ്ങളുടെ സ്ഥാപകനായ "കുലകൂടസ്ഥൻ" എന്നാകുന്നു. കാണിപ്പയ്യൂർ തറവാട്ടുകാർ വിശ്വാമിത്രഗോത്രക്കാരാണു്. അതിന്റെ അൎത്ഥം

"ഈ വംശസ്ഥാപകൻ വിശ്വാമിത്രനാണെന്നും, ആ പരമ്പരയിൽ പെട്ടവരാണ കാണിപ്പയ്യൂർ തറവാട്ടുകാരെന്നു"മാകുന്നു. ഇങ്ങനെ ത്രൈവർണ്ണികരിൽ 10_12 ഗോത്രക്കാരുണ്ടാവും. ശേഷക്കാർ തമ്മിൽ വിവാഹം ചെയ്യാറില്ലെന്നു എല്ലാവക്കുമറിയാം. അതുപോലെത്തന്നെ ഒരേ ഗോത്രക്കാർ തമ്മിലുള്ള വിവാഹത്തേയും നിഷേധിച്ചിട്ടുണ്ട്. ത്രൈവർണ്ണികന്മാരാരും തന്നെ അങ്ങിനെ വിവാഹം ചെയ്യാറില്ല. കേരളത്തിൽ കൊ വ. 1110 വരെ ഈ ക്ഷത്രിയരാരും ഒരു ക്ഷത്രിയസ്ത്രീയെ വിവാഹം ചെയ്തിട്ടില്ല. ക്ഷത്രിയന്മാരെയെല്ലാം തന്നെ ബ്രാഹ്മണപുത്രന്മാരായിട്ടെ അന്നുവരെ കാണുകയുള്ളു. അതിനുള്ള കാരണം അവരെല്ലാം ഒരേ ഗോത്രക്കാർ—വിശ്വാമിത്രഗോത്രക്കാർ—ആയതാണ്. യോഗക്ഷേമസഭയുടെ പ്രചരണം കാരണം ഉണ്ണിനമ്പൂതിരിമാരെ സംബന്ധത്തിന്നു കിട്ടാൻ പ്രയാസം തുടങ്ങിയതിന്നു ശേഷം മാത്രമാണ് ക്ഷത്രിയർ ക്ഷത്രിയസ്ത്രീകളെ വിവാഹം ചെയ്തുതുടങ്ങിയതു്. ഇപ്പോഴും ബ്രാഹ്മണപുത്രനല്ലാതെ 40_ൽ കൂടുതൽ പ്രായമുള്ള ഒരു ക്ഷത്രിയനെ ക്ഷത്രിയപുത്രനായി കാണുകയില്ല. ഇങ്ങിനെ കേരളത്തിലെ ക്ഷത്രിയരെല്ലാം ഒരേ ഗോത്രക്കാരാവാൻ കാരണം ഇവിടെ രാജാവായി അവരോധിക്കപ്പെട്ട രാജവംശത്തിൻെറ സന്തതിപരമ്പരയായതു മാത്രമാകുന്നു. ഇവിടെ 'ക്ഷത്രിയർ' എന്നു പറഞ്ഞാൽ ആരെല്ലാമാണെന്നു വായനക്കാക്കു (പ്രത്യേകിച്ചു അഹിന്ദുക്കൾക്കു) മനസ്സിലായില്ലെന്നു വരാം. വെട്ടം മുതൽ തെക്കോട്ടു 'തമ്പാ'നെന്നും വടക്കോട്ടു 'തിരുമുല്പാടു" എന്നും പറയപ്പെടുന്നവരെല്ലാം ക്ഷത്രിയരാകുന്നു. തൃപ്പൂണിത്തുറ, കൊടുങ്ങല്ലൂർ, ചാഴൂർ, കോട്ടയം, പഴശ്ശി മുതലായ രാജവംശക്കാരെല്ലാം ഇത്തരത്തിൽ പെട്ട സഗോത്രക്ഷത്രിയരാണ്. തിരുവിതാംകൂറിലുള്ള കിളിമാനൂർ, ചങ്ങനാശ്ശേരി, ഹരിപ്പാട്ട് മുതലായ കോയിപ്പണ്ടാലമാരും ക്ഷത്രിയരാകുന്നു.

മേല്പറഞ്ഞ കാരണങ്ങളെല്ലാം വെച്ചുകൊണ്ടു പരിശോധിച്ചാൽ വ്യാഴവട്ടപ്പെരുമാക്കന്മാരേ ഉണ്ടായിരുന്നില്ലെന്നും, ഒരു ഒരു ക്ഷത്രിയരാജാവിനെ മാത്രമെ പരദേശത്തുനിന്നു കൊണ്ടുവന്നിട്ടുള്ളു വെന്നും വ്യക്തമാകുന്നതാണ്. 1

—:o:—

അദ്ധ്യായം 8

## ക്ഷത്രിയമരുമക്കത്തായം

കേരളത്തിലെ സവർണ്ണരിൽ നമ്പൂതിരിമാർ മാത്രമെ മക്കത്തായക്കാരായിട്ടുള്ളു; മററെല്ലാവരും മരുമക്കത്തായക്കാരാകുന്നു. അവരിൽ നായന്മാർ എങ്ങിനെയാണ് മരുമക്കത്തായക്കാരായതെന്നു ഞാൻ നായന്മാരുടെ പൂർവ്വചരിത്രം ഒന്നാം ഭാഗത്തിൽ 2 വ്യക്തമാക്കിയിട്ടുണ്ട്. (അമ്പലവാസികൾ മരുമക്കാത്തയക്കാരായതിൻെറ കാരണം വഴിയെ വിശദീകരിയ്ക്കുന്നതാണ്.) ഇനി ഇവിടെ വിവരിയ്ക്കുന്നതു് ക്ഷത്രിയർ മരുമക്കത്തായക്കാരായതെങ്ങിനെ എന്നുള്ളതിനെക്കുറിച്ചാകുന്നു.

ആദ്യകാലത്തു് കേരളത്തിൽ രാജാക്കന്മാർ (ക്ഷത്രിയർ) ഉണ്ടായിരുന്നില്ലെന്നും, ബ്രാഹ്മണരാണു ഭരണം നടത്തിയിരുന്നതെന്നും, അക്കാലത്താണു കേരളത്തിന്നു 'ബ്രാഹ്മണരാജ്യം' എന്നു പ്രശസ്തിയുണ്ടായതെന്നും പ്രസിദ്ധമാണല്ലൊ. ദേശഭരണം മുതൽ പെരു

1 തമിഴനാട്ടിൽനിന്നും കൊണ്ടുവന്നു വാഴിച്ചവരാണ് പെരുമാക്കന്മാരെന്നതിലേയ്ക്കു അവരുടെ ആസ്ഥാനമായിരുന്ന തിരുവഞ്ചിക്കളം ഇന്നും സാക്ഷ്യം വഹിയ്ക്കുന്നു. ഇതിനെപ്പററി വിശദമായി രണ്ടാം അനുബന്ധത്തിൽ കൊടുത്തിട്ടുണ്ട്.

2 നായന്മാരുടെ പൂർവ്വചരിത്രം 1-ാംഭാഗം അദ്ധ്യായം 2 & 3.

മാറംഭരണം വരെ കേരളത്തിൽ ക്ഷത്രിയരേ ഉണ്ടായിരുന്നില്ല. ആദ്യമായി ഒരു ക്ഷത്രിയൻ കേരളത്തിൽ കാൽകുത്തുന്നതു് അന്നാകുന്നു.

ഇങ്ങിനെ ആ പെരുമാറം ഇവിടത്തെ സ്ഥിരം രാജാവായി വാഴുകയും കേരളാചാരം സ്വീകരിയ്ക്കുകയും ചെയ്തതുകൊണ്ടും, ഇവിടെ വേറെ ക്ഷത്രിയരില്ലാതിരുന്നതുകൊണ്ടും അവക്ക സ്വജനങ്ങളില്ലാത്ത വിഷമം നേരിട്ടിരിയ്ക്കുമെന്നു തീച്ചയാണല്ലൊ. കേരളീയനാക്കിയിട്ടല്ലാതെ കേരളത്തിൽ തമിഴനായിക്കൊണ്ടു് സ്ഥിരം രാജവംശമായി അവരോധിയ്ക്കാനും അന്നത്തെ നമ്പൂതിരിമാർ ഇഷ്ടപ്പെട്ടിരിയ്ക്കയില്ല. ഇന്നു കേരളത്തിൽ കാണുന്നതായ ക്ഷത്രിയരെല്ലാം തനി കേരളീയരാണെന്ന കാര്യം മറക്കരുതു്. അവരുടെ സന്താനങ്ങളുടെ വിവാഹകാര്യത്തിൽ വിഷമം നേരിട്ടു. വിവാഹാദി ബന്ധങ്ങറം കിഴക്കൻപ്രദേശക്കാരുമായി നടത്താമെന്നുവെച്ചാൽ ദൂരം ജാസ്തിയാകയാൽ അത്ര എളുപ്പമുള്ള കാര്യമല്ല. ഗതാഗതവും വാത്താവിതരണവും സംബന്ധിച്ചുള്ള സ്ഥിതി ഇന്നത്തെ നിലയിലായിരുന്നില്ലെന്നു പറയേണ്ടതില്ലല്ലൊ. എല്ലാററിനും പുറമെ കേരളീയരും പരദേശികളും തമ്മിൽ വിവാഹാദി ബന്ധങ്ങളിൽ ഏപ്പെടുന്ന കാര്യം രണ്ടു കക്ഷികറക്കും എതിപ്പേ ഉണ്ടാകു. അവക്ക ഏററവും എളുപ്പമായ നല്ല വഴി മരുമക്കത്തായം സ്വീകരിയ്ക്കയാണെന്നു വന്നതു് ഈ ഘട്ടത്തിലായിരിയ്ക്കും; ഇതല്ലാതെ മററൊരു പോംവഴിയും ഇല്ലെന്നു അവർ മനസ്സിലാക്കിയിരിയ്ക്കും. കേരളത്തിലെ അബ്രാഹ്മണരൊക്കെത്തന്നെ മരുമക്കത്തായക്കാരാണു്. പെരുമാളും ബ്രാഹ്മണനല്ല; അബ്രാഹ്മണൻ (ക്ഷത്രിയൻ) ആണു്. മക്കത്തായത്തെപ്പോലെ മറെറാരു ദായക്രമമാണെന്നു മാത്രമല്ലാതെ മരുമക്കത്തായം ഒരു താണ ക്ലാസോ അപമാനകരമോ കുറച്ചിലുള്ളതോ ആണെന്നുള്ള വിചാരം ഇന്നത്തെപ്പോലെ അക്കാലത്തു് ആക്കും ഉണ്ടായിരുന്നില്ല; നല്ലതാണെന്നു പരക്കെ വിശ്വസിയ്ക്കുകയും ചെ

ക്കിരുന്നു. കേരളചക്രവർത്തി എന്നുള്ള മാന്യപദവിയും അധികാരവും ശാശ്വതമായി സിദ്ധിക്കുന്നതു് വലിയൊരു ഭാഗ്യമായിട്ടെ കരുതുകയുള്ളവെന്നും, അതിനാൽ മരുമക്കത്തായം സ്വീകരിക്കുക * എന്നതു് ഒരു വിഷമപ്രശ്നമായിത്തോന്നുകയേ ചെയ്തിരിക്കയില്ലെന്നും മനുഷ്യസ്വഭാവം ആലോചിക്കുന്ന കഴിവുള്ളവരാരും സമ്മതിക്കുന്നതാണു്. മററു പോംവഴിയില്ലാ എന്നതു് അതിന്നു പ്രേരകമായിട്ടുമുണ്ടാവാം.

മരുമക്കത്തായം സ്വീകരിച്ചതോടെ പെരുമാക്കളുടെ പുത്രന്മാർ ശൂദ്രസ്ത്രീകളെ സംബന്ധം ചെയ്യാറായി. 'സാമന്തന്മാർ' എന്നു പറയുന്നതു് ഇങ്ങിനെ ക്ഷത്രിയർക്ക് ശൂദ്രസ്ത്രീയിലുണ്ടായ സന്താനങ്ങളേയാകുന്നു. സാമൂതിരി മുതലായ വംശക്കാർ അത്തരക്കാരാണല്ലൊ. എന്നാൽ പെൺകുട്ടികളുടെ കാര്യം അങ്ങിനെയല്ല. അദ്ദേഹം—രാജാവു്—പൂർവ്വദേശവുമായുള്ള ബന്ധം വിടർത്തുകയും, ഇവിടുത്തെ പ്രജയാവുകയും, ഇവിടെ സ്ഥിരതാമസമാക്കാൻ നിശ്ചയിക്കുകയും ചെയ്തതോടെ പെണ്മക്കളുടെ വിവാഹകാര്യം ഒരു പ്രശ്നമായിത്തീർന്നു. പെരുമാറം കേരളീയനാവുകയും മരുമക്കത്തായം സ്വീകരിക്കുകയും ചെയ്തപ്പോറം നമ്പൂതിരിമാരും ചില പ്രത്യേകാനുകൂല്യത്തിന്നു തയ്യാറായി. അന്യോന്യം ആവശ്യം വരുമ്പോഴാണല്ലൊ ജനങ്ങറം തമ്മിൽ അടുക്കുകയും സുഹൃത്തുക്കളായി സഹായസഹകരണാദികറം ചെയ്യാൻ ഒരുങ്ങുകയും പതിവു്. ആ പെരുമാളാകട്ടെ കേരളത്തെ അഭിവൃദ്ധിപ്പെടുത്തി ഭരിക്കാൻ വേണ്ടി അതിഥിയെന്ന നിലയിൽ ആദരവോടെ ക്ഷണിച്ചു കൂട്ടിക്കൊണ്ടുവന്ന ആളാണു്. മാത്രമല്ല പ്രാപ്തനും വിശ്വസ്തനും സത്സ്വഭാവിയും മ

---

* ഇവിടെ പെരുമാറം മരുമക്കത്തായം സ്വീകരിച്ചു എന്നു പറഞ്ഞതിന്റെ സാരം പെരുമാളുടെ ഉപനയനം കഴിയാത്ത പുത്രന്മാരും വിവാഹം കഴിയാത്ത പുത്രിമാരും മാത്രം മരുമക്കത്തായക്കാരായി എന്നാകുന്നു. ഇതിനെപ്പററി കൂടുതലായി രണ്ടാം അനുബന്ധത്തിൽ പറയുന്നതാണു്.

റവുമായിരുന്നതിനാൽ അദ്ദേഹത്തെക്കുറിച്ച് ഭക്തി_ബഹുമാന_ആദരാദികറം ജനങ്ങറംക്കുണ്ടാവുകയും ചെയ്തു. മക്കളെല്ലാം വിദേശികളുമായി വിവാഹബന്ധങ്ങളിലേപ്പെടുന്നതു് ബ്രാഹ്മണർ ഇഷ്ടപ്പെടാതിരുന്നാൽ അതു സ്വാഭാവികമാണെന്നേ പറയുവാൻ കഴിയൂ. കാലാന്തരത്തിൽ അതു് കേരളത്തിന്നു ഹാനികരമായിത്തന്നെ പരിണമിച്ചേയ്ക്കാമെന്നും അവർ വിചാരിച്ചിട്ടുണ്ടാവണം. സാധാരണയായി അധമ്മം പ്രവത്തിയ്ക്കാറുള്ളതു് (അല്ലെങ്കിൽ പ്രേരണയുണ്ടാകുന്നതു്) മനുഷ്യക്കു ആപത്തു വരുമ്പോറം അതിന്റെ പരിഹാരത്തിന്നാകുന്നു. അദ്ദേഹത്തിന്റെ പെൺമക്കളുടെ വിവാഹക്കാര്യത്തിന്നു ഒരു പരിഹാരമുണ്ടാക്കാതെ കഴികയില്ലെന്നു ബ്രാഹ്മണക്കു —നമ്പൂതിരിമാക്കു— തോന്നാതിരിയ്ക്കുമോ? അതിനാൽ ഈ ആപന്നിവൃത്തിയ്ക്കായി— കേരളത്തിന്റെ നന്മയ്ക്കുവേണ്ടി—ത്യാഗമെന്ന നിലയ്ക്കു ഒരധമ്മം ചെയ്യാമെന്നു ബ്രാഹ്മണരെല്ലാം കൂടി ആലോചിച്ചു തീരുമാനിച്ചു. അനുലോമമായിട്ടല്ലാതെ പ്രതിലോമമായ വിവാഹം സവ്വശാസ്ത്രനിഷിദ്ധമാണല്ലൊ. ആ കാര്യത്തിൽ ഇന്നും ആരും വാദിയ്ക്കുയില്ല. അനുലോമവിവാഹത്തെ ഒന്നിലധികം സ്മൃതികാരന്മാർ അനുവദിച്ചിട്ടുമുണ്ടു്. ഇന്നുവരെ നടന്നുവന്നിരുന്നതും, ഒട്ടൊക്കെ മാററംവരാതെ നടന്നുവരുന്നതും അങ്ങിനെതന്നെയാണു്. ഈ സന്ദർഭത്തിൽ ബ്രാഹ്മണർ ക്ഷത്രിയസ്ത്രീകളേയും, ക്ഷത്രിയർ ശൂദ്രസ്ത്രീകളേയും വിവാഹം ചെയ്യുന്നതു് ഉത്തമമല്ലെങ്കിലും നിഷിദ്ധമല്ലെന്നു സ്പഷ്ടമായല്ലൊ. മററു പോംവഴിയില്ലാത്തതുകൊണ്ടും അനുലോമവിവാഹം മധ്യമമായിട്ടെങ്കിലും അനുവദിച്ചിട്ടുള്ളതുകൊണ്ടും ആപന്നിവൃത്തിയ്ക്കായി അന്നത്തെ നമ്പൂതിരിമാർ പെരുമാളുടെ പുത്രിമാരെ സംബന്ധം ചെയ്യാൻ അനുവദിച്ചിട്ടുണ്ടാവും.

ഇവിടെ മറെറാരു പ്രശ്നം വേറെയുണ്ടു്. വിവാഹിതകളാകാത്ത കന്യകമാർ—വിവാഹം ചെയ്യാതെ കന്യകയായിരുന്നുകൊ

ണ്ടു്—പുരുഷസമാഗമം ചെയ്യുന്നതു് സർവ്വശാസ്ത്രനിഷിദ്ധമാണെന്നു മാത്രമല്ല പാതിത്യത്തിന്നും കൂടി അതു് കാരണമാകുന്നു; അങ്ങിനെ ചെയ്താൽ ദാസിയായിത്തീരുമെന്നു തീർച്ചയാണു്. ബ്രാഹ്മണൎക്കു ഉപനയനം പോലെ സ്ത്രീകൾക്കു പ്രധാനമായ സംസ്കാരം വിവാഹമാകുന്നു. അതിനാൽ—മരുമക്കത്തായം സ്വീകരിച്ചാലും—അവർ ക്ഷത്രിയരാകയാൽ അഗ്നിസാക്ഷിയായി വിവാഹം കഴിക്കാതെ പുരുഷസമാഗമം ചെയ്യാൻ പാടില്ല. അതിന്നു വരന്മാരായിരിക്കാൻ നമ്പൂതിരിമാൎക്കല്ലാതെ—അനുലോമമായിട്ടല്ലാതെയെന്നർത്ഥം—അർഹതയുമില്ലല്ലൊ. അപ്പോൾ ഈ ക്ഷത്രിയസ്ത്രീകളുടെ വിവാഹംമാകട്ടെ ആരാണു് ചെയ്യേണ്ടതു്? എങ്ങിനെയാണു ചെയ്യേണ്ടതു്? ഇതും അന്നു ഒരു പ്രശ്നമായിത്തീൎന്നിട്ടുണ്ടാവണം. ഒടുവിൽ ആപന്നിവൃത്തിയ്ക്കും സമ്പത്സമൃദ്ധിയ്ക്കും വേണ്ടി അതിന്നും ഒരു പോംവഴി അവർ (നമ്പൂതിരിമാർ) കണ്ടുപിടിച്ചു തീരുമാനമുണ്ടാക്കി. അതാണു് ഇന്നുവരെ നടത്തിയിരുന്നതും ഒട്ടൊക്കെ ഇന്നു നടത്തിവരുന്നതുമായ ക്ഷത്രിയസ്ത്രീകളുടെ വിവാഹസമ്പ്രദായം * ബ്രാഹ്മണൎക്കു നാലു ജാതിയിൽനിന്നും വിവാഹം ചെയ്യാമെന്നുണ്ടു്. പക്ഷെ ബ്രാഹ്മണസ്ത്രീയെ വിവാഹം ചെയ്തശേഷമല്ലാതെ ക്ഷത്രിയസ്ത്രീവിവാഹം നിഷിദ്ധമാകുന്നു. പക്ഷെ സ്വപുത്രിയെ അന്തൎജ്ജനത്തിന്റെ സപത്നിയായിരുത്താൻ പെരുമാളും—പുത്രന്മാരും—ഇഷ്ടപ്പെട്ടിട്ടുണ്ടാവില്ല; അതു സ്വാഭാവികമാണല്ലൊ. അതു കൊണ്ടു് രാജാവിനുവേണ്ടി നമ്പൂതിരിമാർ അതിന്നും സമ്മതിച്ചു. അങ്ങിനെ ആവശ്യമുള്ളേടത്തോളം—രാജപുത്രിമാരെ വിവാഹം ചെയ്യാൻ വേണ്ടിടത്തോളം—ഇളമുറക്കാരായ നമ്പൂതിരിമാരേക്കൊ

* ഈ വിവാഹസമ്പ്രദായത്തെക്കുറിച്ചു നായന്മാരുടെ പൂൎവ്വചരിത്രം 2-ാംഭാഗത്തിൽ വിസ്തരിച്ചിട്ടുള്ളതു നോക്കുക.

ണ്ടു രാജകന്യകമാരെ വേളി കഴിപ്പിച്ചു തുടങ്ങുകയാണുണ്ടായതു്. * ഇതു് അന്തർജ്ജനത്തെ വിവാഹം ചെയ്യാതെയാകയാൽ ആ നമ്പൂതിരിമാക്ക നമ്പൂതിരിസമുദായം കുറച്ചു താഴ്ചയും കല്പിച്ചുവന്നു. ആ ഭ്രഷ്ടിനെയും കൂടി വകവെയ്ക്കാതെ സമുദായം അതിന്നു സമ്മതിച്ചതു് അദ്ദേഹത്തോടുള്ള ഭക്തി_ബഹുമാനാദികളാലും കേരളത്തിന്റെ ക്ഷേമത്തിന്നു അതാവശ്യമാണെന്നു വരികയാലുമാകുന്നു. കൊ വ. 1075_വരെ തൃപ്പൂണിത്തുറ കോവിലകത്തെ തമ്പുരാട്ടിമാരുടേയെല്ലാം സംബന്ധം—മാത്രമല്ല അഗ്നിസാക്ഷിയായ വിവാഹം കൂടി—വരന്റെ സ്ഥാനത്തിരുന്നു നടത്തിയിരുന്നതു് നമ്പൂതിരിമാരായിരുന്നു; അവക്കെല്ലാം താഴ്ച കല്പിക്കുകയും ചെയ്തിരുന്നു.

ഇങ്ങനെ രാജാവിന്റെ സ്ത്രീസന്താനങ്ങളെ വിവാഹം ചെയ്യുന്നതിന്നു നമ്പൂതിരിമാർ സന്നദ്ധരായി. ആദ്യത്തിൽ പെരുമാളുടെ പുത്രന്മാർ മാത്രമെ ഉണ്ടായിരിക്കുകയുള്ളുവല്ലൊ. തലമുറകാം കഴിയുന്നേടത്തോളം സ്ത്രീകാം വർദ്ധിച്ചുവന്നു. രാജ്യം വാഴുന്ന രാജാക്കന്മാരൊഴികെ മററുള്ളവർ ക്രമത്താലെ ദരിദ്രന്മാരായും വന്നു അധികാരവലുപ്പവും പ്രഭുത്വവും ധനശക്തിയും മററും എന്നെന്നും പ്രധാനം തന്നെയാണു്. പെരുമാളുടെ വംശമാണെങ്കിലും കാലാന്തരത്തിൽ അധികാരമില്ലാതേയും ദരിദ്ര്യരുമായി ത്തീന്നപ്പോാം അവക്കവേണ്ടി വേളികഴിച്ചു സ്വയം ഭ്രഷ്ടാവാൻ നമ്പൂതിരിമാർ മടിച്ചുതുടങ്ങി; ശാസിയ്ക്കാനോ പണംകൊടുക്കാനോ ശക്തിയില്ലാതായവക്ക വിഷമം നേരിട്ടു അപ്പോഴാണു് നമ്പൂതിരിയില്ലെങ്കിലും വിരോധമില്ല ഏതെങ്കിലും ഒരു ബ്രാഹ്മണനായാൽ മതിയെന്ന

* ''ഇവരുടെ—പെരുമാളുടെ—മരുമക്കത്തായസ്വീകരണത്തോടുകൂടി നമ്പൂതിരിമാക്ക ക്ഷത്രിയസ്ത്രീഗമനം കഴയ്ക്കേണ്ടതായിട്ടും വന്നുകൂടി'' എന്നു ദേശമംഗലത്തെ അന്തരിച്ചുപോയ വലിയ നാരായണൻ നമ്പൂതിരിപ്പാടവർകാം പറഞ്ഞിട്ടുണ്ടു് 'നമ്പൂതിരിമാരുടെ ഉന്നടപ്പു്' എന്ന ലഘുപത്രിക. 24_2_1106_ലെ ഉണ്ണിനമ്പൂതിരി എന്ന മാസികയിൽനിന്നു്.

ആശയമുദിയ്ക്കുകയും ക്ഷത്രിയസ്ത്രീകളെ വേളി കഴിപ്പാൻ ഒരുക്കമുള്ള ബ്രാഹ്മണരെ അന്വേഷിയ്ക്കുകയും ചെയ്തതു്. സാധാരണ പട്ടന്മാരല്ലാതെ ആര്യപ്പട്ടന്മാർ എന്നൊരു വർഗ്ഗക്കാർ അതിന്നു സമ്മതിച്ചു. രാജാക്കന്മാരൊഴികെ മററുള്ളവരുടെയെല്ലാം പെൺകുട്ടികളെ വേളി കഴിപ്പാൻ അവരായാൽ മതിയെന്നു നടപ്പാവുകയും ചെയ്തു.

ക്ഷത്രിയർ ദ്വിജന്മാരാണു്; അവരുടെ സ്ത്രീകൾ അന്തർജ്ജനങ്ങളെപ്പോലെ കഠിനമായ പാതിവ്രത്യം അനുഷ്ഠിയ്ക്കേണ്ടവരും അനുഷ്ഠിയ്ക്കുന്നവരുമാകുന്നു. ഇവരെ നമ്പൂതിരിമാർ അഗ്നിസാക്ഷിയായിത്തന്നെ വിവാഹം ചെയ്യുന്നുമുണ്ടു്. എന്നാൽ ആ ഭർത്താവു മരിച്ചാൽ ഇവർ വീണ്ടും സംബന്ധം തുടങ്ങുന്നതെന്തുകൊണ്ടാണു്? അതു് തെററല്ലേ? എന്നൊരു ചോദ്യമുണ്ടു്. അതിന്നും മറുവടി പറയാം. വിവാഹം അഗ്നിസാക്ഷിയായിട്ടാണെങ്കിലും ഇവർ സ്വീകരിച്ചിരിയ്ക്കുന്ന ദായക്രമം മരുമക്കത്തായമാണല്ലോ. അമ്മയെ വേളി കഴിച്ച അച്ഛന്റെ ശേഷക്രിയ ചെയ്യാറുണ്ടെങ്കിലും കാര്യമായി ചെയ്യുന്നതു് അമ്മാമന്റേതാണു്. മരുമക്കത്തായക്കാർ എന്നതിന്റെ അർത്ഥം ക്ഷേത്രജന്മാരായി വംശം വർദ്ധിപ്പിയ്ക്കുന്നവരെന്നാകുന്നു. അതുകൊണ്ടു് മരുമക്കത്തായക്കാൎക്കു ഏകഭർത്തൃവ്രതത്തിന്റെ നിർബ്ബന്ധമില്ല. 'മരുമക്കത്തായ'മെന്നതിന്റെ അർത്ഥം തന്നെ ക്ഷേത്രജന്മാരായ—ഏകഭർത്തൃവ്രതനിർബ്ബന്ധമില്ലാത്ത—വംശക്കാർ എന്നാകുന്നു. അവൎക്കു സംബന്ധക്കാരെ സ്വീകരിയ്ക്കാമെന്നു വന്നതു് അതിനാലാണു്.

ഇങ്ങനെയാണു കേരളത്തിലെ ക്ഷത്രിയരെല്ലാം മരുമക്കത്തായക്കാരും ഒരേ ഗോത്രക്കാരുമായി പരിണമിച്ചതു്. ഇനി അവരുടെ പിന്തുടച്ചയെപ്പററിയും കുറച്ചൊന്നു പറയാം.

സാധാരണയായി മക്കത്തായക്കാൎക്കെല്ലാം അച്ഛന്റെ സ്വത്തിന്നു തുല്യാവകാശമുണ്ടെങ്കിലും, രാജ്യാവകാശം അങ്ങിനെയ

ല്ല; രാജാവിൻെറ പ്രഥമപുത്രന്ന മാത്രമെ തൽസ്ഥാനം ലഭിയ്ക്കയു ള്ളു; അനുജന്മാൎക്കൊന്നും രാജ്യാവകാശം കിട്ടുകയില്ല. ഇന്ത്യയി ലെ മാത്രമല്ല എല്ലാ രാജ്യങ്ങളിലെ സ്ഥിതിയും ഇതുതന്നെയാകുന്നു. ഇംഗ്ലണ്ടിലെ സമ്പ്രദായം നമുക്കറിയാമല്ലൊ. അതിന്നു പ്രത്യേകം കാരണമുണ്ടു്. സാധാരണമട്ടിൽ പിതൃസ്വത്തുപോലെ ഭാഗിയ്ക്കുക യാണെങ്കിൽ രണ്ടു മൂന്നു തലമുറ കഴിയുമ്പോഴേയ്ക്കു രാജ്യമെല്ലാം വി ഭജിച്ചു് തുണ്ടം തുണ്ടമായിപ്പോകും. അല്ലെങ്കിൽ രാജ്യം അവിഭ ക്തമാക്കി നിൎത്തുകയും ആ വംശക്കാൎക്കെല്ലാം തുല്യമായ അവകാശം കൊടുക്കുകയും വേണമല്ലൊ. എന്നാൽ അധികകാലം കഴിയുന്ന തിന്നു മുമ്പു് കൊട്ടാരത്തിലെ രാജാക്കന്മാർ വൎദ്ധിയ്ക്കുകയും തൃപ്പൂ ണിത്തുറ, സാമൂതിരി മുതലായ കോവിലകങ്ങളെപ്പോലെ വാൎദ്ധ ക്യകാലത്തു് മാത്രം ഭരണസ്ഥാനത്തെത്തുകയുമായിരിയ്ക്കും ഫലം. ഇന്നു തൃപ്പൂണിത്തുറ കോവിലകത്തു് 300_ലധികം മെമ്പൎമാരു ണ്ടത്രെ. സാമൂതിരിക്കോവിലകത്തും അധികമൊന്നും കുറവില്ല. അപ്പോൾ എൺപതു്—തൊണ്ണൂറു തികഞ്ഞു മരണമടുക്കാറാകുമ്പോൾ സിംഹാസനത്തിൽ കയറാൻ വയ്യാത്ത കാലത്തായിരിയ്ക്കും സ്ഥാ നം കിട്ടുക. പിന്നെ എത്രകാലം ജീവിയ്ക്കും? ജീവിച്ചാൽതന്നെ എന്തു ഭരണമാണവരെക്കൊണ്ടു നടത്താൻ കഴിയുന്നതു് ? രാജ്യത്തി ൻെറ അവകാശക്രമം മുമ്പു പറഞ്ഞതുപോലെ നിശ്ചയിച്ചിരിയ്ക്കു ന്നതു് ഈ ദോഷങ്ങൾ വരാതിരിപ്പാൻവേണ്ടി ആലോചനാപൂൎവ്വം തന്നേയാകുന്നു.

പെരുമാക്കന്മാർ മരുമക്കത്തായക്കാരായിരുന്നതിനാൽ മൂപ്പേ റിയ സഹോദരീപുത്രന്മാരിലാണു ഭരണാധികാരം ചേൎന്നിരുന്നതു്; മറിച്ചു ഇന്നത്തെ മരുമക്കത്തായസമ്പ്രദായം പോലെ ആ വംശ ത്തിലെ പ്രായംകൂടിയ കാരണവൎക്കായിരുന്നില്ല. മക്കത്തായക്കാ ൎക്കെല്ലാം രാജാവിൻെറ പ്രഥമപുത്രനെ യുവരാജാവാക്കുന്നതുപോ

ലെ മരുമക്കത്തായക്കാരാകുമ്പോഠം ആദ്യത്തെ സഹോദരീപുത്രനെ—മരുമകനെ—യാണു രാജാവാകേണ്ടതെന്ന കാര്യത്തിൽ സംശയമില്ലല്ലൊ.

പെരുമാഠം ഭരണം മാത്രമെ മൂത്ത പുത്രന്മാക്കു ലയിച്ചിരുന്നുള്ളു. കേരളത്തിലെ അബ്രാഹ്മണരെല്ലാം മരുമക്കത്തായക്കാരാണല്ലൊ. ഭാഗം കഴിയുന്നതുവരെ സാധാരണ മക്കത്തായ തറവാടുകളിൽ കൈകാര്യകർത്തൃത്വം കാരണവന്മാരിലെന്നപോലെ മരുമക്കത്തായക്കാരിൽ തറവാട്ടിലെ മൂത്ത സ്ത്രീയിലാണിരിയ്ക്കേണ്ടതെന്ന കാര്യത്തിൽ വാദമില്ലല്ലൊ; പുത്രന്മാക്കാണെങ്കിൽ മക്കത്തായക്കാരിൽ പെൺമക്കഠംക്കുള്ളതുപോലെ ജീവനാംശത്തിന്നു മാത്രമെ അവകാശമുള്ളു. * ആ ന്യായപ്രകാരമാണു മററു മരുമക്കത്തായക്കാരുടെയെല്ലാം കൈകാര്യകർത്തൃത്വം നടന്നുവന്നിരുന്നതു്. പെരുമാഠംഭരണത്തിന്നുള്ള അവകാശം മൂത്ത സഹോദരീപുത്രനിലാണു് ലയിച്ചിരുന്നതെങ്കിലും അദ്ദേഹത്തിൻെറ മററു വംശക്കാരെല്ലാം അതുപോലെ സാധാരണ മരുമക്കത്തായക്കാരായി തുടൎന്നു വരികയും ചെയ്തു.

ഇങ്ങിനെയിരിയ്ക്കുമ്പോഴാണു പെരുമാഠംഭരണം അവസാനിയ്ക്കുകയും ഓരോ സ്വതന്ത്രരാജാക്കന്മാർ ആവിൎഭവിയ്ക്കുകയും ചെയ്തതു്. മക്കത്തായക്കാരിൽ പുരുഷന്മാക്കെന്നപോലെ മരുമക്കത്തായക്കാരിൽ സ്ത്രീകഠംക്കോ കൈകാര്യകർത്തൃത്വമുള്ള—ഉണ്ടായിരുന്നുള്ള—വെങ്കിലും രാജ്യം ഭരിയ്ക്കുവാൻ കേരളത്തിൽ അന്നത്തെ പരിതഃസ്ഥിതിയിൽ സ്ത്രീകളായാൽ പററില്ലെന്നു പറയേണ്ടതില്ലല്ലൊ. അപ്പോഠം മുതല്ക്കാണു് രാജ്യാവകാശം മൂത്ത സഹോദരീപുത്രന്മാക്കെന്നുള്ള സമ്പ്രദായം മാറി—സാധാരണ മരുമക്കത്തായക്കാ

* ഈ വിഷയം നായന്മാരുടെ പൂവ്വചരിത്രം ഒന്നാംഭാഗം മൂന്നാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടു്.

രിലെന്നപോലെ—തറവാട്ടിലെ പ്രായം മൂത്ത പുരുഷന്മാൎക്കായി ത്തീൎന്നു്.

—:o:—

## അദ്ധ്യായം 9

## ക്ഷത്രിയരുടെ മക്കത്തായവാദം

ക്ഷത്രിയർ മരുമക്കത്തായക്കാരായതെങ്ങിനെയെന്നു വിവരിച്ചുവല്ലൊ. എന്നു മാത്രമല്ല മക്കത്തായക്കാരനായി ഒരു ക്ഷത്രിയനേപ്പോലും കേരളത്തിൽ കാണുകയില്ലെന്നും പ്രസ്താവിച്ചു. എന്നാൽ ഇളങ്കുളം കുഞ്ഞൻപിള്ള 'കേരളത്തിലെ ഇരുളടഞ്ഞ ഏടുകളിൽ' ക്ഷത്രിയർ ആദ്യം മക്കത്തായക്കാരായിരുന്നുവെന്നും പിന്നീടു് ഇടക്കാലത്തുവെച്ചു് അവരുടെ മേൽ നമ്പൂതിരിമാർ ബലം പ്രയോഗിച്ചു് മരുമക്കത്തായം കെട്ടിയേല്പിച്ചതാണെന്നും പ്രസ്താവിച്ചിരിക്കുന്നു. അതിന്നു തെളിവായി അദ്ദേഹം നാലഞ്ചു സംഗതികൾ ഉദാഹരിച്ചിട്ടുമുണ്ടു്. അതിനാൽ അവയുടെ ചരിത്രവശത്തെപ്പററി സൂക്ഷ്മമായി പരിശോധിക്കുന്നതു് അത്യാവശ്യമായി വന്നിരിക്കുകയാണു്. അങ്ങിനെ പരിശോധിക്കുന്നപക്ഷം അദ്ദേഹം കൊണ്ടുവന്നിട്ടുള്ള തെളിവുകളെല്ലാം ശുദ്ധമെ അസംബന്ധമാണെന്നും, കേരളത്തിലെ ക്ഷത്രിയർ ഒരുകാലത്തും മരുമക്കത്തായക്കാരല്ലാതെ മക്കത്തായക്കാരായിരുന്നിട്ടില്ലെന്നും, അതിനാൽ മരുമക്കത്തായത്തിലേക്കു പരിവൎത്തനം ചെയ്യുന്ന കഥയേ ഇല്ലെന്നും കാണാവുന്നതാണു്. ഇങ്ങിനെ ഒരു പരിവൎത്തനം ഉണ്ടായി എന്നു കാണിക്കുന്നതിനുവേണ്ടി അദ്ദേഹം കൊടുത്തിട്ടുള്ള ഉദാഹരണങ്ങൾ താഴെ ചേൎക്കാം. *

* ഇരുളടഞ്ഞ ഏടുകൾ (രണ്ടാം പതിപ്പു്) പേജ് 173, 174, 175. ഇവിടെ കേരളത്തിലെ ക്ഷത്രിയരുടെ മരുമക്കത്തായപരിവൎത്തനത്തെക്കുറിച്ചു മാത്രമേ വിവരിക്കുന്നുള്ളു.

“1. പന്തളം പൂഞ്ഞാർ രാജവംശങ്ങൾ പാണ്ഡ്യവംശത്തിന്റെ ശാഖകളാണെന്നുള്ളതിൽ അഭിപ്രായവ്യത്യാസമില്ല. മക്കത്തായികളായ അവർ കേരളത്തിൽ വാസമുറപ്പിച്ച് വളരെക്കഴിഞ്ഞതിനു ശേഷം മരുമക്കത്തായികളായിത്തീർന്നു

2. ക്രിസ്തു ആദിശതകങ്ങളിൽ കേരളം വാണിരുന്ന ആദിചേരന്മാർ മക്കത്തായികളായിരുന്നുവെന്നു സംഘകൃതികളിൽനിന്നു സ്പഷ്ടമാണ്. ഇന്നു കേരളത്തിലുള്ള ക്ഷത്രിയരിൽ ഈ രാജവംശത്തിൽപെട്ട ആരെങ്കിലും ഉണ്ടായിരിക്കുമെന്നു തീർച്ചയല്ലേ? എന്നാൽ മക്കത്തായികളായ ക്ഷത്രിയർ ആരെങ്കിലും കേരളത്തിലുണ്ടോ?



3. ആയ്‌രാജാക്കന്മാർ സംഘക്കാലത്തും കൊല്ലവർഷാരംഭത്തിലും മക്കത്തായികളായിരുന്നുവെന്നതിൽ അഭിപ്രായവ്യത്യാസമില്ല. അവരുടെ പിൻഗാമികളായ ഓടനാട്, വേണാട്......എന്നീ രാജവംശങ്ങളെല്ലാം പിൽക്കാലത്ത് മരുമക്കത്തായികളായിട്ടാണ് കാണുന്നത്.

4. കൊല്ലം ആദിശതകങ്ങളിൽ മഹോദയപുരം തലസ്ഥാനമാക്കി കേരളം വാണിരുന്ന കുലശേഖരന്മാർ മക്കത്തായികളായിരുന്നു. കൊ. വ. 45_ാമാണ്ടെഴുതിയ ശങ്കരനാരായണീയം......ഇതിനു തെളിവാണ്. കുലശേഖരന്മാരുടെ പിൻഗാമികൾ......ആരും മക്കത്തായം തുടരുന്നില്ലല്ലൊ.

5. ക്രിസ്തു 12_ാം ശതകത്തിന്റെ പൂർവ്വാർദ്ധത്തിൽ കോലത്തുനാടു വാണിരുന്ന ശ്രീകണ്ഠൻ എന്ന രാജാവിന്റെ സദസ്സിനെ അലങ്കരിച്ചിരുന്ന അതുലൻ എന്ന കവി എഴുതിയിട്ടുള്ള മൂഷികവംശം കാവ്യത്തിൽനിന്നു ക്രി. പി. 11_ാം നൂററാണ്ടു വരെ കോലഭൂപന്മാർ മക്കത്തായികളായിരുന്നുവെന്നു ഗ്രഹിക്കാം.........കവി ജീവിച്ചിരുന്നതിനടുത്തകാലത്തു സംഭവങ്ങൾ വിവരിച്ചിട്ടുള്ളത് അ

വിശ്വസിയ്ക്കുവാൻ യാതൊരു കാരണവും കാണുന്നില്ല.........എന്നാൽ 11-ാം ശതകത്തിൽ കോലത്തുനാട്ടുകാരുടെ വംശാവലി, "സ്വസ്രീയോ വല്ലഭ ഇതി പ്രതീത നാമാ" എന്നിങ്ങിനെ മരുമക്കത്തായമായിട്ടാണ് കാണുന്നതു്. മക്കത്തായികൾ മരുമക്കത്തായം സ്വീകരിയ്ക്കയില്ല എന്ന അഭിപ്രായം എത്രമാത്രം അബദ്ധമാണെന്നു മൂഷികവംശം സ്പഷ്ടമായി തെളിയിയ്ക്കുന്നു"

ഇനി ഇതിൽ ഓരോന്നിനെപ്പററിയും പരിശോധിയ്ക്കാം.

1. "പന്തളം പൂഞ്ഞാർ രാജവംശക്കാർ കേരളത്തിൽ വാസമുറപ്പിച്ച് വളരെക്കഴിഞ്ഞതിനു ശേഷം മരുമക്കത്തായികളായിത്തീർന്നു" എന്നു പറയുന്നത് ശുദ്ധമേ അസംബന്ധമാകുന്നു. ഈ രാജവംശക്കാൎക്കു മററു ക്ഷത്രിയരെപ്പോലെയല്ലാതെ കേരളത്തിൽ യാതൊരു പ്രത്യേകതയുമില്ല; ഉണ്ടെങ്കിൽതന്നെ പൂഞ്ഞാറും കൊടുങ്ങല്ലൂരും തമ്മിലാകുന്നു. ഈ രണ്ടു കോവിലകക്കാരും തമ്മിൽ പുലക്കാരാണ്. മററുള്ളവരെപ്പോലെ ഇവരും വിശ്വാമിത്രഗോത്രക്കാരും മരുമക്കത്തായക്കാരുമാകുന്നു. ഇവിടെ കാണുന്ന എല്ലാ ക്ഷത്രിയരുടേയും പൂർവ്വികന്മാർ തമിഴരും—ഒരു പക്ഷെ പാണ്ഡ്യന്മാരാകാം—മക്കത്തായികളുമായിരുന്നു. അവരുടെ ആദിവംശം, പരദേശത്തുനിന്നു കൊണ്ടുവന്നു മലയാളിയാക്കി അവരോധിച്ച പെരുമാളുടെ വംശമാണെന്നേയുള്ളു. ഈ അവരോധത്തെസ്സംബന്ധിച്ച വിവരങ്ങൾ മുൻ അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടല്ലൊ. അവർ കേരളീയരാവുന്നതുവരെ മക്കത്തായക്കാരായിരുന്നു. കേരളീയരായപ്പോൾ മരുമക്കത്തായം സ്വീകരിയ്ക്കുകയും ചെയ്തു. 'കേരളീയരും മക്കത്തായക്കാരു'മായിട്ട് അവർ—എല്ലാ ക്ഷത്രിയരും—ഒരുകാലത്തുമിരുന്നിട്ടില്ല.

ഗുരുവായൂരുനിന്നു ഏഴെട്ടു നാഴിക തെക്കുകിഴക്കായി വെങ്കിടങ്ങു് അംശത്തിൽ 'ശാക്കരക്കോവിലകം' എന്നൊരു കോവിലക

വും സ്വത്തുക്കളുമുണ്ടു്. അതിപ്പോഴം പൂഞ്ഞാർകോവിലകം വകയാകുന്നു. കുറച്ചു കൊല്ലങ്ങൾക്കുമുമ്പു് അവിടെ മൂന്നു സഹോദരിമാരുണ്ടായിരുന്നതിൽ ഒരാളെ പൂഞ്ഞാററിലേയ്ക്കും മറെറാരാളെ കൊടുങ്ങല്ലൂരിലേയ്ക്കും ദത്തെടുത്തു. പിന്നീടു് ടി. കോവിലകത്തു് സന്തതിയററതിനാലാണു് അതു പൂഞ്ഞാററിലേയ്ക്കു ലയിച്ചതു്. കൊടുങ്ങല്ലൂരുമായി ഇവൎക്കു പുലയുണ്ടായതങ്ങിനെയാകുന്നു. ഈയ്യിടയിൽ വെച്ചു മാത്രമാണു് ആ ആചാരം നിൎത്തിക്കളഞ്ഞതു്. ശാൎക്കരക്കോവിലകം സ്ത്രീസ്വത്താകുന്നു. പൂഞ്ഞാററിലെ തമ്പുരാട്ടിമാരെല്ലാം "ശ്രീ മധുരമീനാക്ഷി തുണൈ" എന്നെഴുതിയിട്ടാണു ഒപ്പുവെയ്ക്കുക പതിവു്. പൂഞ്ഞാററിലെ ഒരംഗവും വന്നേരി ഹൈസ്കൂൾ ഹെഡ്മാസ്റ്ററുമായ ശ്രീ. ആർ. വി. രാജാ ബി. എ. ബി. ടി. അവർകളിൽ നിന്നാണു് ഈ വിവരം മനസ്സിലാക്കിയതെന്നും എഴുതുന്നു.

ഈ രണ്ടു വംശക്കാരും ആദ്യകാലത്തു് മക്കത്തായികളായിരുന്നുവെന്നും പിന്നീടു് വളരെ കഴിഞ്ഞതിന്നു ശേഷം മരുമക്കത്തായത്തിലേയ്ക്കു പരിവൎത്തനം ചെയ്യപ്പെട്ടുവെന്നുമുള്ളതിന്നു കുഞ്ഞൻപിള്ള കെ. പി. പത്മനാഭമേനോന്റെ കേരളചരിത്രത്തെയാണു് തെളിവായി ഹാജരാക്കിയിരിക്കുന്നതു്. ഈ അവസരത്തിൽ പത്മനാഭമേനോൻ എന്തു പറയുന്നുവെന്നു നോക്കാം. പന്തളം പൂഞ്ഞാർ രാജവംശക്കാർ കേരളത്തിൽ എത്തി മരുമക്കത്തായം സ്വീകരിച്ചതു് അടുത്ത കാലത്താണെന്നു അദ്ദേഹം തന്റെ പുസ്തകത്തിൽ എഴുതിയിരിക്കുന്നു. * അവരുടെ പൂൎവ്വദേശം പാണ്ഡ്യമായിരുന്നുവത്രെ. ഓരോരോ കാരണങ്ങളെക്കൊണ്ടു് പൂഞ്ഞാർ രാജവംശം A. D. 1189_നും പന്തളം 1170_നും അടുത്തു് പാണ്ഡ്യരാജാക്കന്മാരുമായി തെററിപ്പിരിഞ്ഞു് കേരളത്തിൽ വന്നഭയം പ്രാപിച്ചു. വേ

* History of Kerala Vol 2 Page 84 86 to 88

ണാട്ടരചൻ പന്തളത്തുരാജാവിന്നു വേണ്ട സഹായങ്ങളെല്ലാം ചെയ്തു. പൂഞ്ഞാർ രാജവംശക്കാരാകട്ടെ പാലക്കാട്ടാണ് ആദ്യം എത്തിയതു്. അവിടെനിന്നും കരിക്കാട്ട്, വന്നേരി മുതലായ പ്രദേശങ്ങളിലെല്ലാം താമസിക്കുകയും ഒടുവിൽ ആക്കോട്ടുപുറം നമ്പൂതിരിയുടെ സഹായത്തോടുകൂടി ഇടപ്പള്ളി രാജ്യത്തെത്തുകയും ഇടപ്പള്ളി രാജാവിൻെറ സഹായം തേടുകയും ചെയ്തു. അപ്പോഴേയ്ക്കും ആ രാജാവ് മരിക്കുകയും ശേഷക്രിയ ചെയ്യേണ്ടതിലേയ്ക്കു പുത്രന്മാരില്ലാതെ വരികയും ചെയ്തതിനാൽ സഹോദരിയുടെ പുത്രന്മാരത്രെ ഉദകക്രിയ ചെയ്തതു്. ഏതായാലും ഇടപ്പള്ളി രാജാവ് അവക്കു വേണ്ടതെല്ലാം ചെയ്തുകൊടുത്തു; മക്കത്തായക്കാരായ ക്ഷത്രിയരേ ഇവിടെ ഇല്ലാതിരുന്നതുകൊണ്ടു് അവർ മരുമക്കത്തായക്കാരായി. ഇതിലെ കഥകാംശം ചരിത്രപരമായി പ്രാധാന്യം കല്പിക്കുവാൻ പററുമോ എന്നു സംശയമാണെന്നുകൂടി പത്മനാഭമേനോൻ അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഈ സംഭവത്തെ ആധാരമാക്കിയാണു് പിള്ളസ്സാർ "മക്കത്തായികളായ അവർ വളരെ കഴിഞ്ഞതിന്നു ശേഷം മരുമക്കത്തായികളായിത്തീർന്നു"വെന്നു ദുർവ്യാഖ്യാനം ചെയ്യുന്നതു്. ഞാനാദ്യം പറഞ്ഞതുപോലെയല്ലാതെ പത്മനാഭമേനോൻ തൻെറ ചരിത്രത്തിൽ പറയുന്നതാണു് ശരിയെന്നു വിശ്വസിക്കുകയാണെങ്കിൽ തന്നെ ഈ രാജവംശക്കാർ ഇവിടെ എത്തുന്നതു 12-ാംശതകത്തിൻെറ ഉത്തരാർദ്ധത്തിലാണു്; വന്ന ഉടനെ തന്നെ വേറെ ഗതിയില്ലാത്തതുകൊണ്ടു് മരുമക്കത്തായക്കാരായിത്തീരുകയും ചെയ്യുന്നു.

ഇവിടെ രണ്ടു വിധത്തിലും വരരുതായ്കയില്ല. ഒന്നുകിൽ പന്തളം പൂഞ്ഞാർ രാജവംശക്കാർ —വിശ്വാമിത്രഗോത്രക്കാരായതുകൊണ്ടും മററു ക്ഷത്രിയർ തമ്മിൽ അടുത്ത കാലം വരെ വിവാഹബന്ധത്തിൽ ഏർപ്പെടാത്തതുകൊണ്ടും—ആദ്യം കൊണ്ടുവന്ന പെരുമാളുടെ സന്തതിപരമ്പരയായിരിക്കണം. മറിച്ച് പത്മനാഭമേ

നോൻ പറയുന്നതുപോലെ 12-ാം ശതകത്തിൻെറ അന്ത്യത്തിൽ പരദേശത്തുനിന്നും ഇവിടെ വന്നു അഭയം പ്രാപിച്ചവരാണ് ഇവരെന്നും, വിശ്വാമിത്രഗോത്രം തന്നെയായിരുന്നു ഇവരുടേതെന്നും വരരുതായ്കയില്ല. ഏതുതരത്തിലായാലും അവർ ഇവിടെ ഒരുകാലത്തും മക്കത്തായക്കാരായിരുന്നിട്ടില്ല; വളരെക്കാലം മുമ്പുതന്നെ അവർ ഇവിടെ എത്തുകയോ "വളരെ കഴിഞ്ഞതിനു ശേഷം" മരുമക്കത്തായികളായിത്തീരുകയോ ചെയ്തിട്ടുമില്ല.

2. "ക്രിസ്തു ആദിശതകങ്ങളിൽ കേരളം വാണിരുന്ന ആദിചേരരാജാക്കന്മാർ മക്കത്തായികളായിരുന്നു"വെന്ന പിള്ളയുടെ വാദം ഞാനും സമ്മതിക്കുന്നു. ഈ രാജവംശത്തിൽ പെട്ടവർ ഇന്നു കേരളത്തിൽ ഉണ്ടെന്നു പറയുന്നതിൽ തെററില്ലെന്നു മാത്രമല്ല വളരെപ്പേർ ഉണ്ടാവുമെന്നു തീർച്ചയുമാണ്. അവരാരുംതന്നെ ക്ഷത്രിയവംശക്കാരായിരുന്നില്ലെന്നും നമ്പൂതിരിമാർ മാത്രമായിരുന്നുവെന്നും ഞാൻ 4-ാമദ്ധ്യായത്തിൽ വിശദമാക്കിയിട്ടുണ്ടല്ലൊ. ആ കേന്ദ്രഭരണം പരാജയപ്പെട്ടതോടെയാണ് പരദേശത്തുനിന്നു ഒരു ക്ഷത്രിയനെക്കൊണ്ടുവന്നു ഇവിടെ വാഴിച്ചതെന്നും അവരുടെ സന്തതിപരമ്പരയാണ് ഇവിടുത്തെ ക്ഷത്രിയരെന്നും ഞാൻ കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതുമാണ്. മറിച്ച് സംഘകാലത്തെ ആദിചേരന്മാരുടെ വംശത്തിൽ പെട്ടവരല്ല ഇവിടുത്തെ ക്ഷത്രിയരെന്നു മാത്രം ധരിച്ചാൽ മതി.

3. "ആയ്‌രാജാക്കന്മാർ കൊല്ലവർഷാരംഭത്തിലും സംഘകാലത്തും മക്കത്തായികളായിരുന്നു" എന്നു ഇളങ്കുളം പറയുന്നുണ്ടെങ്കിലും അതിന്നു തെളിവൊന്നും അദ്ദേഹം കാണിച്ചിട്ടില്ല. സംഘകൃതികളിൽ അണ്ടിരൻ, തിതിയൻ, അതിയൻ, അതിയമാൻ എഴിനി മുതലായ രാജാക്കന്മാരെപ്പററി കവികൾ പറയുന്നുണ്ട്. അവരെല്ലാം ആയ്‌രാജവംശക്കാരാണെന്നു മാത്രം ഇളങ്കുളം പറയുന്നതല്ലാതെ അവരുടെ ദായക്രമം എന്താണെന്നു അദ്ദേഹം വിശദമാക്കു

ന്നില്ല. സംഘകാലകൃതികളിൽനിന്നു അതു് വ്യക്തമാകുന്നതുമില്ല; എന്നു മാത്രമല്ല മേൽവിവരിച്ചവരെല്ലാം ആയ്‌വംശക്കാർ ആണൊ എന്ന കാര്യംതന്നെ സംശയമാണു്. സംഘകാലത്തിനു ശേഷം ചടയൻ, കരുനന്തടക്കൻ, വരഗുണൻ മുതലായ ചില ആയ്‌രാജാക്കന്മാരെ കാണുന്നു. കരുനന്തടക്കൻേറയും വരഗുണൻേറയും ശാസനങ്ങൾ പലതും കണ്ടുകിട്ടിയിട്ടുണ്ടു്. ഈ ശാസനങ്ങളിൽനിന്നു ഇവരുടെ പിന്തുടച്ചയെപ്പററി യാതൊന്നും ഗ്രഹിയ്ക്കാൻ കഴിഞ്ഞിട്ടില്ല. ഒരു കരുനന്തടക്കനും ഒരു വരഗുണനും ഉണ്ടെന്നല്ലാതെ വരഗുണൻ കരുനന്തടക്കൻെറ പുത്രനാണെന്നു—അഥവാ അവർ മക്കത്തായക്കാരാണെന്നു—ആ ശാസനങ്ങളേക്കൊണ്ടു വ്യക്തമാകയില്ലെന്നു താല്പര്യം. ഈ വംശക്കാർ മക്കത്തായക്കാരല്ലെന്നും, കേരളത്തിൻെറ തെക്കെ അററം ഭരിയ്ക്കുവാനായി കേന്ദ്രത്തിൽനിന്നു അയച്ച കുലശേഖരന്മാരുടെ വംശപരമ്പരയിൽപെട്ട ഒരു വംശക്കാരിൽ ചിലരാണെന്നും, അതുകൊണ്ടു അവർ മരുമക്കത്തായക്കാരേ ആയിരിയ്ക്കു എന്നുമാണു് ഞാൻ വിശ്വസിയ്ക്കുന്നതു്. ആദ്യത്തിൽ ഒരേ ഒരു ക്ഷത്രിയകുടുംബത്തെ മാത്രമെ അവരോധിച്ചുള്ളുവെങ്കിലും രണ്ടുമൂന്നു തലമുറ കഴിഞ്ഞപ്പോഴയ്ക്കു മരുമക്കളും അവരുടെ മരുമക്കളും മററുമായി ഇവിടെ ക്ഷത്രിയർ പലരുണ്ടാവുമെന്നതു് സ്വാഭാവികം മാത്രമാണു്. തിരുവഞ്ചിക്കുളം സ്ഥിതിചെയ്യുന്നതു് കേരളത്തിൻെറ ഏതാണ്ടു് മദ്ധ്യഭാഗത്താകുന്നു. അവിടെനിന്നു തെക്കും വടക്കുമുള്ള അതിർത്തിപ്രദേശങ്ങളിലേയ്ക്കു ഉദ്ദേശം 250 നാഴികയോളം ദൂരമുണ്ടാവും. അതുകൊണ്ടു് അത്തരം വിദൂരപ്രദേശങ്ങളിൽ കേന്ദ്രത്തിൻെറ കല്പനയെ നടപ്പിൽ വരുത്തുവാനും മററും വിശ്വസ്തന്മാരായി ചിലരെ നിയമിയ്ക്കാതെ കഴികയില്ല. അതിനാൽ പെരുമാളുടെ വംശക്കാരിൽനിന്നുതന്നെ ആവശ്യാനുസരണം സമർത്ഥരായ ചിലരെ തിരഞ്ഞെടുത്തു് അത്തരം പ്രദേശങ്ങളിൽ നിയമിച്ചിട്ടുണ്ടാവും. ആയ്‌രാജാക്കന്മാർ അത്തരത്തിൽപ്പെട്ട

വംശക്കാരാവാനേ തരമുള്ളു. ആയ്‌രാജ്യം ഒരു സ്വതന്ത്രരാജ്യമോ, കരുനന്തടക്കൻ വരഗുണൻ മുതലായ രാജാക്കന്മാർ ഓരോ സ്വതന്ത്രരാജാക്കന്മാരോ ആയിരുന്നില്ല; കേന്ദ്രത്തിൻെറ കീഴിൽ ഏതാനും പ്രദേശത്തിൻെറ ഭരണം നടത്തുന്ന ഒരു കീഴ്ഘടക-സാമന്ത-രാജാവു് മാത്രമേ ആയിരിയ്ക്കൂ. ഈ വിഷയം അടുത്ത അദ്ധ്യായങ്ങളിൽ പ്രസ്താവിയ്ക്കുന്നതിനാൽ ഇവിടെ വിസ്തരിയ്ക്കുന്നില്ല. ഏതായാലും അവർ മക്കത്തായക്കാരായിരുന്നു എന്നു സംശയത്തിന്നിടയില്ലാത്ത വിധത്തിൽ തെളിഞ്ഞല്ലാതെ അതു് വിശ്വസിയ്ക്കുവാൻ തരമില്ല; അങ്ങിനെ തെളിഞ്ഞിട്ടുമില്ല. അതിനാൽ അവർ മരുമക്കത്തായക്കാരേ ആയിരിയ്ക്കൂ എന്നതു തീർച്ചയാണു്.

4. പിള്ളയുടെ മറെറാരു വാദം "കൊല്ലം ആദിശതകങ്ങളിലെ കുലശേഖരന്മാർ മക്കത്തായികളായിരുന്നുവെന്നും, അതു് ശങ്കരനാരായണീയത്തിൽനിന്നു വ്യക്തമാകുന്നുണ്ടെന്നു"മാണല്ലൊ. അതിന്നു തെളിവായി ശങ്കരനാരായണീയത്തിൽനിന്നു താഴെ കൊടുത്തിട്ടുള്ള ശ്ലോകം ഉദ്ധരിയ്ക്കുന്നുമുണ്ടു്.

"പുത്രഃ ശ്രീരവിവർമ്മദേവനൃപതേ
 ർദ്ദീപ്താംശുവംശോദിതഃ
പ്രാസാദേ/ധികൃതേ മഹോദയപുരേ
 തത്രാപി സേനാമുഖേ
ഭേര്യാം വിംശതിതാഡിതാസു ഘടികാ
 സ്വാവിർബഭൂവാഥ കിം
ലഗ്നം മേഷദശാംശകെ സവിതരി
 പ്രാച്യാം ദിശി ക്ഷ്മാപതെ!"

"രാമദേവൻ എന്ന ഒരു രാജകുമാരനെപ്പററിയും
 '.............................രിപുമഥനം
 കൎത്തുകാമേന രാജ്ഞാ

ലത്തു് സ്ഥാണുരവിക്കു ഒരു പുത്രൻ ജനിച്ചുവെന്നു താല്പര്യം. അത്രമാത്രമല്ലാതെ ആ പുത്രൻെറ പേരെന്താണെന്നോ ജാതിയേതാണെന്നോ ഒന്നും അതിൽ പറയുന്നില്ല. ആ പുത്രൻ പെരുമാളിൻെറ നായർസ്ത്രീ ഭാര്യയിലുണ്ടായ മകനേ ആയിരിക്കൂ എന്നാണു ഞാനൂഹിക്കുന്നതു്. പെരുമാറും സൂര്യവംശജനാണു്. അതിനാൽ (നായർസ്ത്രീയിലുണ്ടായ മകനാണെങ്കിലും) മകനെ സൂര്യവംശജനാണെന്നു വിശേഷിപ്പിക്കുന്നതിൽ തെററില്ല; അതു് അദ്ദേഹത്തിന്നിഷ്ടമാവുകയും ചെയ്യും. അതിനാൽ ആ പുത്രൻ സാമന്തനേ ആയിരിക്കൂ; ക്ഷത്രിയനാവില്ലെന്നു തീച്ച്യയാണു്.

"രവികുലപതിനാ രാമദേവേന ലഗ്നം" എന്നു മറെറാരിടത്തു് പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു് 'രാമദേവൻ' എന്നതു് ആ പുത്രൻെറ പേരാണെന്നും ഇളങ്കുളം സ്ഥാപിക്കുന്നു. സ്ഥാണുരവിക്കു 'രാമദേവൻ' എന്നൊരു പുത്രൻ ഉണ്ടായിരുന്നതായി ലഘുഭാസ്കരീയത്തിൽനിന്നു വ്യക്തമല്ല. ശ്രീ: എം. ആർ ബാലകൃഷ്ണവാരിയർ ഇതിനെപ്പററി ഇങ്ങിനെ പറയുന്നു. "തിരുവിതാംകൂർ സർവ്വകലാശാലയുടെ ഹസ്തലിഖിതഗ്രന്ഥശേഖരത്തിൽ ഇപ്പോഴുമുള്ള ശങ്കരനാരായണീയത്തിൻെറ മൂന്നു പ്രതികളിൽ രണ്ടു താളിയോലഗ്രന്ഥങ്ങളിലും "വാമദേവേന ലഗ്നം" എന്നാണു കാണുന്നതു്. എന്നാൽ കൊല്ലം 1090_ൽ ഏതോ മാതൃകയിൽനിന്നു അവിടെ പകത്തിവെച്ച കടലാസുപകപ്പിൽ മാത്രം 'രാമദേവേന' എന്ന പാഠാന്തരമാണു കാണുന്നതു്. കുഞ്ഞൻപിള്ള ഈ കടലാസുപകപ്പു മാത്രം ആധാരമാക്കിയാണു തൻെറ ചരിത്രപരമായ അഭ്യൂഹങ്ങാം പടുത്തുകെട്ടിയതെന്നു സ്പഷ്ടമാണു്. മററു രണ്ടു താളിയോലഗ്രന്ഥങ്ങളും അവിടെ ഉണ്ടായിരുന്നിട്ടും തൻെറ നവീനസിദ്ധാന്തരൂപവൽക്കരണത്തിനു അവലംബിക്കുന്ന പംക്തിയുടെ പാഠഭദ്രതയെപ്പററി പരിഗണിച്ചിട്ടേയില്ല. *" ഇതിന്നെല്ലാററിന്നും പുറമെ മേൽപറഞ്ഞ

* പ്രബന്ധമഞ്ജരി (അഞ്ചാം ഭാഗം), പേജ്: 3.

ലത്തു് സ്ഥാണുരവിക്കു ഒരു പുത്രൻ ജനിച്ചുവെന്നു താല്പര്യം. അതുമാത്രമല്ലാതെ ആ പുത്രന്റെ പേരെന്താണെന്നോ ജാതിയേതാണെന്നോ ഒന്നും അതിൽ പറയുന്നില്ല. ആ പുത്രൻ പെരുമാളിന്റെ നായർസ്ത്രീ ഭാര്യയിലുണ്ടായ മകനേ ആയിരിക്കൂ എന്നാണു ന്താനൂഹിക്കുന്നതു്. പെരുമാൾ സൂര്യവംശജനാണു്. അതിനാൽ (നായർസ്ത്രീയിലുണ്ടായ മകനാണെങ്കിലും) മകനെ സൂര്യവംശജനാണെന്നു വിശേഷിപ്പിക്കുന്നതിൽ തെററില്ല; അതു് അദ്ദേഹത്തിന്നിഷ്ടമാവുകയും ചെയ്യും. അതിനാൽ ആ പുത്രൻ സാമന്തനേ ആയിരിക്കൂ; ക്ഷത്രിയനാവില്ലെന്നു തീർച്ചയാണു്.

"രവികുലപതിനാ രാമദേവേന ലഗ്നം" എന്നു മററൊരിടത്തു് പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു് 'രാമദേവൻ' എന്നതു് ആ പുത്രന്റെ പേരാണെന്നും ഇളങ്കുളം സ്ഥാപിക്കുന്നു. സ്ഥാണുരവിക്കു 'രാമദേവൻ' എന്നൊരു പുത്രൻ ഉണ്ടായിരുന്നതായി ലഘുഭാസ്കരീയത്തിൽനിന്നു വ്യക്തമല്ല. ശ്രീ: എം. ആർ ബാലകൃഷ്ണവാരിയർ ഇതിനെപ്പററി ഇങ്ങിനെ പറയുന്നു. "തിരുവിതാംകൂർ സർവ്വകലാശാലയുടെ ഹസ്തലിഖിതഗ്രന്ഥശേഖരത്തിൽ ഇപ്പോഴുള്ള ശങ്കരനാരായണീയത്തിന്റെ മൂന്നു പ്രതികളിൽ രണ്ടു താളിയോലഗ്രന്ഥങ്ങളിലും "വാമദേവേന ലഗ്നം" എന്നാണു കാണുന്നതു്. എന്നാൽ കൊല്ലം 1090_ൽ ഏതോ മാതൃകയിൽനിന്നു അവിടെ പകർത്തിവെച്ച കടലാസുപകർപ്പിൽ മാത്രം 'രാമദേവേന' എന്ന പാഠാന്തരമാണു കാണുന്നതു്. കുഞ്ഞൻപിള്ള ഈ കടലാസുപകർപ്പു മാത്രം ആധാരമാക്കിയാണു തന്റെ ചരിത്രപരമായ അഭ്യൂഹങ്ങളെ പടുത്തുകെട്ടിയതെന്നു സ്പഷ്ടമാണു്. മററു രണ്ടു താളിയോലഗ്രന്ഥങ്ങളും അവിടെ ഉണ്ടായിരുന്നിട്ടും തന്റെ നവീനസിദ്ധാന്തരൂപവൽക്കരണത്തിനു അവലംബിക്കുന്ന പംക്തിയുടെ പാഠഭദ്രതയെപ്പററി പരിഗണിച്ചിട്ടേയില്ല. *" ഇതിന്നെല്ലാററിന്നും പുറമെ മേൽപറഞ്ഞ

* പ്രബന്ധമഞ്ജരി (അഞ്ചാം ഭാഗം), പേജ്: 3.

ശ്ലോകങ്ങളിൽനിന്നും സ്ഥാണുരവിയുടെ പുത്രനാണ്—അത് വാമദേവനോ .രാമദേവനോ ആരായാലും വേണ്ടില്ല—സ്ഥാണുരവിക്കു ശേഷം സിംഹാസനാരൂഢനാവുന്നതു് എന്നു തെളിയുന്നില്ല. അങ്ങിനെ തെളിഞ്ഞെങ്കിലല്ലെ ഇവരുടെ പിന്തുടച്ചാവകാശം മക്കത്തായപ്രകാരമാണെന്നു സ്ഥാപിക്കുവാൻ കഴിയൂ?

ഇനി വാദത്തിനുവേണ്ടി 'രാമദേവനാ' എന്ന പാഠംതന്നെ സ്വീകരിക്കുക. എന്നാലും ഈ രാമനാണ് സ്ഥാണുരവിയുടെ പിൻഗാമിയായ രാമവൎമ്മനെന്നു് പറയുന്നതേ അബദ്ധമാകുന്നു. എന്തെന്നാൽ സ്ഥാണുരവിയുടെ ഭരണകാലത്തു ഇളങ്കൂറായി ഒരു രാമതിരുവടി ഉണ്ടായിരുന്നുവെന്നും ആ രാമതിരുവടിയാണ് പിന്നീട് രാമവൎമ്മകുലശേഖരനായി രാജ്യം വാഴുന്നതെന്നും സ്പഷ്ടമാക്കാം. സ്ഥാണുരവിയുടെ അഞ്ചാം ഭരണവൎഷത്തിലുണ്ടായ തരിസാപ്പള്ളിശാസനത്തിൽ "........കോയിലധികാരികഠ വിയരാകൺതേവർ ഉട്പട ഇരുന്തരുളിപ്പിടി നടത്തി നീത്തുള്ളിയോടുകൂട അയ്യനടികഠ തിരുവടിയും ഇളങ്കൂറു വാഴിൻറ രാമതിരുവടിയും, അതികാരരും......" എന്നിങ്ങനെ ഒരു ഇളങ്കൂറു വാഴുന്ന രാമതിരുവടിയെ കാണുന്നു. * സ്ഥാണുരവിയുടെ ഒരു അനന്തരവനായിരിക്കണം ഈ രാമതിരുവടി അദ്ദേഹം ഇക്കാലത്തു (848—849) തന്നെ ഇളങ്കൂറായി രാജ്യം വാഴുന്നുണ്ടെന്നു ശാസനം വ്യക്തമാക്കുന്നു. അദ്ദേഹമായിരിക്കണം സ്ഥാണുരവിവൎമ്മയുടെ പിൻഗാമിയായി

---

* "കോയിലധികാരികളായ വിയരാകതേവർ ഉൾപ്പെടെ ഇരുന്നരുളി നീത്തുള്ളിയൊടുകൂടി 'പിടിനടത്തും' ചെയ്തു്, അയ്യനടികഠ തിരുവടിയും, ഇളംകൂർ വാഴുന്ന രാമതിരുവടിയും, അധികാരികളും............കൂടി ആലോചിച്ചു് ഈ ഭൂമിയുടെ എല്ലുക തിച്ചപ്പെടുത്തിയതു് ' എന്നാണിതിൻെറ സാരം. ശാസനം നമ്പർ 2. ഈ ശാസനവും അൎത്ഥവും ഇളങ്കുളത്തിൻെറ ചില കേരളചരിത്രപ്രശ്നങ്ങഠ, രണ്ടാം ഭാഗം, 18-ാം പേജിൽ നിന്നും എടുത്തതാകുന്നു.

രാജ്യം വാഴുന്നതു്. ശങ്കരനാരായണീയം എഴുതിയിട്ടുള്ളതു് ഈ ശാസനത്തിനു ശേഷം പിന്നെയും 21 കൊല്ലം കഴിഞ്ഞാണു് കാലംകൊണ്ടു നോക്കിയാലും ഇളങ്കൂർ രാമദേവനല്ല രാമതിരുവടിയാണെന്നും, അദ്ദേഹമാണു് പിൻഗാമിയാവുന്നതെന്നും വ്യക്തമാവും. 885-ലാണു രാമവൎമ്മ രാജാവാകുന്നതു്. രാമദേവന്റെ (സ്ഥാണുരവിയുടെ പുത്രന്റെ) ജനനമാകട്ടെ 870-ലാണുതാനും. ഇദ്ദേഹമാണു പിൻഗാമിയായി വരുന്നതെങ്കിൽ അന്നു് അദ്ദേഹത്തിനു 15 വയസ്സു ആവുന്നുള്ളു. തരിസാപ്പള്ളി ശാസനത്തിൽ കാണുന്ന രാമതിരുവടി ഇളങ്കൂറായ സമയത്തു് അദ്ദേഹത്തിനു 20 വയസ്സു പ്രായമായിട്ടുണ്ടാവുമെന്നു കണക്കാക്കാം. പിന്നീടു്—ശാസനത്തിനു ശേഷം—36 വൎഷം കഴിഞ്ഞാണു് രാമവൎമ്മ രാജാവാകുന്നതു്. അന്നു് അദ്ദേഹത്തിനു 56-ലധികം വയസ്സു പ്രായമായിട്ടുണ്ടാവില്ലല്ലൊ. പിന്നീടു് 917 വരെ 32 കൊല്ലക്കാലം രാജ്യം ഭരിക്കുന്നു. അപ്പോഴും അദ്ദേഹത്തിനു 88 വയസ്സേ ആകയുള്ളു. അതത്ര അസംഭവമൊന്നുമല്ല. സാമൂതിരിരാജാക്കന്മാരിൽ പലരുംതന്നെ 60 തികഞ്ഞേ രാജാവാവുക പതിവുള്ളുവെന്നു പ്രസിദ്ധമാണല്ലൊ. അതുകൊണ്ടു് രാമവൎമ്മ രാജാവായ ശേഷം ഒരു 32 കൊല്ലക്കാലം ജീവിച്ചു എന്നതു് അസംഭാവ്യമൊന്നുമല്ല.

അപ്പോഠം വന്നുകൂടിയ താല്പൎയ്യമെന്തെന്നാൽ തരിസാപ്പള്ളി ശാസനത്തിൽ കാണുന്ന ഇളങ്കൂറായ രാമതിരുവടികളാണു് രാമവൎമ്മകുലശേഖരനെന്ന പേരിൽ സ്ഥാണുരവിക്കു ശേഷം രാജാവാകുന്നതെന്നും, ശങ്കരനാരായണീയത്തിൽ വിവരിക്കുന്നതു് സ്ഥാണുരവിക്കു മഹോദയപുരത്തുവെച്ചു് ഒരു മകനുണ്ടായി എന്നു മാത്രമാണെന്നും, ആ പുത്രനല്ല പിന്നീടു് രാജാവാകുന്നതെന്നുമാകുന്നു. അതുകൊണ്ടു കുലശേഖരന്മാർ മക്കത്തായികളല്ലെന്നു തെളിയുന്നുണ്ടല്ലൊ.

ഇനി ഒന്നുള്ളത് "കേരളവംശകേതുരവിണാ" എന്നും മററും പ്രയോഗം കാണുന്നതുകൊണ്ടു് അവർ കേരളവംശജരേ ആയിരിയ്ക്കു എന്നുള്ള വാദമാണ്. അത് ഞാനും സമ്മതിയ്ക്കുന്നു. എന്തുകൊണ്ടെന്നാൽ ഒരേ ഒരു ക്ഷത്രിയകുടുംബത്തെ മാത്രമാണല്ലൊ പരദേശത്തുനിന്നു കൊണ്ടുവന്നതു്. അദ്ദേഹം കേരളാചാരം സ്വീകരിച്ച കേരളീയനാവുകയും, പുത്രന്മാരേയും പുത്രിമാരേയും കൊണ്ടു് മരുമക്കത്തായം സ്വീകരിപ്പിയ്ക്കുകയും ചെയ്തു. അപ്പോൾ ആ സന്തതിപരമ്പര മുഴുവനും കേരളവംശജരായി. അതുകൊണ്ടു് ശങ്കരനാരായണീയത്തിലും മററും കുലശേഖരന്മാർ കേരളവംശജരാണെന്നു വിവരിച്ചിട്ടുണ്ടെങ്കിൽ അതിൽ തെററൊന്നുമില്ല.

മാവേലിക്കരെനിന്നു തിരുവിതാംകൂർ രാജസ്വരൂപത്തിലേയ്ക്കു രണ്ടു സഹോദരിമാരെ അടുത്തകാലത്തായി ദത്തെടുത്തുവല്ലൊ. അവരാരുംതന്നെ പിന്നീടു് മാവേലിക്കര വംശക്കാരായി ഇരുന്നില്ല. ദത്തിനു ശേഷം അവർ മാവേലിക്കര വംശക്കാരല്ലാതാവുകയും തിരുവിതാംകൂർ വംശക്കാരാവുകയും ചെയ്തു. 1714-ൽ ഇംഗ്ലണ്ടിലെ രാജ്ഞി മരിച്ചതോടെ അവിടെ രാജാവില്ലാതാവുക കാരണം ജർമ്മനിയിൽനിന്നു ഹനോവേറിയൻ രാജവംശത്തിലെ ഒരു രാജാവിനെ ദത്തെടുത്ത് കൊണ്ടുവന്നു ജോർജ്ജ് 1-ാമൻ എന്ന പേരിൽ രാജാവാക്കി വാഴിച്ചു. പിന്നീടു് അവർ ഇംഗ്ലീഷുരാജവംശമായി ഇരുന്നതല്ലാതെ ഹനോവേറിയൻ രാജവംശക്കാരായി ഇരുന്നില്ല. അതുപോലെയാണ് കേരളത്തിൽ കൊണ്ടുവന്നു പെരുമാളാക്കി അവരോധിച്ചതിന്നു ശേഷം അതിലുണ്ടായ സന്തതിപരമ്പരയെല്ലാം കേരളവംശജരായിത്തീർന്നതു്.

5. 'മൂഷികവംശം' എന്ന കാവ്യത്തിൽ 11-ാം നൂററാണ്ടുവരെ കോലത്തുപന്മാരെ മക്കത്തായികളായും പിന്നീടു് മരുമക്കത്തായക്കാരായും വിവരിച്ചിട്ടുള്ളതുകൊണ്ടു് ആദ്യം അവരെല്ലാം മക്ക

ത്തായക്കാരായിരുന്നുവെന്നുള്ളതാണ് മററൊരു വാദം. എന്നാൽ മൂഷികവംശം കാവ്യത്തെ ക്കുറിച്ചു കൂലങ്കഷമായി ച്ചിന്തിയ്ക്കാതെ തൊലിപ്പുറമെ ഒന്നു പരിശോധിച്ചാൽതന്നെ എളുപ്പൊട്ടനും അതൊരു ചരിത്രഗ്രന്ഥമല്ലെന്നും, കേരളോല്പത്തി കേരളമാഹാത്മ്യം മുതലായവയെപ്പോലെ കേവലം ഒരു കെട്ടുകഥ മാത്രമാണെന്നും ബോധ്യം വരുന്നതാകുന്നു. ഇതിനെ ഒന്നുകൂടി വിവരിയ്ക്കാം.

മൂവ്വേഴുവട്ടം ക്ഷത്രിയനിഗ്രഹം ചെയ്ത പരശുരാമനെ ഭയപ്പെട്ട് ഹേഹയരാജ്യത്തിലെ ഒരു രാജ്ഞി ഒളിച്ചോടി ഏഴിമലയിൽ അഭയം പ്രാപിച്ചു. അവരുടെ പുത്രനായ 'രാമഘടൻ' എന്ന രാജാവാണു മൂഷികവംശസ്ഥാപകൻ. പിന്നെ 10_35 തലമുറകൂടി കഴിഞ്ഞു് വിരോചനൻ എന്ന രാജാവിൻെറ കാലത്തു് പല്ലവരാജാവു് അക്രമിയ്ക്കുകയും വിരോചനൻ അദ്ദേഹത്തെ തിരിച്ചോടിയ്ക്കുകയും ചെയ്യുന്നു. പല്ലവരാജകുമാരിയായ ഹാരിണിയെ വിരോചനൻ വിവാഹം ചെയ്തു. പിന്നെയും 30 തലമുറകൂടി കഴിഞ്ഞു് ഈശാനവർമ്മൻ മൂഷികരാജാവായി; അദ്ദേഹം ചേദിരാജ്യത്തെ രാജകുമാരിയെ വിവാഹം ചെയ്തു. അതിലുണ്ടായ പുത്രൻ പാലകനാണു് തുടർന്നു രാജാവാകുന്നതു്. പാലകനുശേഷം മരുമകനായ വലിധരൻ രാജാവാകുന്നു. പിന്നീടു് മരുമക്കത്തായമാണു കാണുന്നതു്. അഞ്ചെട്ടു തലമുറ കൂടി കഴിഞ്ഞപ്പോഴേയ്ക്കും കവിയുടെയും പ്രോത്സാഹകനായ ശ്രീകണ്ഠൻ എന്ന രാജാവിൻെറയും കാലമായി. *

മൂഷികവംശത്തിൻെറ ചുരുക്കം മേല്ക്കാണിച്ചതുപോലെയാകുന്നു. ഇതു് ഒരു ഐതിഹ്യം എന്ന നിലയിലല്ലാതെ ചരിത്രം

* മൂഷികവംശത്തെക്കുറിച്ചു് ഇത്രയും വിശദമായ വിവരം Dr. K. കുഞ്ഞുണ്ണിരാജാവിൽ നിന്നാണു് എനിയ്ക്കു ലഭിച്ചതു്. ഇക്കാര്യത്തിൽ അദ്ദേഹത്തോടു് എനിയ്ക്കുള്ള കൃതജ്ഞതയെ ഞാനിവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

എന്ന നിലയിൽ സ്വീകരിപ്പാൻ യാതൊരു വഴിയും കാണുന്നില്ല. * ഉദാഹരണത്തിന്നായി ചിലതു പറയാം. കഥയുടെ—വംശാവലിയുടെ—തുടക്കം തന്നെ വളരെ വിചിത്രമായി തോന്നുന്നു. പരശുരാമൻ ക്ഷത്രിയവംശക്കാരെ (സ്ത്രീകളും കുട്ടികളുമടക്കം) മുഴുവനും തേടിപ്പിടിച്ചു നശിപ്പിയ്ക്കുകയല്ല ഉണ്ടായതു്. ഓരോ ക്ഷത്രിയരേയും കുരുക്ഷേത്രത്തിലേയ്ക്കു യുദ്ധത്തിന്നു വരുവാനായി പോരിന്നു വിളിയ്ക്കും; അങ്ങിനെ വിളിച്ചാൽ യുദ്ധത്തിന്നു പോകാതിരിയ്ക്കുന്നതു് ക്ഷത്രിയധൎമ്മമല്ല. അങ്ങിനെ യുദ്ധം ചെയ്യുകയും, ക്ഷത്രിയരെയെല്ലാം വധിയ്ക്കുകയും ചെയ്തതായിട്ടാണു് പുരാണകഥ. പോരിന്നു വന്നവരെയല്ലാതെ ഭീരുക്കളേയും, സ്ത്രീകളെയും കുട്ടികളേയും ഒന്നടക്കം ഓടിച്ചെന്നു വധിയ്ക്കുകയല്ല ഉണ്ടായിട്ടുള്ളതു്. അതുകൊണ്ടു് പരശുരാമനെ ഭയന്നു് ഒരു രാജ്ഞി ഓടി രക്ഷപ്പെട്ടു എന്നു പറയുന്നതേ ബാലിശമാകുന്നു. കവിയ്ക്കു ആ പുരാണകഥപോലും അറിയുകയില്ലെന്നു സ്പഷ്ടമാണു്. മറിച്ചു് ക്ഷത്രിയവംശത്തെ മുഴുവൻ നശിപ്പിച്ചാൽ ഒരിയ്ക്കലല്ലാതെ "മുവ്വേഴുവട്ടം" ക്ഷത്രിയനിഗ്രഹത്തിന്നെങ്ങിനെ സാധിയ്ക്കുന്നു? രക്ഷപ്പെട്ട സ്ഥലമോ പരശുരാമനിൎമ്മിതമായ ഭാൎഗ്ഗവക്ഷേത്രത്തിലെ ഒരു മലയിടുക്കിലും! "പുലിയെ ഭയന്നു ഒരു പശു പുലിമടയിൽ ചെന്നു രക്ഷപ്രാപിച്ചു" എന്നു പറയുംപോലെ അസംബന്ധമാണിതു്. പിന്നെയും രസകരമായ ഒരു ചോദ്യമുണ്ടു്. രാജ്ഞിമാത്രമാണു് ഏഴിമലയിൽ വന്നതു്. അവൎക്കു ഇവിടെവെച്ചു് രാമഘടൻ എന്നൊരു പുത്രൻ ഉണ്ടാവുന്നതെങ്ങിനെ? രണ്ടാംചേരവംശമെന്നു പറയപ്പെടുന്ന രണ്ടാമത്തെ കേരളഭരണം വരെ ഇവിടെ ക്ഷത്രിയർ ഉണ്ടായിരുന്നില്ലെന്നു ഞാൻ വ്യക്തമാക്കിയിട്ടുണ്ടു്. അപ്പോഴെങ്ങിനെയാണു അതു് സംഭവി

* മക്കത്തായത്തെപ്പററിയുള്ള (മൂഷികവംശത്തിലെ) കഥകൾക്കെല്ലാം ഐതിഹ്യത്തേക്കാൾ വില കല്പിച്ചുകൂടാ.—Dr. കെ കുഞ്ഞുണ്ണിരാജാ.

ഷ്ടുന്നതു്? വസ്തുത ഈ വിധമായിരുന്നാലും കാവ്യമെഴുതുമ്പോൾ കവികൾക്ക യുക്തംപോലെ പറയുവാനുള്ള സ്വാതന്ത്ര്യമുണ്ടെന്നു പ്രസിദ്ധമാണു്. എന്നിട്ടും കൂടി ഇവിടെ വേറെ ക്ഷത്രിയരുണ്ടായിരുന്നതായോ, യേശുക്രിസ്തുവിനെ പ്രസവിച്ച കന്യാമറിയത്തെപ്പോലെ ദിവ്യഗർഭം ധരിച്ചതായോ ഒന്നും കാവ്യത്തിൽ കാണുന്നില്ല. പിന്നെ എങ്ങിനെയാണു അവരുടെ വംശം നിലനിന്നതു്? കേവലം ചരിത്രകാരന്മാർ മാത്രമേ ഈ വക ചോദ്യങ്ങൾ കാണുകയും അവയ്ക്കുള്ള മറുവടി അന്വേഷിയ്ക്കുകയും ചെയ്യാറുള്ളു. കവികൾക്ക് അതൊന്നും ആലോചിയ്ക്കേണ്ടതില്ല, അവർ ആലോചിയ്ക്കാറുമില്ല. കാവ്യത്തിന്റെ ലക്ഷണം തന്നെ "രസാത്മകമാവുകയാണല്ലൊ.

കോലത്തു്—ചിറയ്ക്കൽ—രാജാക്കന്മാർ ഒരു കാലത്തു നല്ല പ്രാബല്യമുള്ളവരായിരുന്നു. തങ്ങളുടെ വംശം വളരെ പുരാതനവും ശ്രേഷ്ഠവുമാണെന്നു വരുത്താനും അഭിമാനിയ്ക്കാനും ഒരു താല്പര്യം പ്രായേണ എല്ലാവൎക്കുമുള്ളതാണു്. പ്രഭുക്കന്മാൎക്കും, അധികാരശക്തിയുള്ള രാജാക്കന്മാൎക്ക പ്രത്യേകിച്ചും അതുണ്ടാകുന്നതിൽ അത്ഭുതമില്ല. അന്നത്തെ രാജാവിന്നു തന്റെ വംശം അത്തരത്തിൽ പെട്ട ഒന്നാണെന്നു വരുത്താനാഗ്രഹമുണ്ടായി. ഈ വക ആവശ്യങ്ങൾക്ക കവികളെ കൂട്ടുപിടിയ്ക്കുകയാണു സാധാരണ പതിവു്. പണ്ഡിതന്മാരും കവികളും രാജാക്കന്മാരുടെ കൊട്ടാരങ്ങളിൽ ധാരാളമുണ്ടാവാറുണ്ടല്ലൊ. അവരെ പ്രോത്സാഹിപ്പിയ്ക്കുയും സഹായിയ്ക്കുയും ചെയ്യുക എന്നതു രാജാക്കന്മാരുടെ കൎത്തവ്യമായിട്ടാണു കരുതിയിരുന്നതു്. സാമൂതിരികോവിലകത്തെ പതിനെട്ടരക്കവികൾ, തളിയിലെ വിദ്വത്സദസ്സ്—താനം—മുതലായതു പ്രസിദ്ധമാണല്ലൊ. രാജാക്കന്മാരുടെ പ്രീതിയ്ക്കുവേണ്ടി കവികൾ അവരെ പുകഴ്ത്തുകയും രാജാക്കന്മാർ പുകഴ്ത്തിയ്ക്കുകയും ചെയ്യുന്നതു അക്കാലങ്ങളിൽ സാധാരണ സമ്പ്രദായമായിരുന്നു. തന്റെ വംശം അത്തരത്തിൽ പുരാതനവും പാവനവുമായ ഒന്നാണെന്നു സ്ഥാപിച്ച

കൊണ്ട ഒരു വംശാവലി എഴുതാൻ കോലത്തു രാജാവു് ഒരു കവിയെ ഏല്പിച്ചു; അദ്ദേഹം എഴുതുകയും ചെയ്തു. അങ്ങിനേയാണു ഈ "മൂഷികവംശ"മെന്ന സംസ്കൃതകാവ്യമുണ്ടായതു്.

60-ലധികം തലമുറ മക്കത്തായമായി പ്പറഞ്ഞിട്ടു് യാതൊരു ഭാവഭേദവും കൂടാതെ—കാരണം പറയാതെ—വലിധരനെ മരുമക്കത്തായക്കാരനായി പ്പറയുന്നു. ഹേഹയരാജവംശക്കാരാണു് മൂഷികന്മാരെന്നു വരുത്തുകയാണല്ലൊ ആവശ്യം. അവർ മരുമക്കത്തായക്കാരുമാകുന്നു. അതിനാൽ ആ വംശം തുടങ്ങാറായപ്പോൾ മരുമകനെ രാജാവാക്കി; അത്രയേയുള്ളു സാധാരണ മററു കാവ്യങ്ങളെപ്പോലെ 'ഒരു കാവ്യ'മിവ മാത്രമല്ലാതെ ചരിത്രമായി വിശ്വസിക്കുകയോ സ്വീകരിക്കുകയോ ചെയ്യത്തക്ക യാതൊന്നും അതിലില്ല.

കേരളത്തിലെ ക്ഷത്രിയരെല്ലാം പണ്ട മക്കത്തായക്കാരായിരുന്നുവെന്നും, പിന്നീടു നമ്പൂതിരിമാരുടെ നിർബ്ബന്ധത്താലാണു അവൎക്കു മരുമക്കത്തായം സ്വീകരിക്കേണ്ടിവന്നതെന്നുമുള്ള ഇളങ്കുളത്തിൻെറ വാദം എത്രത്തോളം നിരൎത്ഥകമാണെന്നു ഇതുകൊണ്ടു വ്യക്തമായല്ലൊ.

—:o:—

## അദ്ധ്യായം 10

# ചാന്നവർ—കേന്ദ്രത്തിലെ പട്ടാളസംഘം

കേന്ദ്രഭരണം സ്ഥാപിക്കേണ്ടിവന്നതിൻെറ കാരണങ്ങൾ മുൻ അദ്ധ്യായങ്ങളിൽ വിവരിച്ചുവല്ലൊ. കേന്ദ്രഭരണം വന്നതോടൊപ്പംതന്നെ കേരളത്തിൽ സുശക്തമായ ഒരു പട്ടാളത്തേയും ഏൎപ്പെടുത്തേണ്ടിവന്നു. പിന്നീടു സുപ്രസിദ്ധമായ നായർപട്ടാളത്തിൻെറ അരുണോദയമായിത്തീൎന്നതു അതാകുന്നു. അയൽപ്രദേശത്തു പ്രബലങ്ങളായ രാഷ്ട്രങ്ങളുണ്ടെങ്കിലല്ലേ ശത്രുക്കളുടെ ആക്രമണഭയമുണ്ടാ

കു? അന്നൊക്കെ കേരളത്തിന്ന അയൽരാജ്യമില്ല. പടിഞ്ഞാറും തെക്കും സമുദ്രമാണ്; കിഴക്ക് സഹ്യനമുണ്ട്. വടക്കാണെങ്കിൽ 1200 നാഴികയോളം ദൂരത്താണ സിന്ധുവിൻെറ കിടപ്പ്. തുളുവും മലയാളവും ശത്രുക്കളല്ല, സുഹൃത്തുക്കളാണ്. അവർ തമ്മിൽ ഒരു യുദ്ധമുണ്ടായതായി കേട്ടുകേൾവിപോലുമില്ലാത്തതുതന്നെ അതിന്നുള്ള ഒന്നാന്തരം തെളിവാണല്ലോ അതിനാൽ കേന്ദ്രഭരണം സ്ഥാപിക്കുന്നതു വരെ കേരളം മുഴുവൻ സ്വയംപര്യാപ്തങ്ങളും സ്വാതന്ത്ര്യങ്ങളുമായ ദേശങ്ങൾ ഓരോ തറവാടുകൾപോലെ സമാധാനത്തോടും സംതൃപ്തിയോടും കൂടി ജീവിച്ചുപോന്നു.

കഴകങ്ങളുടെ തീർപ്പുകളിൽ ചില അനുസരണക്കേടുകൾ കണ്ടുതുടങ്ങിയപ്പോഴാണല്ലൊ തളി—തളിയാതിരിമാരേയും, അവരെ സഹായിക്കാനായി സംഘങ്ങളേയും ഏർപ്പെടുത്തിയതു്. കേരളത്തിലേക്കു മുഴുവൻ അധികാരത്തെ വ്യാപിപ്പിച്ചുകൊണ്ടു ഒരു കേന്ദ്രഭരണം സ്ഥാപിക്കേണ്ടിവന്നതു അതുകൊണ്ടും മതിയാവാതെ വന്നതിനാലാകുന്നു. ആജ്ഞകളെ അനുസരിപ്പിക്കാൻ തക്കതായ ശക്തി കൂടാതെ കഴികയില്ല. ഗവർമ്മേണ്ടിൻെറ ശക്തിയാണെങ്കിൽ പട്ടാളമാണല്ലൊ. തളി—തളിയാതിരിമാരും സംഘങ്ങളും പ്രാദേശികങ്ങളാണ്. അവരുടെ ജോലിയാണെങ്കിൽ പ്രാദേശികമായ സമാധാനപാലനം മാത്രവുമാകുന്നു. കേന്ദ്രത്തിൻെറ അധികാരം കേരളം മുഴുവൻ വ്യാപിച്ചതാകയാൽ കേരളാടിസ്ഥാനത്തിൽതന്നെ കേന്ദ്രത്തിന്ന ഒരു പട്ടാളത്തേയും രൂപീകരിക്കേണ്ടിവന്നു. കേന്ദ്രത്തിൻെറ കല്പനകളെ തളിയാതിരിമാരും സംഘങ്ങളും ധിക്കരിച്ചെങ്കിലോ? അങ്ങിനെ വരരുതായ്കയില്ല. അനുസരിച്ചില്ലെങ്കിൽ അനുസരിപ്പിക്കാൻ പട്ടാളത്തെ അയക്കേണ്ടിവരില്ലെ? അമേരിക്കയിലെ പ്രസിഡണ്ടു കെന്നഡി നീഗ്രോകൾക്ക വെള്ളക്കാരോടു തുല്യമായ അവകാശം കൊടുക്കണമെന്നും, വിദ്യാലയങ്ങളിൽ അവരെ വേർതിരിക്കാതെ ഒരുമിച്ചിരുത്തി പഠിപ്പിക്കണമെന്നും ക

ല്പിച്ചപ്പോൾ 'ആക്കൻസാസ്' ഗവൎണ്ണർ എതിൎത്തതു ഈയിടയിൽ കഴിഞ്ഞ സംഭവമല്ലെ? ഒടുവിൽ കേന്ദ്രഗവൎമ്മേണ്ടു് ആ കല്പന നടപ്പാക്കാൻ പട്ടാളത്തെ അയയ്ക്കേണ്ടിവന്ന വസ്തുത പ്രസിദ്ധമല്ലെ? കല്പനകൾ നടപ്പിൽ വരുത്തേണ്ടവക്കെല്ലാം അതിന്നു വേണ്ടിടത്തോളമുള്ള ശക്തിയും—പട്ടാളവും—കൂടാതെ കഴികയില്ല എന്ന പരമാൎത്ഥമാണു ഇതു തെളിയിക്കുന്നതു്. അതുപോലെ അധികാരത്തെ കേരളം മുഴുവൻ വ്യാപിപ്പിച്ചുകൊണ്ടു ഒരു കേന്ദ്രഗവൎമ്മേണ്ടുണ്ടാക്കിയപ്പോൾ അതിന്റെ അധീനത്തിൽ പട്ടാളത്തേയും രൂപീകരിക്കേണ്ടിവന്നു. കേന്ദ്രത്തിൽ ഒരു പട്ടാളത്തെ ഏൎപ്പെടുത്തുവാനുള്ള കാരണമതാകുന്നു. യുദ്ധാഭ്യാസസ്ഥലങ്ങളായ കളരികളേയും, ആശാന്മാർ, കുറുപ്പന്മാർ ആദിയായ ആയുധാഭ്യാസത്തിന്നുള്ള ആചാൎയ്യന്മാരേയും ഏൎപ്പെടുത്തേണ്ടിവന്നതു അപ്പോൾ മുതല്ക്കാകുന്നു.

പട്ടാളത്തിലേയ്ക്കു ആളെ ചേൎക്കണമെങ്കിൽ നായന്മാരെപോലെ നന്നായിട്ടു മററാരും ഇവിടെ ഇല്ല. പിന്നെ വേണമെങ്കിൽ മുക്കുവന്മാർ വേട്ടുവന്മാർ മുതലായ ആദിവാസികളേയുള്ളു. അവരെയെല്ലാം അവരുടെ പാട്ടിന്നു വിടുകയല്ലാതെ കേരളീയരായി എടുത്തിട്ടില്ല; എന്നുവെച്ചാൽ ദേശമൎയ്യാദയൊന്നും അവരായിട്ടില്ലെന്നൎത്ഥം. നമ്പൂതിരിമാർ സൈന്യങ്ങളുടെ നേതൃത്വമാണു കാൎയ്യമായി വഹിച്ചിരുന്നതു്. സംഘങ്ങളുടെ വാക്യവൃത്തി പരിഷ മുതലായ അധികാരസ്ഥാനങ്ങളെല്ലാം ഇന്നും നമ്പൂതിരിമാരിൽ കാണുന്നതു അതിന്നു തെളിവാണല്ലൊ.

ഇവിടെയാണെങ്കിൽ ആന്തൂരാൻ ചക്കാൻ മുതൽ പുലയൻ പറയനടക്കമുള്ള എല്ലാത്തരം വിദഗ്ദ്ധത്തൊഴിലാളികളേയും ഓരോ ദേശത്തേയ്ക്കു ആവശ്യമുള്ളേടത്തോളം—കുറവോ കൂടുതലോ വരാതെ—മാത്രമേ ഏൎപ്പെടുത്തിയിരുന്നുള്ളുവല്ലൊ. അവരെയൊന്നും പട്ടാളത്തിലേയ്ക്കു—മറെറാരു ജോലിയിലേയ്ക്കു—തിരിച്ചുവിടാൻ നിവൃത്തിയില്ല. വിദഗ്ദ്ധത്തൊഴിലാളികളല്ലാത്ത പള്ളിച്ചാൻ അ

ത്തിക്കറശ്ശി എന്നിവർപോലും ഓരോ ദേശത്തേയ്ക്കു ഓരോന്നോ ഈരണ്ടോ—ദേശത്തിൻെറ വലുപ്പമനുസരിച്ചു—മാത്രമാണുള്ളതു്. അങ്ങിനെ ഒരൊററ ആളെ എടുത്താൽതന്നെ ആ ദേശത്തു അയാളുടെ ഉൽപന്നങ്ങൾ ആവശ്യത്തിന്നു മതിയാവാതെ ജനങ്ങൾക്ക കഷ്ടപ്പാടുണ്ടാകും. എന്തിലെങ്കിലും പ്രത്യേകമായ വൈദഗ്ധ്യമോ തൊഴിലോ ഇല്ലാതെ പട്ടാളത്തിലേയ്ക്കു ചേക്കത്തക്കവിധം 'റിസവ്വ്" ആയിട്ടുള്ള ആളുകൾ പിന്നെ അന്നു കേരളത്തിലുണ്ടായിരുന്നതു് നമ്പൂതിരിഇല്ലങ്ങളിലെ അടിയാരായ ശൂദ്രർ മാത്രമായിരുന്നു.

കേരളത്തിലെ ആര്യന്മാർ ജോലികളെല്ലാം—സ്വധർമ്മമെന്ന നിലയിൽ—പാരമ്പര്യമായി ച്ചെയ്യാൻ ഓരോ കുടുംബക്കാരെ സ്ഥിരമായി ഏല്പിയ്ക്കുകയാണല്ലൊ ചെയ്തിരുന്നതു്. അതിനാൽ മററു തൊഴിലുകളെന്നപോലെത്തന്നെ പട്ടാളജോലിയും പാരമ്പര്യമായി ച്ചെയ്യാൻ ഓരോ നായർകുടുംബക്കാരെ സ്ഥിരമായി—കുലവിദ്യക്കാരായി—നിശ്ചയിയ്ക്കയാണു ചെയ്തിരുന്നതു്. അല്ലാതെ ഇന്നത്തെപ്പോലെ അപ്പപ്പോൾ 'റിക്രൂട്ട്'ചെയ്യുന്ന സമ്പ്രദായം ആര്യന്മാക്കുണ്ടായിരുന്നേയില്ല. അങ്ങിനെ പട്ടാളത്തിലേയ്ക്കു വേണ്ടിടത്തോളം ആളുകളുണ്ടാകുന്നതു വരെ ഓരോ ഇല്ലങ്ങളിലേയ്ക്കും അത്യാവശ്യം വേണ്ടതു കഴിച്ചു ബാക്കിയുണ്ടാവുന്ന ശൂദ്രവീട്ടുകാരെ പട്ടാളത്തിലേയ്ക്കെടുത്തു. ശുകപുരം പന്നിയൂർ മുതലായ പ്രധാന ഗ്രാമങ്ങളിൽ 3000_ത്തിലധികം ഇല്ലങ്ങളുണ്ടായിരുന്നുവെന്നു പ്രസിദ്ധമാണു്. അത്രയില്ലെങ്കിലും ആയിരക്കണക്കിന്നു ഇല്ലങ്ങളുണ്ടായിരുന്ന ഗ്രാമങ്ങൾ പിന്നേയും പലതുണ്ടാവണം. അങ്ങിനെ 32 ഗ്രാമങ്ങളുണ്ടല്ലോ. അതിനാൽ അധികപ്പററായ—റിസവ്വ്ഡ്' ആയി നിത്തിയിട്ടുള്ള—എല്ലാ നായർവീട്ടുകാരേയും ആദ്യംതന്നെ പട്ടാളത്തിലേയ്ക്കെടുത്തിട്ടുണ്ടാവണമെന്നില്ല; അത്രയ്ക്കു ആവശ്യവുമുണ്ടാവില്ല. ആ കാര്യം ഇതിലധികം സൂക്ഷ്മമായിപ്പറയുവാൻ സാധ്യവുമല്ല. ഏതായാലും ഒന്നേ ഇവിടെ വിവക്ഷയുള്ളു. വിദഗ്ധത്തൊഴിലാളി

കളിൽനിന്നു ആരേയും എടുത്തിരിയ്ക്കയില്ലെന്നും അത്തരം ശൂദ്രന്മാരിൽനിന്നു മാത്രമേ ആളെ എടുത്തിരിയ്ക്കയുള്ളുവെന്നും, അതുകൊണ്ടുതന്നെ പട്ടാളത്തിലേയ്ക്കു വേണ്ടിടത്തോളം വീട്ടുകാരെ കിട്ടിയിരിയ്ക്കുമെന്നുമാകുന്നു.

നായന്മാരിൽ ഇന്നു പൊതുവേ രണ്ടു വിഭാഗക്കാരുണ്ട്. അതു അകത്ത്ചേൎന്നവരെന്നും പുറത്തുചേൎന്നവരെന്നുമാകുന്നു. * പള്ളിച്ചാൻ അത്തിക്കുറുശ്ശി മുതലായതെല്ലാം അവരിലെ ചില ചെറിയ വിഭാഗങ്ങളാണ്. എന്നിരുന്നാലും രേഖകളിലാവട്ടെ നേരിട്ടു വിളിയ്ക്കുക പറയുക മുതലായ സന്ദൎഭങ്ങളിലാവട്ടെ അകത്തുചേൎന്നവരെന്നും പുറത്തുചേൎന്നവരെന്നുമുള്ള വിഭാഗത്തെ സൂചിപ്പിയ്ക്കുന്ന പതിവില്ല. പക്ഷെ അകത്തുചേൎന്നവരും പുറത്തുചേൎന്നവരും ആരെല്ലാമാണെന്നു അതാതു പ്രദേശത്തെ നായന്മാൎക്കെല്ലാം അറിയുകയും ചെയ്യാം. ഇങ്ങിനെ നായന്മാരിൽ രണ്ടു വിഭാഗമുണ്ടായതു പട്ടാളത്തിലേയ്ക്കു ആളെ ചേൎത്തതു മുതൽക്കാകുന്നു. ഇല്ലങ്ങൾ വിട്ട് പട്ടാളത്തിൽ ചേൎന്നു ദേശത്തുനിന്നു പുറത്തു പോയി ജോലി ചെയ്യുന്നവരെ—പട്ടാളക്കാരെയെന്നൎത്ഥം—പുറത്തുചേൎന്നവരെന്നു പറഞ്ഞുവന്നു. മററു വിദഗ്ദ്ധത്തൊഴിലാളികളെപ്പോലെത്തന്നെ പട്ടാളജോലിയും ഓരോ വീട്ടുകാൎക്കു സ്ഥിരമായി കൊടുക്കുകയാണുണ്ടായതെന്നു പറഞ്ഞുവല്ലൊ. അപ്പോൾ ശൂദ്രനായന്മാരുടെ വീടുകൾ രണ്ടു തരമായി ഭാഗിയ്ക്കപ്പെട്ടു. ആ പുതിയ വിഭാഗത്തെ — പട്ടാളത്തറവാടുകളെ—വേർതിരിച്ചറിയാൻവേണ്ടി അവരെ പുറത്തുചേൎന്നവരെന്നു പറഞ്ഞുവന്നു. അങ്ങിനെ പുറത്തു ചേൎന്നവർ എന്ന ഭാഷയുണ്ടായതോടെ മററു നായന്മാൎക്കു അകത്തുചേൎന്നവരെന്ന ഭാഷയുമുണ്ടായി. കാലാന്തരത്തിൽ 'പുറത്തു' എന്ന ഭാഷ ലോ

---

* ഈ രണ്ടു തരം നായന്മാരെപ്പററി പൂൎവ്വചരിത്രം രണ്ടാം ഭാഗം രണ്ടാമദ്ധ്യായത്തിൽ ചുരുക്കി പ്രതിപാദിച്ചിട്ടുണ്ടെങ്കിലും ഇവിടെ ആവശ്യമെന്നു തോന്നുകയാൽ വിവരിയ്ക്കുന്നതാണ്.

പിച്ച്, വ്യവഹാരം അതിൻെറ ഏകദേശമായ 'ചേന്ന നായർ' എന്നു മാത്രമായി പ്പരിണമിക്കുകയും, പിന്നീട് അതിന്നും രൂപഭേദം വന്നു 'ചാന്ന' നായരായിത്തീരുകയുമാണുണ്ടായതു്. അങ്ങിനെ ഇന്നു ചാന്നനായരെന്ന പേരിൽ കാണുന്നതായ വിഭാഗക്കാരാണ് പണ്ട് ശൂരവീരപരാക്രമികളാണെന്നു പേരെടുത്ത നായർപട്ടാളക്കാർ. ചാന്ന നായന്മാരെപ്പററിയുള്ള മി: ഫൌക്കററിൻെറ (F. Fowcatt) അഭിപ്രായം നോക്കുക. "പുറത്തു ചാന്നവർ പുറത്തു പോയി യുദ്ധം ചെയ്യുന്ന ഭടന്മാരും, അകത്തുചേന്നവർ ഭവനങ്ങളിലെ (അകത്തെ) സഹായികളും—അതായതു് കാര്യസ്ഥന്മാരും വീട്ടുവേലക്കാരും—ആകുന്നു." *

നായർ എന്ന പേർ ആ സമുദായക്കാൎക്ക പൊതുവെ ഉള്ളതാണല്ലൊ. അതെങ്ങിനെയുണ്ടായി എന്നു നിശ്ചയമില്ല. എങ്കിലും ആദ്യകാലത്ത്—ഇതിന്നു വളരെ പ്പഴക്കമെല്ല—അതു മാത്രമേ അവൎക്കുണ്ടായിരുന്നുള്ളു. മേനോൻ, പണിക്കർ, കുറുപ്പ് മുതലായ സ്ഥാനപ്പേരുകളെല്ലാം അവൎക്ക പിന്നീടുണ്ടായതാണ്; എന്നുവെച്ചാൽ അവരുടെ ജോലിയനുസരിച്ച രാജാക്കന്മാർ കൊടുത്തവയാകുന്നു. മാനേജർ, സൂപ്രണ്ട്, ക്ലൎക്ക് എന്നിങ്ങിനെ ആഫീസുസംബന്ധമായും ക്യാപ്ററൻ, ജമേദാർ, സുബേദാർ എന്നും മററും സൈന്യസംബന്ധമായും പല ഉദ്യോഗപ്പേരുകൾ വായനക്കാൎക്ക പരിചയമുണ്ടാകും. അതുപോലെ മേനോൻ മേനോക്കി ആദിയായവ ഓരോതരം ആഫീസുജോലിക്കാരുടേയും, കുറുപ്പ് പണിക്കർ മുതലായവ സൈന്യസംബന്ധമായുള്ള ജോലിക്കാരുടെയും പേരുകളാകുന്നു. ഈവക സ്ഥാനപ്പേരുകളുടെയെല്ലാം പട്ടികയും അവയുടെ അൎത്ഥവും നല്ലവണ്ണം മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. എങ്കിലും അറിവായേടത്തോളം വിവരം ഈ പുസ്തകത്തിൽതന്നെ മൂന്നാം അനുബന്ധത്തിൽ കൊടുത്തിട്ടുണ്ട്.

* Madras Museum Bulletin.

ഈ വക സ്ഥാനപ്പേരുകളെല്ലാംതന്നെ പുറത്തുചേൻ്റ നായന്മാരിൽ മാത്രമേ കാണുകയുള്ളു; അകത്തുചേൻ്റവരിലാകട്ടെ നായർ എന്ന സാമാന്യനാമം മാത്രമല്ലാതെ മറെറാന്നും ഉണ്ടാകയില്ല. പുറത്തുചേൻ്റവരുടെ ഈ സ്ഥാനപ്പേരുകൾ തന്നെ ആദ്യകാലത്തൊന്നും ഉണ്ടായിരുന്നതല്ല. ചോള-പാണ്ഡ്യ ആക്രമണം കഴിഞ്ഞതിന്നു ശേഷം പെരുമാൾഭരണം അവസാനിയ്ക്കുകയും, കേരളം പല രാജാക്കന്മാരുടെ കീഴിലാവുകയും, അവരുടെ ഭരണം ആരംഭിയ്ക്കുകയും ചെയ്തതിൽ പിന്നെയാണു അതെല്ലാം അവൎക്കു ലഭിച്ചുതുടങ്ങിയതു്. അതുവരെ ഇവർ വെറും മുന്നണിപ്പട്ടാളക്കാരായ നാഗന്മാർ മാത്രമേ ആയിരുന്നുള്ളു.

നായന്മാരിൽ മേനോൻ, പിള്ള, കത്താവു് മുതലായ സ്ഥാനപ്പേരുകളെല്ലാം പുറത്തുചേൻ്റവരിലെ കാണുകയുള്ളുവെന്നും, അകത്തുചേൻ്റവരിൽ നായരെന്നു മാത്രമെ ഉണ്ടാകു എന്നും പറഞ്ഞുവല്ലൊ എന്നാൽ അടുത്തകാലത്തായി അതിന്നു ചില വ്യത്യാസങ്ങൾ വന്നിട്ടുണ്ടു്; അതു് പറയാൻ രസമുള്ളതുമാകുന്നു. നായന്മാരിൽ പലരും ഈയ്യിടയിൽവെച്ചു് 'നായർ' എന്ന പേർ മാററി 'മേനോൻ' എന്നാക്കിത്തുടങ്ങിയിരിയ്ക്കുന്നു. വി. കെ. കൃഷ്ണമേനോൻ, കെ. പി. എസ്സ്. മേനോൻ ആദിയായി ലോകപ്രശസ്തിയാൎജ്ജിച്ചിട്ടുള്ള മേനോൻമാർ ഇപ്പോൾ പലരുണ്ടു്. അതിനാൽ 'നായരെ'ക്കാൾ ഊററം 'മേനോനാ'യാലാണെന്നു അവൎക്കു തോന്നുകയാലാവണം അങ്ങിനെ ചെയ്യുന്നതെന്നു പറയേണ്ടതില്ലല്ലൊ. വായനക്കാരുടെ അറിവിന്നായി അത്തരക്കാരിൽ ചിലരെ താഴെ കാണിയ്ക്കുന്നു. 1) പെരുവനം ദേശത്തു് ഉണ്ണിയമ്പുറത്തു് നാരായണൻ നായർ; അദ്ദേഹത്തിൻെറ അനുജന്മാർ ശങ്കരമേനോൻ, രാമൻമേനോൻ; മരുമക്കളിൽ മൂത്തയാൾ ഗോവിന്ദൻനായർ; അനുജന്മാർ പരമേശ്വരമേനോനും (എയർഫോർസ്), കൃഷ്ണൻകുട്ടിമേനോനും. 2) പോഴത്തു് നാരായണൻനായർ, രാമൻനായർ; ടിയാൻെറ അ

നുജന്മാർ കൃഷ്ണൻകുട്ടിമേനോനും, മാധവൻകുട്ടിമേനോനും. [illegible]) വെളിയത്ത് ബാലൻനായരുടെ (V. B. നായരുടെ) അനുജൻ V. ഭാസ്കരമേനോൻ. അന്വേഷിച്ചാൽ [illegible] ഇനിയും ധാരാളം കാണുന്നതായിരിക്കും. അതുകൊണ്ടാവശ്യമില്ലാത്തതിനാലും, സംഗതി മനസ്സിലാക്കുവാൻ ഇത് മതിയാകുന്നതിനാലും അതിന്നു ശ്രമിക്കാത്തതാകുന്നു. മേൽപ്പറഞ്ഞ ഉദാഹരണങ്ങളിൽ പെട്ടവരെല്ലാം 'നായർ'പദം മാററി 'മേനോൻ'പദം സ്വീകരിച്ചവരിൽ ചിലരാണ്. ഇവരുടെ കാരണവന്മാരെല്ലാം 'നായന്മാ'രാകുന്നു. മുൻപറഞ്ഞ സാമാന്യനിയമത്തിനു വിപരീതമായിട്ടുള്ളതാണിതു്. അതു സംഭവിച്ചതു് ഇപ്രകാരവുമാകുന്നു. ഈ വസ്തുത വായനക്കാരെ മനസ്സിലാക്കുവാൻവേണ്ടി ഇത്രയും പ്രസ്താവിച്ചതാണ്.

ഇങ്ങനെ നായന്മാരെ ചേർത്ത് നല്ലതായ ഒരു പട്ടാളത്തെ രൂപീകരിച്ചതോടെ അവരെ താമസിപ്പിക്കുവാനുള്ള ബാരക്സുകളേയും, യുദ്ധം പരിശീലിപ്പിക്കുവാനുള്ള കളരികളേയും, പഠിപ്പിക്കുവാനുള്ള ആശാന്മാരേയും ഏർപ്പെടുത്തേണ്ടിവന്നു. മററു വിഭാഗത്തൊഴിലാളിക്കുടുംബങ്ങളെപ്പോലെത്തന്നെ ഈ പടയാളിക്കുടുംബങ്ങളും യുദ്ധം സ്വധർമ്മമായി—കുലവിദ്യയായി—സ്വീകരിച്ചവരായിരുന്നുവല്ലൊ. അതിനാൽ അവിടങ്ങളിൽ ജനിച്ചവരെല്ലാം ക്ലിപ്തമായ പ്രായത്തിൽ ഏതെങ്കിലുമൊരു കളരിയിൽ ചേൎന്നു യുദ്ധം പഠിക്കണമെന്നു നിർബ്ബന്ധമായിരുന്നു. 16-ാം നൂററാണ്ടിന്റെ ആദ്യത്തിൽ കേരളം മുഴുവൻ ചുററിസ്സഞ്ചരിച്ച ഡുവർട്ട്ബർബോസ (Duarte Barbosa) ഇതിനെപ്പററി ഇങ്ങിനെ എഴുതിയിരിക്കുന്നു. "നായന്മാൎക്കു യുദ്ധം ചെയ്യുകയല്ലാതെ വേറെ ഒരു പ്രവൃത്തിയും ഇല്ല. വാൾ, പലിശ, ശരം, വില്ല്, കുന്തം ഈവക ആയുധങ്ങൾ അവർ എപ്പോഴും കൊണ്ടുനടക്കുക പതിവാണ്...... ആയുധമെടുക്കുന്ന അടിയന്തരം കഴിഞ്ഞല്ലാതെ അവൎക്കു ആയുധം വഹിക്കുവാനോ നായർ എന്ന പേരിന്നു അർഹതയുണ്ടാകുവാനോ പാടില്ല.

സാധാരണയായി ഏഴു വയസ്സു പ്രായമായാൽ കളരിയിൽ കച്ച കെട്ടുവാനും ആയുധങ്ങൾ പലവിധത്തിൽ ഉപയോഗിയ്ക്കേണ്ടതിന്നു അഭ്യസിയ്ക്കുവാനും തുടങ്ങുന്നു." കേവലം കേരളപട്ടാളമെന്നല്ല, നായർപട്ടാളമെന്നായിരുന്നു അതിന്നുണ്ടായിരുന്ന പ്രശസ്തി. അതിൻെറ കാരണം നായന്മാരെ മാത്രം ചേർത്തു രൂപീകരിച്ചതും, യുദ്ധം സ്വധർമ്മമായി സ്വീകരിച്ച് നിർബ്ബന്ധപൂർവ്വം യുദ്ധാഭ്യാസം ചെയ്തുകൊള്ളണമെന്നു നിശ്ചയിച്ചതും അതുകൊണ്ടവൎക്കുണ്ടായിത്തീൎന്ന യുദ്ധവൈദഗ്ദ്ധ്യവുമായിരുന്നു.

നായർപട്ടാളത്തിന്നു ഇത്രയെല്ലാം പ്രശസ്തിയുണ്ടാക്കിയതിൻേറയും കാരണം പട്ടാളക്കാരായി അതിന്നു വേണ്ടിടത്തോളം വീട്ടുകാരെ പട്ടാളവംശക്കാരായി നിശ്ചയിച്ചതും, സ്വധർമ്മമെന്ന നിലയ്ക്കു പാരമ്പര്യമായി— മററൊരു ജോലിയ്ക്കും പോകാതെ—സൈന്യസേവനം മാത്രം നിർബ്ബന്ധമാക്കിയതുമാകുന്നു. അന്നൊക്കെ അത്തരം ഒരു നായരോടു "താൻ ഭീരുവാണ്, തനിയ്ക്കു യുദ്ധം ചെയ്യുവാനറിഞ്ഞുകൂടാ" എന്നു പറഞ്ഞാൽ അയാൾ പൊറുക്കുമായിരുന്നില്ല. എന്തെന്നാൽ മതവും മതക്കാരനുമെന്നപോലെത്തന്നെ സൈന്യസേവനവും നായരും ഒന്നായിട്ടാണു അന്നൊക്കെ വൎത്തിച്ചിരുന്നതു്. പട്ടാളവംശക്കാരനായ ഒരു നായൎക്കു് അവനിൽനിന്നു പട്ടാളജോലിയെ വേർതിരിച്ചു കാണുവാനോ നിൎത്തുവാനോ കഴിഞ്ഞിരുന്നില്ല.

ഈ പട്ടാളവംശക്കാരിൽ—പുറത്തുചേൎന്ന നായന്മാരിൽ—തന്നെ പള്ളിച്ചാൻ, അത്തിക്കുറുശ്ശി, അന്തുരാൻ ആദിയായ മററു വംശത്തൊഴിലാളികളേയും ഇപ്പോൾ കാണാനുണ്ടാകും. മേൽപറഞ്ഞ പ്രകാരമാണു നായർപട്ടാളത്തെ രൂപീകരിച്ചതെങ്കിൽ ശൂദ്രരെ മാത്രമല്ലാതെ മററുള്ളവർ എങ്ങിനെ വന്നു? ഇതൊരു ചോദ്യമാണ്. ആദ്യത്തെ ദേശം സ്ഥാപിച്ചു മുതൽ ക്രമത്താലെ പല ദേശങ്ങളും, പിന്നെ 32 ഗ്രാമങ്ങളും, 4 കഴകങ്ങളും കഴിഞ്ഞ് കേന്ദ്രര

ണം ഏപ്പെട്ടത്തേണ്ടിവന്നതു വരേയുള്ള കാലംതന്നെ ചെറുതായിരിയ്ക്കയില്ല. എത്ര കാലം അതിന്നു വേണ്ടിവന്നുവെന്നോ എന്നാണു കേന്ദ്രഭരണം സ്ഥാപിച്ചതെന്നോ കൃത്യമായി പ്പറയാൻ മാത്രമല്ല ഊഹിയ്ക്കാൻപോലും പ്രയാസമാണ്. ചുരുങ്ങിയപക്ഷം അതിന്നു ഒരായിരം കൊല്ലമെങ്കിലും വേണ്ടിവരുമെന്നു വിചാരിച്ചാൽ തെറ്റില്ല; ഒരുപക്ഷെ അതിലധികവും വേണ്ടിവന്നതായും കരുതാം. എല്ലാ വീട്ടുകാരുടേയും ജനസംഖ്യാവർദ്ധന ഒരുപോലെയായെന്നു വരില്ലല്ലൊ. ഇത്രയും കാലമായപ്പോഴയ്ക്കു ചില—അല്ലെങ്കിൽ പല—പള്ളിച്ചാൻ, അത്തിക്കുറുശ്ശി, ആന്തുരാൻ മുതലായ വംശത്തൊഴിലാളികളുടെ കുടുംബങ്ങൾ വർദ്ധിയ്ക്കുകയും, വംശത്തൊഴിൽകൊണ്ടു മാത്രം ജീവിയ്ക്കുവാൻ വിഷമമാവുകയും ചെയ്തിട്ടുണ്ടാവണം. മറ്റൊരു തൊഴിലിലോ മറ്റൊരു ദേശത്തോ പോയി ഏപ്പെടാൻ പാടില്ലെന്നു മാത്രമല്ല അക്കാലത്തു് അതിന്നു സാധ്യതയുമില്ലല്ലൊ. മുൻപറഞ്ഞ പ്രകാരം ശൂദ്രരെ പുറത്തുചേർന്നവരായി—പട്ടാളക്കാരായി—എടുത്തപ്പോൾ ഇത്തരത്തിലുള്ള മററു വംശത്തൊഴിലാളികളേയും ആവശ്യം കഴിഞ്ഞു ബാക്കിയുള്ളേടത്തോളം എടുത്തിട്ടുണ്ടാവണം. പുറത്തുചേർന്നവരിൽ കേവലം ശൂദ്രന്മാർ മാത്രമല്ലാതെ പള്ളിച്ചാൻ അത്തിക്കുറുശ്ശി മുതലായ മററു വംശത്തൊഴിലാളികളേയും കാണുന്നതു അതിനാലാകുന്നു. സ്വതവേ ചാന്നവർ—പട്ടാളക്കാരായതുകൊണ്ടാവണം—ശൂദ്രന്മാരേക്കാൾ മേലെയാണെന്നഭിമാനിയ്ക്കാറുണ്ടു്. അതിന്നു അവർ ഊററം പറയാറുള്ളതു തങ്ങൾ ദാസ്യപ്രവർത്തികൾക്ക—ഇല്ലങ്ങളിലെ അടിയാർപ്രവർത്തികൾക്കെന്നർത്ഥം—പോകാറില്ലെന്നാകുന്നു. എന്നാൽ അതിന്നു പോവായ്കയല്ല സ്വീകരിയ്ക്കായ്കയാണെന്ന പരമാർത്ഥം അവർ മറയ്ക്കുകയാണ്.

ചാന്നവരിൽ — പട്ടാളക്കാരിൽ — എല്ലാ ജാതിക്കാരുമുണ്ടു്. പട്ടാളത്തിൽ ജാതിവ്യത്യാസവും ആഭിജാത്യഭേദവും മററും പുലത്താൻ സാധിയ്ക്കുമോ? കല്യാണസ്സദ്യകളും മററും ഏല വെയ്ക്കുന്ന

മാതിരി മുന്നണിയിൽ നിന്നു യുദ്ധം ചെയ്യുമ്പോഠം ശൂദ്രന്മാർ, പള്ളിച്ചാന്മാർ, ആന്തുരാന്മാർ മുതലായവരെയെല്ലാം അണിതിരിച്ചു നിൎത്തി യുദ്ധം ചെയ്യിയ്ക്കാൻ പററുമോ? ചാന്നവരിൽ മുൻപറഞ്ഞ അഞ്ചു ജാതിക്കാരുണ്ടെങ്കിലും ആ ഭേദങ്ങളൊന്നും ഇല്ലാതാവാൻ കാരണമതാണ്. മറിച്ച് അഞ്ചു ജാതിക്കാരുമില്ലാഞ്ഞിട്ടല്ല. എന്റെ ചെറുപ്പത്തിൽ നായന്മാരുടെ ഇടയിൽ പരിഹാസമായ ഒരു പഴഞ്ചൊല്ലുണ്ടായിരുന്നു; അതിങ്ങിനെയാണ്. "ചാന്നവരിൽ ചേരാത്തതുണ്ടോ?" ഇതിന്റെ സാരമെന്തെന്നാൽ "ചാന്നനായന്മാരിൽ ചേരാത്ത ജാതിയില്ല" എന്നാകുന്നു. എല്ലാ ജാതി നായന്മാരും അവരിലുണ്ടെന്നു സാരം. ഇങ്ങിനെ കേട്ടിട്ടുള്ളതല്ലാതെ അതിനേപ്പററി അന്വേഷിച്ചിട്ടുണ്ടായിരുന്നില്ല. അന്വേഷിച്ചതു ഇപ്പോഠം മാത്രമാണ്. അതിന്റെ ഫലമാകട്ടെ 'ചാന്നവർ' എന്നൊരു വൎഗ്ഗമായിട്ടല്ലാതെ അതിൽ ജാതിവ്യത്യാസമോ ആഭിജാത്യഭേദമോ ഇല്ലെന്നു് മനസ്സിലായതാകുന്നു.

മററു വംശത്തൊഴിലുകളെപ്പോലെത്തന്നെ സൈന്യസേവനവും കുലധൎമ്മമെന്ന നിലയ്ക്കു പാരമ്പൎയ്യമായി ച്ചെയ്യാൻ വേണ്ടി അതിനു വേണ്ടിടത്തോളം നായർവീട്ടുകാരെ നിശ്ചയിച്ചിരിയ്ക്കയാണെന്നും, പുറത്തുചേന്നവരെന്നു പറയുന്നതു അവരേയാണെന്നുമുള്ള പരമാൎത്ഥം ഇന്നു പലൎക്കും ഒരുവിധം അജ്ഞാതമായ മട്ടിലാണിരിയ്ക്കുന്നതു്. വാസ്തവത്തിൽ ആന്തുരാൻ ചക്കാൻ അത്തിക്കുറുശ്ശി മുതലായതെല്ലാം അതാതു വംശത്തൊഴിലാളികളുടെ പേരായിരിയ്ക്കുന്നതുപോലെ പുറത്തുചേന്നവർ (ചാന്നവർ) എന്ന പേർ പാരമ്പൎയ്യമായി—കുലധൎമ്മമെന്ന നിലയ്ക്കു—സൈന്യസേവനം ചെയ്യാനേപ്പെട്ടത്തിയ നായന്മാരുടെ പൊതുനാമമാകുന്നു. തുടൎച്ചയായി വളരെക്കാലം ആ സ്വധൎമ്മം—സൈന്യസേവനം—ചെയ്യാതായതുകൊണ്ടു് ആ പരമാൎത്ഥം വിസ്മൃതപ്രായമായിരിയ്ക്കയാണ്. ഇതിന്നു വേണ്ടിടത്തോളം തെളിവുകളുണ്ടു്.

കുറുപ്പ് പണിയ്ക്കർ കർത്താവ് മുതലായ സ്ഥാനപ്പേരുകളെല്ലാം ജമേദാർ സുബേദാർ ക്യാപ്റ്റൻ മുതലായി സൈനികസംബന്ധങ്ങളായ ഓരോ ഔദ്യോഗികപ്പേരുകളാണല്ലോ. സാധാരണ സൈന്യങ്ങളെപ്പോലെത്തന്നെ ഈ വക ഉദ്യോഗങ്ങളും സ്വധർമ്മമെന്ന നിലയ്ക്കു പരമ്പരയാ നിർവ്വഹിയ്ക്കുന്നതിനു ചില വീട്ടുകാരെ സ്ഥിരമായി ചുമതലപ്പെടുത്തിയിരിയ്ക്കയാകുന്നു. അങ്ങിനെ വളരെ കാലം—തലമുറകളായി—ഉദ്യോഗം സ്ഥിരമായി വഹിച്ചതിനാൽ ആ ഔദ്യോഗികനാമം അതാതു കുടുംബനാമമായിത്തീർന്നതാണ്. ഈ വക ഉദ്യോഗങ്ങളില്ലാതായിട്ടും അവരെല്ലാം ആ ഔദ്യോഗികനാമങ്ങളാൽതന്നെ ഇന്നും അറിയപ്പെടുന്നതു ആ കാരണത്താലുമാകുന്നു. കാരമ്പള്ളിക്കുറുപ്പ് സാമൂതിരിപ്പാട്ടിലെ സൈന്യാധിപനും, മങ്ങാട്ടച്ചൻ മന്ത്രിയുമായിരുന്നുവല്ലൊ. കൊച്ചി രാജാവിന്റെ മന്ത്രിമാർ പാലിയത്തച്ചന്മാരും, സൈന്യാധിപന്മാർ ചേരാനെല്ലൂർ കർത്താക്കന്മാരുമായിരുന്നു. അവരൊക്കെ മന്ത്രിമാരോ സേനാനായകന്മാരോ അല്ലാതായിട്ടു നൂററാണ്ടുകൾ തന്നെ കഴിഞ്ഞുവെങ്കിലും ആ വക പേരുകൾ ഇന്നും ഇല്ലാതായിട്ടില്ല; അതെല്ലാം അവരുടെ തറവാട്ടുപേരായിത്തീർന്നിരിയ്ക്കുന്നതു അങ്ങിനെയായാണല്ലൊ. കയ്മൾ പണിയ്ക്കർ മേനോൻ പിള്ള ആദിയായ ഓരോ സ്ഥാനപ്പേരുകളും അതാതു വീട്ടുകാർക്കുണ്ടായതു ഇങ്ങിനെ ആ ഉദ്യോഗങ്ങളെല്ലാം ശാശ്വതമായി കൊടുക്കുകയും വഹിയ്ക്കുകയും ചെയ്തതിന്റെ ഫലമാകുന്നു. ചുരുക്കിപ്പറഞ്ഞാൽ എല്ലാ പ്രവൃത്തികളും സ്വധർമ്മമെന്ന നിലയ്ക്ക് പാരമ്പര്യമായി എന്നെന്നേയ്ക്കുമായി ചില വംശക്കാരെ—കുടുംബങ്ങളെ—ഏല്പിയ്ക്കുകയാണു ചെയ്തിരുന്നതെന്നും, തൊഴിലൊന്നുമില്ലാതെ യാതൊരു കുടുംബക്കാരും അന്നുണ്ടായിരുന്നില്ലെന്നും സ്പഷ്ടമാണ്. അക്കൂട്ടത്തിൽ പുറത്തുചേന്ന (ചാന്ന) നായന്മാരെല്ലാം

പട്ടാളക്കൂട്ടംബങ്ങളായിരുന്നുവെന്നും, സൈന്യസേവനമില്ലാതായതുകൊണ്ടാണു അവർ ഇന്നു തൊഴിലില്ലാത്തവരായിപ്പരിണമിച്ചതെന്നും തീച്ച്യയാകുന്നു.

—:o:—

## അദ്ധ്യായം 11

## അന്നത്തെ ഭരണം

അന്നത്തെ ഭരണത്തിൻെറ അടിസ്ഥാനതത്വം തന്നെ ഇന്നത്തേതല്ല; ഇന്നത്തേതിനും അന്നത്തേതിന്നും തമ്മിൽ ആനയും പേനുമെന്നപോലെ അന്തരമുണ്ടു്. ഇന്നത്തെ ഭരണരീതി ഡമോക്രസി—ജനാധിപത്യം—ആണല്ലൊ; അന്നത്തെതാണെങ്കിൽ ഏകാധിപത്യം (രാജാധിപത്യം)—ഓട്ടോക്രസി—ആയിരുന്നു. ഈ രണ്ടു ഭരണസമ്പ്രദായങ്ങളെ കുറിച്ചും ചുരുക്കത്തിൽ ഒന്നു വിവരിക്കുകയും താരതമ്യപ്പെടുത്തുകയും ചെയ്യുന്നതാവശ്യമാണു്.

ആദ്യമായിത്തന്നെ ഇന്നത്തെ ജനായത്തഭരണത്തെക്കുറിച്ചു പറയാം. പ്രായേണ ജനങ്ങളെല്ലാം സ്വാർത്ഥികളും, തരം കിട്ടിയാൽ അന്യൻെറ മുതൽ (അഥവാ അവകാശങ്ങൾ) അപഹരിക്കുന്നവരുമാണു്. അതിനാൽ തൻെറ അവകാശങ്ങൾ അന്യന്മാർ അപഹരിച്ചെടുക്കാതെ സൂക്ഷിക്കേണ്ടതു് തൻെറ ചുമതലയായി. അതു് യഥാവിധി നിവ്വഹിക്കാത്ത —അഥവാ അതിന്നു കഴിവില്ലാത്ത—ജനങ്ങളുടെ അവകാശങ്ങൾ നഷ്ടപ്പെട്ടുപോകും; അന്യന്മാർ അപഹരിച്ചെടുക്കും; അതിൽ തെററില്ല. അതുപോലെത്തന്നെ അന്യന്മാരിൽ നിന്നു തങ്ങൾക്കു ന്യായമായി കിട്ടേണ്ടതായ അവകാശങ്ങൾ വാദിച്ചു വാങ്ങുകയും വേണം. അതിന്നു കൊള്ളരുതാത്തവരാണെങ്കിൽ തങ്ങളുടെ അവകാശങ്ങൾ അന്യന്മാർ തട്ടിക്കൊണ്ടുപോകും; അന്യന്മാരിൽ നിന്നു തങ്ങൾക്കു കിട്ടേണ്ടതായ അവകാ

ശങ്ങൾ കിട്ടാതെയും വന്നേയ്ക്കും. തങ്ങളുടെ അവകാശങ്ങൾ അപഹരിയ്ക്കാതിരിയ്ക്കേണ്ടതിന്നും, അന്യന്മാരിൽ നിന്നു തങ്ങൾക്കു കിട്ടേണ്ടതായ അവകാശങ്ങൾ വരച്ചുനിൎത്തി വാങ്ങുന്നതിന്നുമുള്ള ബാധ്യത അവരവൎക്കു തന്നേയാകുന്നു. അതിന്നു കൊള്ളരുതാത്തവരുടേയും, ശ്രദ്ധയില്ലാത്തവരുടേയും അവകാശങ്ങൾ നഷ്ടപ്പെട്ടുപോകും; അതിൽ മററാരും കുററക്കാരല്ല. അപ്പോൾ വന്നുകൂടിയ താല്പൎയ്യമെന്തെന്നാൽ "ലോകത്തിൽ എല്ലാവരും കള്ളന്മാരാണു്; അതിനാൽ തങ്ങളും കള്ളന്മാരായേ പററു; അല്ലെങ്കിൽ ജീവിയ്ക്കാൻ സാധ്യമല്ല. അങ്ങിനെ വരുന്നതിൽ അവരവർ തന്നെയല്ലാതെ അന്യന്മാർ കുററക്കാരുമല്ല. അതാണു് ഡമോക്രസിയുടെ—ജനാധിപത്യത്തിന്റെ—ഇന്നത്തെ നില. എല്ലാ പ്രദേശങ്ങളിൽ നിന്നും എല്ലാത്തരം വ്യവസായി—വ്യാപാരി—തൊഴിലാളികളിൽ നിന്നും മററും നിയമസഭയിലേയ്ക്കു പ്രതിനിധികളെ അയയ്ക്കുന്നതിന്റെ തത്വവും ഇതു തന്നേയാണല്ലോ. അവകാശികൾക്കു വാങ്ങാൻ കഴികയില്ലെങ്കിൽ ഒന്നും കൊടുക്കേണ്ടതില്ല, തന്റെ അവകാശം അന്യന്മാർ തട്ടിയെടുക്കാതെ സൂക്ഷിയ്ക്കാൻ കഴിയാത്തവരാണെങ്കിൽ അന്യന്മാർ തട്ടിക്കൊണ്ടുപോകയും ചെയ്യും. അങ്ങിനെ അപഹരിയ്ക്കാനല്ലെങ്കിലും തങ്ങളുടെ അവകാശം അപഹരിയ്ക്കപ്പെടാതെ സൂക്ഷിയ്ക്കാനായിട്ടുതന്നെ കളവു പഠിയ്ക്കേണ്ടതായിട്ടാണല്ലോ വന്നതു്. അപ്പോൾ വന്നുകൂടിയ അനുഭവമെന്തായി? ഓരോരുത്തൎക്കും വന്നുചേൎന്ന ചുമതല അന്യന്മാർ എന്തു ചെയ്തു, എന്തു ചെയ്യുന്നു, എന്തു ചെയ്തേയ്ക്കും എന്നുള്ള കാൎയ്യങ്ങളെ കണ്ടുപിടിയ്ക്കുന്നതിലായിത്തീൎന്നു; തങ്ങൾ എന്തു ചെയ്തു, എന്തു ചെയ്യുന്നു, എന്തു ചെയ്യണം എന്നതിലല്ല കാൎയ്യമായി ശ്രദ്ധ കേന്ദ്രീകരിയ്ക്കേണ്ടിവന്നതു്. അന്യന്റെ തെററുകൾ കണ്ടുപിടിയ്ക്കുകയും, നിവാരണം വരുത്തുകയുമായി പ്രധാന കൎത്തവ്യം. തങ്ങളുടെ തെററിനെപ്പററി പ്പറയേണ്ടതായ ചുമതല അന്യന്മാൎക്കായി; ആരും ഒന്നും പറഞ്ഞില്ലെങ്കിൽ

തെററു ചെയ്താൽ വിരോധവുമില്ല. അപ്പോഠം വന്നുകൂടിയ സാരമെന്തെന്നാൽ "എല്ലാവരും കള്ളന്മാരാണ്; കളവു ചെയ്യാൻ വിരോധവുമില്ല, ഉടമസ്ഥന്മാർ എതിൎത്താൽ—ചെയ്യാൻ സാധിയ്ക്കാതെ വന്നാൽ മാത്രം—ചെയ്യാതിരുന്നാൽ മതി" എന്നാണല്ലൊ. അങ്ങിനെ എല്ലാവരേയും—കളവു വശമില്ലാത്തവരെ കൂടിയും—കളവു പഠിപ്പിയ്ക്കലായിത്തീൎന്നു ഫലം. കളവു കണ്ടുപിടിയ്ക്കാനും തടയാനുമെങ്കിലും കഴിയാത്തവൎക്ക ജീവിയ്ക്കുവാൻ സാധ്യമല്ലെന്നും സ്പഷ്ടമായി.

ഇനി നമുക്ക അന്നത്തെ ഭരണസമ്പ്രദായമെന്തായിരുന്നുവെന്നു ഒന്നു പരിശോധിയ്ക്കാം. ആ തത്വം ആവിഷ്കരിച്ചവൎക്കുണ്ടായിരുന്ന വിശ്വാസം ജനങ്ങളെല്ലാം പ്രായേണ സത്യസന്ധന്മാരാണെന്നും, അപഹരിയ്ക്കുകയോ കളവു പറയുകയോ ചെയ്യാത്തവരാണെന്നുമായിരുന്നു. അതിനാൽ പൊതുജനങ്ങളെ പഠിപ്പിച്ചിരുന്നതുതന്നെ "അന്യന്മാരുടെ കാൎയ്യത്തിൽ തലയിടേണ്ട, തന്റെ ധൎമ്മം മാത്രം എന്തെന്നു മനസ്സിലാക്കുകയും, അതു യഥാവിധി അനുഷ്ഠിയ്ക്കുകയും മാത്രം മതി"യെന്നാണ്. ഇപ്പോഠം എല്ലാം ബിസ്സിനസ്സ്—വ്യാപാരം—ആണ്. അതിന്റെ അടിസ്ഥാനതത്വം തന്നെ സാധിയ്ക്കുന്നത്ര കുറഞ്ഞ അദ്ധ്വാനംകൊണ്ടു കിട്ടാവുന്നത്ര ജാസ്തി കാശു സമ്പാദിയ്ക്കലാണല്ലൊ. അതിനാൽ ആ അൎത്ഥത്തിൽ കസ്റ്റമറെ രോല്ലിയ്ക്കുന്നതിൽ യാതൊരു തെററും കച്ചവടക്കാരനു കല്പിച്ചിട്ടില്ല. ഒരു കാശിന്റെ സാധനത്തിന്നു—അഥവാ പ്രവൎത്തിയ്ക്കു—ഒരു ഉറുപ്പിക വാങ്ങിയാലും തെററാവില്ല. ചതിയാവാതിരിയ്ക്കാൻ ബിസിനസ്സുകാരനു ബാധ്യതയില്ല; കഴിവനുസരിച്ചു ചതിയ്ക്കാൻ അനുവാദമുണ്ടു്. ചതി പററാതിരിയ്ക്കാൻ സൂക്ഷിയ്ക്കേണ്ടതായ ഭാഗം കസ്റ്റമൎക്കാകുന്നു. ചതി പററിയാൽ അയാളുടെ വിഡ്ഢിത്തം—കൊള്ളരുതായ്മ—ആയിട്ടേ കരുതുകയുള്ളു; വ്യാപാരിയുടെ കുററമായി ആരും വിചാരിയ്ക്കാറില്ല. അതിനാൽ കസ്റ്റമർ

വിഡ്ഢിയാണെങ്കിൽ എത്രയെങ്കിലും ചതിയ്ക്കാം. എന്നുവെച്ചാൽ തുച്ഛമായ വിലയുള്ളതിന്നു എത്ര ഇരട്ടിയെങ്കിലും വലിയ വില വാങ്ങാൻ വിരോധമില്ല. തന്റെ ബിസിനസ്സിന്നു—ലാഭത്തിന്നു—വരുമാനത്തിന്നു—അതുകൊണ്ടു ദോഷം വരുമോ, എന്നു മാത്രമേ വ്യാപാരിയ്ക്കു ചിന്തിയ്ക്കേണ്ടതുള്ളു. ഒരു സ്ഥിരം കസ്റ്റമറുണ്ടെന്നും അയാളിൽനിന്നു മാസത്തിൽ ശരാശരി 10 ക ലാഭം കിട്ടിവരുന്നുണ്ടെന്നും വിചാരിയ്ക്കുക. അയാളെ ച്ചതിച്ചാൽ—നിസ്സാരവിലയായ ഒരു സാധനത്തിന്നു വളരെ അധികം വില വാങ്ങിയാൽ—അപ്പോഴം കിട്ടുന്ന ആ ലാഭവും, അതു മനസ്സിലാവുക കാരണം അയാളെ വിട്ടുപോകുന്ന പക്ഷം വന്നേയ്ക്കാവുന്ന നഷ്ടവും—വരുമാനക്കുറവും—തമ്മിൽ ഏതാണ നല്ലതെന്നേ ബിസിനസ്സുകാരൻ ആലോചിയ്ക്കേണ്ടതുള്ളു; അതുയേ ആലോചിയ്ക്കുയും പതിവുള്ളു. അതിനാൽ സ്ഥിരം കുററിക്കാരനല്ലെങ്കിൽ നൂറിരട്ടിയോ ആയിരം ഇരട്ടിയോ വില വാങ്ങിയാലും വിരോധമില്ല. അതു കസ്റ്റമർക്ക വിഡ്ഢിത്തം പററിയതായിട്ടല്ലാതെ ബിസിനസ്സുകാരന്റെ കുററമായി ആരും വ്യാഖ്യാനിയ്ക്കാറില്ല. ആ ചതി പററിയ കസ്റ്റമർക്കും കൂടി അതു സമ്മതമാണ്: ഇതാണ ഇന്നത്തെ ബിസിനസ്സിന്റെ നില. സാമർത്ഥ്യം—ചതിയ്ക്കുവാനുള്ള വൈദഗ്ദ്ധ്യം—ജാസ്തിയുള്ളവർക്ക് സാധുക്കളെ—ചതിയും വഞ്ചനയും അറിഞ്ഞിട്ടില്ലാത്ത ഋജുബുദ്ധികളെ—കൂടുതലായി ചതിയ്ക്കാം; മററൊരു വിധം പറഞ്ഞാൽ കേവലം ഋജുബുദ്ധികളായ ശുദ്ധാത്മാക്കൾക്ക കൂടുതലായ ചതി പററുകയാണ ഫലം.

ഇതല്ലെ. ഇന്നു ലോകം മുഴുവൻ സ്വീകരിച്ചിട്ടുള്ള വ്യാപാരധർമ്മം? ഇതിലധികം തലകീഴ്മറിഞ്ഞിട്ടുള്ള ഒരു നടവടിയുണ്ടോ? ആരും ആരേയും ചതിയ്ക്കരുതെന്നല്ലെ സാമാന്യനിയമമുണ്ടാവേണ്ടതു്. അതിന്നു പുറമെ ചതിയന്മാർക്ക ശിക്ഷയും ഋജുബുദ്ധികൾക്ക—സത്യസാധന്മാർക്ക—രക്ഷയുമാണ വേണ്ടതെന്ന കാര്യ്

ത്തിൽ വാദമില്ലല്ലോ. അപ്പോൾ അംഗീകൃതമായ ഇന്നത്തെ ഭരണതത്വം തന്നെ തല കീഴായിട്ടാകുന്നു. ചതിയന്മാരെ പ്രോത്സാഹിപ്പിക്കുന്നതായിട്ടും, സജ്ജനങ്ങളെ അതിന്നിരയാക്കിവിടുന്നതായിട്ടുമാണിരിക്കുന്നതു്. സകലമാനജനങ്ങളും ചതിയന്മാരും വഞ്ചകന്മാരുമാണു്; അങ്ങിനേയേ വരികയുള്ളു. ആ ചതി തനിക്കു പററാതെ സൂക്ഷിക്കുകയും രക്ഷപ്പെടുകയും ചെയ്യേണ്ടതു തന്റെ ചുമതലയാകുന്നു. ആ ചുമതല നിൎവ്വഹിക്കാൻ—ആ ചതി പററാതെ സൂക്ഷിക്കാൻ— തന്നേക്കൊണ്ടാവില്ലെങ്കിൽ ആ ചതി പററാതിരിക്കയില്ല, അതിലുള്ള തെററു് ചതിയനല്ല, അതിന്നിരയായതു തന്റെ കൊള്ളരുതായ്മയായേ കരുതു. മാത്രമല്ല തത്വം ഇതാകയാൽ തനിക്കെത്രയെങ്കിലും ആരേയെങ്കിലും ചതിക്കാം. തന്റെ പ്രവൃത്തിയിൽ തെററുണ്ടോ എന്നു പരിശോധിക്കേണ്ടതായ ചുമതലയേ തനിക്കില്ല. അതെല്ലാം അന്യന്മാരുടെ ചുമതലയാണു്. ആരും തടയുകയോ എതിൎക്കുകയോ ചെയ്തില്ലെങ്കിൽ—ഒരു പക്ഷെ അതു അയാളുടെ അശക്തതകൊണ്ടായിരിക്കാം—അഥവാ അറിവില്ലായ്മകൊണ്ടായാലും വിരോധമില്ല—തനിക്കു എത്ര അന്യായമായി ചതിച്ചാലും തെററില്ല; ക്രിമിനൽ നിയമപ്രകാരം ശിക്ഷാൎഹമോ ബലപ്രയോഗമോ ആവരുതെന്നേ ഉള്ളുവല്ലൊ. ഇതെന്തൊരു നിയമമാണു്?

സത്യസന്ധതയേയും ഈശ്വരവിശ്വാസത്തേയും മററും സംബന്ധിച്ചു് അന്നും ഇന്നുമായിട്ടുള്ള വ്യത്യാസത്തെ കുറച്ചുകൂടി ഇവിടെ വിചാരിക്കുവാൻ തോന്നുന്നു. ഇന്നു കടം കൊടുത്താൽ അതു് വാങ്ങേണ്ടതായ ആവശ്യം ഉത്തമൎണ്ണനിൽ—കടം കൊടുത്തയാളിൽ—ആണിരിക്കുന്നതു്; അധമൎണ്ണനിലല്ല. ഉത്തമൎണ്ണനു കൊടുത്ത പണം തിരികെ കിട്ടിയില്ലെങ്കിൽ—വാങ്ങുവാൻ കഴിഞ്ഞില്ലെങ്കിൽ—അതു് അയാളുടെ വിഡ്ഢിത്തം—കൊള്ളരുതായ്മ—യായിട്ടെ നിയമവും ജനങ്ങളും കരുതുന്നുള്ളു. അപ്പോൾ വന്നുകൂടിയ ഫല

മെന്തായി? കടം വാങ്ങിയാൽ തിരികെ കൊടുക്കേണ്ടതായ ചുമതലയും ബാധ്യതയും അധമന്മാർക്കില്ലാതായി; വാങ്ങേണ്ടതായ ഭാരം മുഴുവനും ഉത്തമന്മാരിൽ വന്നുചേൎന്നു. അപ്പോൾ ദരിദ്രന്മാൎക്ക് ആരുടെ പക്കൽനിന്നും കിട്ടുന്നേടത്തോളം കടം വാങ്ങാം; അത് വീട്ടുവാനുള്ള മാൎഗ്ഗം ആലോചിക്കയെ വേണ്ട. വീട്ടിയില്ലെന്നുവെച്ച് അയാൾക്കു കുററമോ കുറവോ യാതൊന്നും വരുവാനുമില്ല. തീൎത്തില്ലെങ്കിലും തിരികെ വാങ്ങുവാനുള്ള ബാധ്യത മുഴുവൻ ഉത്തമന്മാരിൽ മാത്രമായിട്ടാണിരിക്കുന്നതു്. അതിൻെറ ഫലമോ? ദരിദ്രന്മാൎക്കാണ് പണത്തിൻെറ ആവശ്യം; ധനവാന്മാൎക്കല്ല. ധനവാന്മാർ കടം ആവശ്യപ്പെടുന്നത് മാസംതോറും ആയിരം ഉറുപ്പികവരവുള്ളത് രണ്ടായിരമോ മൂവ്വായിരമോ ആയി വൎദ്ധിപ്പിക്കുവാനാകുന്നു; ദരിദ്ര്യന്മാരുടെ കഥ അതല്ല. രണ്ടുനാലു കണ്ടം നിലമോ ഒരു കുടിയിരിപ്പുപറമ്പോ ആണെന്നുവരുക. ആ കണ്ടങ്ങളിൽ വിളവിറക്കുകയോ ആ പറമ്പിലുള്ള കവുങ്ങുകൾക്കും മററും തേവുകയോ വേണം. തങ്ങളുടെ ജീവിതം നിൎവ്വഹിക്കുവാൻ (പട്ടിണികൂടാതെ കഞ്ഞിയെങ്കിലും കുടിക്കുവാൻ) അതിൽനിന്നു വല്ലതുമൊക്കെ കിട്ടിയേ കഴിയൂ. അതിന്നു കന്നുകാലികളെ വാങ്ങുക, വിത്തും വളവും സമ്പാദിക്കുക മുതലായത് യഥാകാലം നടക്കണം. ഉദാഹരണത്തിന്നു ഒന്നു പറഞ്ഞുവെന്നേയുള്ളൂ. ഇങ്ങനെയല്ലെങ്കിൽ മററൊരു വിധത്തിലായിരിക്കും അവൎക്കു കടം വാങ്ങേണ്ടിവരുന്നതു്. അവൎക്കാരും കടം കൊടുക്കുകയുമില്ല. "മുതലില്ലാത്തവൎക്കു കടം കൊടുക്കാറുണ്ടോ?" എന്നാണിന്നത്തെ നില. ധനവാന്മാൎക്കാണെങ്കിൽ എത്രയെങ്കിലും കിട്ടുകയും ചെയ്യും. "വീട്ടുചോറില്ലാത്തവൎക്കു വിരുന്നുചോറില്ല; വീട്ടുചോറുള്ളവൎക്കേ വിരുന്നുചോറുള്ളൂ;" എന്ന പഴഞ്ചൊല്ലുപോലെ "ധനവാന്മാൎക്കേ കടം കിട്ടൂ"; "ദരിദ്രന്മാൎക്ക് കിട്ടുകയില്ല" എന്നായിത്തീരുകയും ചെയ്തു. എന്തൊരു വൈപരീത്യമാണിതു്!

ഇവിടെ ആര്യന്മാർ—നമ്പൂതിരിമാർ—ഏൎപ്പെടുത്തിയിരുന്ന നീതിന്യായം മറിച്ചായിരുന്നു. ജീവിതത്തിലെ സകലമാന നടവടികളേയും മതത്തോടു് ബന്ധപ്പെടുത്തിക്കൊണ്ടാണേൎപ്പെടുത്തിയിരുന്നതു്. അതു് നമ്പൂതിരിമാർ ചെയ്ത ഒരപരാധവും പിഴയുമാണെന്നു പ്രഖ്യാപിച്ചുകഴിഞ്ഞിട്ടുണ്ടു്. എന്നാൽ ഞാൻ പറയുന്നതു് മറിച്ചാണു്; നമുക്കു വന്ന അധഃപതനങ്ങളിലൊന്നു ആ ബന്ധം വേർപെട്ടതാണെന്നാകുന്നു. ഈ വിഷയം വിശദമായി പ്രസ്താവിക്കുന്നതിന്നു ഒരു പുസ്തകംതന്നെ എഴുതിയേ മതിയാകൂ. ഇവിടെ അതിന്നു സാധ്യമല്ലാത്തതിനാൽ തൽക്കാലം വിട്ടുകളയുന്നു. അവരുടെ തത്വംതന്നെ ധനവാന്മാർ ദരിദ്രരെ എപ്പോഴും സഹായിക്കണമെന്നതായിരുന്നു. അവരുടെ സ്വധൎമ്മം അതാകുന്നു. ആവശ്യം വരുമ്പോൾ കടം വാങ്ങുന്നതും, കയ്യിലുള്ളപ്പോൾ കൊടുക്കുന്നതും ഇവിടെ മതപരമായ ധൎമ്മമായിട്ടാണു കരുതിയിരുന്നതു്. അതിനാൽ അധമൎണ്ണന്നു തൽസമയത്തു് കടം വാങ്ങേണ്ടതായ ആവശ്യമുണ്ടോ (ധനമില്ലാത്തതിനാൽ ബുദ്ധിമുട്ടുണ്ടോ) എന്നു മാത്രമേ ഉത്തമൎണ്ണൻ നോക്കൂ. ഉണ്ടെങ്കിൽ യഥാശക്തി കടം കൊടുക്കേണ്ടതു് തന്റെ ധൎമ്മമാണെന്നും, കൊടുക്കാതിരിക്കുന്നതു് പാപവും ധൎമ്മലോപവുമാണെന്നും കരുതി കൊടുക്കുകയും ചെയ്യുന്നു. തിരികെ വാങ്ങേണ്ടതായ ബാധ്യത അയാൾക്കു—ഉത്തമൎണ്ണന്നു—ഇല്ല. അതുപോലെത്തന്നെ അധമൎണ്ണൻ വാങ്ങിയ കടം തിരികെ കൊടുത്തുവീട്ടിയില്ലെങ്കിൽ അതു് മതവിരോധവും സ്വധൎമ്മലോപവും മഹാപാപവും ഈശ്വരകോപത്തിന്നു കാരണവും മറവുമായിട്ടാണു് വിശ്വസിച്ചിരുന്നതു്. അതിനാൽ അവധിക്കു തീൎക്കുവാൻ കഴിയുമെങ്കിൽ മാത്രവും, കഴിയുന്നേടത്തോളവുമല്ലാതെ ആരും ഇന്നത്തെപ്പോലെ കണ്ടമാനം കടം വാങ്ങിയിരുന്നില്ല. വാങ്ങിയ കടം അവധിക്കു തിരിച്ചുകൊടുക്കാതിരുന്നാൽ ജനമദ്ധ്യത്തിൽ അയാൾ ഒരു കൊലപാതകിയെപ്പോലെ നിന്ദ്യനും നീചനും പാപിയുമായി

പ്പരിണമിച്ചിരുന്നുവെന്ന പരമാൎത്ഥവും മറക്കരുതു്. അപ്പോഠം കടം വീട്ടിത്തീൎക്കേണ്ടതായ ചുമതല അധമൎണ്ണനിലാണു് നിക്ഷിപ്തമായിരുന്നതെന്നു പറയേണ്ടതില്ലല്ലൊ. അതായതു് ധനവാന്മാർ ദരിദ്രന്മാരെ സ്സഹായിക്കുന്നതുപോലെത്തന്നെ ദരിദ്രന്മാർ കടം വീട്ടുന്നതും ധൎമ്മമായിത്തന്നെ വിശ്വസിച്ചിരുന്നു. മറ്റൊരുവിധം പറഞ്ഞാൽ ധനവാന്മാർ ദരിദ്രന്മാരെ സഹായിക്കാതിരിക്കുന്നതു അധൎമ്മമായി കരുതിയിരുന്നതുപോലെത്തന്നെ ദരിദ്രന്മാർ വാങ്ങിയ കടം തിരികെ കൊടുക്കാതിരിക്കുന്നതും അധൎമ്മമായിത്തന്നെയാണു് വിശ്വസിച്ചിരുന്നതു്. അതിനാൽ ധനവാന്മാരും ദരിദ്രന്മാരും തമ്മിൽ ആവശ്യാനുസരണം ധനവിനിമയം അനുസ്യൂതമായി നടന്നുവരികയും ചെയ്തിരുന്നു. ഇതായിരുന്നു അക്കാലത്തു് (ഏതാണ്ടു് ബ്രിട്ടീഷു നീതിന്യായം നടപ്പാക്കുന്നതു വരെ) ഇവിടെയുണ്ടായിരുന്ന ധനവിനിമയസമ്പ്രദായം. അതിനാൽ അധമൎണ്ണന്മാൎക്കു ആവശ്യംപോലെ കടം കിട്ടാൻ പ്രയാസമുണ്ടായിരുന്നില്ല; ഉത്തമൎണ്ണന്മാൎക്കു കൊടുക്കാനും വിഷമമുണ്ടായിരുന്നില്ല. അധമൎണ്ണന്മാൎക്കു ആവശ്യം വന്നാൽ ചോദിക്കാം; ചോദിച്ചാൽ കൊടുക്കുന്ന കാൎയ്യത്തിൽ ഉത്തമൎണ്ണന്മാൎക്കും ആലോചിക്കേണ്ടിയിരുന്നില്ല ബ്രിട്ടീഷു ഭരണവും നീതിന്യായവും മാത്രം കണ്ടുപരിചയിച്ചിട്ടുള്ള ഇന്നത്തെ കേരളീയൎക്കു ഈ കാൎയ്യത്തിൽ വിശ്വാസം വന്നില്ലെന്നു വരാം; വിശ്വസിക്കാതിരിക്കാനേ വഴിയുള്ളു. അതിനാൽ ആ കാൎയ്യം ചില ഉദാഹരണങ്ങളെക്കൊണ്ടു വ്യക്തമാക്കാൻ ശ്രമിക്കട്ടെ.

ഒരാഠം പടി കടന്നുവന്നു കുടിക്കാൻ ഒരു ഗ്ലാസു പച്ചവെള്ളം ആവശ്യപ്പെട്ടാൽ മലയാളികഠം ആരായാലും കൊടുക്കാതിരിക്കയില്ല. അതൊരു വലിയ ദാതൃത്വമായിട്ടോ അഭിമാനമായിട്ടോ ആരും കരുതാറില്ല; കൊടുത്തില്ലെങ്കിൽ അയാഠം നിന്ദ്യനായിട്ടേ ജനങ്ങഠം വിചാരിക്കൂ. ഒരാഠം ഉച്ചസമയത്തു് അതിഥിയായി കയറിവരുന്നുവെന്നു വിചാരിക്കുക. വീട്ടുകാരുടേയും അതിഥിയുടേ

യും സ്ഥിതിയെക്കൂടി കണക്കിലെടുത്തിട്ടു വേണമെന്ന കാൎയ്യം ഞാൻ മറന്നിട്ടില്ല—വീട്ടുകാരുടെ ഭക്ഷണം കഴിഞ്ഞിട്ടില്ലെങ്കിൽ അതിഥിയേയും ഊട്ടാതിരിക്കയില്ല; ചോറു തികയുകയില്ലെങ്കിൽ ഓഹരിയെങ്കിലും കൊടുക്കുന്നതാണു്. (ഇപ്പോൾ എല്ലാ ദിക്കിലേയ്ക്കും ബസ്സുകളോടുകയും നാട്ടിൻപുറങ്ങളിൽക്കൂടി ഹോട്ടലുകൾ നിറയുകയും ചെയ്തിരിക്കയാൽ ഇത്തരം അതിഥികൾ കുറഞ്ഞിട്ടുണ്ടു്. മാത്രമല്ല പരിതഃസ്ഥിതി മാറിയിട്ടുള്ളതിനാൽ അങ്ങിനെ ചെല്ലുന്നതു് കുറച്ചിലായി പരിണമിച്ചിട്ടുമുണ്ടു്. എന്നിരുന്നാലും നാട്ടിൻപുറങ്ങളിൽ ഇത്തരം നടപടികൾ ഇന്നും നിലവിലുള്ളതായിക്കാണാം.)

ഒരു കുട്ടി ജനിച്ചാൽ പേരിടൽ, ചോറൂണു്, വിദ്യാരംഭം—എഴുതിത്തുടങ്ങിയ്ക്കൽ—മുടികളയൽ, മരണപ്പെട്ടാൽ ശേഷക്രിയ, കൊല്ലംതോറും ചാത്തം ഈവക മതകാൎയ്യങ്ങൾ കഴിവനുസരിച്ചു് അതാതിന്റെ വിധിപ്രകാരം എല്ലാവരും ചെയ്യാറുണ്ടു്. വൈശാഖം, കൎക്കടമാസം, മണ്ഡലം മുതലായ സുദിനങ്ങളിൽ പ്രത്യേകമായ ഈശ്വരസേവകൾ നടത്താറുണ്ടു്. എന്തെങ്കിലും ദുരിതം കണ്ടാൽ പ്രശ്നം വെപ്പിച്ചുനോക്കി ഒഴിവു കണ്ടപ്രകാരം തിലഹോമം, വേർവാടു്, സേതുസ്നാനം, മററു വഴിവാടുകൾ ആദിയായ കൎമ്മങ്ങൾ ചെയ്യിക്കാനും ചെയ്യാനും ആരും മടിക്കാറില്ല. ഇതിനൊക്കെ ആരെങ്കിലും വിധി നടത്തുകയോ നിർബ്ബന്ധിക്കുകയോ പതിവില്ല. അതെല്ലാം നടത്തുന്നതു് ഈശ്വരനേയല്ലാതെ ആരേയെങ്കിലും—പോലീസിനേയൊ പട്ടാളത്തേയൊ—ഭയപ്പെട്ടിട്ടല്ല; തങ്ങളുടെ കൎത്തവ്യമാണെന്ന ഉത്തമവിശ്വാസത്താൽ സ്വയം പ്രേരിതരായിട്ടാണു ചെയ്യുന്നതു്. ഇക്കൂട്ടത്തിൽ ഒന്നു മാത്രമായിട്ടാണു് ധനവിനിമയവും നടത്തിയിരുന്നതു്. ഇവിടെ 'ധനവിനിമയം' എന്നു പറഞ്ഞതിന്റെ താല്പൎയ്യം ധനത്തെ സ്സംബന്ധിച്ചതു മാത്രമല്ലെന്നും, "പറഞ്ഞ വാക്കിനെ മാററാതെ സത്യസന്ധത പാലിക്കുക"യെന്നാണെന്നും ഓൎമ്മപ്പെടുത്തട്ടെ.

കടം കൊടുത്താൽ തിരികെ വാങ്ങേണ്ടതായ ചുമതല ഉത്തമൎണ്ണനാണെന്നല്ലാതെ കൊടുക്കേണ്ടതായ ബാധ്യത അധമൎണ്ണനായിരുന്നുവെന്നു പറഞ്ഞാൽ ഇന്നാരും വിശ്വസിയ്ക്കയില്ല. അതിന്നുള്ള കാരണം ബ്രിട്ടീഷുരാജ്യതന്ത്രം ഇവിടെ നടപ്പാക്കിയ വിലക്ഷണമായ നീതിന്യായസമ്പ്രദായമാകുന്നു. അതിന്നെന്തുവെങ്കിലും തെളിവുകൾ കാണിയ്ക്കാൻ കഴിയും. ബ്രിട്ടീഷുനീതിന്യായം ഇവിടെ നടപ്പായിട്ടു തലമുറകൾ—150 കൊല്ലത്തോളം—കഴിഞ്ഞതിനാൽ അതെല്ലാം സാമാന്യജനങ്ങൾക്കു് അജ്ഞാതങ്ങളായിത്തീൎന്നിരിയ്ക്കയാണു്. ഇവിടെ അവയെ എടുത്തുകാണിയ്ക്കേണ്ടിവന്നതു ആ കാരണത്താലാകുന്നു. എങ്കിലും ഇപ്പോൾ അതിന്നുള്ള തെളിവുകൾ കിട്ടാതായിട്ടില്ല.



ഇന്നു കേരളത്തിൽ—ഭാരതത്തിലും—അനേകം മതങ്ങളും സമുദായങ്ങളുമുണ്ടു്. ഈ ഓരോ മതക്കാൎക്കും ജാതിക്കാൎക്കും തന്നെ പ്രത്യേകമായ പല ആചാരവിശ്വാസാദികളുമുണ്ടു്. ഗവൎമ്മേണ്ടാണെങ്കിൽ ഇവയ്ക്കെല്ലാവൎക്കും കൂടിയുള്ള ഒരേ പൊതുസ്ഥാപനമാകുന്നു. അതിന്നു മതങ്ങളോടും സമുദായങ്ങളോടും പ്രത്യേകമായ യാതൊരു ബന്ധവുമില്ലെന്നാണു വെപ്പു്. അതിനാൽ ഇവിടുത്തെ ജന്മസ്വത്തു് ദായക്രമം മുതലായ പ്രാദേശികനിയമങ്ങൾ—ധനസംബന്ധമായ അവകാശക്രമങ്ങൾ—ഒഴികെ ബാക്കിയുള്ള സാമാന്യനിയമങ്ങളെല്ലാം ബ്രിട്ടനിലെ പകപ്പാണു നടപ്പാക്കിയിട്ടുള്ളതു്. ധനവിനിമയവിഷയത്തിൽ അധമൎണ്ണനു തീൎക്കേണ്ട കാൎയ്യത്തിൽ യാതൊരു ബാധ്യതയും ചുമത്താതെ വാങ്ങേണ്ടതായ ചുമതല മുഴുവൻ ഉത്തമൎണ്ണനിൽ മാത്രം നിക്ഷേപിച്ചതിന്റെ കാരണമതാകുന്നു. അതിന്നാണെങ്കിൽ കോടതിയുമായിട്ടു്—എന്നുവെച്ചാൽ പട്ടാളവുമായിട്ടു്—ബലപ്രയോഗംകൊണ്ടു മാത്രമായിട്ടു്—അല്ലാതെ മതപരമായ തേച്ച്യയൊന്നുമില്ലതാനും. എന്നുവെച്ചാൽ അധമൎണ്ണനു മത

ലില്ലെങ്കിൽ ഭയപ്പെടാനേയില്ല; ഉണ്ടെങ്കിൽതന്നെ ഗവമ്മേണ്ട് അതു പിടിച്ചേടത്ത് ഉത്തമൎണ്ണനു കൊടുത്തേയ്ക്കുമെന്നു—വിധി നടത്തിക്കൊടുക്കുമെന്നു—വന്നാൽ മാത്രമേ വീട്ടേണ്ടതുള്ളൂ. നിയമപ്രകാരം ഉത്തമൎണ്ണനു അതിന്നു വഴിയില്ലെങ്കിൽ വേറെ യാതൊരു ദോഷവും അയാൾക്കു വരുവാനില്ല; ഭയപ്പെടുകയും വേണ്ട. ബ്രിട്ടീഷുനീതിന്യായം നമ്മെ പ്പാറ്പ്പിയ്ക്കുകയും ഇവിടെ നടപ്പാക്കുകയും ചെയ്തതിൻെറ ഫലമാണിതു്. രാജാക്കന്മാരിൽ—ഗവമ്മേണ്ടിൽ—നിന്നു യാതൊരു സഹായവും പ്രേരണയും കൂടാതെയാണു മുൻപറഞ്ഞ മതപരങ്ങളായ കാൎയ്യങ്ങൾ മനുഷ്യർ ഭക്തിയോടെ ആചരിച്ചുവരുന്നതെന്നു ഓൎക്കണം. മേൽപറഞ്ഞ ബ്രിട്ടീഷുനീതിന്യായം ഇവിടെ പ്രചരിയ്ക്കാതിരിയ്ക്കുകയും, ധനവിനിമയവും മററു മതകാൎയ്യങ്ങളിലൊന്നായിത്തന്നെ ഇരിയ്ക്കുകയുമാണു ചെയ്തിരുന്നതെങ്കിൽ എഴുതിവാങ്ങലോ വിധി സമ്പാദിയ്ക്കലോ ഒന്നും കൂടാതെതന്നെ സത്യസന്ധതയോടെ ധനവിനിമയവും സ്വൈരമായി നടന്നുവരുമായിരുന്നു. ഇന്നാകട്ടെ സൎവ്വത്ര ചതിയും വഞ്ചനയുമാണു നടക്കുന്നതു്. അതെല്ലാം മൎയ്യാദയായിത്തീൎന്നിരിയ്ക്കുന്നു. സത്യമെന്നുള്ളത് നശിച്ചു. എല്ലാവരും കള്ളന്മാരായി. സത്യം മാത്രം പറയുകയും, എല്ലാവരും സത്യം പറയുന്നവരാണെന്നു വിശ്വസിയ്ക്കുകയും ചെയ്യുന്നവൎക്കു ജീവിതംതന്നെ സാദ്ധ്യമല്ല. അന്തൎഗ്ഗതം ആരും ഒരിയ്ക്കലും തുറന്നുപറകയില്ല. എല്ലാവരും ഒരുതരം ബ്രോക്കർമാരാണു്. കയ്യാങ്കളിക്കാർ മുഖത്തോടുമുഖം നോക്കി തക്കം കിട്ടുമ്പോൾ തല്ലുവാൻ കാത്തുനില്ക്കുന്ന മാതിരിയാണു സകലരുടേയും നില. ആ കളിയിൽ സാമൎത്ഥ്യത്തിൻെറ അവസ്ഥപോലെ ഓരോരുത്തരും ജയിയ്ക്കുന്നു; തീരെയില്ലാത്തവർ (കുട്ടികളെപ്പോലെ ശുദ്ധബുദ്ധികളും സത്യസന്ധന്മാരുമായിട്ടുള്ളവർ) തോല്ക്കുകയും ചെയ്യുന്നു. അതിൽ യാതൊരു ദോഷവും ആരും കല്പിയ്ക്കുന്നില്ല. “അവർ വിഡ്ഢികൾ—സത്യസന്ധന്മാർ—ആണു്; അവൎക്കിങ്ങിനെ ചതി പററാതിരിയ്ക്കു

മോ" എന്നേ ചോദിയ്ക്കാറുള്ളൂ. സാധുക്കളെ (ഋജുബുദ്ധികളെ) ചതിയ്ക്കുന്നതിലല്ല കുററം; അവൎക്കു ചതി പററുന്നതിലാകുന്നു. നോക്കുക! ബ്രിട്ടീഷുനീതിയുടെ വൈപരീത്യം! അവരുടെ സംസ്കാരം അത്രത്തോളമെ വളൎന്നിട്ടുള്ളുവെന്നാണതിൻെറ സാരം. അതിൻെറ ഫലമായി ഇവിടെ സുസ്ഥാപിതമായിരുന്ന ആൎയ്യസംസ്കാരം നശിച്ചു; മാത്രമല്ല അതു് അപരിഷ്കൃതമാണെന്നു എല്ലാവരും വിശ്വസിയ്ക്കാനും തുടങ്ങി.

സ്വധൎമ്മത്തിൻെറ സ്ഥിതി അതല്ല. തൻെറ കാൎയ്യം—ധൎമ്മം—മാത്രമേ താൻ നോക്കേണ്ടതുള്ളുവെന്നാണതിൻെറ തത്വം. തൻെറ കൎത്തവ്യം—സ്വധൎമ്മം—ശരിയ്ക്കു മനസ്സിലാക്കുക, അതു ഈശ്വരാൎപ്പണമായി—ഈശ്വരഭജനമായി—കരുതി ഭക്തിശ്രദ്ധാദികളോടുകൂടി യഥായോഗ്യം നിൎവ്വഹിയ്ക്കുക. സത്യവും ഈശ്വരഭക്തിയുമാണു ഏററവും വലുതു്. അങ്ങിനെ സത്യത്തോടും ഈശ്വരഭക്തിയോടും കൂടി തൻെറ ധൎമ്മം ഈശ്വരാരാധനമായി കരുതി ചെയ്യണം. തൻെറ കൎമ്മഫലമേ താൻ അനുഭവിയ്ക്കൂ, അനുഭവിയ്ക്കാതിരിയ്ക്കുകയുമില്ല. അതിനാൽ അന്യന്മാർ അധൎമ്മം ആചരിച്ചാൽ അതിൻെറ ഫലം അവരനുഭവിച്ചുകൊള്ളട്ടെ; അതിൽ നമുക്കെന്തിനു കയ്യിടുന്നു? എന്തിനു ശ്രദ്ധ വെയ്ക്കുന്നു? ഇതായിരുന്നു കേരളീയരുടെ ആദൎശം. എത്ര സുഖമാണിതു്? മുക്കിലും മൂലയിലും പരിശോധിച്ചാൽ ഇത്തരക്കാരെ ഇന്നും തീരെ കാണാതായിട്ടുണ്ടാവില്ല; ഇതാണു ശരിയായ ആദൎശം. ഈ ആദൎശം വെച്ചുകൊണ്ടായിരുന്നു അന്നത്തെ ഭരണം ആൎയ്യന്മാർ ക്രമപ്പെടുത്തിയിരുന്നതു്. ഇനി അക്കാലത്തെ ഭരണസമ്പ്രദായത്തെപ്പററി പ്പറയാം.

—:o:—

## A നികുതിയില്ലാത്ത ഭൂമികൾ

അടുത്ത കാലം വരെ (ബ്രിട്ടീഷാധിപത്യം—അഥവാ ഠിപ്പു—വരുന്നതുവരെ) കേരളത്തിൽ ഭൂമിക്കു നികുതിയുണ്ടായിരുന്നില്ല. മററൊരു രാജ്യത്തും കാലത്തും കേട്ടിട്ടില്ലാത്ത ഒരാശ്ചര്യസംഗതിയാണിതു്. മററു രാജ്യങ്ങളിലെല്ലാം ഭൂമി മുഴുവൻ രാജാവിന്റെ (ഗവൎമ്മെണ്ടിന്റെ) വകയാകുന്നു. ജനങ്ങൾക്കാവശ്യമുള്ള ഭൂമി യഥായോഗ്യം ഗവൎമ്മെണ്ടു് പതിച്ചു കൊടുക്കുകയാണു പതിവു്. അപ്പോൾ മുതൽ നിയമപ്രകാരമുള്ള നികുതിയും പിരിക്കുന്നു. കേരളത്തിലാണെങ്കിൽ രാജവേ ഇല്ലായിരുന്നുവല്ലൊ. ഭൂമി മുഴുവൻ ദേവസ്വവും ബ്രഹ്മസ്വവും മാത്രവുമാണു്. കേരളത്തെപ്പററി പുറംരാജ്യങ്ങളിലുണ്ടായിരുന്ന പ്രശസ്തി തന്നെ "ബ്രാഹ്മണരാജ്യ"മെന്നും "രാജാവില്ലാത്ത രാജ്യ"മെന്നും മററുമായിരുന്നുവെന്നു പ്രസിദ്ധമാണല്ലൊ. അപ്പോൾ നികുതി പിരിക്കുന്നതാരാണു്? കൊടുക്കേണ്ടതാരാണു്? നികുതിയില്ലാതിരിക്കാനുള്ള കാരണം അതാകുന്നു. അതിന്നുപുറമെ നികുതി കൂടാതെ കഴിക്കാൻ വേണ്ടിയാണു ഉദ്യോഗസ്ഥന്മാൎക്കെല്ലാം ജന്മസ്വത്തു് കൊടുത്തിരുന്നതു; അതിന്നു തരപ്പെട്ടതു് ജോലികൾ കുലവിദ്യയായി നിശ്ചയിച്ചതുകൊണ്ടുമാകുന്നു. ഭരണാധികാരികൾക്കു മാത്രമല്ല പ്രൊഡക്ഷനില്ലാത്ത സ്ഥിരം ജോലിക്കാരായ അമ്പലങ്ങളിലെ കഴകക്കാൎക്കും വസ്തുക്കൾ കൈവശം കൊടുത്തിട്ടുള്ളതായി ധാരാളം കാണാം. അതിന്നും പുറമെ ഇന്നത്തെപ്പോലെ വളരെ ശമ്പളം കൊടുക്കുന്ന വലിയ ഉദ്യോഗസ്ഥന്മാരൊ പണച്ചിലവുള്ള ഡിപ്പാർട്ടുമെണ്ടുകളോ ഒന്നും അന്നുണ്ടായിരുന്നില്ല. എല്ലാം ഓരോ സ്വയംപൎയ്യാപ്തങ്ങളായ ദേശങ്ങളായിട്ടാണു ഭരിച്ചിരുന്നതു്. പുറമേനിന്നുള്ള ശത്രുക്കളുടെ ഭയമേ ഇല്ലാത്തതിനാൽ സൈന്യങ്ങളുടെ ആവശ്യമേയില്ലായിരുന്നു. ബ്രാഹ്മണരെല്ലാം ശാന്തന്മാരും സംസ്കാരസമ്പന്നന്മാരുമാണു്. മററു ജനങ്ങളാണെങ്കിൽ ഒരുമിച്ചു കൊണ്ടുവന്ന അവരുടെ ഭൃത്യന്മാരായി

ഒരുമിച്ചു തന്നെ ഏറെ പഴകിത്താമസിച്ചുവരുന്നവരാകയാൽ അവരെപ്പോലെ ശാന്തന്മാരും സത്യസന്ധന്മാരും വിശ്വസ്തന്മാരുമായിരുന്നു. അതിനാൽ എല്ലാവരും നല്ല തന്റേടവും ലോകപരിചയവും വിശാലമനസ്കതയുമുള്ളവരായിരുന്നതിനാൽ വഴക്കും വക്കാണവും കശപിശകളും ഉണ്ടായിരുന്നില്ല. അതിനാൽ സാമർത്ഥ്യവും ബുദ്ധിയും കാര്യജ്ഞാനവും ഒരുമയും മററുമുള്ള ജ്യേഷ്ഠാനുജന്മാരുടെ ഒരു കുടുംബംപോലെയാണു ഓരോ ദേശവും വർത്തിച്ചിരുന്നതു്. അപ്രകാരം പല ദേശങ്ങൾ കൂടിയ ഗ്രാമങ്ങളും, അങ്ങിനെതന്നെ കഴകങ്ങളും നിലനിന്നുവന്നു; സമാധാനത്തോടേ ഭരണം നടത്താൻ യാതൊരു ചിലവും ബുദ്ധിമുട്ടും വേണ്ടിവന്നിരുന്നില്ല.

ഇന്നു ഗവർമ്മെണ്ടുകൾക്കു ഏററവുമധികം ചിലവുള്ളതും എന്നാൽ വരവു തീരെയില്ലാത്തതുമായ ഒന്നാമത്തെ വകുപ്പ് പട്ടാളമാണല്ലോ. അക്കാലത്ത് ശത്രുക്കളെപ്പററിയുള്ള ചിന്തപോലുമില്ലാതിരുന്നതുകൊണ്ടു (കേന്ദ്രഭരണം വരുന്നതുവരെ) പട്ടാളമെന്നൊരേർപ്പാടേ ഇവിടെ ഉണ്ടായിരുന്നില്ല. പിന്നെ വലിയ ചിലവുള്ള ഡിപ്പാർട്ടുമെണ്ടുകൾ 1) പി.ഡബ്ല്യു.ഡി., 2) മെഡിക്കൽ, 3) വിദ്യാഭ്യാസം എന്നിവയാകുന്നു. അന്നത്തെ ഒന്നാന്തരം വാഹനങ്ങൾ മനുഷ്യർ ചുമക്കുന്ന പല്ലക്ക്, ഡോലി (മേനാവ്), മഞ്ചൽ എന്നിവയാണ്. കാളവണ്ടികൾപോലും അന്നു പ്രചാരത്തിൽ വന്നിട്ടുണ്ടോ എന്നു സംശയമാണ്. ഉണ്ടെങ്കിൽതന്നെ അതിന്നു തക്ക റോഡുകളില്ലായിരുന്നു. ജനങ്ങൾക്കു കാൽനടയായി പോകാനുള്ള ഊരടിപ്പാതകളാണു പ്രധാന റോഡുകൾ. പുഴകളും തോടുകളുമുണ്ടെങ്കിൽ അവിടെ സൌജന്യമായി യാത്രക്കാരെ കടത്തുന്നതിന്നു തോണിക്കാരേയും ഏർപ്പെടുത്തും. തിരുവിതാംകൂർഭാഗത്ത് പാലമില്ലാത്ത പുഴകളിലെല്ലാം യാത്രക്കാരെ സൌജന്യമായി കടത്തിവിടാൻ ഗവർമ്മെണ്ടു ശമ്പളം കൊടുത്ത് തോണിക്കാരെ ഏർപ്പെടുത്തുകയാണല്ലോ ഇന്നും ചെയ്തുവരുന്നതു്. ഇതിനെപ്പററി രസകരമായ ഒരു ചരിത്രം പറ

യാനുണ്ട്. കൊച്ചിസ്റ്റേററിലെ—മലബാറിലേയും—ഇത്തരം കടവുകളെല്ലാം ഒരു മുതലെടുപ്പായിട്ടെന്നപോലെയാണ നടവടി. എന്തെന്നാൽ കള്ള് ചുങ്കം മുതലായവയെപ്പോലെ കടവുകളെല്ലാം ഓരോ കൊല്ലത്തേയ്ക്കു ലേലത്തിന്നു വെയ്ക്കുകയും, കൂടുതൽ വിളിയ്ക്കുന്നവരെ ഏല്പിയ്ക്കുകയും ചെയ്യുന്നു. ഇന്ന കൂലിയേ പിരിയ്ക്കാവു എന്നും മററുമുള്ള ചില നിബന്ധനകളുമുണ്ടായിരിയ്ക്കും.

പക്ഷെ അതിൻെറ ഫലം അറിയേണ്ടതാണ്. അവിടങ്ങളിൽ ആ ലേലക്കാൎക്ക മാത്രമല്ലാതെ മററാൎക്കും കടവിൽ തോണിയടുപ്പിയ്ക്കുവാനോ യാത്രക്കാരെ കടത്തുവാനോ അധികാരമില്ല. മാത്രമല്ല ആരെങ്കിലും ദൂരത്തുനിന്നു സ്വന്തം തോണിയിൽ വന്നു ആ കടവത്തിറങ്ങുന്നതായാൽകൂടി ലേലക്കാരനു കടവുകൂലി കൊടുക്കണമെന്നു നിൎബ്ബന്ധമാണ്. അങ്ങിനെ ലേലക്കാൎക്ക ആ കടവ് കുത്തകാവകാശമാവുകയാൽ പിന്നെ യാത്രക്കാൎക്ക അവർ പറയുന്ന കൂലി കൊടുക്കുകയേ നിവൃത്തിയുള്ളു. ഇപ്രകാരം ഇരട്ടിയും രണ്ടിരട്ടിയും മാത്രമല്ല വലിയ വെള്ളമുള്ള അവസരങ്ങളിലും രാത്രിയിലും മററും അടിയന്തരമായി പുഴ കടക്കേണ്ടിവരുമ്പോൾ ഓരോ യാത്രക്കാരിൽനിന്നു രണ്ടും മൂന്നും—അപ്പോൾ തോന്നുന്നതുപോലെ—ഉറുപ്പിക വാങ്ങിയിരുന്നതും അപൂൎവ്വമല്ല. ഈ ശാഖാചംക്രമണം ഇവിടെ നിൎത്തട്ടെ.

ആലുവ മുതലായ പുഴകളുടെ ഒരു കര കൊച്ചിയായും, മറുകര തിരുവിതാംകൂറായും ഉണ്ടല്ലൊ. തിരുവിതാംകൂറിൽ കടവുകൂലിയില്ലാത്തതിനാൽ അവിടെനിന്നു കൊച്ചിസ്റ്റേററിലേയ്ക്കു വരുന്ന യാത്രക്കാരെ അവർ സൌജന്യമായി കടത്തിവിടും. കൊച്ചിയിൽ കടവുകൂലിയുള്ളതിനാൽ അങ്ങോട്ടുള്ള യാത്രക്കാരിൽനിന്നു അവർ കൂലി പിരിയ്ക്കുകയും ചെയ്യും. സർ. സി. പി. രാമസ്വാമിഅയ്യരുടെ കാലത്ത് ഈ സമ്പ്രദായം കണ്ടുപിടിച്ചു. തിരുവിതാംകൂറിലേയ്ക്കു കടക്കുമ്പോൾ കൊച്ചിഗവൎമ്മെണ്ടിന്നു കടവുകൂലി കൊടുക്കണ

മെന്നും, കൊച്ചിയിലേയ്ക്കു കടക്കുമ്പോഠം കൊടുക്കേണ്ടതില്ലെന്നുമുള്ള ഈ വൈരുധ്യത്തെ അദ്ദേഹം ഇഷ്ടപ്പെട്ടില്ല. അതിനാൽ ഇത്തരത്തിലുള്ള കടവുകളിൽ കൊച്ചിഗവൎമ്മെണ്ടു് ലേലം വേണ്ടെന്നുവെയ്ക്കണമെന്നും, തിരുവിതാംകൂർഗവൎമ്മെണ്ടു ചെയ്യുന്നതുപോലെ സൌജന്യമായി കടത്തണമെന്നും കൊച്ചിഗവൎമ്മെണ്ടിനോടു ശിപാൎശിചെയ്തു; പക്ഷെ ഫലിച്ചില്ല. അപ്പോഠം മുതൽ ഇത്തരം കടവുകളെല്ലാം തിരുവിതാംകൂർഗവൎമ്മെണ്ടും ലേലം വിളിക്കുകയും കടവുകൂലി പിരിക്കുകയും ചെയ്യുന്ന സമ്പ്രദായം നടപ്പാക്കി. അങ്ങിനെ കൊച്ചിഗവൎമ്മെണ്ടിന്റെ ഔദാൎയ്യക്കുറവുകൊണ്ടെന്നു പറയട്ടെ തിരുവിതാംകൂർ ചെയ്തിരുന്ന ആനുകൂല്യവും നഷ്ടപ്പെട്ടുവെന്നേ പറയേണ്ടു.

ഈ സന്ദൎഭത്തിൽ തിരുവിതാംകൂറിലെ ശമ്പളക്കാരെപ്പററിയും കുറച്ചു പറയുന്നതു രസകരമാണു. ശമ്പളക്കാരനെ കാണാറില്ല; മററു സ്വകാൎയ്യതോണിക്കാർ അവിടെ വരുന്നതിൽ ശമ്പളക്കാരൻ തടയുകയില്ല; അവൎക്കതിഷ്ടമാണു്. അയാഠക്കു തടയേണ്ടതായ ആവശ്യമില്ലല്ലൊ; ശമ്പളം മേടിച്ചുകൊണ്ടു സ്വസ്ഥമായിരുന്നാൽ മാത്രം മതി. അങ്ങിനെ ഒന്നിലധികം തോണികഠ കടവത്തുണ്ടാകും. അവർ തമ്മിൽ കോമ്പിറേറഷനുണ്ടാകുമല്ലൊ. അതിനാൽ കൂലി കൊടുക്കാതെ പററില്ലെങ്കിലും യാത്രക്കാൎക്കു കുറഞ്ഞ കൂലി കൊടുത്താൽ മതിയാകും. മാത്രമല്ല അവർ യാത്രക്കാരെ കിട്ടാൻവേണ്ടി അവരുടെ സൌകൎയ്യത്തെ നോക്കുകയും ചെയ്യും. അങ്ങിനെ കുത്തകയല്ലാത്തതിനാൽ ന്യായമായ കൂലി കൊടുത്തു് ഇഷ്ടംപോലെ ക്ഷണത്തിൽ കടന്നുപോകാൻ കഴിയും. പ്രകൃതം മാറിപ്പോകുന്നു.

ഇന്നത്തെപ്പോലെ മോട്ടോർവാഹനങ്ങഠക്കും മററും ടാറിട്ട റോഡുകളൊ വലിയ പാലങ്ങളോ ഒന്നും അന്നുണ്ടായിരുന്നില്ലല്ലൊ; അക്കാലത്തു് റോഡു വെട്ടുവാനും പാലം പണിയുവാനും തക്ക

വിധം എഞ്ചിനീയറിങ്ങ് വളൎന്നിരുന്നില്ല. കേരളത്തിലെ ഭൂസ്ഥിതിയാണെങ്കിൽ കുന്നും മലയും വയലും തോടും ഇടകലൎന്നിട്ടാകയാൽ റോഡുകളും പാലങ്ങളും മുതലായവയുണ്ടാക്കുവാൻ അത്ര എളുപ്പവുമല്ല. അതിനാൽ പി. ഡബ്ല്യു. ഡി. എന്നതു അന്നു ഒരു പണച്ചിലവുള്ള ഡിപ്പാൎട്ടുമെൻറ് ആയിരുന്നില്ല.

വൈദ്യസഹായത്തെസ്സംബന്ധിച്ചും പ്രത്യേകമായ ചുമതലയുണ്ടായിരുന്നില്ല. കുലവിദ്യയെന്ന നിലയിൽ പാരമ്പൎയ്യമായി വൈദ്യം പഠിക്കുവാൻ കുട്ടഞ്ചേരി, ഒളശ്ശ മുതലായ ഇല്ലക്കാരെ നിശ്ചയിച്ചിട്ടുണ്ട്. കേരളത്തിൽ തളികളും സംഘങ്ങളുമുണ്ടായിരുന്നതുപോലെ 18 വൈദ്യന്മാരുടെ ഇല്ലങ്ങളും ഉണ്ടായിരുന്നു. ഇപ്പോഴും നിലവിലുള്ളതു് എഴു തറവാട്ടുകാർ മാത്രമാണ്. അവരും അവരുടെ ശിഷ്യന്മാരുമായി ആ ആവശ്യം നിൎവ്വഹിക്കുകയാണു ചെയ്തിരുന്നതു്. അങ്ങിനെ അതാതു വൈദ്യന്മാർ കഴിവനുസരിച്ച് ചികിത്സിക്കുകയല്ലാതെ വലിയ ആസ്പത്രികളൊന്നും അന്നുണ്ടായിരുന്നില്ല. ഇന്നത്തെ അലോപ്പതിപോലെയൊന്നും ആയുൎവ്വേദം വളൎന്നിട്ടില്ലാത്തതിനാൽ എക്സ്റെ മുതലായ വളരെ പണം ചിലവുള്ള ഏൎപ്പാടുകളും ആസ്പത്രികളും അന്നുണ്ടായിരുന്നില്ല. പിന്നെ ഡോക്ടൎമാൎക്കും നേഴ്സുമാൎക്കും മററും ശമ്പളം കൊടുക്കേണ്ട കാൎയ്യത്തെപ്പററി ചിന്തിക്കേണ്ടതുമില്ലല്ലൊ.

പൊതുവിദ്യാഭ്യാസം വേണമെന്ന ആശയം അന്നുത്ഭവിച്ചിരുന്നില്ല. അവിടവിടെയായി നാട്ടെഴുത്തശ്ശന്മാരുണ്ടായിരുന്നു; അത്രയേയുള്ള. ഇന്നത്തെപ്പോലെ ശാസ്ത്രം അഭിവൃദ്ധിപ്പെട്ടിട്ടില്ലായിരുന്നതിനാൽ വൈദ്യം, ഇഞ്ചിനീയറിങ്ങ് മുതലായതൊന്നും പഠിക്കാനില്ല; അതിന്നായി വലിയ ചിലവുമില്ല. അന്നത്തെ ശാസ്ത്രാഭിവൃദ്ധിയനുസരിച്ച് എല്ലാ കൈത്തൊഴിലുകൾക്കും കുലധൎമ്മമെന്ന നിലയ്ക്കു പാരമ്പൎയ്യമായി ചെയ്യുന്നതിന്നു ആവശ്യമുള്ളേടത്തോളം വീട്ടുകാരെ അതാതു ദേശങ്ങളിൽ ഏൎപ്പെടുത്തിയിട്ടുമുണ്ട്. അതി

നാൽ വിദ്യാഭ്യാസത്തിന്നും അക്കാലത്ത് വലിയ ചിലവുണ്ടായിരുന്നില്ല. ഈ വക വമ്പിച്ച ചിലവുകളൊന്നും അന്നില്ലാതിരുന്നതുകൊണ്ട വസ്തുക്കളിൽനിന്ന നികുതിയും പിരിച്ചിരുന്നില്ല. ആരുമാരും അന്യോന്യം പിടിച്ചുപറിയ്ക്കുകയോ അടിപിടി കൂടുകയോ ചെയ്യാതെ സമാധാനപരമായി ജീവിയ്ക്കാറാക്കുക എന്നതു ഗവമ്മെണ്ടിൻെറ പ്രഥമവും പ്രധാനവുമായ കത്തവ്യമാണല്ലൊ. "മററുള്ളവരെ ബാധിയ്ക്കാതിരിയ്ക്കുന്നേടത്തോളം തങ്ങഠംക്കുള്ള സ്വാതന്ത്ര്യത്തെ അനുഭവിയ്ക്കാറാക്കുക" എന്നതാണതിൻെറ തത്വം. അന്നത്തെ ഭരണത്തിൻെറ അടിസ്ഥാനവും അതുതന്നെയും അതുമാത്രവുമായിരുന്നു. അതോടൊപ്പംതന്നെ എല്ലാവരേക്കൊണ്ടും സ്വധമ്മത്തെ അനുഷ്ഠിപ്പിയ്ക്കുകയും ചെയ്യണം.

അതെല്ലാം കഴിഞ്ഞു് കഴകഭരണം വന്നതിന്ന ശേഷമാണ് തീരുമാനങ്ങളെ നടപ്പിൽ വരുത്തുവാനും മേൽനോട്ടം ചെയ്യുവാനുമായി അവയുടെ കീഴിൽ പതിനെട്ടു തളികളേയും തളിയാതിരിമാരേയും സംഘങ്ങളേയും ഏപ്പെടുത്തേണ്ടിവന്നതു്. അപ്പോഴും ഭരണത്തിന്ന വലിയ പണച്ചിലവുണ്ടായിരുന്നില്ല. സംഘങ്ങഠംക്കാണെങ്കിൽ ഭൂസ്വത്തും അവരുടേതായ മററു വരുമാനങ്ങളുമുണ്ടു്. തളിയാതിരിമാരുടെ ജീവിതവൃത്തിയാകട്ടെ അതാതു തളികളിലെ ദേവസ്വംകൊണ്ടു് നിവ്വഹിയ്ക്കുകയും ചെയ്തിരുന്നു. ശാസ്ത്രനമ്പൂതിരിമാരെന്നറിയപ്പെടുന്നവർ ആയുധാഭ്യാസം കുലവിദ്യയായി സ്വീകരിച്ച് ദേശരക്ഷ ചെയ്യാൻ നിയോഗിയ്ക്കപ്പെട്ട സംഘത്തിലെ രക്ഷാപുരുഷന്മാരാണല്ലൊ. നമ്പൂതിരിമാരെല്ലാം ജന്മസ്വത്തുള്ളവരാണ്. നമ്പൂതിരിമാരിൽ ചിലർതന്നെയാണു ഈ കുലവിദ്യക്കാർ. അതിനാൽ അതിന്ന പ്രത്യേകമായി ഒരു ജീവിതവൃത്തിയും അവക്ക കൊടുക്കേണ്ടതില്ല; കൊടുക്കാറുമില്ല. അതിനാൽ കഴകഭരണകാലത്തും ഇവിടെ വലുതായ ഭരണച്ചിലവൊന്നും കൂടാ

തെ കഴിഞ്ഞു. ഭൂമിയ്ക്കു നികുതിയുണ്ടായിരുന്നില്ലെന്നും അതിന്നാവശ്യമില്ലായിരുന്നുവെന്നും കാണിയ്ക്കുവാനാണിത്രയും എഴുതിയതു്.

ഒരു ധർമ്മരാജ്യമെന്നു പ്രസിദ്ധമായ തിരുവിതാംകൂറിൽ അടുത്തകാലം വരെ ബ്രഹ്മസ്വം-ദേവസ്വം വസ്തുക്കൾക്കു നികുതിയുണ്ടായിരുന്നില്ല; എല്ലാം കരമൊഴിവായിട്ടാണു കൊടുത്തിരുന്നതു്; തനതു് കൈവശമല്ലാതെ കാണം, പണയം, വെറുമ്പാട്ടം മുതലായി ഏതു തരത്തിലെങ്കിലും അന്യാധീനപ്പെടുത്തിയാൽ കരം ചുമത്തുകയും ചെയ്യും. തനതു ഭൂമികൾക്കുകൂടി കരം ചുമത്തിയതു് സി. പി. രാമസ്വാമിഅയ്യരുടെ കാലത്തു അടിസ്ഥാനനികുതി വന്നപ്പോൾ മാത്രമാകുന്നു. കൊച്ചിൻ സ്റ്റേയിററിൽ ഇല്ലപ്പറമ്പുകൾക്കും അമ്പലപ്പറമ്പുകൾക്കും മാത്രമെ നികുതി ഒഴിവാക്കിയിരുന്നുള്ളു. കൊ. വ. 1083-ൽ എക്സ്ഹൈനസ്സ് നടത്തിയ സെററിൽമെൻറാടുകൂടി അവയ്ക്കു നികുതി കെട്ടിയില്ലെങ്കിലും "തിരുമുൽക്കാഴ്ച" എന്ന പേരിൽ ഒരു ചെറിയ തുക പിരിച്ചുതുടങ്ങി. പണ്ടാരവക ഭൂമികളെ ഒഴിപ്പിയ്ക്കലോ അവയ്ക്കു പൊളിച്ചെഴുത്തോ ഇല്ലാത്തതുകൊണ്ടു് സ്വകാര്യഭൂമിയെക്കാൾ നാലിരട്ടിയാണു (പണ്ടാരവകത്തോതിൽ) പണ്ടാരവക ഭൂമികൾക്കു നികുതി നിശ്ചയിച്ചതു്. ഇല്ലപ്പറമ്പുകൾക്കും, അമ്പലപ്പറമ്പുകൾക്കും ആ തോതിൽ നികുതി കണക്കാക്കി. എന്നിട്ടു അങ്ങിനെ വരുന്ന നികുതിയിൽ ഉറുപ്പികയ്ക്കു മൂന്നു പൈ (ഒന്നര നയാപൈസ) വീതം 'തിരുമുൽക്കാഴ്ച'യായി നിശ്ചയിയ്ക്കുകയാണുണ്ടായതു്. ബാക്കിയുള്ള കൃഷിഭൂമികൾക്കെല്ലാം മുമ്പുതന്നെ നികുതി ചുമത്തിയിരുന്നു. അതെന്നുമുതല്ക്കാണെന്നു എനിയ്ക്കു നിശ്ചയമില്ല. മലബാറിൽ സാമൂതിരിപ്പാടു്, പഴശ്ശി, ചിറയ്ക്കൽ, കടത്തനാടു, നീലേശ്വരം മുതലായ രാജാക്കന്മാരാണല്ലൊ ഭരണം നടത്തിയിരുന്നതു്. പണ്ടുകാലത്തു് അവിടങ്ങളിലെയും ഭൂമികൾക്കു നികുതിയുണ്ടായിരുന്നില്ല. അവിടെയെല്ലാം ആദ്യമായി നികുതി പിരിയ്ക്കാൻ ശ്രമിച്ചതു് ഹൈദരായിരു

ന്നു. ബ്രിട്ടീഷാധിപത്യം സ്ഥാപിച്ചതിനു ശേഷം—കൊ. വ. 996-ൽ—മലബാറിൽ മുഴുവനും ഭൂനികുതി പിരിയ്ക്കാൻ തുടങ്ങി.

കൃഷി ചെയ്ത ഭൂമിയ്ക്കല്ലാതെ കൃഷി ചെയ്യാതെ തരിശായിക്കിടക്കുന്ന ഭൂമിയ്ക്കു ഇപ്പോഴും നികുതിയില്ല. ഒരുപ്പൂകിൽ നിലത്തിൽ രണ്ടാംവിളയിറക്കിയാൽ അതിനു മാത്രമായി രണ്ടാംവിളനികുതി വസൂലാക്കുകയാണു ഗവമ്മെണ്ടു ചെയ്തിരുന്നതു്. ആ നികുതിയാകട്ടെ ഇരട്ടിയായിരുന്നുവെന്നും അറിയുക. ഏറനാടാമാവു പ്രദേശങ്ങളിലെ കോൾനിലങ്ങൾ പ്രസിദ്ധമാണു്. അതു് ചുറവും മാട്ടും മാടി ചക്രംവെച്ചു് വെള്ളം വററിച്ചാണു കൃഷിചെയ്തിരുന്നതു്. വർഷക്കാലത്തു് ആ നിലങ്ങളിൽ ശരാശരി ആറേഴടി വെള്ളമുണ്ടാവും. പണ്ടുകാലത്തു് (എന്റെ ചെറുപ്പത്തിലും) ആ നിലങ്ങൾ കൃഷി ചെയ്യുമ്പോൾ നഷ്ടം വന്നിരുന്നതു് വരമ്പു പൊട്ടി മുങ്ങിപ്പോയിട്ടായിരുന്നു. അന്നൊക്കെ കൃഷിയിറക്കിയ നിലത്തിൽനിന്നു മാത്രമെ നികുതി പിരിച്ചിരുന്നുള്ളു. വരമ്പു മാടി വെള്ളം വററിച്ചു പണിയുവാനുള്ള പ്രയാസവും ചിലവും വളരെയാണു്; അതിന്നു പുറമെ വരമ്പു പൊട്ടുക കാരണം വലിയ നഷ്ടവും പററും; കൃഷി ചെയ്താൽ നികുതി കൊടുക്കുകയും വേണം. അതിനാൽ അധികം പേരും കൃഷിചെയ്യാതെ തരിശായി ഇടുകയേ ചെയ്തിരുന്നുള്ളു. എക്സ്സൈറനസ്സിന്റെ സവ്വെയ്ക്കു ശേഷമാണു എല്ലാവരും കോൾനിലങ്ങൾ കൃഷിചെയ്യാനാരംഭിച്ചതു്. അവിടുന്നു അപ്പോൾ പണിയാതെ കിടന്നിരുന്നതെല്ലാം (കൈവശമില്ലെങ്കിൽ) പണ്ടാരവകയാക്കി. അതിന്നുശേഷം കുറേശയായി പതിച്ചുകൊടുത്തു. അതിന്നു നികുതി ചുമത്തുകയും ചെയ്തു. ഇത്രയും പറഞ്ഞതിന്റെ അത്ഥമെന്തെന്നാൽ അന്നുവരെ കൊച്ചിസ്റ്റേററിൽപോലും വിളയിറക്കിയ ഭൂമിയ്ക്കേ നികുതിയുണ്ടായിരുന്നുള്ളുവെന്നാണു്. മലബാറിലെ സ്ഥിതി അങ്ങിനെയല്ലായിരുന്നു. കൃഷി ചെയ്യാതെ കിടക്കുന്ന ഭൂമിയ്ക്കു—അതു് പറമ്പാണെങ്കിൽ—നികുതിയില്ല. പക്ഷെ എന്നെ

ങ്കിലും എന്തെങ്കിലും വിളവിറക്കിയാൽ നികുതി കെട്ടും. അതു സ്ഥിരം നികുതിയാകയും ചെയ്യും. എന്നുവെച്ചാൽ പിന്നെ കൃഷി ചെയ്യുവോ എന്ന നോട്ടമില്ല; ചെയ്താലും ചെയ്തില്ലെങ്കിലും നികുതി കൊടുക്കുകതന്നെ വേണം. ഇതായിരുന്നു അവിടത്തെ സമ്പ്രദായം.

ചുരുക്കിപ്പറഞ്ഞാൽ ബ്രിട്ടൻ ഇവിടെ ആധിപത്യം സ്ഥാപിക്കുന്നതുവരെ ഭൂമിക്കു നികുതി ഉണ്ടായിരുന്നില്ല. കാലാന്തരത്തിൽ ബ്രിട്ടീഷുഭരണം തുടങ്ങിയതോടുകൂടി അവരും അതോടനുബന്ധിച്ച നാട്ടുരാജാക്കന്മാരും ഭൂനികുതി വസൂലാക്കിത്തുടങ്ങി. അങ്ങിനെയാണു് ഇവിടെ ഭൂനികുതി ഉദയം ചെയ്തതു്.

—:o:—

## B പണ്ടത്തെ യുദ്ധങ്ങൾ

സാമൂതിരിപ്പാടു്, കൊച്ചിത്തമ്പുരാൻ, തിരുവിതാംകൂർ രാജാവു് മുതലായവർ തമ്മിൽ പലപ്പോഴും യുദ്ധമുണ്ടായിട്ടുണ്ടല്ലോ. ഇന്നത്തേതിൽനിന്നു വളരെ വ്യത്യസ്തങ്ങളായിരുന്നു (വിദേശികളുടെ ആധിപത്യത്തിനു മുമ്പുണ്ടായിരുന്ന) അന്നത്തെ യുദ്ധങ്ങൾ. ഞാനിവിടെ പ്പറയുന്നതായ വ്യത്യാസം ആയുധങ്ങളേയൊ യുദ്ധസമ്പ്രദായങ്ങളേയൊ കുറിച്ചല്ല, യുദ്ധത്തിൻെറ നടത്തിപ്പിനേയും ഉദ്ദേശത്തേയും സംബന്ധിച്ചാകുന്നു. ആദ്യമായി ധരിക്കേണ്ടതു അക്കാലത്തെ ഭരണം ഇന്നത്തെപ്പോലെയുള്ള പ്രജായത്തസമ്പ്രദായമല്ലെന്നുള്ളതാണു്. പ്രായപൂർത്തി വോട്ടുപ്രകാരമാണു് ഇന്നത്തെ ഗവമ്മേണ്ടുണ്ടാകുന്നതു്. അപ്പോൾ വാസ്തവത്തിൽ ഓരോ വോട്ടറും രാജാവാകുന്നു. അതിനാൽ ഭരണത്തിലെന്നപോലെത്തന്നെ യുദ്ധത്തിലും വോട്ടർമാരെല്ലാം ആ അത്ഥത്തിൽ രാജാവു്—അഥവാ ഗവമ്മേണ്ടു്—ആണു്. പണ്ടത്തെപ്പോലെ സ്വേച്ഛാധികാരത്തോടുകൂടിയ

ഒരു രാജാവു് ഇന്നില്ല. അതിനാൽ അവക്കെല്ലാം യുദ്ധത്തിൽ പങ്കുണ്ടാവാതേയും തരമില്ല. സൈന്യങ്ങളേയൊ സൈന്യാധിപന്മാരേയൊ മന്ത്രി മുതലായ മററധികാരസ്ഥന്മാരേയൊ മാത്രമല്ല വിജയമുണ്ടാവണമെങ്കിൽ മററു സിവിലിയന്മാരേയും കൊന്നൊടുക്കുകയും, അവരുടെ സ്വത്തുക്കൾ നശിപ്പിക്കുകയും വേണ്ടിവരും. അവരെല്ലാം അക്രമിക്കെതിരായി പരിശ്രമിച്ചുകൊണ്ടേ ഇരിക്കുമല്ലൊ—ഇരിക്കയും വേണംതാനും. അതിനാൽ അക്രമി കേവലം വെറും ശത്രുസൈന്യങ്ങളേയും ഗവർമ്മേണ്ടിനേയും ജയിച്ചതുകൊണ്ടു മാത്രമായില്ല, എല്ലാ സിവിലിയന്മാരേയും—പ്രജകളേയുമെന്നർത്ഥം—ജയിച്ചേ തീരു. എന്നാലേ രാജ്യം തനിക്കധീനമായി വരു. അതിന്നു അവരേയെല്ലാം കീഴടക്കണം. അവക്കായുധമില്ലെന്നും ആയുധമെടുത്തു യുദ്ധം ചെയ്യുന്നില്ലെന്നും മാത്രമേ ഉള്ളു. വാസ്തവത്തിൽ പ്രജകളെല്ലാംതന്നെ ആയുധമില്ലാത്ത രാജാക്കന്മാരാണു്; അഥവാ ഒരുതരം സൈന്യങ്ങളെങ്കിലുമാണു്. ഇന്നു ഇന്ത്യാഗവർമ്മേണ്ടിനോടു കൂറില്ലാത്തവരെ—അതു പ്രത്യക്ഷമായാൽ—ഗവർമ്മേണ്ടു ശിക്ഷിക്കാതിരിക്കുമോ? അപ്പോൾ അങ്ങിനെ കൂറില്ലാത്തവർ—അഥവാ കൂറുണ്ടെന്നു നടിക്കയെങ്കിലും ചെയ്യാത്തവർ—ഇവിടെ ഉണ്ടാകയില്ല; ഉണ്ടെങ്കിൽ അവരെ ഇന്ത്യാഗവർമ്മെണ്ടു കണ്ടെത്തിയാൽ ശിക്ഷിക്കും. അതേ കാരണംകൊണ്ടുതന്നെ വരാൻ പോകുന്ന അക്രമിക്കു ഇന്ത്യയിലെ സകലമാന പ്രജകളും—ഇന്ത്യയോടു കൂറുള്ളവരെല്ലാം—ശത്രുക്കളായി; രാജാവിനെയെന്നപോലെ—അഥവാ മന്ത്രിമാർ മുതലായ അധികാരസ്ഥന്മാരെയെന്നപോലെ—അതുമല്ലെങ്കിൽ സൈന്യങ്ങളെയെന്നപോലെയെങ്കിലും—അവരെ കീഴടക്കാതെ പററില്ല. കൊന്നിട്ടോ ഭയപ്പെടുത്തിയിട്ടോ സ്വത്തുക്കൾ നശിപ്പിച്ചിട്ടോ അല്ലാതെ അതിന്നു സാധിക്കയുമില്ല. അങ്ങിനേയാണു ഇപ്പോൾ പട്ടണങ്ങൾ ഒന്നാകെ ബോംബിട്ടും മററും നശിപ്പിക്കേണ്ടിവരുന്നതു്. ഇന്നത്തെ നിലക്കു—പ്രജായത്ത

സമ്പ്രദായത്തിൽ__അതൊന്നും അക്രമമല്ല, അനീതിയല്ല, അധർമ്മവുമല്ല. യുദ്ധം ചെയ്യുകയും, രാജ്യം കീഴടക്കുകയും ചെയ്യുന്നതു നീതിയാണോ എന്നു മാത്രമേ ചിന്തിയ്ക്കാനുള്ളു. അതു നീതിയും ധർമ്മവുമാണെങ്കിൽ പിന്നെ അതൊക്കെ കൂടിയേ കഴിയൂ; ചെയ്യാറുമുണ്ടു്; ചെയ്യുന്നുമുണ്ടു്; ചെയ്യാതെ കഴിയുകയുമില്ല. കള്ളു കുടിയ്ക്കുമെങ്കിൽ തലയ്ക്കു ലക്കില്ലാതെയാവും; അതു കൂടാതെ കഴിയണമെങ്കിൽ മദ്യം കഴിയ്ക്കാതിരുന്നേ പററു. കടുക്ക കുടിച്ചാൽ വയറിളകും; അതു കൂടാതിരിയ്ക്കാൻ കടുക്ക കുടിയ്ക്കാതിരുന്നേ പററു. അതുപോലെ ഇന്നത്തെ പ്രജായത്തസമ്പ്രദായത്തിലാണു രാജ്യഭരണമെങ്കിൽ യുദ്ധത്തെ മാത്രമെ അധിക്ഷേപിച്ചിട്ടു കാര്യമുള്ളു. യുദ്ധമുണ്ടാവുകയാണെങ്കിൽ അത്തരം നാശങ്ങൾ വരുത്താതെയും വരാതെയും തരമില്ല. "സൈന്യങ്ങളേയൊന്നും കൊല്ലുകയോ ഉപദ്രവിയ്ക്കുകയോ ചെയ്യരുതു്. യുദ്ധം ചെയ്തു രാജ്യം പിടിയ്ക്കുന്നതിൽ തെററില്ലതാനും" എന്നാരെങ്കിലും പറയാറുണ്ടോ? കള്ളു കുടിയ്ക്കുന്നതു സമ്മതമാണു്; തലയ്ക്കു ലക്കില്ലാതാവുമ്പോൾ അധിക്ഷേപിയ്ക്കുകയും ചെയ്യുക! ബുദ്ധിയുള്ളവരാരും ഇത്തരം വിഡ്ഢിത്തങ്ങൾ പറയുവാൻ പുറപ്പെടുകയില്ല; പറയുന്നുണ്ടെങ്കിൽ അതവരുടെ ബുദ്ധിശൂന്യതയാണു്.

പണ്ടത്തെ രാജ്യഭരണം ഇന്നത്തെ പ്രജായത്തരീതിയിലല്ലായിരുന്നു. രാജ്യം ഭരിയ്ക്കുന്നതു് രാജാക്കന്മാരാണു്. ഭരണസമ്പ്രദായമാണെങ്കിൽ സ്മൃതികളിലും മററും വിധിച്ചിട്ടുമുണ്ടു്. രാജാക്കന്മാർ അതുപ്രകാരം ഭരണം നടത്തുന്നു. യുദ്ധത്തിൽ രാജാക്കന്മാർക്കും സൈന്യങ്ങൾക്കും മാത്രമെ കർത്തവ്യമുള്ളു. "രാജാ പ്രത്യക്ഷദൈവതം" എന്നാണു പ്രജകളെ പഠിപ്പിച്ചിരുന്നതു്. അതിനാൽ രാജാവിന്റെ കല്പനയെ അനുസരിയ്ക്കുക മാത്രമെ പ്രജകൾ ചെയ്തിരുന്നുള്ളു. അതുമാത്രമല്ലാതെ സാധാരണ പൌരന്മാർക്കു യുദ്ധത്തിൽ യാതൊരു ഭാഗഭാക്ത്വവുമില്ല; ജയാപജയങ്ങളിൽ പങ്കുമില്ല. എ

ന്നുവെച്ചാൽ തന്റെ രാജാവിനെ ജയിപ്പിയ്ക്കാനോ അക്രമിയെ തോല്പിയ്ക്കാനോ സാമാന്യജനങ്ങൾ ഒന്നും ചെയ്യിരുന്നില്ലെന്നൎത്ഥം. അവരുടെ കൎത്തവ്യങ്ങൾ നിൎവ്വഹിച്ചുകൊണ്ടു ഉദാസീനഭാവത്തിൽ ജീവിയ്ക്കുകയേ അവർ ചെയ്യിരുന്നുള്ളു. അങ്ങിനെയേ ചെയ്യു എന്നും, അങ്ങിനെ ചെയ്യാതെ തരമില്ലെന്നും, അത് പ്രജകളുടെ ധൎമ്മം മാത്രമാണെന്നും അവിടുത്തെ രാജാവിന്നും അക്രമിയ്ക്കും ബോധ്യവുമുണ്ടു്. അതിനാൽ സൈന്യങ്ങളെ ഓടിച്ചു് രാജാവിനെ നിശ്ശേഷം തോല്പിച്ചു് രാജ്യം അധീനമാക്കിയാൽ അന്നു മുതൽ അവിടുത്തെ ജനങ്ങൾ പുതിയ രാജാവിന്റെ പ്രജകളായി. അന്നു മുതല്ക്കുതന്നെ നികുതി മുതലായവ അദ്ദേഹത്തിന്നു കൊടുത്തുതുടങ്ങുകയും അദ്ദേഹത്തിന്റെ കല്പന അനുസരിയ്ക്കുകയും ചെയ്യുന്നു. പാരമ്പൎയ്യമായി പ്രജകൾ പഠിച്ചും അനുസരിച്ചും വന്നിരുന്നതു് അങ്ങിനെത്തന്നെയാണല്ലൊ. അതിനാൽ ഇരിയ്ക്കുന്നവൎക്കും വരുന്നവൎക്കും—രാജാവിന്നും അക്രമിയ്ക്കും—പ്രജകളെ രക്ഷിയ്ക്കുകയും അവരുടെ സ്നേഹം സമ്പാദിയ്ക്കുകയുമാണാവശ്യം. അതിന്നു വേണ്ടതു് അവൎക്കു ബുദ്ധിമുട്ടോ ദ്രോഹമോ ആവുന്നതു കുറയ്ക്കുകയുമാണല്ലൊ. അതിനാൽ യുദ്ധം മുഴുവൻ സൈന്യങ്ങളെ മാത്രമെ ബാധിച്ചിരുന്നുള്ളു. സാമാന്യജനങ്ങൾക്കു നാശനഷ്ടങ്ങൾ വരാതിരിയ്ക്കണമെന്നു രണ്ടു കക്ഷികൾക്കും താല്പൎയ്യമുണ്ടു്. ഭരിച്ചിരുന്ന രാജാവിന്നു തന്റെ പ്രജകൾക്കു നാശനഷ്ടങ്ങൾ വരുന്നതിൽ വലിയ ഖേദമുണ്ടാവും. അക്രമിയ്ക്കാണെങ്കിൽ ജയിച്ചുകഴിഞ്ഞാൽ അവരെല്ലാം തന്നെ സ്വീകരിയ്ക്കുകയും സ്നേഹിയ്ക്കുകയും വേണംതാനും. അങ്ങിനെ കേവലം ധാൎമ്മികമായിട്ടു മാത്രമല്ല തന്റെ വിജയം സഫലമാവാനും രാജ്യം അധീനമാവാനും വേണ്ടി ആവുന്നതു അവൎക്കു ദ്രോഹം കൂടാതെ കഴിയ്ക്കയും അവരെ സഹായിയ്ക്കയുമായി പ്രധാനം.

ചുരുക്കിപ്പറഞ്ഞാൽ കയ്യേറ്റത്താലോ ബലം പ്രയോഗിച്ചോ ഭൂമി കൈവശപ്പെടുത്തുന്നപോലെ മാത്രമായിരുന്നു അന്നത്തെ യു

ഡം. ഭൂമി നഷ്ടപ്പെട്ടവനും കൈവശപ്പെടുത്തിയവനും അവിടെ പഴയപടി കൃഷിചെയ്യണമെന്ന കാര്യത്തിൽ അഭിപ്രായഭേദമില്ല. നിലം കേടുവരരുതെന്ന കാര്യത്തിൽ പ്രത്യേകം നിഷ്കർഷയുമുണ്ട്. കൃഷി ചെയ്യാനും വിളവെടുക്കാനുമുള്ള അധികാരം കിട്ടണമെന്നും കൊടുക്കില്ലെന്നും മാത്രമെ അവർ തമ്മിൽ വാദമുള്ളു. മറിച്ച് ഭൂമിയിൽ എന്തെങ്കിലും മാററം വരുത്തുകയോ നിലം പറമ്പാക്കുകയോ നെല്ലിനു പകരം മറെറന്തെങ്കിലും കൃഷി ചെയ്യുകയോ വേണമെന്നു പുതിയ കൈവശക്കാരനും ഉദ്ദേശമില്ലല്ലൊ. അന്നത്തെ യുദ്ധത്തിന്റെ നിലയും അത്രമാത്രമായിരുന്നു. നിലം ചീത്തയാവരുതെന്നുള്ള വിചാരംപോലെതന്നെ പ്രജകൾക്കു നാശനഷ്ടങ്ങളൊ ബുദ്ധിമുട്ടുകളോ വരരുതെന്ന കാര്യത്തിൽ രണ്ടു കക്ഷികൾക്കും വളരെ ശ്രദ്ധയുണ്ടായിരുന്നു. അതിനാൽ രാജാക്കന്മാർക്കും പട്ടാളക്കാർക്കും മാത്രമല്ലാതെ യുദ്ധത്തിൽ സിവിലിയന്മാർക്കു വലിയ പങ്കൊന്നുമുണ്ടായിരുന്നില്ല. ജനങ്ങൾക്കാണെങ്കിൽ പ്രധാനമായ കാര്യം അലട്ടൊന്നും കൂടാതെ (കൊള്ളയും കവർച്ചയും മററും കൂടാതെ) സൈ്വരമായി ജീവിതം നയിക്കാറായാൽ മതി. തങ്ങളെ സംരക്ഷിക്കുന്നതു് ആരാണെന്ന പ്രശ്നം അത്ര പ്രധാനമൊന്നുമല്ല. ആരാണു് കൃഷിയിറക്കിയതെന്ന കാര്യം നിലത്തിനു വിഷയമല്ലല്ലൊ; ആരിറക്കിയാലും വിളയാതിരിക്കുകയുമില്ല. ആരു വന്നാലും കൊയ്തെടുക്കുകയും ചെയ്യാം. ആ കാര്യത്തിൽ നിലത്തിന്നെതിർപ്പുണ്ടാവാറില്ലല്ലൊ. മറെറാരു ഉദാഹരണം പറയുകയാണെങ്കിൽ ഒരു വാടകക്കെട്ടിടത്തിൽ താമസിക്കുന്നവരെപ്പോലെയാണതു്. ഉടമസ്ഥനാരായാലും വാടകക്കാരൻ വാടക കൊടുക്കുന്നു. ജന്മിയുടെ നിലം നടത്തുന്ന കുടിയാനെപ്പോലെയേ പ്രജകൾക്കുള്ളു. ജന്മി ആരായാലും അവർ തമ്മിൽ വഴക്കോ അവകാശത്തർക്കമോ ഉണ്ടായാലും കുടിയാനൊന്നുമില്ല. താൻ കൊടുക്കേണ്ടതായ പാട്ടം ഉടമസ്ഥന്നു കൊടുക്കണം. ജന്മി മാറിയതുകൊണ്ടു് അയാൾക്കൊന്നും വരു

വാനില്ല; അതിനാൽ ആ കാര്യത്തിൽ അയാൾക്ക താല്പര്യവുമില്ല. അതുപോലെ യുദ്ധവും സന്ധിയും മററും രാജാക്കന്മാരുടെ കാര്യമാണ്. ആര ചോദിച്ചാലും നികുതി കൊടുക്കുമെന്നല്ലാതെ ആൎക്ക കൊടുക്കണമെന്ന കാര്യത്തിൽ സാമാന്യജനങ്ങൾക്ക നിൎബ്ബന്ധമുണ്ടായിരുന്നില്ല. അത് രാമവൎമ്മനായാലും മൂത്ത ഏറാടിസ്സായാലും അവൎക്കൊരുപോലെയാകുന്നു; രാജാവിനുള്ള അത്തരം അവകാശങ്ങൾ കൊടുക്കാൻ അവരെപ്പോഴും ഒരുക്കവുമാണ്. ഇതായിരുന്നു അന്നത്തെ യുദ്ധത്തിന്റെ നില.

യുദ്ധത്തിന്റെ ഉദ്ദേശത്തിലും അന്നും ഇന്നുമായി വളരെ അന്തരമുണ്ട്. യുദ്ധത്തിൽ തോററ രാജാവിനെക്കൊന്ന്—അഥവാ രാജ്യഭ്രഷ്ടനാക്കുകയോ ജയിലിലിടുകയൊ ചെയ്തിട്ട്—ആ രാജ്യത്തെ തന്റെ രാജ്യത്തോടു ചേൎക്കുക എന്നൊരാശയവും അന്നുണ്ടായിരുന്നില്ല. തന്റെ മേലധികാരത്തെ സ്സമ്മതിയ്ക്കുകയേ വേണ്ടു; അതിന്നു അവസ്ഥാനുസരണം കപ്പം കൊടുത്താൽ മതി. അതിന്നു കൂട്ടാക്കാത്തയാൾ അയാളെ ഓടിയ്ക്കുകയോ കൊല്ലുകയോ ചെയ്യേണ്ടിവന്നാൽതന്നെ തന്റെ കീഴിൽ പിന്നത്തെ അവകാശിയേയോ മററൊ അവിടെ വാഴിയ്ക്കുയല്ലാതെ ആ രാജ്യത്തെ തന്റെ രാജ്യത്തോടു ചേൎക്കുന്ന പ്രശ്നമുണ്ടായിരുന്നില്ല. ശ്രീരാമൻ രാവണനിഗ്രഹം ചെയ്തതിന്നു ശേഷം ലങ്കയിൽ വിഭീഷണനെ രാജാവാക്കി വാഴിയ്ക്കുയല്ലെ ചെയ്തുള്ളു? ഇതിന്നെത്രയെങ്കിലും പുരാണങ്ങളിൽ തെളിവുണ്ട്. ധൎമ്മപുത്രരുടെ രാജസൂയത്തിന്നു അൎജ്ജുനൻ ദിഗ്ജയം ചെയ്തുവല്ലൊ. ഓരോ രാജ്യത്തും ചെന്നു പോരിന്നു വിളിയ്ക്കും, യുദ്ധത്തിന്നു വന്നവരോടു എതിരിട്ടു തോല്പിച്ച് കപ്പം വാങ്ങും. കഴിവില്ലാത്തവർ യുദ്ധത്തിന്നൊരുമ്പെടാതെ എന്തെങ്കിലും കാഴ്ചവെച്ച് ധൎമ്മപുത്രരുടെ മേൽക്കോയ്മസ്ഥാനം സമ്മതിയ്ക്കും; ശക്തന്മാരെ യുദ്ധത്തിൽ തോല്പിയ്ക്കുകയും വീണ്ടും അവിടെത്തന്നെ വാഴിച്ചു വളൎത്തിക്കൊണ്ടുവരികയും

ചെയ്യും. ശ്രീരാമൻതന്നെ ബാലിയെ നിഗ്രഹിച്ച് സുഗ്രീവനെ വാഴിയ്ക്കുയല്ലെ ചെയ്തതു്? കാളിദാസൻെറ രഘുവംശത്തിൽ രഘുവിൻെറ ദിഗ്ജയം വൎണ്ണിയ്ക്കുന്നതിൽ ഒരിടത്ത് ഇങ്ങനെ പറഞ്ഞിരിയ്ക്കുന്നു. “ആ (ബംഗാളിലെ) രാജാക്കന്മാരെ ആദ്യം യുദ്ധത്തിൽ തോല്പിച്ച് രാജ്യഭ്രഷ്ടരാക്കുകയും, പിന്നീട് ധനധാന്യാദികളെ കാഴ്ചവെച്ച് കാല്ക്കൽ വന്നു നമസ്കരിച്ചപ്പോഠം (കൃഷിക്കാർ ആദ്യം ഞാറു പറിച്ചതിനുശേഷം വീണ്ടും നട്ടുവളൎത്തുന്ന നെൽച്ചെടിപോലെ) അവരെ രാജ്യത്തു വാഴിച്ച് വീണ്ടും രാജാക്കന്മാരാക്കുകയും ചെയ്തു.*” എന്താണിത് തെളിയിയ്ക്കുന്നതു്? തൻെറ മേലധികാരത്തെ സമ്മതിച്ചു കീഴടങ്ങിയാൽ മാത്രം മതിയെന്നാണല്ലൊ അതു്.

എതിരാളിയെ തടവുകാരനാക്കിപ്പിടിയ്ക്കേണ്ടിവരും. എന്നാൽ പിന്നെ എപ്പോഴെങ്കിലും തോൽവി സമ്മതിച്ച് മാപ്പു ചോദിച്ചാൽ വിട്ടയച്ചുകൊള്ളണം; അയയ്ക്കാതിരിയ്ക്കുന്നതു് അധൎമ്മമാകുന്നു. വടക്കെഇന്ത്യയിലെ ഒരു രാജാവു് യൂറോപ്യന്മാരുമായുണ്ടായ ഒരു യുദ്ധത്തിൽ ജയിയ്ക്കുകയും, ശത്രുക്കളിൽ പ്രധാനിയെപ്പിടിച്ചു ജയിലിലിടുകയും ചെയ്തു. ജയിലിൽ കിടക്കുന്നവൻ അടിമയായെന്നൎത്ഥമാണല്ലൊ. അടിമകളെ രക്ഷിയ്ക്കേണ്ടതായ ഭാരം യജമാനനുണ്ടു്. അതിനു പുറമെ ശത്രുവായിരുന്നാലും ശരി, ജയിലിലിടുകയും മാപ്പപേക്ഷിയ്ക്കുകയും ചെയ്താൽ വിട്ടയയ്ക്കണമെന്നതു ഭാരതീയരുടെ രാജധൎമ്മമാകുന്നു. അയാഠം മാപ്പിന്നപേക്ഷിയ്ക്കുകയും, തൻെറ രാജധൎമ്മമനുസരിച്ച് അയാളെ രാജാവ് വിട്ടയയ്ക്കുകയും ചെയ്തു. രാജാവിൻെറ ബലമെല്ലാം ആ യുദ്ധത്തിൽ അയാഠംക്കു നല്ലവണ്ണം മനസ്സിലായല്ലൊ. അയാഠം ഉടനെ രാജ്യത്തു ചെ

* ആപാദപത്മപ്രണതാഃ കലമാ ഇവ തെ രഘും
ഫലൈഃ സംവൎദ്ധയാമാസു രുൽഖാതപ്രതിരോപിതാഃ
—രഘുവംശം, 4-ാം സൎഗ്ഗം, 37-ാം ശ്ലോകം.

ന്ന് അദ്ദേഹത്തെ കീഴടക്കാൻ വേണ്ടിടത്തോളമുള്ള സൈന്യങ്ങളേയും കൊണ്ടുവന്നു യുദ്ധം ചെയ്യുകയും അതേ രാജാവിനെ പ്പിടിച്ചു ജയിലിലിടുകയും ചെയ്തുവത്രെ. ഈ ചരിത്രം നെഹ്റുവിന്റെ ഏതോ ഒരു പ്രസ്താവനയിൽ വായിച്ചതായിട്ടാണ് ഓർമ്മ; ഒരു സമയം അദ്ദേഹത്തിന്റെ 'ലോകചരിത്രാവലോകത്തിൽ' നിന്നാവാമെന്നു തോന്നുന്നു.

പണ്ടത്തെ യുദ്ധത്തിന്റെ നില ഇതായിരുന്നതിനാൽ യുദ്ധം ചെയ്യുന്ന സ്ഥലംതന്നെ അധികമാക്കും നാശനഷ്ടങ്ങൾക്കിടയാവാത്ത സ്ഥലത്താക്കുവാൻ രണ്ടു കൂട്ടരും ശ്രദ്ധിക്കുക പതിവാണ്. കാരണം യുദ്ധം ജയിക്കാൻ സൈന്യങ്ങളെ മാത്രം തോല്പിച്ചാൽ മതി; പ്രജകൾക്കതിൽ യാതൊരു പങ്കുമില്ല എന്നതുതന്നെ. സാക്ഷാൽ ഭാരതയുദ്ധം നടത്തിയതുതന്നെ അതിന്നായി പ്രത്യേകം നിശ്ചയിച്ച യുദ്ധക്കളത്തിൽവെച്ചു മാത്രമാണെന്നു അറിയാമല്ലോ. ഒരുപക്ഷെ അടുത്ത പ്രദേശംതന്നെ യുദ്ധക്കളമാണെന്നു വരാം. എന്നാലും നാട്ടുകാർ അതിലൊന്നും പങ്കെടുക്കാതേയും യാതൊരു ഭയവും കൂടാതേയും പതിവുപോലെ ശാന്തന്മാരായി ദിനകൃത്യങ്ങൾ നിർവ്വഹിച്ചിരുന്നതേയുള്ളു; നിർവ്വഹിക്കുകയും ചെയ്തിരുന്നു.

കേരളത്തിൽ ആദ്യകാലത്തെല്ലാം അമ്പലങ്ങൾക്കു വലിയ അധികാരങ്ങളുണ്ടായിരുന്നു. അങ്ങിനെയല്ല പറയേണ്ടതു്; അമ്പലങ്ങളാണു ഭരണം നിർവ്വഹിച്ചിരുന്നതെന്നാകുന്നു. ദേശഭരണവും, ക്രമത്താലെ ഗ്രാമഭരണവും, തളിയാതിരിഭരണവും, കേന്ദ്രഭരണവും, പെരുമാൾഭരണവും സ്ഥാപിക്കപ്പെട്ടു. പെരുമാൾഭരണകാലത്തു മാത്രമല്ല അതിന്നു ശേഷം രാജഭരണം വന്ന കാലങ്ങളിലും അമ്പലങ്ങളും രാജാക്കന്മാരും തമ്മിൽ ഏറ്റുമുട്ടൽകൂടാതെ യോജിച്ചുകൊണ്ടുതന്നെ ഭരണം നടത്തിപ്പോന്നു. ക്ഷേത്രാധികാരികൾ യോഗംകൂടി പാസാക്കുന്ന തീർപ്പുകൾ രാജാക്കന്മാർ നടപ്പിൽ വരുത്തുകയേ അന്നൊക്കെ ചെയ്തിരുന്നുള്ളു; മാത്രമല്ല ക്ഷേത്രങ്ങളുടെ അ

ധികാരശക്തി കാരണം അവരുടെ ഹിതമറിഞ്ഞല്ലാതെ അതിന്നെതിരായി രാജാക്കന്മാർ ഒന്നും ചെയ്തിരുന്നുമില്ല. കാലക്രമത്തിൽ രാജാക്കന്മാരുടെ അധികാരമോഹവും ശക്തിയും വൎദ്ധിച്ചുതുടങ്ങി. അപ്പോഴാണു അവർ തമ്മിൽ ഏററുമുട്ടലുകളുണ്ടായിത്തുടങ്ങിയതു്. ആദ്യകാലത്തു ക്ഷത്രിയരാജാക്കന്മാർ—അഥവാ സാമന്തരാജാക്കന്മാരും—മാത്രമേ ഉണ്ടായിരുന്നുള്ളവെങ്കിലും രാജശക്തി കുറഞ്ഞ രാജ്യങ്ങളിൽ—പ്രത്യേകിച്ചു് നാടുവാഴികളും സൈന്യാധിപന്മാരും മററുമായ നായന്മാർ പ്രബലന്മാരായിത്തീൎന്ന പ്രദേശങ്ങളിൽ—ക്ഷേത്രങ്ങളും അവരും തമ്മിൽ ഏററുമുട്ടലുകളുണ്ടായി. 14-ാം നൂററാണ്ടിൽ സുപ്രസിദ്ധമായ തൃക്കണാമതിലകം നശിച്ചതു് ഇതിന്നൊന്നാന്തരം ഉദാഹരണമാകുന്നു.

അങ്ങിനെ അമ്പലങ്ങളും രാജശക്തിയും തമ്മിൽ പല സ്ഥലത്തും ഏററുമുട്ടലുകൾ ഉണ്ടായിട്ടുണ്ടാവണം. കേന്ദ്രഭരണം പോവുകയും രാജാക്കന്മാർ തമ്മിൽ ക്ഷേത്രങ്ങൾക്കുവേണ്ടി മത്സരിക്കുകയും ചെയ്തതല്ലാതെ അപ്പോഴും രാജ്യത്തിന്നുവേണ്ടി കേരളരാജാക്കന്മാർ തമ്മിൽ യുദ്ധവും കലഹവും ഉണ്ടായിരുന്നില്ല. എല്ലാ രാജാക്കന്മാരും കേരളസന്താനങ്ങളാണു്; കേരളം നന്നാവുക മാത്രമായിരുന്നു എല്ലാവരുടേയും ഉദ്ദേശം.

കേരളരാജാക്കന്മാർ തമ്മിൽ യുദ്ധവും കലഹവും ആരംഭിച്ചതു് വിദേശികളുടെ വരവു മുതല്ക്കാകുന്നു. അതിന്നു മുമ്പു കിഴക്കൻ രാജ്യങ്ങളിൽനിന്നുള്ള ആക്രമണം മാത്രമെ ഉണ്ടായിരുന്നുള്ളു; അല്ലാതെ ഇവിടുത്തെ രാജാക്കന്മാർ തമ്മിൽ യുദ്ധമുണ്ടായിട്ടില്ല. അക്കാലത്തു വന്ന പല വിദേശസഞ്ചാരികളും ഇവിടെ വന്നതിന്നു ശേഷം ഇവിടുത്തെ സ്ഥിതിഗതികളെക്കുറിച്ചും സാമുദായികസമ്പ്രദായങ്ങളെപ്പററിയും അവൎക്കു മനസ്സിലാക്കുവാൻ കഴിഞ്ഞേടത്തോളം എഴുതിവെച്ചിട്ടുണ്ടു്. അവരാരുംതന്നെ ഇവിടുത്തെ രാജാക്കന്മാർ തമ്മിൽ യുദ്ധമോ കലഹമോ ഉണ്ടായതായി പറഞ്ഞിട്ടി

ല്ല. എത്രയോ നിസ്സാരമായ പല സംഗതികളേയും അവർ കണ്ടു പിടിച്ചെഴുതിയ സ്ഥിതിക്കു ഇവിടെ യുദ്ധമുണ്ടായിരുന്നുവെങ്കിൽ അതു് അവരുടെ ദൃഷ്ടിയിൽ പെടാതിരിക്കുവാനും, അതിനെപ്പററി രേഖപ്പെടുത്താതിരിക്കുവാനും കാരണമില്ല. അതിനാൽ വിദേശീയർ വരുന്നതിനു മുമ്പും, അവർ വന്ന ആദ്യകാലങ്ങളിലും ഇവിടെ രാജാക്കന്മാർ തമ്മിൽ യുദ്ധമേ ഉണ്ടായിരുന്നില്ലെന്നും, അവരുടെ പ്രേരണ ഒന്നുകൊണ്ടു മാത്രമാണു് ഇവിടെ യുദ്ധമുണ്ടായതെന്നും വിശ്വസിക്കാതെ തരമില്ല. 14_ാം നൂററാണ്ടിൻെറ പൂർവ്വാർദ്ധത്തിൽ കേരളം. സന്ദർശിച്ച പ്രസിദ്ധ ലോകസഞ്ചാരിയായ അബു അബ്ദുല്ല മുഹമ്മദ് ഇബ്നു അബ്ദുല്ല അഥവാ ഇബ്നു ബത്തൂത്ത തൻെറ യാത്രാവിവരണത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു. * "...മുലൈബാറിലെ (മലബാറിലെ) രാജാക്കന്മാരുടെ ഇടയിൽ യാതൊരുവിധത്തിലുള്ള പിണക്കമോ യുദ്ധമോ ഉണ്ടാകാറില്ല. ശക്തനു അശക്തനെ ആക്രമിക്കണമെന്നുള്ള മോഹമില്ല. വലിപ്പച്ചെറുപ്പം അവരിൽ യാതൊരു അധമത്വബോധവും സൃഷ്ടിക്കുന്നില്ല."

വിദേശിയർക്കു കേരളോല്പന്നങ്ങളായ ഏലം, കുരുമുളകു് കലക്കൊമ്പു മുതലായ നല്ല സാധനങ്ങൾ കുറഞ്ഞ വിലക്കു കിട്ടണം. അതു മാത്രമായിരുന്നുവല്ലൊ അവരുടെ ലക്ഷ്യം. ആ ലക്ഷ്യം സാധിക്കുന്നതിനു പററിയ രാജാക്കന്മാരെ അവർ പ്രീതിപ്പെടുത്താനും പ്രോത്സാഹിപ്പിക്കാനും തുടങ്ങി. അതു ആ രാജാക്കന്മാർക്കു കൂടുതൽ വരുമാനമുണ്ടാക്കാൻ കാരണമായി. അതു സ്വാഭാവികം മാത്രമാണല്ലൊ. ആ ഒരേ കാരണംകൊണ്ടുതന്നെ അയൽവക്കക്കാരായ രാജാക്കന്മാർക്കു് ആ രാജാവിൻെറയും, അദ്ദേഹത്തെ സ്സഹായിക്കുന്ന ആ വിദേശീയരുടേയും നേരെ അസൂയ തുടങ്ങി. കേരളോല്പന്നങ്ങൾ വിററ്

---

* കേരളം അറനൂറു കൊല്ലം മുമ്പ്—വിവർത്തനം: വേലായുധൻ പണിക്കശ്ശേരി—പേജ്: 28, 29.

വിദേശികളിൽനിന്നു അതുവരെ പ്രതീക്ഷിയ്ക്കുപോലും ചെയ്യാത്ത വിധത്തിൽ വരുമാനമുണ്ടായിത്തുടങ്ങിയപ്പോൾ അയൽരാജാക്കന്മാൎക്കും അതിൽ ആശ ജനിച്ചു. ആദായം അധികമായിക്കിട്ടിയിരുന്ന രാജാക്കന്മാരെ വിദേശികൾ സഹായിയ്ക്കുകയും, അവരുടെ പ്രീതിയ്ക്കായി അയൽരാജാക്കന്മാരോടു എതിൎക്കുന്നതിൽ പങ്കുചേരുകയും ചെയ്തു. മാത്രമല്ല തങ്ങളുടെ ബന്ധുവായ രാജാവു് വിഭവങ്ങൾ ആദായവിലയ്ക്കു തന്നിരുന്നതിനാൽ അയൽരാജ്യം ആ രാജ്യത്തോടു ചേൎക്കുകയൊ, അഥവാ ആ രാജ്യത്തിന്റെ വിസ്തൃതി വൎദ്ധിപ്പിയ്ക്കുയെങ്കിലുമോ ചെയ്യുന്നതു തങ്ങൾക്കു ഗുണമാണെന്നും അവർ കണ്ടിരിയ്ക്കും. ക്രമേണ പോൎച്ചുഗീസുകാരും ഡച്ചുകാരും ഫ്രഞ്ചുകാരും ഇംഗ്ലീഷുകാരും മററുമായ വിദേശികളുടെ വരവായി. പിന്നത്തെക്കഥ പറയാനുണ്ടോ? അവർ തമ്മിലും അവർ മുഖേന രാജാക്കന്മാർ തമ്മിലും എപ്പോഴും കലഹവും യുദ്ധവുമായി എന്നേ പറയേണ്ടു. ഗാമയെത്തുടൎന്നു ആൾവാരീസുകബ്രാൾ, അൽബുകൎക്ക്, പച്ചിക്കൊ മുതലായ പോൎച്ചുഗീസുകാർ ഇവിടത്തെ രാജാക്കന്മാരുമായി (പ്രത്യേകിച്ചു കൊച്ചിയും സാമൂതിരിയും തമ്മിൽ) നടത്തിയ യുദ്ധങ്ങൾക്കു കണക്കില്ല. അങ്ങിനെ വിദേശികളുടെ ആദായക്കൊതിയും, ആദായം കിട്ടാനായി അവർ പ്രയോഗിച്ചിരുന്ന സന്ധിവിഗ്രഹാദി തന്ത്രങ്ങളും, തങ്ങളുടെ വിഭവങ്ങൾക്കു വിദേശികൾ നല്ല കമ്പോളമാണെന്നു വന്നപ്പോൾ രാജാക്കന്മാൎക്കു അവരെ സ്വാധീനിയ്ക്കാനുള്ള ആഗ്രഹവും മററും കാരണമായിട്ടാണു് കേരളത്തിലെ രാജാക്കന്മാർ തമ്മിൽതന്നെ യുദ്ധമാരംഭിച്ചതു്; അതിനു മുമ്പു് അവർ തമ്മിൽ അങ്ങിനെ ഒരു സമ്പ്രദായമേ ഉണ്ടായിരുന്നില്ല.

ഇങ്ങിനെ വിദേശികളുടെ ആധിപത്യം കാരണം രാജാക്കന്മാർ രാജ്യക്കൊതിയന്മാരായിത്തീൎന്നു. അധികാരമോഹികളായ

രാജാക്കന്മാർ തമ്മിൽ മത്സരിച്ചുതുടങ്ങിയതോടെ ആശയങ്ങളെല്ലാം പ്രാദേശികമായി സങ്കോചം പ്രാപിച്ചു; സാർവ്വത്രികമായ കേരളചിന്തയും ദർശനവും അസ്തമിക്കുകയും ചെയ്തു. അത്തരം മത്സരങ്ങളുടെ ഒരവസാനക്കേളിയാണു പന്നിയൂർഗ്രാമക്കാരുടെ അധഃപതനം കുറിക്കുന്നതു്. അന്നത്തെ സാമൂതിരി വലിയ ശക്തിയെ പ്രാപിച്ചിരുന്നു. പന്നിയൂർഗ്രാമക്കാർ (ഗ്രാമക്ഷേത്രം) അദ്ദേഹത്തിന്റെ ആജ്ഞയെ എതിർത്തു. ഒരുപക്ഷെ അദ്ദേഹത്തിന്റെ ആജ്ഞ അധികാരമോഹംകൊണ്ടു് മാത്രമുണ്ടായതാവാനും വിരോധമില്ല. ഇവിടെ പ്രശ്നം അതല്ല. ഗ്രാമക്ഷേത്രവും സാമൂതിരിയും തമ്മിലുള്ള മത്സരത്തിന്റേയും ഏറ്റുമുട്ടലിന്റേയും ഫലമായിട്ടാണു് അവരെ നശിപ്പിച്ചതു്.

ഇതുകൊണ്ടു ഒരു സംഗതി മനസ്സിലാക്കണം. പന്നിയൂർഗ്രാമക്കാർ — പന്നിയൂരമ്പലം — സാമൂതിരിയുമായുണ്ടായ ഏറ്റുമുട്ടലിൽ അമ്പെ തോററുവെങ്കിലും സാമൂതിരിയോടെതിർക്കുകയും ഏറ്റുമുട്ടുകയും ചെയ്യത്തക്ക ശക്തി അന്നും അവർക്കുണ്ടായിരുന്നുവെന്നുള്ളതാണതു്. ഏതാണ്ടൊക്കെ സമത്വമുണ്ടെങ്കിലല്ലാതെ ആരും ആരോടും നേരിടുകയില്ല. പുലിയും പുലിയും തമ്മിൽ എതിർത്തേക്കും; മറിച്ചു് ഓടിയൊളിക്കാനല്ലാതെ പശു പുലിയോടു ഒരിക്കലും എതിർക്കാൻ ശ്രമിക്കുകയില്ലല്ലൊ. ആ ഗ്രാമക്കാർ അമ്പെ തോൽക്കുകയാണുണ്ടായതെങ്കിലും അതു തെളിയിക്കുന്നതു അത്രയും പക വീട്ടത്തക്ക ശക്തി എതിർപ്പിന്നുണ്ടായി എന്നാണല്ലൊ. യുദ്ധമായാൽ ഒരു കക്ഷി തോൽക്കാതെ തരമില്ലെന്നു തീർച്ചതന്നെ. ഇവിടെ തോൽവി പററിയതു ഗ്രാമക്കാർക്കാണെന്നേ ഉള്ളു. അവരുടെ എതിർപ്പിന്നുണ്ടായിരുന്ന ശക്തിയേയാണതു തെളിയിക്കുന്നതു്.

അടുത്ത കഥ തൃശ്ശൂർഗ്രാമക്കാരുടേതാണു്. അതും ഒരുവിധം രാഷ്ട്രീയംതന്നെയാണു്. * അവർ ചെയ്തതു ശത്രുപക്ഷത്തിൽ

ചേൻ്റ് അവരെ സ്സഹായിയ്ക്കുയാണല്ലൊ. എന്നുവെച്ചാൽ കൊച്ചി രാജ്യത്തെ പ്രജകളായിരുന്നുകൊണ്ടു ശത്രുവായി ആക്രമിച്ചുവന്ന സാമൂതിരിപ്പാട്ടിലെ സഹായിച്ചുവെന്നൎത്ഥം. അപ്പോൾ ഒടുവിൽ വിജയിച്ച കൊച്ചിത്തമ്പുരാൻ അതിന്നു പകരംവീട്ടി; അതു സ്വാഭാവികമാണല്ലൊ. ആ കയററത്തിന്നു സാമൂതിരിപ്പാട്ട് മാപ്രാണം വരെ പിടിച്ചടക്കി. ആ പ്രദേശം പെരുവനം ഗ്രാമത്തിൻെറ ഏതാണ്ടു തെക്കെ അററമാകുന്നു. ശുകപുരം പെരുവനം മുതലായ ഗ്രാമക്കാരെ ആ ആക്രമണകാലത്തു സാമൂതിരിപ്പാടാവട്ടെ, തിരികെപ്പിടിച്ചശേഷം കൊച്ചിത്തമ്പുരാനാവട്ടെ യാതൊരു ദ്രോഹവും ചെയ്തിട്ടില്ല. കാരണം ഞാൻ മുമ്പു പറഞ്ഞ കാണക്കുടിയാനെപ്പോലെ അവരെല്ലാം തങ്ങളുടെ വൈദികകാൎയ്യങ്ങളിൽ ഏൎപ്പെട്ടു ജീവിയ്ക്കുകയും യുദ്ധകാൎയ്യങ്ങളിലിടപെടാതെ ഉദാസീനതയോടെ വൎത്തിയ്ക്കുകയും മാത്രമെ ചെയ്തുള്ളുവെന്നുതന്നെ.

ചുരുക്കിപ്പറഞ്ഞാൽ പണ്ടുകാലത്ത് കേരളരാജാക്കന്മാർ തമ്മിൽ യുദ്ധമുണ്ടായിരുന്നില്ലെന്നും, വിദേശികളുടെ വരവിന്നു ശേഷമെ അവർ തമ്മിൽ യുദ്ധമാരംഭിച്ചിട്ടുള്ളുവെന്നും, യുദ്ധമുണ്ടായാൽ തന്നെ പട്ടാളക്കാൎക്കും യുദ്ധത്തെ സ്സഹായിയ്ക്കുന്നവൎക്കും മാത്രമേ നാശനഷ്ടങ്ങളുണ്ടായിരുന്നുള്ളുവെന്നും, സാമാന്യജനങ്ങളെല്ലാം യുദ്ധത്തിൽ പങ്കുചേരാതെ നിത്യ-നൈമിത്തികങ്ങളായ കൃത്യങ്ങളിൽ സാധാരണപോലെ വ്യാപൃതരായി കഴിയുക മാത്രമേ ചെയ്തിരുന്നുള്ളുവെന്നും, അവൎക്കു യാതൊരു ബുദ്ധിമുട്ടുകളും നാശനഷ്ടങ്ങളും അനുഭവിയ്ക്കേണ്ടിവന്നിരുന്നില്ലെന്നുമാകുന്നു.

—:0:—

* ഈ സംഭവം 'എൻെറ സ്മരണകൾ ഒന്നാം ഭാഗ'ത്തിൽ വിവരിച്ചിട്ടുണ്ട്.

# ൦ ജയില്യകളില്ല

ബ്രിട്ടീഷുഭരണം കേരളത്തിൽ സ്ഥാപിയ്ക്കുന്നതുവരെ ഇവിടെ ജയില്യകളെന്ന ഏപ്പാടെ ഉണ്ടായിരുന്നില്ല. പെരുമാക്കന്മാരുടെ രാജധാനി തിരുവഞ്ചിക്കളത്തായിരുന്നുവെന്നു പ്രസിദ്ധമാണല്ലൊ. തെക്കൻരാജാക്കന്മാരുടെ പഴയ രാജധാനികൾ തിരുവനന്തപുരം പത്മനാഭപുരം മുതലായ സ്ഥലങ്ങളിൽ ഇന്നും കാണുന്നുണ്ട്. തൃപ്പൂണിത്തുറ കൊച്ചി എന്നിവിടങ്ങളിൽ കൊച്ചി രാജാക്കന്മാരുടേയും, കോട്ടയ്ക്കലും കോഴിക്കോട്ടും മററും സാമൂതിരിമാരുടേയും പഴയ രാജധാനികളുണ്ട്. മാത്രമല്ല ചിറയ്ക്കൽ കടത്തനാട് നീലേശ്വരം കോട്ടയം മുതലായ രാജാക്കന്മാരുടെ പഴയ രാജധാനികൾ ഇപ്പോഴും ഇല്ലാതായിട്ടില്ല. ശത്രുക്കൾ വളഞ്ഞാൽ രാജാക്കന്മാൎക്ക് ഒളിച്ചിരിയ്ക്കാനുള്ള നിഗൂഢസ്ഥലങ്ങളും, കോട്ടയിൽ നിന്നു പുറത്തു കടക്കാനുള്ള ഗുഹാമാൎഗ്ഗങ്ങളും മററുമല്ലാതെ കുററക്കാരെ പ്പാൎപ്പിയ്ക്കാനുള്ള ജയില്യകൾ ഒരു സ്ഥലത്തും ഉണ്ടായിരുന്നതായി ക്കാണുന്നില്ല; ഉണ്ടായിരുന്നുവെങ്കിൽ അവയുടെ അവശിഷ്ടങ്ങളെങ്കിലും കാണേണ്ടിയിരുന്നു. കിഴക്കൻജില്ലകളിലാവട്ടെ തഞ്ചാവൂർ തൃച്ചിനാപ്പിള്ളി മുതലായ സ്ഥലങ്ങളിൽ കാണുന്നതുമുണ്ട്. പണ്ടുകാലത്തു് ഇവിടെ ജയില്യകളുണ്ടായിരുന്നില്ലെന്നാണതു തെളിയിയ്ക്കുന്നതു്. കാരണം ഇവിടെ അതിൻെറ ആവശ്യമില്ലായിരുന്നുവെന്നുതന്നേയാകുന്നു. ബ്രിട്ടൻ വന്നതിന്നു ശേഷമേ ഇവിടെ ജയില്യകളുടെ ആവശ്യം വന്നിട്ടുള്ളൂ. ഞാനിങ്ങിനെ പറയുമ്പോൾ ഇന്നത്തെ പ്പരിതസ്ഥിതിയിൽ ജീവിയ്ക്കുന്ന ജനങ്ങൾക്ക അതു വിശ്വസിയ്ക്കാനോ വിചാരിയ്ക്കാൻപോലുമോ സാധിയ്ക്കയില്ലെന്നു എനിയ്ക്കറിയാം. എന്നാൽ ഒരു കാൎയ്യം മനസ്സിലാക്കണം. അതെന്തെന്നാൽ അതു കേവലം അസംഭാവ്യമോ അസാധ്യമോ അല്ലെന്നും, അങ്ങിനെയായിരുന്നുവോ എന്നേ അറിയേണ്ടതുള്ളവെന്നുമാകുന്നു. ഒരു രാജ്യത്തു്—അല്ലെങ്കിൽ

ഒരു കാലത്തു്—ഭക്ഷണം (അതു ചപ്പാത്തിയോ ചോറോ മാംസമോ മറെറന്തെങ്കിലുമോ ആകട്ടെ) കൂടാതേയാണു ജീവിച്ചിരുന്നതെന്നു പറഞ്ഞാൽ അതു അസംഭവവും അസാധ്യവുമാണെന്നു തീരുമാനിയ്ക്കാം. എന്നാൽ ഒരു രാജ്യക്കാരെല്ലാം—അല്ലെങ്കിൽ ഒരു കാലത്തെ ജനങ്ങളെല്ലാം—കളവോ വഞ്ചനയോ ചെയ്യാത്തവരും സത്യസന്ധന്മാരുമാവുക എന്നതു അസംഭാവ്യമല്ല; പ്രയാസമുള്ളതാണെങ്കിലും അങ്ങിനെ ആയേയ്ക്കാവുന്നതാണു്; അങ്ങിനേയായിരുന്നുവോ എന്നേ അന്വേഷിയ്ക്കേണ്ടതുള്ളു. കളവും വഞ്ചനയും ചതിയും നിറഞ്ഞതാണിന്നത്തെ പരിതസ്ഥിതി. അതുമായി മാത്രം പരിചയപ്പെടുകയും, അതിൽതന്നെ ജനിച്ചു വളൎന്നു ജീവിയ്ക്കുകയും ചെയ്യുന്ന ഇന്നത്തെ തലമുറക്കാൎക്കു അങ്ങിനേയൊരവസ്ഥയുണ്ടായിരുന്നതായോ ഉണ്ടാകാവുന്നതായോ വിശ്വസിയ്ക്കാൻ കഴികയില്ലെന്നു ഞാൻ സമ്മതിയ്ക്കുന്നു. എന്നാൽ അതുമാത്രമല്ലാതെ ഇവർ വിശ്വസിയ്ക്കാത്തതുകൊണ്ടുമാത്രം പരമാൎത്ഥം മറിച്ചാണെന്നു വരുന്നതല്ലല്ലൊ. അതിന്നു ചില തെളിവുകളെക്കാണിയ്ക്കുന്നു.

പല അമ്പലങ്ങളിലേയും കഴകക്കാൎക്കു് ജീവിതവൃത്തിയ്ക്കു—കഴകവൃത്തിയ്ക്കു—വേണ്ടിടത്തോളമുള്ള വസ്തുക്കാം കൈവശം കൊടുത്തതായി ക്കാണാം. സമുദായം—മാനേജർ—കുടിയാന്മാരിൽനിന്നു നെല്ലും പണവും—പാട്ടമെന്നൎത്ഥം—പിരിച്ചു് ദേവസ്വം അപ്പീസിൽ സൂക്ഷിയ്ക്കുന്നു. പിന്നെ യഥാകാലം നെല്ലു കുത്തി അരിയാക്കി വരുത്തുന്നു, നിശ്ചയപ്രകാരം നിവേദ്യത്തിന്നുള്ള അരിയളന്നു ശാന്തിക്കാരൻ പക്കൽ എത്തിയ്ക്കുന്നു, ശാന്തിക്കാരനാകട്ടെ അതു വെച്ചു് പൂജകഴിച്ചു് കഴകക്കാൎക്കു് കൊടുക്കുകയും ചെയ്യുന്നു. ശരിയ്ക്കുള്ള നടവടി ഇങ്ങിനെയാണല്ലൊ. എന്നാൽ ചിലർ കുത്തിയ്ക്കാതെ നേരിട്ടു കഴകക്കാൎക്കു മാസംതോറും (യഥാകാലം) നെല്ലുതന്നെ അളന്നു കൊടുക്കുന്നുണ്ടു്. അപ്പോഠം നെല്ലു കുത്താനായി അളന്നുകൊടുക്കുക, കുത്തിയ അരി അളന്നു മേടിയ്ക്കുക, പിന്നെ ശാ

ന്തിക്കാരൻ പക്കൽ അളന്നേല്പിയ്ക്കുക എന്നീ പണികളെല്ലാം ലാഭമായി. കഴകക്കാൎക്ക ആ കുത്തുകൂലി കിട്ടുകയും ചെയ്യും. മാത്രമല്ല അതിന്നു വേണ്ടിടത്തോളമുള്ള വസ്തുതന്നെ കഴകക്കാൎക്ക കൈവശം കൊടുത്തിട്ടുള്ളതു് അപൂൎവ്വമല്ല. അപ്പോൾ കുടിയാനവന്മാരിൽനിന്നു നെല്ലു പിരിയ്ക്കേണ്ടതായ ഭാരവുമില്ലാതായി. കഴകക്കാൎക്കാണെങ്കിൽ ആ കൃഷിയിൽനിന്നുള്ള ആദായം അനുഭവിയ്ക്കുകയും ചെയ്യാം. ഇതുകൊണ്ടു് തെളിയുന്നതെന്തെന്നാൽ അക്കാലത്തു് ആ കഴകക്കാൎക്കുണ്ടായിരുന്ന വിശ്വാസ്യതയും സത്യസന്ധതയുമാകുന്നു. വാസ്തവത്തിൽ അവർ അത്യന്തം ഈശ്വരവിശ്വാസമുള്ളവരും ഭക്തന്മാരുമാകുന്നു. പ്രതിഫലം—ഉപജീവനം—കിട്ടിയില്ലെങ്കിൽക്കൂടി സ്വധൎമ്മമെന്നനിലയ്ക്കു കഴകപ്രവൎത്തിയെടുക്കുവാൻ അവർ തയ്യാറാണു്; മാത്രമല്ല അതു ചെയ്യാതിരിയ്ക്കുവാൻ അവൎക്ക സാധ്യമല്ലെന്നാണു പറയേണ്ടതു്. അതുകൊണ്ടു വസ്തുതന്നെ കൊടുത്താൽ ദേവസ്വക്കാൎക്ക അത്രയും ജോലി കുറയുകയും കഴകക്കാൎക്ക സൌകര്യം കൂടുകയും മാത്രമേയുള്ളു. അവരുടെ പ്രവൃത്തിയിൽ യാതൊരു ന്യൂനതയും ഉദാസീനതയും വരുന്നതല്ല. ഈ സമ്പ്രദായം കൊണ്ടു് അതല്ലേ തെളിയുന്നതു്? കാലാന്തരത്തിൽ അതുകൊണ്ടു വന്നുകൂടിയ ഫലമാകട്ടെ ഒരു പിടി അരി മാത്രം നിവേദ്യം വെയ്ക്കുവാൻ അമ്പലത്തിൽ കൊടുക്കുകയും, ബാക്കി നല്ല പുഴുങ്ങൽച്ചോറുണ്ടാക്കി ഊണു കഴിയ്ക്കുകയുമായിപ്പരിണമിച്ചതുമാകുന്നു. അതിന്റെ കാരണം ഉദ്ദേശത്തിന്റെയും നടവടിയുടേയും പിഴയല്ല, വേണ്ടതുപോലെ മേൽനോട്ടം വഹിക്കാഞ്ഞതിനാൽ ദുഷിച്ചുപോയതിന്റെ ഫലമാകുന്നു. അക്കാലത്തു് അവരെല്ലാം സത്യസന്ധന്മാരായിരുന്നുവെന്നും കേവലം ഉപജീവനമായിട്ടല്ല, മതപരമായ ഈശ്വരഭജനവും സ്വധൎമ്മവുമെന്ന നിലയ്ക്കു ഭക്തിയോടുകൂടിയാണു ആ കാര്യം അവർ നിൎവ്വഹിച്ചിരുന്നതെന്നുമാണു് അതു് തെളിയിയ്ക്കുന്നതു്. മേൽനോട്ടം ചെയ്യാതെ ഇപ്പോൾ ദുഷിച്ചതിന്റെ കാ

രണ്ടും അക്കാലത്തു് (അടുത്തകാലം വരെ) മേൽനോട്ടം വഹിയ്ക്കേണ്ടതായ ആവശ്യമില്ലാതിരുന്നതിനേയാണു വ്യക്തമാക്കുന്നതു്.

തന്ത്രിമാർ പുരോഹിതന്മാർ മുതലായി പലൎക്കും മേൽപറഞ്ഞ പ്രകാരം സ്വത്തുകൊടുത്തിട്ടുണ്ടു്. അതിൻേറയും ഉദ്ദേശം മുമ്പു പറഞ്ഞതുതന്നെയാകുന്നു. ഇവിടത്തെ വിഷയം കേരളത്തിൽ പണ്ടു ജയിലുകൾ ഉണ്ടായിരുന്നില്ല എന്നതാണല്ലൊ. പണ്ടു് കേരളത്തിൽ അടിപിടിയും കൊലയും ചതിയും വഞ്ചനയും കളവും ഉണ്ടായിരുന്നില്ലെന്നു തെളിയിയ്ക്കാനാണു് ഇവിടെ ഇത്രയും പ്രസ്താവിച്ചതു്. ജയിലുകളുടെ ആവശ്യം അത്തരക്കാരെ നിയന്ത്രിയ്ക്കുവാനാണല്ലൊ. ജയിലുകൾ ഇവിടെ ഇല്ലാതിരിയ്ക്കുവാൻ കാരണം അത്തരക്കാരില്ലാത്തതു്—അഥവാ അത്ര കുറഞ്ഞതു്—തന്നെയായിരുന്നു. ആ പരമാൎത്ഥം ഇന്നത്തെ വായനക്കാരെ മനസ്സിലാക്കുവാൻ പ്രയാസമായിട്ടുണ്ടു്. എങ്കിലും പണ്ടത്തെ ജനങ്ങൾ എടവാടുകൾ ചെയ്യുമ്പോൾ എഴുതിയിരുന്ന പ്രമാണങ്ങളുടേയും അവയ്ക്കു കാലാന്തരത്തിൽ വന്നുചേൎന്ന പരിണാമങ്ങളുടേയും സ്വഭാവം മനസ്സിലാക്കിയാൽ ഏതാണ്ടൊക്കെ ശരിയാണെന്നു വായനക്കാൎക്കു ബോധ്യം വരാതിരിയ്ക്കയില്ല. അതിന്നു ചില ഉദാഹരണങ്ങൾ ചുവടേ ചേൎക്കുന്നു. *

"ആദ്യകാലങ്ങളിലെല്ലാം ലക്ഷ്യങ്ങൾ വെറും ഓലയിൽ എഴുതുകയേ ചെയ്തിരുന്നുള്ളു. രണ്ടു കക്ഷികളും കണ്ടുനില്ക്കെ, അങ്ങിനെ ഓലയിൽ എഴുതിവെച്ചാൽ ആരും അതിനെ ധിക്കരിച്ചു നടന്നിരുന്നില്ല. ഇതിനു തെളിവായി ഇത്തരം കാൎയ്യങ്ങളെ പ്രതിപാദിയ്ക്കുന്ന ഗ്രന്ഥവരികളും ഓലക്കെട്ടുകളും പഴയ ഈടുവെപ്പുകളിൽ പരിശോധിച്ചാൽ ഇന്നും കാണുവാനുണ്ടാകും. ഈ ഒരു രേഖകൊണ്ടു മാത്രം സമ്മതിയ്ക്കാതെ അതിലെ എതിർകക്ഷി തെററി നടന്നു

* ഈ ഉദാഹരണങ്ങൾ 'നായന്മാരുടെ പൂൎവ്വചരിത്രം' ഒന്നാം ഭാഗം 3-ാം അദ്ധ്യായത്തിൽനിന്നും എടുത്തതാകുന്നു.

തുടങ്ങിയപ്പോഠം മറെറാരേപ്പാട് നടപ്പായി. ഇപ്രകാരം എഴുതി വെച്ച ഓല ഒത്തനടുക്ക മുറിച്ച് ഓരോ ഭാഗം ഇരുകൂട്ടരും കൈവശം വെയ്ക്കുക എന്നതായിരുന്നുവത്രെ അതു്. വാദം വന്നാൽ ഇരുകക്ഷികളും അവരവരുടെ കൈവശമുള്ള ഓലപ്പകുതികഠം കൊണ്ടുവന്നു മദ്ധ്യസ്ഥൻ മുഖേന വായിയ്ക്കുന്നമെന്നായിരുന്നു നിയമം. ഇതിൻെറ ആവശ്യം എഴുതിവെച്ച കക്ഷികഠം മരിച്ചുപോയാലാകുന്നു. വാദം വരുമ്പോഠം ഒരു കക്ഷി ഓലപ്പകുതി കൊണ്ടുവന്നുവെന്നു വിചാരിയ്ക്കുക. എന്നാൽ മറേറപ്പകുതി എതിർകക്ഷിയുടെ വീട്ടിലുണ്ടാവുമെന്നു തീച്ചയാണ്. അതിനാൽ അതു അയാഠക്ക കൊണ്ടുവരാതെ നിവൃത്തിയില്ല. കൊണ്ടുവന്നില്ലെങ്കിൽ അതു കണ്ടുകിട്ടിയില്ലെന്നേ അത്ഥമാകു. അങ്ങിനെ കുറെക്കാലം നടന്നു. പിന്നെയും വ്യാജം തുടങ്ങി; കാലാന്തരത്തിൽ എതിർകക്ഷി തൻെറ കൈവശമുള്ള ഓലപ്പകുതി കൊണ്ടുവരാതേയായി; വാദി ഹാജരാക്കിയ ഓലപ്പകുതി കളവായി സൃഷ്ടിച്ചതാണെന്നും മററുമുള്ള വാദങ്ങളും ഉന്നയിച്ചുതുടങ്ങി. അപ്പോഠം ഒരേ ഓലപ്പകുതികഠം രണ്ടു കക്ഷികളും സൂക്ഷിയ്ക്കുന്ന സമ്പ്രദായം മാററുകയും ഇന്നു എതാണ്ട് കാണാധാരവും കച്ചീട്ടും എഴുതുന്നതുപോലെ രണ്ടു ഓലകളിൽ വിവരങ്ങളെഴുതുകയും, ഓരോ ഓലകഠം കൈവശം വെയ്ക്കുകയും ചെയ്തുവന്നു. കുറച്ചു കഴിഞ്ഞപ്പോഠം ഇങ്ങിനെ ഈ ഏപ്പാടുകൊണ്ടും മതിയാവാതെ വന്നപ്പോഴാണു് (ബ്രിട്ടീഷുഭരണം ഇവിടെ വന്നതിനു ശേഷമാണ്) 'മുദ്രോല' വേണമെന്നു നിശ്ചയിച്ചതു്. അക്കാലത്ത് മണ്ടെത്തുംവാതുക്കൽ—താലൂക്കാഫീസിൽ—നിന്നു ആവശ്യാനുസരണം ഓലകഠം മുദ്രവെച്ചുകൊടുക്കുകയായിരുന്നു പതിവു്. അതിന്നു ക്ലുപ്തമായ പണം കൊടുത്താൽ ഓലകഠം മുദ്രവെച്ചുകിട്ടും. ഇതാണ് 'മുദ്രോല'. ഈ മുദ്രോല നടപ്പായതു മുതൽ അന്നുവരെ ലക്ഷ്യങ്ങളായി എഴുതിവന്നിരുന്ന വെറും ഓലകഠക്ക 'വെള്ളോല' എന്നു

പേർ വീണു. മുദ്രോലക്കു ആഫീസിൽ പണമടച്ചു മേടിക്കുണമെന്നല്ലാതെ വേറെ നിബന്ധനകളൊന്നുമുണ്ടായിരുന്നില്ല. അതിനാൽ കള്ളപ്രമാണമുണ്ടാക്കുവാൻ പിന്നേയും തടസ്സമില്ലെന്നു വന്നു. എങ്ങിനെയെന്നാൽ താലൂക്കിൽ അതിന്നു വേണ്ടത്ര പണമടച്ചു് മുദ്രോല വാങ്ങി സൂക്ഷിക്കും. ആവശ്യം വരുമ്പോൾ അതിൽ എന്തെങ്കിലും കള്ളപ്രമാണങ്ങൾ എഴുതുകയും ചെയ്യും. അതിനാൽ കള്ളപ്രമാണമുണ്ടാക്കുവാനുള്ള തടസ്സം അതുകൊണ്ടും തീൎന്നില്ല. പിന്നീടാണു് 'വിവരംപറഞ്ഞ മുദ്രോല' നടപ്പായതു്. ഇന്ന ആവശ്യത്തിന്നാണു മുദ്രോല വാങ്ങുന്നതെന്നു ആ ഓലയിൽ ആദ്യംതന്നെ—മുദ്രക്കടലാസിൽ ഉണ്ടു്റാസ് എഴുതുന്നതുപോലെ—എഴുതിയിട്ടുവേണം മുദ്രവെച്ചുകൊടുക്കാനെന്നു നിയമിച്ചു. അതാണു് 'വിവരംപറഞ്ഞ മുദ്രോല' എന്ന പേരിൽ അറിയപ്പെട്ടിരുന്നതു്. ഈ ഏൎപ്പാടുകൊണ്ടു് വാങ്ങുമ്പോഴുദ്ദേശിക്കുന്ന കാൎയ്യത്തിന്നല്ലാതെ ആ ഓല മറെറാരു ലക്ഷ്യത്തിന്നു ഉപയോഗിക്കുവാൻ കഴിയാത്തതായല്ലൊ. പിന്നെയും വ്യാജപ്രമാണനിൎമ്മാണം വൎദ്ധിച്ചപ്പോഴാണു് രജിസ്ത്രാഫീസുകൾ സ്ഥാപിക്കുകയും, മുദ്രോലയിൽ എഴുതിയാൽ മാത്രം പോര, രജിസ്ത്രാക്കുകയും കൂടി വേണമെന്നു നിയമിക്കുകയും ചെയ്തതു്. ഇന്നു മുദ്രക്കടലാസിൽ എഴുതിയ ആധാരങ്ങൾ രജിസ്ത്രാക്കുന്നതുപോലെ ആദ്യകാലങ്ങളിൽ മുദ്രോലയിൽ എഴുതിയവ രജിസ്ത്രാക്കിയിരുന്നു. അങ്ങിനെ രജിസ്ത്രാക്കിയ മുദ്രോലകൾ ഞാൻ ധാരാളം കണ്ടിട്ടുണ്ടു്; ഇന്നും കാണുവാൻ പ്രയാസമുണ്ടാവില്ല. കൊച്ചിശ്ശീമയിൽ ആദ്യമായി രജിസ്ത്രാഫീസു തുറന്നതു് കൊ. വ. 1050_ലാണു്; മുദ്രോലക്കു പകരം മുദ്രക്കടലാസു നിൎബ്ബന്ധമാക്കിയതു് 1072_ൽ മാത്രമാണെന്നും പറയട്ടെ. അതായതു് ഇന്നാക്കു രജിസ്ത്രാഫീസു സ്ഥാപിതമായിട്ടു് 91 കൊല്ലവും മുദ്രോലക്കു പകരം മുദ്രക്കടലാസാക്കിയിട്ടു് 69 കൊല്ലവുമേ ആയിട്ടുള്ളുവെന്നു താല്പൎയ്യം. ഇപ്പോൾ രജിസ്ത്രാക്കിയിട്ടും കാൎയ്യമില്ലെന്നു വരുന്നുണ്ടു്. ലക്ഷ്യം

ചെയ്തതു് ശരിയാണു്; പക്ഷെ അതു മാത്രമേ ഉണ്ടായിട്ടുള്ളു; പ്രതിഫലം തന്നിട്ടില്ല എന്നും മററും വാദം വരാറുണ്ടു്."

പരിഷ്കൃതകാലമാണെന്നു വെച്ചിട്ടുള്ള ഇന്നു ലോകമെല്ലാം സ്വീകരിച്ചിരിക്കുന്ന ഒരു തത്വം ജനങ്ങളെല്ലാം കളവു ചെയ്യുന്നവരും വഞ്ചകന്മാരുമാണെന്നാണല്ലൊ. ഇന്നു വ്യാജം ചെയ്യുന്നതിൽ ആൎക്കും ഒരു സങ്കോചമോ ഭയമോ ഇല്ലാതായിട്ടുണ്ടു്. വ്യാജം ചെയ്യില്ലെന്നു മാത്രമല്ല മററുള്ളവർ ചെയ്യുമെന്നു വിശ്വാസവുമില്ലാതെ വല്ലവരുമുണ്ടെങ്കിൽ അവൎക്കിന്നു ജീവിക്കുവാൻ സാധിക്കുമോ എന്നു സംശയമാണു്. ചൂടുകൊണ്ടു ചൂടിനേയും തണുപ്പുകൊണ്ടു തണുപ്പിനേയും വൎദ്ധിപ്പിക്കാനല്ലാതെ കുറക്കുവാൻ സാധിക്കയില്ല. അതുപോലെ "വ്യാജംകൊണ്ടു വ്യാജത്തെയും വൎദ്ധിപ്പിക്കാനല്ലാതെ തടുക്കാൻ സാധിക്കയില്ല" എന്നതു് ഒരു തത്വമാകുന്നു. വെറും കുട്ടികളെപ്പോലെ കളവു പറയാതിരിക്കുക മാത്രമല്ല അന്യന്മാർ പറയുമെന്നു വിചാരിക്കാൻപോലും വഴിയില്ലാത്തവിധം ജനങ്ങളെ ഋജുബുദ്ധികളും സത്യസന്ധന്മാരുമാക്കുകയായിരുന്നു അന്നത്തെ ആൎയ്യന്മാരുടെ ഭരണതത്വം. എന്നാലിന്നത്തെ തത്വം അതല്ല. ജനങ്ങളെ സത്യസന്ധന്മാരൊ ഋജുബുദ്ധികളൊ ആക്കാനുള്ള ഏൎപ്പാടൊന്നും ഇന്നില്ല. "കള്ളന്മാൎക്കു കളവുചെയ്യാൻ വയ്യാതാക്കുക, ചെയ്താൽ കണ്ടുപിടിക്കാനുള്ള വഴികളുണ്ടാക്കുക" എന്നതാണിന്നത്തെ തത്വം. നടവടിനിയമങ്ങളെയെല്ലാം ഉണ്ടാക്കുന്നതു് ഇതിനെ അടിസ്ഥാനപ്പെടുത്തിയുമാകുന്നു. അങ്ങിനെയെല്ലാം നിയമമുണ്ടാക്കുന്ന വിദഗ്ദ്ധന്മാരെപ്പോലെത്തന്നെ ആ നിയമങ്ങളെയെല്ലാം വഞ്ചിക്കാൻ കഴിയുന്ന (അതിന്നുള്ള വഴികളെ കണ്ടുപിടിക്കുന്ന) ബുദ്ധിമാന്മാർ കള്ളന്മാരിലുമുണ്ടാവും. അതിനാൽ വന്നുകൂടുന്ന ഫലമൊ? ബുദ്ധിമാന്മാരായ നിയമജ്ഞന്മാരും ഭരണാധികാരികളും കള്ളന്മാൎക്കു കളവുചെയ്യാൻ സാധിക്കാത്ത വിധത്തിലും ചെയ്താൽ കണ്ടുപിടിക്കാൻ കഴിയുന്ന തരത്തിലും നിയമങ്ങൾ ഉണ്ടാക്കുന്നു.

ബുദ്ധിമാന്മാരായ കള്ളന്മാരാകട്ടെ ആ നിയമങ്ങളെക്കൂടി വഞ്ചിയ്ക്കുവാനുള്ള കളവു കണ്ടുപിടിയ്ക്കുന്നു. അങ്ങിനെ ഏണിയിന്മേൽ കയറിപ്പോകുന്നതുപോലെ ഭരണകൎത്താക്കന്മാരും കള്ളന്മാരും കൂടി കൂടുതൽ കൂടുതൽ കളവു പ്രചരിപ്പിയ്ക്കയാണ ചെയ്തുവരുന്നതു്; ഇരുകൂട്ടരും തമ്മിൽ ഇങ്ങിനെ ഒരുമത്സരത്തിൽ ഏൎപ്പെട്ടിരിയ്ക്കുകയാണു്. ഇതാണിന്നത്തെ തത്വം. അതിനാൽ എല്ലാവരും കളവു പഠിയ്ക്കുകയും കള്ളന്മാരാവുകയുമല്ലാതെ ജനങ്ങൾ നന്നാവാൻ ഈ വഴിയ്ക്കു പോയാൽ പററില്ല. കളവു കണ്ടുപിടിയ്ക്കയല്ല ആവശ്യം, കളവും ചെയ്യാതിരിയ്ക്കയാകുന്നു. ഇന്നത്തെ തത്വം കളവു ചെയ്യാതിരിയ്ക്കാനല്ല, ചെയ്താൽ കണ്ടുപിടിയ്ക്കലാകുന്നു.

അന്നത്തെ ആൎയ്യന്മാരുടെ തത്വം തന്നെ വ്യാജം പറയാനും വിചാരിയ്ക്കാനും തോന്നാത്തവിധത്തിൽ സാമാന്യജനങ്ങളെ സത്യസന്ധന്മാരാക്കുകയാണല്ലോ. അതിനാൽ ജീവൻ പോയാലും വ്യാജം പറയാത്തവരായിരുന്നു — അത്രയ്ക്കു സത്യസന്ധന്മാരായിരുന്നു—അന്നത്തെ കേരളീയർ. സത്യം മാത്രം പറയുക, വ്യാജം ചെയ്യാതിരിയ്ക്കുക എന്നാദിയായ വിഷയങ്ങൾ എല്ലാം മതപരങ്ങളായ ആചാരങ്ങളായിട്ടാണവർ വിശ്വസിച്ചിരുന്നതു്; മറിച്ചു ചെയ്യുന്നതു് ഈശ്വരകോപത്തിന്നു കാരണമാകുമെന്നും ജനങ്ങളെല്ലാം ദൃഢമായി വിശ്വസിച്ചിരുന്നു. ആ പരിതഃസ്ഥിതിയിൽ ജയിലിൻെറ ആവശ്യമേ ഉണ്ടായിരുന്നില്ലെന്നു തീൎച്ചയാണല്ലോ. അന്നത്തെ പരമാൎത്ഥസ്ഥിതി ഇങ്ങിനെയായിരുന്നുവെന്നു ഇന്നത്തെ ജനങ്ങളെ വിശ്വസിപ്പിയ്ക്കാൻതന്നെ പ്രയാസമായിട്ടുണ്ടു്. അതിന്നുവേണ്ടിയാണു് മേൽപറഞ്ഞ ഉദാഹരണങ്ങളെല്ലാം വിസ്തരിച്ചു് ഇവിടെ ചേൎക്കേണ്ടിവന്നതു് എന്നുകൂടി പറയട്ടെ. അക്കാലത്തെ പരിതഃസ്ഥിതിയും ജനങ്ങളുടെ സംസ്കാരത്തിൻെറ നിലവാരവും അനുസരിച്ചു നോക്കിയാൽ ജയിലിൻെറ ആവശ്യം ഇല്ലെന്നു ബോധ്യം വരുന്നതാകുന്നു.

—:0:—

# D. വൈദികശിക്ഷ.

നമ്മാംക്കിന്നു പരിചയമുള്ളതു് ബ്രിട്ടൻ ഇവിടെ ഏൎപ്പെടുത്തിയ ഭരണസമ്പ്രദായം മാത്രമാണു്. ഇപ്പോാം പാശ്ചാത്യസമ്പ്രദായം ഏതാണ്ടങ്ങിനെ പകൎത്തിയിരിയ്ക്കുയുമാണല്ലൊ. ഏതായാലും ഈ പാശ്ചാത്യസമ്പ്രദായമല്ലാതെ മറെറാരു ഭരണരീതിയെപ്പററി നമുക്കു് പരിചയമില്ല. പണ്ടത്തെ സമ്പ്രദായങ്ങാം എന്തായിരുന്നുവെന്നു മനസ്സിലാക്കാതെ അവയെ പഴഞ്ചനെന്നു പറഞ്ഞു് പുച്ഛിയ്ക്കുകയും ചെയ്യുന്നു! ഇനി ആ സമ്പ്രദായം ഏൎപ്പെടുത്തണമെന്നു ഞാൻ പറഞ്ഞതായി ധരിയ്ക്കരുതു്. നിൎഭാഗ്യകരമാണെങ്കിലും ഇപ്പോാം അങ്ങിനെ സമ്മതിയ്ക്കുകയേ നിവൃത്തിയുള്ളു. ചരിത്രമെന്ന നിലയ്ക്കെങ്കിലും അതിൻെറ സമ്പ്രദായം മനസ്സിലാക്കേണ്ടതാണെന്നും, അല്ലാതെ അതിനെ തള്ളിക്കളയുന്നതു് കഷ്ടമാണെന്നും പറയാതെ നിവൃത്തിയില്ല.

അന്നൊക്കെ കേസുകാം വിചാരണചെയ്യുന്നതിന്നും വിധി കല്പിയ്ക്കുന്നതിന്നും മററും ഇന്നത്തെപ്പോലെയുള്ള സിവിലും ക്രിമിനലും കോടതികളോ വിധികൎത്താക്കന്മാരോ അല്ല ഉണ്ടായിരുന്നതു്; കുററക്കാരെ തടവിലിടുന്ന സമ്പ്രദായവും ഉണ്ടായിരുന്നില്ല. വലിയ കുററങ്ങളും അക്രമങ്ങളും നടക്കുവാൻ നിവൃത്തിയില്ലാത്ത വിധത്തിലായിരുന്നു അന്നത്തെ ദേശവ്യവസ്ഥകാം ഏൎപ്പെടുത്തിയിരുന്നതു്. ഓരോ ദേശത്തും ജോലിയില്ലാതെ അലഞ്ഞുതിരിയുന്നവരെ കാണുകയില്ല. ആ ജോലിയാവട്ടെ കേവലം ഒരു ബിസിനസ്സായോ വ്യാപാരമായോ അല്ല; 'കുലധൎമ്മ'മെന്നനിലയ്ക്കു മാത്രമായിരുന്നു.

നമ്പൂതിരിമാരുമായിട്ടുള്ള അടുത്ത സമ്പൎക്കവും പെരുമാററവുമുണ്ടാവുക മൂലം അബ്രാഹ്മണൎക്കെല്ലാം നമ്പൂതിരിമാൎക്കെന്നപോലെത്തന്നെ ശാന്തത, ആൎജ്ജവം, നിസ്വാൎത്ഥത, ദയ, ക്ഷമ മുതലാ

യ സൽഗ്ഗുണങ്ങരം ഉണ്ടായിരുന്നു. ജീവജാലങ്ങളുടെയെല്ലാം തന്നെ സ്വഭാവരൂപീകരണത്തിന്നു ഒട്ടൊക്കെ സഹായിയ്ക്കുന്നതു് പരിതഃസ്ഥിതി (Enviornment) ആണു്. കാട്ടിൽക്കിടക്കുന്ന ആനകളെപ്പിടിച്ചു് മെരുക്കി മനുഷ്യർ എന്തെല്ലാം പണിയെടുപ്പിയ്ക്കുന്നു! ബുദ്ധിശക്തിയ്ക്കു മാത്രമേ വംശഗുണത്തിൻെറ ആവശ്യം കാൎയ്യമായിട്ടുള്ളു. സ്വഭാവഗുണങ്ങളിൽ മിയ്ക്കതും സഹവാസംകൊണ്ടു് (ഒന്നുരണ്ടു തലമുറ കഴിഞ്ഞാലെങ്കിലും) സിദ്ധിയ്ക്കുന്നതാണു്. അക്കാലത്തെ നമ്പൂതിരിമാരാണെങ്കിൽ ലോകോത്തരങ്ങളായ സൽഗ്ഗുണങ്ങളുടെ (ആത്മപ്രശംസയാണെന്നു തോന്നുമെങ്കിൽ ക്ഷമിയ്ക്കണം) വിളനിലവുമായിരുന്നു.

അങ്ങിനെ എത്തൊരു ദേശത്തും ജോലിയില്ലാതെ അലഞ്ഞുതിരിയുന്നവരില്ല; ജോലിക്കാരുടെ സഹവാസമോ നമ്പൂതിരിമാരുമായിട്ടുമുണ്ടുതാനും. അതിനാൽ ന്യായരഹിതമായ (സ്വധൎമ്മമല്ലാത്ത) പ്രവൎത്തികളിലേൎപ്പെടുവാൻ ധൈൎയ്യമില്ല; അതിന്നു സമയമില്ല; അങ്ങിനെ എന്തെങ്കിലും ചെയ്താൽ അതു് മററുള്ളവർ അറിയാതിരിയ്ക്കാനോ, അറിഞ്ഞില്ലെങ്കിൽതന്നെ കണ്ടുപിടിയ്ക്കാതിരിയ്ക്കാനോ വിഷമവുമാണു്. പരിതഃസ്ഥിതി ഈ വിധത്തിലായിരുന്നതുകൊണ്ടു് കുററങ്ങരം ഉണ്ടാവുകയേ ചെയ്തിരുന്നില്ല; ഉണ്ടാവുകയാണെങ്കിൽ അത്ര്യയും അപൂൎവ്വവുമായിരുന്നു. കുററങ്ങളെ അന്വേഷിയ്ക്കാനും കണ്ടുപിടിയ്ക്കാനും പ്രത്യേകമായ ഒരേൎപ്പാടുണ്ടായിരുന്നില്ല; അതിൻെറ ആവശ്യംനേരിട്ടിരുന്നതുമില്ല. അങ്ങിനെയൊക്കെയാണെങ്കിലും അപൂൎവ്വമായിട്ടുണ്ടായേയ്ക്കാവുന്ന കുററക്കാരെ വിചാരണചെയ്തു ശിക്ഷിയ്ക്കുകയും, ശിക്ഷ നടത്തുകയും ചെയ്യാൻ ചില ഏൎപ്പാടുകരം കൂടാതെ കഴികയില്ലല്ലൊ. അതിൻെറ സമ്പ്രദായവും പറയുവാൻ രസമുണ്ടു്.

സാധാരണഗതിയിൽ കുററം തെളിയിയ്ക്കാനാണു വിഷമം. എന്നാൽ അന്നത്തെ പരിതഃസ്ഥിതിയിൽ അതൊരു പ്രശ്നമായിരു

ന്നില്ല. കുററക്കാരെ കണ്ടുപിടിയ്ക്കുന്നതോടുകൂടി കുററവും തെളിഞ്ഞുകഴിയും; ആ പരിതഃസ്ഥിതിയിൽ അത് മറച്ചുവെയ്ക്കാൻ സാധിയ്ക്കാത്ത വിധത്തിൽ വെളിവായിക്കഴിഞ്ഞിരിയ്ക്കും. അതിനാൽ കുററം സമ്മതിയ്ക്കാത്ത കേസുകൾ വളരെ അപൂർവ്വമായിട്ടേ ഉണ്ടാകൂ. ദേശവ്യവസ്ഥകളുടേയും ദേശക്കെട്ടിന്റേയും സ്വഭാവം അങ്ങിനെയായിരുന്നു. അതാതു കുററത്തിന്നു വിധിയ്ക്കേണ്ടതായ ശിക്ഷ എന്തെന്നു മാത്രമെ പിന്നെ ഓരോ കേസിലും അറിയേണ്ടതായിട്ടുണ്ടായിരുന്നുള്ളു. അത് വിധിയ്ക്കുവാനുള്ള ജഡ്ജി വൈദികന്മാരാണ്. അവൎക്കു വിധിയ്ക്കുവാനുള്ള നിയമം പ്രായശ്ചിത്തഗ്രന്ഥവുമാകുന്നു. വൈദികശാസ്ത്രങ്ങളിൽ 'പ്രായശ്ചിത്തം' എന്നതിന്റെ അൎത്ഥം 'ശിക്ഷ' എന്നും 'പ്രതിവിധി' എന്നുമാകുന്നു. സന്ധ്യാവന്ദനാദികൎമ്മങ്ങളിൽ സംഗതിവശാൽ സമയമാററം മുതലായി പല വിധത്തിൽ ലോപങ്ങളും വൈകല്യങ്ങളും വന്നുചേരാറുണ്ട്. അവയ്ക്കു പരിഹാരമായി ച്ചെയ്യുന്ന കൎമ്മങ്ങളുടെ വിധിയാണത്. ഓരോതരം കുററത്തിന്നും സ്മൃതികളിൽ വിധിച്ചിട്ടുള്ള പ്രായശ്ചിത്തങ്ങൾ (പ്രതിവിധികൾ)—ശിക്ഷകൾ—എഴുതിവെച്ചിട്ടുള്ള ഗ്രന്ഥങ്ങൾ ഉണ്ട്. അക്കാലത്തൊക്കെ കുററങ്ങളെ രണ്ടു തരങ്ങളായി തിരിച്ചിരുന്നേയില്ല; എല്ലാ കുററങ്ങളും ശിക്ഷകളും വൈദികവിധിപ്രകാരമെ ചെയ്തിരുന്നുള്ളു. ഇന്നത്തെ നില അതല്ല, വൈദികവും ലൌകികവും രണ്ടായിട്ടാണെ കരുതുന്നത്. ഇതിന്നൊരു ഉദാഹരണം കാണിച്ചു വിശദമാക്കാം. സന്ധ്യാവന്ദനം യഥാകാലം ചെയ്യാൻ സാധിയ്ക്കാതെ വന്നുപോയി; ശ്രാദ്ധം വേണ്ട ദിവസം ഊട്ടാൻ കഴിഞ്ഞില്ല; ഇത്തരം വീഴ്ചകളെയെല്ലാം വൈദികങ്ങളായി കരുതുന്നു. ഒരാൾ മോഷ്ടിച്ചു, അല്ലെങ്കിൽ കയ്യേററം ചെയ്തു; ഇത്യാദികളെ ലൌകികങ്ങളായും കരുതുന്നു. ഇതിനെത്തന്നെ മറെറാരു ഭാഷയിലും രണ്ടുതരമായിത്തിരിച്ചു പറയാം. അതെങ്ങിനേയെന്നാൽ ഒന്നു "അവരവൎക്കു മാത്രം ദോഷം ചെയ്യുന്നതും" മറെറാന്നാ

കട്ടെ "അവരവൎക്കു മാത്രമല്ല അന്യന്മാൎക്കുകൂടി വിഷമമുണ്ടാക്കുന്നതു"മെന്നാകുന്നു. സന്ധ്യാവന്ദനം ചെയ്യാതിരിക്കുക, നിഷിദ്ധങ്ങളായ മദ്യ-മാംസാദികൾ ഭക്ഷിക്കുക മുതലായതെല്ലാം കുററമാണെങ്കിലും ആ ദോഷങ്ങൾ അവരവരെ മാത്രമേ ബാധിക്കു; അന്യന്മാൎക്കു അവയുടെ പാപം ബാധിക്കയില്ലല്ലൊ. മോഷണം കയ്യേററം മുതലായ ക്രിമിനൽ കുററങ്ങളുടെ നില അതല്ല; അവയുടെ ഐഹികമായ ഫലം—അതായതു മുതൽനഷ്ടം ദേഹപീഡ ആദിയായവ—അവയ്ക്കിരയാകുന്നവരെക്കൂടി ബാധിക്കുന്നതാണല്ലൊ. രണ്ടിന്നും തമ്മിലുള്ള അടിസ്ഥാനങ്ങളായ വ്യത്യാസങ്ങൾ ഇത്തരത്തിലുള്ളവയാകുന്നു. പണ്ടുകാലത്ത് ഇങ്ങനെയുള്ള രണ്ടുതരം കുററങ്ങളേയും വേർതിരിച്ചിരുന്നില്ല; അല്ലെങ്കിൽ വേർതിരിഞ്ഞിരുന്നില്ല. രണ്ടിന്നും വൈദികശിക്ഷ—പ്രായശ്ചിത്തം—ആണ് വിധിക്കുകയും നടത്തുകയും ചെയ്തിരുന്നതു്. വൈദികമെന്നും ലൌകികമെന്നും വേറെയായിരുന്നില്ല. സന്ധ്യാവന്ദനം ചെയ്യാതിരുന്നാലും മോഷണം ചെയ്താലും മതദോഷംതന്നേയാണ്. അതാതിന്നുള്ള വൈദികശിക്ഷ—പ്രായശ്ചിത്തം—കൊടുക്കുകയും ചെയ്യും. രാജാക്കന്മാരും പ്രജകളും ഒരേ മതക്കാരായിരുന്നതിനാൽ—മതത്തിലെ ഓരോ അവയവങ്ങളായിരുന്നതിനാൽ—ആ കാൎയ്യത്തിൽ അഭിപ്രായഭേദവുമുണ്ടായിരുന്നില്ല. ബ്രിട്ടൻ വന്നതോടുകൂടി ലൌകികങ്ങളായ ക്രിമിനൽകുററങ്ങളെ മാത്രം പീനൽക്കോഡിൽ പെടുത്തുകയും ബ്രിട്ടീഷുമാതൃകയിലുള്ള നീതിന്യായവും ശിക്ഷയും ഇവിടെ ഏൎപ്പെടുത്തുകയും ചെയ്തു. അതോടുകൂടി സന്ധ്യാവന്ദനലോപാദി വൈദികകാൎയ്യങ്ങളെ സംബന്ധിച്ച ശിക്ഷകൾ—പ്രായശ്ചിത്തങ്ങൾ—മാത്രം മതപരമായി അവശേഷിക്കയാണുണ്ടായതു്. മതപ്രകാരം വൈദികമല്ലാതെ യാതൊന്നുമില്ല; സന്ധ്യാവന്ദനലോപവും മോഷണം അടിപിടി മുതലായ ഗുണ്ടവടികളും വൈദികങ്ങൾ തന്നേയാകുന്നു.

ബ്രിട്ടൻ ഇവിടെ ലൌകികങ്ങളായ കുററങ്ങൾ മാത്രം പീനൽക്കോഡിൽ ചേർക്കുകയും, അവയ്ക്കുള്ള ശിക്ഷ ജയിൽവാസമാക്കുകയും ചെയ്തതോടെ വൈദികശിക്ഷ വേർതിരിച്ചു മട്ടായി. എങ്കിലും ജയിൽവാസമനുഭവിച്ചാൽ സന്ധ്യാവന്ദനലോപം അശുദ്ധഭക്ഷണം മുതലായതു വേണ്ടതായി വന്നേയ്ക്കും. അതൊക്കെ ബ്രാഹ്മണവൃത്തിയ്ക്കു ചേർന്നതല്ലല്ലൊ. അതിനാൽ അങ്ങിനെ വൃത്തിദോഷം വന്നതിന്റെ പ്രതിവിധിയ്ക്കായി അത്തരക്കാർക്കു വൈദികശിക്ഷ—പ്രായശ്ചിത്തം—വിധിയ്ക്കുകയും അനുഷ്ഠിയ്ക്കുകയും ചെയ്യുക പതിവായിരുന്നു. 'പ്രായശ്ചിത്തം' എന്നതിന്നു സാങ്കേതികമായിട്ടുള്ള അൎത്ഥംതന്നെ "പാപം നശിയ്ക്കാനായി ചെയ്യുന്ന സൽക്കൎമ്മം" എന്നാണു്.



ഇന്നത്തെ തത്വപ്രകാരം കുററക്കാർക്കു ജയിൽശിക്ഷ കൊടുക്കുന്നതിന്റെ തത്വം "അത്തരം കഷ്ടപ്പാടുകളേയും അപമാനങ്ങളേയും ഭയന്നു് മേലിൽ അവർ കുററങ്ങൾ ചെയ്യാതാകും, ചെയ്യാതാകയും വേണം എന്നാണല്ലൊ. എന്നാൽ കേരളത്തിലെ ആൎയ്യന്മാരുടെ തത്വം അതായിരുന്നില്ല. പാപംകൊണ്ടും ബുദ്ധിദോഷംകൊണ്ടും കൂടിയാണിത്തരം ദുഷ്കൃത്യങ്ങൾക്കു വശപ്പെടുന്നതെന്നും, അതിനാൽ കായക്ലേശത്തിന്നു പുറമെ സൽബുദ്ധിയുണ്ടാവാൻ (സ്വഭാവം നന്നാവാൻ) ഈശ്വരകാരുണ്യം കൂടി വേണ്ടതാണെന്നും വിശ്വസിച്ചിരുന്നു.

കുററം ചെയ്യാതിരിയ്ക്കുന്നതു ശിക്ഷിയ്ക്കപ്പെട്ടേയ്ക്കുമെന്ന ഭയംകൊണ്ടു മാത്രമായാൽ പോരെന്നും, പരിതസ്ഥിതി അനുകൂലമായാൽകൂടി—ആരും കുററം കണ്ടുപിടിയ്ക്കയില്ലെന്നു ബോധ്യമുണ്ടായാൽപോലും—ജനങ്ങൾ കുററം ചെയ്യാതാവുക—അല്ലെങ്കിൽ ജനങ്ങളെ കുററം ചെയ്യാത്തവരാക്കുക—യാണു വേണ്ടതെന്നുമാണു വിശ്വസിച്ചിരുന്നതു്. അതിന്നു സ്വഭാവം നന്നാവുക തന്നേ വേണം. പോലീസോ ജനങ്ങളൊ കണ്ടുപിടിച്ചേയ്ക്കുമെന്ന ചിന്തയേ ഉണ്ടാ

വരുതു്. ദുഷ്പ്രവൃത്തിയാണോ? തനിക്കു കർത്തവ്യമാണോ? എന്നു മാത്രമേ പരിശോധിക്കാവൂ. കർത്തവ്യമാണെങ്കിൽ ചെയ്യാതിരിക്കരുതു്; അകൃത്യമാണെങ്കിൽ ചെയ്കയുമരുതു്. അങ്ങിനെ കൃത്യാകൃത്യങ്ങളെപ്പററിയുള്ള പരിശോധനയല്ലാതെ ആരെങ്കിലും കാണുമോ? ആരും കാണാതിരിക്കുമോ? ശിക്ഷ അനുഭവിക്കേണ്ടിവരുമോ? എന്നാദിയായ ചിന്തകളൊന്നും, തൻെറ കൃത്യങ്ങളെ ബാധിക്കരുതു്. സജ്ജനങ്ങളുടെ സ്വഭാവം അങ്ങിനേയാണല്ലൊ. ജനങ്ങളേയെല്ലാം അങ്ങിനെ സ്വഭാവശുദ്ധിയും നിശ്ചയദാർഢ്യവും കർത്തവ്യനിഷ്ഠയും മററുമുള്ളവരാക്കിത്തീർക്കുകയാണാവശ്യം. ഇന്നത്തെ മാതിരി ജയിൽശിക്ഷ അനുഭവിച്ചതുകൊണ്ടു സ്വഭാവശുദ്ധി—സത്സ്വഭാവം—ഉണ്ടാവണമെന്നില്ല, ശിക്ഷയെ ഭയപ്പെട്ടുകൊണ്ടു കുററം ചെയ്യാതാവുക—അഥവാ കുറയുക—മാത്രമേ ഉണ്ടാകു. മറിച്ചു് അവർ കുററം ചെയ്യാത്തവരാകുന്നില്ല. രാജ്യത്തിന്നാവശ്യം ആരും കുററം ചെയ്യാത്തവരാവുകയാണല്ലൊ. അതിനാൽ പരിസ്ഥിതി അനുകൂലമായാലും—ആരും കണ്ടുപിടിക്കയില്ലെന്നു ബോധ്യമുണ്ടായാലും—കുററം ചെയ്യാതിരിക്കണം. പരിതസ്ഥിതിയെ നോക്കാതെ തൻെറ കൃത്യമാണോ എന്നു മാത്രമായിരിക്കണം പ്രവൃത്തിയുടെ അടിസ്ഥാനം. അതിന്നുതകുന്ന വിധത്തിൽ സ്വഭാവസംസ്കരണമായിരുന്നു വൈദികശിക്ഷയുടെ സമ്പ്രദായം; അവ വിധിച്ചിരിക്കുന്നതു് അതിന്നു പര്യാപ്തങ്ങളായ വിധത്തിലുമായിരുന്നു. ഇന്നത്തെ പീനൽക്കോഡിലെ വകുപ്പുകൾ പോലെ ഓരോ കുററത്തിൻേറയും വലുപ്പമനുസരിച്ചു് പലതരം പ്രായശ്ചിത്തങ്ങൾ പ്രായശ്ചിത്തഗ്രന്ഥങ്ങളിൽ വിധിച്ചിട്ടുണ്ടു്.

നമ്പൂതിരിമാരെസ്സംബന്ധിച്ചേടത്തോളമാണെങ്കിൽ മോഷണം ചതി മുതലായ ക്രിമിനൽ കുററങ്ങൾ ഉണ്ടാവാറേ ഇല്ല. സന്ധ്യാവന്ദനാദി വൈദികാചാരങ്ങളിൽ വല്ലപ്പോഴുമൊക്കെ യാദൃച്ഛികമായ ചില വൈകല്യങ്ങളും കർമ്മലോപങ്ങളും സംഭവിക്കു

മ്പോഴാണു വൈദികനെക്കൊണ്ടുണ്ടാവുന്നതായ ആവശ്യം. അത്തരം കർമ്മലോപങ്ങളൊക്കെ അന്യന്മാരാരും അറിഞ്ഞെന്നു വരില്ല. ജലദോഷം മുതലായ ചില്ലറ രോഗങ്ങളുണ്ടാകുമ്പോൾ മററുള്ളവർ അറിയുകയോ അവരെ അറിയിക്കുകയോ ചെയ്യാതെ സ്വയമായിത്തന്നെ വല്ല വൈദ്യനെക്കാണുകയും, അദ്ദേഹത്തിൻെറ നിർദ്ദേശപ്രകാരം ചികിത്സിക്കുകയുമല്ലെ പതിവുള്ളു? അതുപോലെ നിത്യകർമ്മാദി വൈദികകൃത്യങ്ങളിൽ വല്ലപ്പോഴുമൊക്കെ കാഴ്ചലോപാദികൾ സംഭവിക്കാറുള്ള സന്ദർഭങ്ങളിൽ സ്വയം പ്രേരിതരായി വൈദികന്മാരെ വിവരം അറിയിക്കുകയും, അവരുടെ വിധിപ്രകാരം പ്രായശ്ചിത്തം ചെയ്കയുമാണു് പതിവു്.

ഈ വിഷയത്തെ സ്സംബന്ധിച്ചു് ഞങ്ങൾക്കു്—എനിക്കും ജ്യേഷ്ഠാനുജന്മാക്കും—ഉണ്ടായ ഒരനുഭവത്തെ ഈ സന്ദർഭത്തിൽ വായനക്കാരെ അറിയിക്കുന്നതു ആവശ്യമാണെന്നു തോന്നുന്നു. ഇന്നല്ലെങ്കിൽ ഇനി ഒരു തലമുറ കഴിയുമ്പോഴക്കു അബ്രാഹ്മണക്കു മാത്രമല്ല നമ്പൂതിരിമാക്കുപോലും അതു ആശ്ചര്യജനകമായി ത്തോന്നാതിരിക്കയില്ല. എൻെറ അമ്മ കൊ. വ. 1097 കുംഭത്തിൽ മരിച്ചു. അമ്മയുടെ പേർ "കാളി"—"ണിക്കാളി" എന്നാണു നമ്പൂതിരിപ്പാടന്മാർ വായ്മൊഴിയിൽ പറയുകയും വിളിക്കുകയും പതിവു്—എന്നായിരുന്നു. ശവസംസ്കാരത്തിന്നും, ശേഷക്രിയകളിൽ ചിലതിന്നും മൃതിയടഞ്ഞാളുടെ പേർ ചേർത്തു ചൊല്ലേണ്ടതായ മന്ത്രങ്ങളുണ്ടു്. ഞങ്ങൾ കാളി എന്നപേർ ചേർത്തുകൊണ്ടു സംസ്കാരം കഴിച്ചു ശേഷക്രിയയുമാരംഭിച്ചു. അതിന്നു ശേഷം അമ്മയുടെ ശരിയായ പേർ കാളി എന്നല്ലെന്നും, "പാർവ്വതി" എന്നാണെന്നും കേട്ടുതുടങ്ങി. കാളി എന്നല്ലാതെ അമ്മയുടെ പേർ മറെറാന്നാണെന്നു ഞങ്ങൾ കേട്ടിട്ടേയുണ്ടായിരുന്നില്ല. ഒടുവിൽ അമ്മാത്തു്—അമ്മയുടെ പിറന്നഗൃഹത്തിൽ—പോയന്വേഷിച്ചപ്പോൾ ആ കേൾവി പരമാർത്ഥ

മാണെന്നു മനസ്സിലായി. പേർ മാറിച്ചെയ്താലത്തെ ദോഷപരിഹാരത്തിന്നു എന്താണു പ്രതിവിധി ചെയ്യേണ്ടതു്—എന്താണു പ്രായശ്ചിത്തം—എന്നായി ചോദ്യം. ഒടുവിൽ സംശയനിവാരണാർത്ഥം വൈദികനോടു ചോദിച്ചു. അതിന്നു പ്രായശ്ചിത്തം—പ്രതിവിധി—ഇല്ലെന്നും സംസ്കാരം മുതൽ ചെയ്തേടത്തോളം ശേഷക്രിയ "ആവൎത്തിക്കുക"തന്നെ വേണമെന്നുമായിരുന്നു വിധി. 'ആവൎത്തിക്കുക' എന്നതിന്നു പ്രായശ്ചിത്തഗ്രന്ഥങ്ങളിലും നമ്പൂതിരിമാരുടെ ഭാഷയിലുമുള്ള അൎത്ഥം "വീണ്ടും ചെയ്യുക" എന്നാണു് അതിനാൽ അമ്മയുടെ ശവസംസ്കാരവും ചെയ്തേടത്തോളം ശേഷക്രിയകളും ആവൎത്തിക്കേണ്ടിവന്നു, ആവൎത്തിക്കുകയും ചെയ്തു. ഇങ്ങിനെ സംസ്കാരം ആവൎത്തിക്കുന്നതിന്നു പറഞ്ഞുവരുന്ന ഭാഷയാകട്ടെ "പുനസ്സംസ്കാരം" എന്നാണു്.

ശവം ഒരിക്കലല്ലെ സംസ്കരിക്കാൻ "ചുട്ടുകളയുവാൻ" സാധിക്കൂ? പിന്നെ എങ്ങിനെ പുനസ്സംസ്കാരം ചെയ്യും? ശവമില്ലാതെ സംസ്കരിക്കാൻ സാധിക്കുമോ? ശരി, ഇതിന്നു മറുവടിപറയാം. അതിന്നുള്ള വിധിയും പ്രായശ്ചിത്തഗ്രന്ഥങ്ങളിലുണ്ടു്. 'പുഴയിൽ വീണു മരിച്ചു, ശവം ഒഴുകിപ്പോയി, കണ്ടുകിട്ടിയില്ല എന്നുവരാം. ആരെങ്കിലും നാടുവിട്ടുപോയി, പിന്നെ വന്നിട്ടേയില്ല, എന്നുവന്നാൽ 100 വയസ്സു തികയുന്ന ദിവസം സംസ്കാരം കഴിച്ചു ശേഷക്രിയ ചെയ്യണം. ശുദ്ധമാക്കാൻ തരമില്ലാത്തവിധത്തിൽ ശവത്തിന്നു അശുദ്ധി പററിയെന്നു വരാം * എന്തു കാരണവശാലും മൃതദേഹത്തെ വിധിപ്രകാരം സംസ്കരിക്കാതെ—ഹോമിക്കാതെ—ഇരിക്കാൻ പാടില്ല. മേൽപറഞ്ഞ പ്രകാരം ശവമില്ലാതെ വരുമ്പോഴെല്ലാം പുനസ്സംസ്കാരം ചെയ്യണമെന്നാണു് വിധി, നമ്പൂതിരിമാർ അതനുഷ്ഠിക്കുകയും പതിവായിരുന്നു. അതിന്നു പ്ലാശിൻെറ ഒരു കൊമ്പും പ്ലാശിൻെറതന്നെ കുറെ എല്കളും കൂടി ശവത്തിൻെറ

* സംസ്കാരം ഹോമമാണു്; ശവം ഹോമദ്രവ്യവും.

ഒരു പ്രതികൃതിയുണ്ടാക്കുന്നു. ആ കൊമ്പിൻെറ നീളം, എലകളുടെ എണ്ണം മുതലായതിന്നെല്ലാം കണക്കുണ്ട്. അതു മൃതനാണെന്നു സങ്കല്പിച്ച്, സാധാരണ മരിയ്ക്കുമ്പോഴും മരിച്ചതിന്നു ശേഷവും ശവത്തിന്മേൽ ചെയ്യാറുള്ള കർമ്മങ്ങൾ ചെയ്ത് അതു മൃതൻെറ ശവമായി സ്സങ്കല്പിയ്ക്കുകയും, ശവം സംസ്കരിയ്ക്കുന്നതുപോലെ സംസ്കരിയ്ക്കുകയും—ചുടുകയും—ചെയ്യുന്നു. ഇതിനേയാണ് പുനസ്സംസ്കാരമെന്നു പറയുന്നതു്. എൻെറ അമ്മയുടെ മൃതദേഹം പേർ മാറി സ്സംസ്കരിച്ചുപോയതിനാൽ വൈദികൻെറ വിധിയനുസരിച്ചു പുനസ്സംസ്കാരം ചെയ്യുവെന്നു പറയേണ്ടതില്ലല്ലൊ.

ഈ സന്ദർഭത്തിൽ അങ്ങിനെ അമ്മയുടെ പേർ മാറിപ്പോകാനുണ്ടായ കാരണംകൂടി അറിയുന്നതു വായനക്കാർക്ക് രസകരമായിരിയ്ക്കുമെന്നു തോന്നുകയാൽ ഇവിടെ ചുരുക്കിപ്പറയുന്നു. നമ്പൂതിരിമാരുടെ സമ്പ്രദായത്തിൽ ഭാര്യാഭർത്താക്കന്മാർക്ക് അന്യോന്യം പേർ വിളിയ്ക്കാനൊ പറയാനൊ പാടില്ലെന്നാണ് നിശ്ചയം. (ഇപ്പോൾ "ആയിരുന്നു" എന്നു പറയേണ്ട മട്ടായിട്ടുണ്ട്. പുതിയ തലമുറക്കാർ ആ നിയമം പാലിയ്ക്കുന്നില്ലെന്നർത്ഥം) അതിനാൽ മക്കൾക്കു അച്ഛൻെറ പേരിട്ടാൽ അമ്മയ്ക്കും, മകൾക്കു അമ്മയുടെ പേരിട്ടാൽ അച്ഛനും ആ പേരുകൾ പറയരുതല്ലൊ. അതിനാൽ അങ്ങിനെയുള്ള സന്ദർഭം വരുമ്പോൾ അവർ മറെറന്തെങ്കിലും ഒരു പേർ വിളിയ്ക്കുകയാണ് പതിവ്. എൻെറ അനുജനെ വിളിച്ചിരുന്ന പേർ കുഞ്ഞുണ്ണി എന്നായിരുന്നു. അച്ഛൻെറ പേരും അതുതന്നെയാണ്. അതിനാൽ അമ്മ മാത്രം അനുജനെ "ഉണ്ണി" എന്നെ വിളിച്ചിരുന്നുള്ളു; മറെറല്ലാവരും കുഞ്ഞുണ്ണി എന്നുതന്നെ വിളിച്ചുവരികയും ചെയ്തിരുന്നു; സാധാരണ പതിവ് ഇങ്ങിനേയാണ്. അമ്മാത്തെ മുത്തശ്ശിയമ്മയുടെ—എൻെറ അമ്മോമ്മയുടെ—പേർ "പാർവ്വതി" എന്നാകുന്നു. അതിനാൽ മുത്തച്ഛനു ആ പേർ പറയാൻ പാടില്ലെന്നു വന്നപ്പോൾ അതിന്നു പകരമായി മുത്തച്ഛൻ അമ്മയെ "കാളി"

എന്നു വിളിച്ചുതുടങ്ങി. മുത്തച്ഛന്നു കാളി എന്നു പേരുള്ള ഒരു പെൺകുട്ടി മരിച്ചുപോയിട്ടുണ്ടു്. അമ്മയെ കാളി എന്നു വിളിച്ചു വരുവാൻ കാരണമതാണെന്നും പറഞ്ഞുവരുന്നു. എന്തിന്നു പറയുന്നു? പിന്നീടു് എല്ലാവരും ആ പേരാണു വിളിച്ചുവന്നതു്. അതു കാരണം അമ്മയുടെ പേരിൻെറ കാര്യത്തിൽ ഞങ്ങൾക്കാക്കും സംശയമേ ഉണ്ടായിരുന്നില്ല. പിന്നീടു് എന്തൊക്കെ പേർ വിളിച്ചു വന്നാലും ശരി, ഷോഡശസംസ്കാരങ്ങളിലൊന്നായ നാമകരണം—പേരിടൽ—എന്ന ക്രിയ വൈദികവിധിപ്രകാരം ചെയ്യുമ്പോൾ ഇട്ടതായ പേരല്ലാതെ മററു പേരുകൾ വൈദികകർമ്മങ്ങളിലൊന്നിലും ഉപയോഗിയ്ക്കാൻ പാടില്ലെന്നാണു വിധി. എന്തുവെച്ചാൽ അങ്ങിനെ പേർ മാറി ഉപയോഗിച്ചുപോയാൽ ആ കർമ്മം കർമ്മമാവില്ലെന്നും, കർമ്മം ചെയ്യാത്ത ഫലമേ ഉണ്ടാകൂ എന്നും താല്പര്യം.

ചുരുക്കിപ്പറഞ്ഞാൽ ഇത്തരം വൈകല്യങ്ങളും കർമ്മലോപങ്ങളും സംഭവിയ്ക്കുമ്പോൾ അവരവർ തന്നെ വൈദികനെ ചെന്നു കാണുകയും പ്രതിവിധി ചെയ്യുകയുമാണു പതിവു്; അതിന്നു പരപ്രേരണ വേണ്ടിവരാറില്ല. അപൂർവ്വമായി വല്ലവരും അത്തരം വൈകല്യങ്ങളെ മറച്ചു വെയ്ക്കുകയോ, മനഃപൂർവ്വമായും ഉദാസീനതകൊണ്ടും മററും വൈകല്യങ്ങൾ വരുത്തുകയോ ചെയ്യുന്നവരുണ്ടാവാം. അപ്പോഴേ കേസ്സാവുകയുള്ളുവല്ലോ. അതറിഞ്ഞാൽ സമീപസ്ഥന്മാർ ആ വിവരം വൈദികനെ അറിയിയ്ക്കും. അതിന്നു തക്കതായ പ്രായശ്ചിത്തം വൈദികൻ വിധിയ്ക്കുകയും, കക്ഷി അതുപ്രകാരം ചെയ്യുകയുമാണു പതിവു്. താൻ കുററം ചെയ്തിട്ടില്ലെന്നു്—കർമ്മലോപം വരികയോ വരുത്തുകയോ ചെയ്തിട്ടില്ലെന്നു്—വല്ലപ്പോഴുമൊക്കെ കക്ഷി വാദിയ്ക്കുകയും, വിചാരണ ചെയ്തു തെളിവെടുക്കുകയും വേണ്ടിവരാറില്ലെന്നില്ല. ആ വക വാദങ്ങളുണ്ടായാൽ തന്നെ സമീപസ്ഥന്മാർക്കു് സത്യം കണ്ടുപിടിയ്ക്കാൻ വിഷമമുണ്ടാവില്ലല്ലോ.

അതനുസരിച്ച വൈദികൻ പ്രായശ്ചിത്തം—ശിക്ഷ—വിധിക്കുന്നു. വൈദികൻ വിധിച്ചുകഴിഞ്ഞാൽ പിന്നെ അതിനെ അനുസരിക്കാതിരിക്കാൻ ആക്കും സാധിക്കയില്ല. അനുസരിച്ചില്ലെങ്കിലത്തെ ഫലംജ്ഞാതിശാസ്യമാകുന്നു. 'ജ്ഞാതിശാസ്യം' എന്നതിൻെറ അത്ഥം ആ കക്ഷിയുമായിട്ടുള്ള അന്യേ അററത്ത സഹകരണത്യാഗമാണ്. എന്നു വെച്ചാൽ സ്വജനങ്ങളിൽ മററാരും അദ്ദേഹത്തിൻെറ ഇല്ലത്തേക്കു പോവുകയോ അദ്ദേഹത്തെ സ്വന്തം ഇല്ലത്തേക്കു കടത്തുകയോ ചെയ്യാതെ ഒററപ്പെടുത്തി നിറുത്തുകയാകുന്നു. അതിനെയാണ് മറെറാരു ഭാഷയിൽ 'സ്വജനവിരോധ'മെന്നു പറയുന്നതു്. അതിനെ എതിരിടാൻ ആക്കും സാധിക്കയില്ല. കള്ളനാണോ എന്നേ ചോദ്യമുള്ളു. കള്ളനാണെങ്കിൽ പിന്നെ അവനെപ്പിടിക്കാൻ നാട്ടുകാരെല്ലാം ഒന്നുപോലെ ശ്രമിക്കാതിരിക്കുക പതിവില്ലല്ലൊ. അതുപോലെ വൈദികൻെറ വിധിപ്രകാരം പ്രായശ്ചിത്തം ചെയ്തില്ലെങ്കിൽ അയാളെ ജ്ഞാതിശാസ്യം—സ്വജനവിരോധം—ചെയ്യുന്ന കാര്യത്തിൽ ആക്കും എതിർപ്പേയില്ല. അതിനാൽ വിധി നടത്തുക എന്നതു് അന്നൊക്കെ യാതൊരു വിഷമവും കൂടാതെ കഴിഞ്ഞിരുന്നു.

സ്വന്തം ഇല്ലവും ദേശവും വിട്ടു് മറെറവിടെ ച്ചെന്നാലും ഇത്തരക്കാക്ക രക്ഷ കിട്ടുകയില്ല; എങ്ങും സ്വീകരണം കിട്ടാതെ ബഹിഷ്കരണമായിരിക്കും ഫലം. അങ്ങിനെ ഒരു കടുത്ത സഹകരണത്യാഗമാണ് അയാൾക്ക അനുഭവിക്കേണ്ടിവന്നിരുന്നതു്. കുപ്രസിദ്ധമായ കുറിയേടത്തെ സ്മാത്തവിചാരത്തിൽ നിയമവിരുദ്ധമായി മല്ലിശ്ശേരി നമ്പൂതിരിക്കു പമ്പു* കൊടുത്തു എന്ന സംഗതിക്കു മൂത്തമന നമ്പ്യാത്തൻ ഭട്ടതിരിപ്പാട്ടിലേക്കു വൈദികവിധിപ്രകാരം ശിക്ഷ കൊടുക്കുകയുണ്ടായി. കൊ. വ. 1081-ലെ മുറജപക്കാലത്തു് തിരുവനന്തപുരം ശ്രീ പത്മനാഭസ്വാമിക്ഷേത്രത്തിൽ

* പമ്പു് എന്നാൽ എന്തെന്നു എൻെറ സ്മരണകൾ മൂന്നാംഭാഗം 130-ാംപേജിൽ വിവരിച്ചിട്ടുള്ളതിനാൽ ഇവിടെ വിസ്തരിക്കുന്നില്ല

വെച്ച് വൈദികന്മാരും നമ്പൂതിരിമാരും ചേൎന്ന സഭകൂടിയിട്ടാണ വിധിച്ചതു്. ശിക്ഷ എന്താണെന്നല്ലെ!! "ഇല്ലത്തുനിന്ന പുറത്തെങ്ങും പോകാതെ സഹസ്രാവൎത്തിയായി 3 കൊല്ലം ഇരുന്നതിന്ന ശേഷം 4-ാമത്തെ കൊല്ലത്തിൽ വൈദികന്മാരേയും നമ്പൂതിരിമാരേയും ക്ഷണിച്ചുവരുത്തി കാൽകഴുകിച്ചൂട്ട് കൃച്ഛ്റം പശുദാനം മുതലായതു ചെയ്യാനായിരുന്നു!!" 'കൃച്ഛ്റം' എന്നാലെന്തെന്ന വിവരിക്കേണ്ടിയിരിക്കുന്നു. ഇതു് 12 ദിവസംകൊണ്ടവസാനിക്കുന്ന ഒരു പ്രായശ്ചിത്തത്തിന്റെ പേരാകുന്നു. നിത്യവും പ്രഭാതത്തിൽ കുളിച്ച് സന്ധ്യാവന്ദനം ചെയ്ത് "സഹസ്രാവൎത്തി" * ചെയ്യണം. ആദ്യത്തെ മൂന്ന ദിവസം രണ്ടുനേരം ഭക്ഷണം കഴിച്ചുകൊണ്ടും, പിന്നെ മൂന്ന ദിവസം ഒരുനേരം മാത്രം ഭക്ഷിച്ചുകൊണ്ടും, 7-ാംദിവസം മുതൽ മൂന്ന ദിവസം ഒരുതരത്തിൽ ഭിക്ഷയെടുത്തുകൊണ്ടും, (അയാചിതഭിക്ഷ) ഒടുവിലെ മൂന്ന ദിവസം ജലപാനംപോലും കഴിക്കാതെ ഉപവസിച്ചുകൊണ്ടും കഴിക്കണം. പതിമൂന്നാംദിവസം കുളിച്ചു സന്ധ്യാവന്ദനാദികൾ ചെയ്തശേഷം പന്ത്രണ്ടിൽ കുറയാതെ ബ്രാഹ്മണരെ കാൽകഴുകിച്ച് ഊട്ടി യഥാശക്തി ദക്ഷിണ ചെയ്യുകയും വേണം. ഇതാണ വൈദികശിക്ഷയുടെ സാമാന്യമായ ഒരു മാതൃക. മനശ്ശുദ്ധി, സൽബുദ്ധി, ഈശ്വരഭക്തി, ശാന്തത, ക്ഷമ മുതലായ സൽഗുണങ്ങളുണ്ടാവാനും, പാപം നശിക്കാനും പുണ്യം വൎദ്ധിക്കാനും മററും ഇത്തരത്തിലുള്ള അനുഷ്ഠാനങ്ങൾ വളരെ വിശേഷമാണെന്ന വൈദികശാസ്ത്രങ്ങൾ ഘോഷിക്കുന്നുണ്ട്.

എന്റെ ജീവിതകാലത്തുതന്നെ ഓരോതരം ആചാരലോപം വരുത്തുക കാരണം ഇത്തരം വൈദികശിക്ഷകൾ വിധിക്കപ്പെട്ട കേസുകൾ അപൂൎവ്വമായിരുന്നില്ല. സാക്ഷാൽ കുറൂർ നീലകണ്ഠൻ നമ്പൂതിരിപ്പാട് 1921-ൽ നിയമലംഘനം ചെയ്ത് ജയിലിൽ

* 'സഹസ്രാവൎത്തി എന്നതു് 1000 ഗായത്രി ജപിക്കുന്നതിന്ന നമ്പൂതിരിമാർ പറയുന്ന ഭാഷയാണ്.

പോയി. അവിടെ മുങ്ങിക്കുളിയ്ക്കുവാൻ തരമില്ലാത്തതിനാലും അബ്രാഹ്മണർ പാകംചെയ്ത അശുദ്ധഭക്ഷണം ഭക്ഷിച്ചതിനാലും നമ്പൂതിരിമാർ അദ്ദേഹത്തെ ജ്ഞാതിശാസ്യം ചെയ്തു. ഒടുവിൽ വൈദികന്മാരും മററു നമ്പൂതിരിപ്രമാണികളും ചേർന്നു സ്വജാതിയിൽ ചേക്കാൻ അദ്ദേഹത്തിന്നു പ്രായശ്ചിത്തം വിധിയ്ക്കുകയും അദ്ദേഹം അതനുഷ്ഠിയ്ക്കുകയുമുണ്ടായി. മൂന്നു ദിവസത്തെ സഹസ്രാവൎത്തിയും കൃഛ്റവുമായിരുന്നു പ്രായശ്ചിത്തമായി വിധിച്ചതു്.

പെരുമനത്തു് അട്ടു—അഷ്ടമൂൎത്തി — നമ്പൂതിരിയുടേതാണു് മറെറാന്നു്. 1921-ൽ ഉണ്ടായ മാപ്പിളലഹളക്കാലത്തു് അദ്ദേഹത്തേയും ഗവൎമ്മെണ്ടു് അറസ്ററുചെയ്തു ജയിലിലാക്കി. കേസു വിട്ടുവെങ്കിലും വിധി കഴിയുന്നതുവരെ ജയിലിൽ കിടക്കേണ്ടിവന്നു. സന്ധ്യാവന്ദനം മുടങ്ങുക, അബ്രാഹ്മണർ പാകംചെയ്ത ഭക്ഷണം കഴിയ്ക്കുക മുതലായ വൃത്തിദോഷങ്ങൾ വന്നതുകൊണ്ടു് സ്വജനങ്ങൾ അദ്ദേഹത്തെ ജ്ഞാതിശാസ്യം ചെയ്തു. ഒടുവിൽ അദ്ദേഹത്തിന്നു വിധിച്ച പ്രായശ്ചിത്തം ഇതാകുന്നു. മുൻപറഞ്ഞപ്രകാരം സഹസ്രാവൎത്തി ചെയ്തുകൊണ്ടു് തിരുനാവായ ബ്രഹ്മസ്വം മഠത്തിൽ ഒരു കൊല്ലം താമസിയ്ക്കുകയും ഒടുവിൽ ഒരു ദിവസത്തെ കൃഛ്റമനുഷ്ഠിയ്ക്കുകയും വേണമെന്നാണു്. അതദ്ദേഹം അനുഷ്ഠിയ്ക്കുകയും ചെയ്തു. മുൻപറഞ്ഞ പന്ത്രണ്ടു ദിവസംകൊണ്ടവസാനിപ്പിയ്ക്കുന്ന കൃഛ്റം കുററത്തിൻെറ അവസ്ഥപോലെ ആറു ദിവസംകൊണ്ടും മൂന്നു ദിവസംകൊണ്ടും ഒരു ദിവസംകൊണ്ടും അവസാനിപ്പിയ്ക്കാറുണ്ടു്. ഈ പ്രായശ്ചിത്തം വിധിയ്ക്കുകയും കഴിപ്പിയ്ക്കുകയും ചെയ്തതു ചെറുമുക്ക വൈദികൻ അന്തരിച്ച വാസുദേവൻ സോമയാജിയായിരുന്നു.

ചേലമണ്ണു് വാസുദേവൻനമ്പൂതിരി കക്കാട്ടില്ലത്തു കവൎച്ച നടത്തിയെന്ന കേസിൽ രണ്ടു മാസത്തോളം ജയിലിൽ കിടക്കേണ്ടിവന്നു. കേസു ജയിയ്ക്കുകയാൽ വിട്ടുവെങ്കിലും കവൎച്ചക്കേസ്സാക

യാലും ജയിലിൽ കിടക്കേണ്ടിവന്നതിനാലും സ്വജനങ്ങൾ അദ്ദേഹത്തെ ജ്ഞാതിശാസ്യം ചെയ്യുകയാണുണ്ടായതു്. പ്രായശ്ചിത്തം ചെയ്യിച്ചു് അദ്ദേഹത്തെ സ്വീകരിയ്ക്കാനും സ്വജനങ്ങൾ സമ്മതിച്ചില്ല. ഒടുവിൽ മററു ഗതിയില്ലാതെ അദ്ദേഹത്തിന്നു നാടുവിട്ടുപോകേണ്ടിയും വന്നു. ഈ സംഭവം നടന്നതു ഏതാണ്ടു് കൊ. വ. 1060_നോടടുത്ത കാലത്താണു്.

കണ്ടഞ്ചാത വാസുദേവൻനമ്പൂതിരിയെ കടക്കാർ വിധി സമ്പാദിച്ചു് വാറണ്ടു പിടിച്ചു് സിവിൽ ജയിലിൽ താമസിപ്പിച്ചു. വിട്ടുവന്നതിന്നു ശേഷം ഒരു ദിവസത്തെ കൃഛ്റമനുഷ്ഠിച്ചു് പ്രായശ്ചിത്തം ചെയ്തു. ഇതു കൊ. വ. 1093_ലോ 1094_ലോ ആണു്.

ഇതെല്ലാം നമ്പൂതിരിമാരുടെ ദേശഭരണകാലത്തു് വളരെ പ്രാബല്യത്തിലും, സാർവ്വത്രികമായും നടത്തിവന്നിരുന്ന ശിക്ഷകളുടെ സമ്പ്രദായമായിരുന്നു.

അബ്രാഹ്മണൎക്കും കൊടുത്തിരുന്ന ശിക്ഷ ഏതാണ്ടൊക്കെ മേൽപറഞ്ഞതുതന്നെയായിരുന്നു. ആ കാലത്തൊക്കെ നാട്ടുകാരുടെ ചില്ലറ ചില മോഷണങ്ങൾ, വാക്കേററങ്ങൾ, അടിപിടികൾ മുതലായ സംഭവങ്ങളല്ലാതെ സംഘടിതമായ യാതൊരെതിൎപ്പുകളും ഉണ്ടായിരുന്നില്ല. ഇത്തരം തെമ്മാടികളെ തേടിപ്പിടിയ്ക്കുവാൻ അന്നത്തെ നായന്മാർ (ശ്രൂദ്രൻ പള്ളിച്ചാൻ അത്തിക്കുറുശ്ശി എന്നിവർ) ധാരാളം മതിയായിരുന്നു. ഇത്തരം ചില്ലറ കുററം ചെയ്യുന്ന ക്രിമിനൽപുള്ളികളല്ലാതെ കൊല്ലും കൊലയും മററും നടത്തുന്ന വലിയ അക്രമികൾ അപൂൎവ്വമായിട്ടു ഉണ്ടായിരുന്നുള്ളു. ദേശക്കെട്ടിൻെറ നില അത്തരത്തിലായിരുന്നു. കുററക്കാരെന്നു സംശയിയ്ക്കപ്പെടുന്നവരെ പിടിച്ചുകൊണ്ടു വന്നാൽ ദേവനെ സാക്ഷിയാക്കി അമ്പലത്തിൻെറ നടയിൽവെച്ചാണു് വിചാരണചെയ്തു് വിധി കല്പിച്ചിരുന്നതു്. അങ്ങിനെ ചെയ്താൽ പിന്നെ ആരും അതിനെ ധിക്കരിച്ചിരുന്നില്ല; അതിന്നു ധൈൎയ്യമുള്ളവർ അന്നൊന്നുമുണ്ടായിരുന്നേയില്ല. ക

റക്കാരാണെന്നു തെളിഞ്ഞാൽ അവക്കു നല്കുന്ന പ്രായശ്ചിത്തം അമ്പലത്തിൽ ഭജനം, വഴിവാട്, വ്രതങ്ങൾ മുതലായതു് അനുഷ്ഠിപ്പിയ്ക്കുകയായിരുന്നു. ആ വിധികളെ അനുസരിയ്ക്കാതിരുന്നാൽ അവക്കും സമുദായവിരോധം—ജ്ഞാതിശാസ്യം—ആയിരുന്നു അനുഭവം. "ഈററം മാററം മുടക്കുക" എന്നു പറയുന്നതും ആ ശിക്ഷയേയാകുന്നു കാണിപ്പയ്യൂർ ദേശത്ത് എൻെറ ചെറുപ്പത്തിൽ 25-30 നായർവീടുകളും, വെളുത്തേടൻ, വെളക്കത്തല, മണ്ണാൻ, ആശാരി മുതലായവരുമുണ്ടായിരുന്നു. ആ കാലത്ത് അവർ തമ്മിൽ പലപ്പോഴും ചില്ലറ വഴക്കുകളുണ്ടാകാറുണ്ടു്; അധികവും എണങ്ങുക്കൂട്ടമാണുണ്ടാവുക. അത്തരം കേസുകൾ ഇല്ലത്തു വരികയും കാരണവന്മാർ രണ്ടു കക്ഷികളേയും വരുത്തി വിചാരണചെയ്തു് വിധി പറയുകയും ചെയ്യുന്നതു് ഒന്നിലധികം പ്രാവശ്യം ഞാൻ കണ്ടിട്ടുണ്ടു്. അപ്പോഴെല്ലാം അവർ അതിനെ അനുസരിയ്ക്കയല്ലാതെ അധികമെന്നും ധിക്കരിച്ചതായി കണ്ടിട്ടില്ല. കേവലം എണങ്ങുക്കൂട്ടം മുതലായ സാമുദായികകാര്യങ്ങൾ മാത്രമല്ല ചില്ലറ അടിപിടി വാക്കേററം ആദിയായ കേസുകളും മോഷണക്കേസുകളും അവിടം കൊണ്ടവസാനിയ്ക്കയേ ചെയ്തിരുന്നുള്ളു. അല്ലാതെ ആ ദേശക്കാർ തമ്മിൽ സിവിലായോ ക്രിമിനലായോ നിവൃത്തികിട്ടുവാൻ വേണ്ടി ആ കാലത്തൊന്നും കോടതിയിൽ പോകുന്നതു കണ്ടിട്ടില്ല. ഇതെല്ലാം ആ പഴയ കാലത്തേപ്പടുത്തിയിരുന്ന ദേശഭരണത്തിൻെറ അവശിഷ്ടമാകുന്നു.

അമ്പലത്തിൽ വിളക്കുവെയ്ക്കാൻ നാഴി വെളിച്ചെണ്ണ കൊടുക്കുക, വഴിവാടായി അമ്പലത്തിൽ പായസം നേദിയ്ക്കുക, അവസ്ഥാനുസരണം 3; 5, 7, 12 ദിവസങ്ങളിൽ രണ്ടു നേരവും കുളിച്ചു അമ്പലത്തിൽ തൊഴുത് പ്രദക്ഷിണം വെച്ച് ഭജിയ്ക്കുക ഇങ്ങനെയൊക്കെ പലതരം ശിക്ഷകൾ വിധിയ്ക്കുന്നതും കണ്ടിട്ടുണ്ടു്. മോഷണം, കയ്യേററം, കൊല മുതലായ ക്രിമിനൽക്കുററങ്ങൾ അതി

ലും അപൂർവ്വമായിട്ടെ അക്കാലങ്ങളിൽ നടന്നിരുന്നുള്ളു. ഹിന്ദുക്കളെല്ലാം അത്ര സത്യസന്ധന്മാരും ശാന്തന്മാരുമായിരുന്നു. ഇന്നും മദ്ധ്യ-വടക്കൻകേരളത്തിൽ—പ്രത്യേകിച്ച് നാട്ടിൻപുറങ്ങളിലെ മുക്കിലും മൂലയിലും—അന്വേഷിച്ചാൽ അത്തരം ശുദ്ധബുദ്ധികളെ ധാരാളം കാണുവാനുണ്ടാകും.

—:o:—

## അദ്ധ്യായം 12

# കേന്ദ്രഭരണത്തിൽനിന്നു നാടുവാഴിഭരണത്തിലേയ്ക്കു്.

പുറമെനിന്നു ഒരു ക്ഷത്രിയനെ ഇവിടെ കൊണ്ടുവന്നു വാഴിച്ചതോടെ രണ്ടാം കേന്ദ്രഭരണം ഉദയംചെയ്തു. അപ്പോഴും സാമാന്യമായി ജനങ്ങൾക്കൊന്നും യാതൊരു തരത്തിലുമുള്ള ബുദ്ധിമുട്ടും ഉണ്ടായിരുന്നില്ല. ദേശഭരണകാലത്തും, ഗ്രാമഭരണകാലത്തും, തളി— കഴകഭരണകാലത്തും ആദ്യത്തെ കേന്ദ്രഭരണകാലത്തുമെന്നപോലെ അപ്പോഴും ജനങ്ങൾ സമാധാനത്തോടും സംതൃപ്തിയോടുംകൂടി ജീവിച്ചുപോന്നു. എല്ലാവരുടെയും ഉദ്ദേശം അവരവരുടെ 'സ്വധർമ്മം' അഥവാ 'കുലധർമ്മം' യഥാവിധി അനുഷ്ഠിയ്ക്കണമെന്നു മാത്രമായിരുന്നു. അല്ലാതെ ഇന്നത്തെപ്പോലെ അധികാരമോഹമൊ ധനക്കൊതിയോ ഒന്നുമുണ്ടായിരുന്നില്ല. മാത്രമല്ല ഭരണത്തിന്റെ ഉദ്ദേശം തന്നെ ജനങ്ങൾക്കു സ്വധർമ്മം അനുഷ്ഠിയ്ക്കുന്നതിന്നു സഹായിയ്ക്കുകയും അതിൽ വന്നുചേരുന്ന പ്രതിബന്ധങ്ങളെ ദൂരീകരിയ്ക്കുകയുമായിരുന്നു.

പെരുമാളായി ആദ്യത്തിൽ ഒരു ക്ഷത്രിയകുടുംബത്തെ മാത്രമെ അവരോധിച്ചുള്ളുവെങ്കിലും രണ്ടുമൂന്നു തലമുറ കഴിയുമ്പോഴയ്ക്കു പെരുമാളുടെ ശൂദ്രസ്ത്രീസന്താനങ്ങളായ സാമന്തന്മാരുടെയും, മരുമ

ക്കളായ ക്ഷത്രിയന്മാരുടേയും തറവാടുകൾ കേരളത്തിൽ ഉണ്ടായിരിക്കുമല്ലൊ. കിഴക്കുനിന്നു പെരുമാളെ ക്കൊണ്ടുവന്നു അവരോധിച്ചതു് ബ്രാഹ്മണരായാൽ പററില്ലെന്നുള്ള അനുഭവം കൊണ്ടാണെന്നും ഓക്കണം. തലസ്ഥാനമായ തിരുവഞ്ചിക്കുളം കിടക്കുന്നതു് കേരളത്തിൻെറ ഏതാണ്ടു് മദ്ധ്യഭാഗത്താകുന്നു. അവിടെനിന്നു തെക്കും വടക്കുമുള്ള അതിർത്തിപ്രദേശങ്ങളിലേക്കു 250 നാഴികയോളം ദൂരമുണ്ടു്. ഇന്നത്തെപ്പോലെയുള്ള യാത്രാസൌകര്യങ്ങളൊ ഫോൺ വയർലസ്സ് മുതലായ വാർത്താവിതരണസൌകര്യങ്ങളൊ ഒന്നും അന്നില്ല. കാൽനടയായിട്ടാണെങ്കിൽ മണിക്കൂറിൽ 4 നാഴികയിലധികം സ്പീഡു് കിട്ടുകയില്ല. 'തീണ്ടാപ്പാടു്' 'വിളിപ്പാടു്' എന്നിതെല്ലാം ദൂരത്തെ ക്കാണിക്കുന്നതും പ്രചാരത്തിലിരുന്നിരുന്നതുമായ ചില പ്രയോഗങ്ങളായിരുന്നുവല്ലൊ. അതുപോലെ അധികം ദൂരത്താകുമ്പോൾ "ഇത്ര ദിവസത്തെ വഴി" എന്നു സാധാരണ എല്ലാവക്കും അറിയാവുന്ന ഒരു പ്രയോഗം നടപ്പിലുണ്ടായിരുന്നു. അതു് സാധാരണയായി 40 നാഴികയാകുന്നു. ആ കണക്കിൽ തിരുവഞ്ചിക്കുളമായ കേന്ദ്രത്തിൽനിന്നു ഒരു വിവരം കന്യാകുമാരിയിലേക്കോ കാസറഗോഡു പുഴവരെയ്ക്കൊ എത്തിക്കുന്നതിന്നു ചുരുങ്ങിയതു് 7 ദിവസം വേണ്ടിവരുമെന്നു സ്പഷ്ടമാണല്ലൊ. മാത്രമല്ല അതിൻെറ മറുവടി തിരിച്ചെത്തുന്നതിന്നു അത്ര ദിവസം പിന്നെയും വേണമെന്നു മറക്കരുതു്.

ഒന്നു രണ്ടു തലമുറ കഴിഞ്ഞപ്പോഴേക്കും ഇവിടെ മരുമക്കളായ ക്ഷത്രിയരും ക്ഷത്രിയപുത്രന്മാരായ സാമന്തന്മാരും ഉണ്ടായി. ഇവിടുത്തെ പരിതസ്ഥിതിയാകട്ടെ മേൽവിവരിച്ചതുപോലെയാണുതാനും. ഈ അവസരത്തിൽ അത്തരം വിദൂരപ്രദേശങ്ങളിൽ ഭരണം നടത്തുന്നതിന്നു വിശ്വസ്തന്മാരായി ചിലരെ നിയമിക്കുന്നതു് നന്നായിരിക്കുമെന്നു അന്നത്തെ പെരുമാൾക്കു തോന്നിയിരിക്കും. അ

ങ്ങിനെ തോന്നിയതിൽ അത്ഭുതമില്ലെന്നു മാത്രമല്ല തോന്നാതിരിയ്ക്കാനാണു വിഷമം. അതിനാൽ അന്നുണ്ടായിരുന്ന ക്ഷത്രിയരിൽനിന്നും സാമന്തന്മാരിൽനിന്നും കൂടുതൽ കഴിവും പ്രാപ്തിയുമുള്ളവരെ തിരഞ്ഞെടുക്കുകയും ആവശ്യാനുസരണം അത്തരം വിദൂരപ്രദേശങ്ങളുടെ ഭരണം ഏല്പിയ്ക്കുകയും ചെയ്തു. അവക്കു ഭരണവിഷയത്തിൽ ക്ലുപ്തങ്ങളായ ചില അധികാരങ്ങൾ കൊടുത്തിരുന്നുവെങ്കിലും പരമാധികാരം കേന്ദ്രത്തിനേ ആയിരുന്നുള്ളുവെന്നും അവരുടെ കല്പനയനുസരിയ്ക്കാൻ എപ്പോഴും അവർ ബാദ്ധ്യസ്ഥരായിരുന്നുവെന്നും പറയേണ്ടതില്ലല്ലോ. അന്നൊക്കെ—അടുത്ത കാലംവരെ—ഏതു ജോലിയും കുലധർമ്മമെന്ന നിലയ്ക്കു പാരമ്പര്യമായി ചെയ്യുവാൻ സ്ഥിരമായി ഏല്പിച്ചുകൊടുക്കുകയാണല്ലോ ചെയ്തിരുന്നതു്. ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കിട്ടുന്നതുവരെ—സ്വാതന്ത്ര്യം കിട്ടി ഭാഷാസംസ്ഥാനം രൂപീകരിയ്ക്കുന്നതുവരെയും—മലബാറിലേയും സൌത്തു്കനറായിലേയും അധികാരിപ്പണി ഓരോ തറവാട്ടേയ്ക്കും സ്ഥിരമായിട്ടാണുണ്ടായിരുന്നതു്. ഇതു് മേല്പറഞ്ഞതിന്നു ഒന്നാന്തരം തെളിവാണല്ലൊ.

ഇങ്ങിനെ യഥാകാലം ആവശ്യാനുസരണമായിരിയ്ക്കും ഓരോ പ്രദേശത്തും ഓരോരുത്തരെ ഭരണം ഏല്പിച്ചിരിയ്ക്കുക. അല്ലാതെ കേരളത്തെ മുഴുവൻ ആദ്യമെത്തന്നെ പല നാടുകളായി വിഭജിയ്ക്കുകയും അവിടെയെല്ലാം വിശ്വസ്തന്മാരായ ചിലരെ—സാമന്തന്മാരേയും ക്ഷത്രിയരേയുമെന്നർത്ഥം—ഭരണമേല്പിയ്ക്കുകയുമല്ല ചെയ്തിരിയ്ക്കുക. ചേരമാളിന്നു ആവശ്യമെന്നു തോന്നുമ്പോൾ അതാതു് പ്രദേശത്തു് തന്റെ ഏററവും അടുത്ത ബന്ധുവും വിശ്വസ്തനുമായവരെ ഏല്പിച്ചിട്ടുണ്ടാവും. "കൊല്ലം ഒന്നും രണ്ടും ശതകങ്ങളിൽ രാജ്യം പല നാടുകളായി വിഭജിച്ചു് നാടുവാഴികളെ പലപ്പോഴും നിയമിയ്ക്കുകയായിരുന്നു കുലശേഖരന്മാർ ചെയ്തിരുന്നതെന്നു ശാസനങ്ങൾ സൂചിപ്പിയ്ക്കുന്നുണ്ടു്*" എന്നു ഇളങ്കുളം കുഞ്ഞൻപിള്ള

* കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ—പേജ്: 146 (രണ്ടാം പതിപ്പ്).

യുടെ പ്രസ്താവം ഇതിന്നു തെളിവാണ്. ഭാസ്കരരവിവർമ്മയുടെ 14-ാം ഭരണവർഷത്തിൽ ഉണ്ടായ തൃക്കൊടിത്താനം ശാസനത്തിൽ[1] "സ്വസ്തി ശ്രീ. കോപ്പാക്കരെനിരവിവർമർതിരുവടിയ്ക്കു...കോവർ തനമ്മാർത്താണ്ഡനൈ അമച്ച, നൻറുഴൈനാടുവാഴുന്നു. തിരുക്കൊടിത്താനത്താൽ നാട്ടിനുക്ക...കോയിലതികാരികം..." എന്നിങ്ങനെ ഗോവർദ്ധനമാർത്താണ്ഡനെ നൻറുഴനാടിന്റെ ഭരണം ഏല്പിയ്ക്കുന്നതായി പറയുന്നു.

ചുരുക്കിപ്പറയുകയാണെങ്കിൽ ഓരോരോ കുലശേഖരന്മാരുടെ കാലത്തു് കാരണവശാൽ കേരളത്തിലെ പല ഭാഗങ്ങളുടെയും ഭരണം വിശ്വസ്തന്മാരായ ക്ഷത്രിയരേയും സാമന്തന്മാരേയും ഏല്പിയ്ക്കുകയാണുണ്ടായതെന്നും, അല്ലാതെ കേരളത്തെ ആദ്യംതന്നെ പല നാടുകളായി വിഭജിച്ചുകൊടുക്കുകയല്ല ചെയ്തിട്ടുള്ളതെന്നും വ്യക്തമാണ്. കേരളത്തിലെ പെരുമാൾഭരണം ഏകദേശം 300 കൊല്ലത്തോളം തുടർച്ചയായി നടന്നിട്ടുണ്ടല്ലോ. അതിനാൽ പല കാരണങ്ങളെക്കൊണ്ടും കേന്ദ്രത്തിന്റെ കീഴിൽ ക്ലുപ്തമായ അധികാരത്തോടുകൂടി ഓരോ പ്രദേശങ്ങളിലും ക്ഷത്രിയരും സാമന്തരുമായി വളരെയധികം ഭരണാധികാരികളെ നിയമിച്ചിട്ടുണ്ടാവും. ആയ്‌രാജവംശം മൂഷികരാജവംശം മുതലായിട്ടുള്ളതെല്ലാം അത്തരത്തിൽപെട്ടതാകുന്നു. അവരാരുംതന്നെ സ്വതന്ത്രരാജാക്കന്മാരോ അവർ ഭരിച്ചിരുന്ന പ്രദേശങ്ങളൊന്നുംതന്നെ സ്വതന്ത്രനാടുകളോ ആയിരുന്നില്ല.

ഇങ്ങിനെ സമാധാനത്തോടെ ഭരണം നടന്നുവരുമ്പോഴാണ് കൊ. വ. 175-ാമാണ്ടോടുകൂടി കുപ്രസിദ്ധമായ ചേര-ചോളയുദ്ധം ആരംഭിച്ചതു്. അതു് നൂറു കൊല്ലത്തോളം നീണ്ടുനിന്നുവെന്നു കെ. വി. കൃഷ്ണയ്യർ പറയുന്നു.[2] ഇളങ്കുളം അതിന്നു പേരിട്ടിരിയ്ക്കു

---

[1] T. A. S. Vol. V—Page: 177.

[2] A History of Kerala—Page: 163.

ന്നുതന്നെ 'നൂററാണ്ടുയുദ്ധം' എന്നാണല്ലൊ.[1] ഇന്ദുക്കോതവ ർമ്മയുടെ കാലത്തു പരാന്തകചോളന്റെ കൊങ്ങുനാടാക്രമണമാണ് നൂററാണ്ടുയുദ്ധത്തിനു ബീജാവാപം ചെയ്തതു്. ഇന്ദുക്കോതവർമ്മയ്ക്കു ശേഷം കൊ. വ 137-ൽ ഭാസ്കരരവിവർമ്മ രാജാവായി. അധികം കഴിയുന്നതിനു മുമ്പായി ചോളരാജാവായ രാജരാജൻ സേനാസന്നാഹങ്ങളോടുകൂടി കേരളത്തിലേയ്ക്കു തിരിച്ചു. തെക്കൻതിരുവിതാംകൂർ മുഴുവനും കൈവശപ്പെടുത്തി. കാന്തളൂർശാല ആക്രമിച്ചു കീഴ്പ്പെടുത്തി. ചേരസൈന്യം പരാജയപ്പെട്ടു. തലസ്ഥാനനഗരമായ മഹോദയപുരമായിരുന്നു രാജരാജന്റെ പ്രധാന ആക്രമണലക്ഷ്യം. കൊടുങ്ങല്ലൂരും കൊല്ലവും ആക്രമിച്ചുവെങ്കിലും മഹോദയപുരം പിടിച്ചടക്കാൻ ആ രാജാവിനു കഴിഞ്ഞില്ല. കൊല്ലം 187-ൽ രാജരാജന്റെ മകൻ രാജേന്ദ്രൻ രാജാവായി. അദ്ദേഹം പ്രധാനമായും ശ്രദ്ധ കേന്ദ്രീകരിച്ചതു് തലസ്ഥാനപട്ടണമായ മഹോദയപുരം കീഴടക്കുവാനായിരുന്നു. "ഒരു സൈന്യം തെക്കൻതിരുവിതാംകൂർ വഴിയും മറെറാരു സൈന്യം പാലക്കാട്ടുവഴിയും മഹോദയപുരത്തേയ്ക്കു പ്രവഹിച്ചു. ഇക്കാലത്തും നല്ല ഒരു സൈന്യം കുലശേഖരന്മാർക്കുണ്ടായിരുന്നുവെന്നു ചോളശാസനങ്ങളിൽനിന്നു സ്പഷ്ടമായി ഗ്രഹിയ്ക്കാം. പക്ഷെ ചോളസൈന്യം സംഖ്യാബലത്തിൽ അനേകം മടങ്ങു കൂടുതലായിരുന്നു. യുദ്ധത്തിന്റെ ഭയങ്കരത ഊഹിയ്ക്കയാണു ഉത്തമം.[2]" കാന്തളൂർശാല മുഴുവൻ നശിപ്പിച്ചു. മഹോദയപുരം ഈ ഘോരയുദ്ധത്തിൽ ഇടിച്ചുനിരത്തപ്പെട്ടു. ഇക്കാലമത്രയും ചോളസൈന്യത്തോടു് ധീരമായി പൊരുതിയിരുന്നതു് ഭാസ്കരരവിവർമ്മയായിരുന്നു. അദ്ദേഹം ഈ യുദ്ധത്തിൽ—തന്റെ 58-ാം ഭരണവർഷത്തിൽ—വീരസ്വർഗ്ഗം പ്രാപിച്ചു. അതോടെ

---

1 കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ—പേജ്: 142 (രണ്ടാം പതിപ്പ്).

2 കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ—പേജ്: 136.

ചേരസൈന്യം ഛിന്നഭിന്നമായി. രാജേന്ദ്രചോളന്റെ ആക്രമണത്തോടുകൂടി ചേരസാമ്രാജ്യത്തിന്റെ ശക്തിയും ക്ഷയിച്ചു. ഈ ചേര-ചോളയുദ്ധത്തിൽ അവസാനം കേരളം പററെ തോല്ക്കുകയാണുണ്ടായതു്. അതിന്നു രേഖാമൂലമായിട്ടുതന്നെ മതിയായ തെളിവുണ്ടു്. ഈ രാജേന്ദ്രന്റെ തിരുവാലങ്ങാട്ടു ശാസനത്തിൽ ഇങ്ങിനെ പറയുന്നു. [1] "ക്ഷത്രിയന്മാരെയെല്ലാം വധിക്കുന്നതിൽ താല്പര്യക്കാരനായിരുന്ന ശ്രീ പരശുരാമനാൽ നിർമ്മിക്കപ്പെട്ടതും, വളരെ മനോഹരവും, കുന്നുകളെക്കൊണ്ടും സമുദ്രംകൊണ്ടും കോട്ടകെട്ടിയപോലെ സുരക്ഷിതവുമായ കേരളത്തെ ജയിച്ചിട്ടു്, അവിടെയുള്ള സകല മഹാബ്രാഹ്മണരുടേയും അനുവാദത്തോടുകൂടി അദ്ദേഹം—ആ രാജാവു്—യുദ്ധവിദഗ്ദ്ധന്മാരായ രാജാക്കന്മാർക്കെല്ലാം ആനന്ദാതിരേകത്തെ ഉണ്ടാക്കി." ഇതുകൊണ്ടു് കേരളം തോല്ക്കുകയാണുണ്ടായതെന്നു വ്യക്തമാകുന്നുണ്ടല്ലോ. മാത്രമല്ല,

"ശ്രീചോളപാണ്ഡ്യം സ്വസുതം വിധായ
പാശ്ചാത്യഭൂമേരഭിരക്ഷണായ"—എന്നിങ്ങനെ അതേ ശാസനത്തിൽതന്നെ പുത്രനെ പാശ്ചാത്യഭൂമിയുടെ — കേരളത്തിന്റെ — ഭരണംഏല്പിക്കുന്നതായി കാണുന്നുമുണ്ടു്.

പിന്നീടു് 203-ാം മാണ്ടോടു കൂടി രാജേന്ദ്രന്റെ പുത്രൻ രാജാധിരാജൻ വീണ്ടും കേരളം ആക്രമിച്ചു. ഭാസ്കരരവിവർമ്മയുടെ പിൻഗാമിയായ ഭാസ്കരരവി രണ്ടാമനും വീരകേരളകുലശേഖരനും ആ യുദ്ധത്തിൽ മരിക്കുകയാണുണ്ടായതു്. [2] ഇക്കാലമായപ്പോഴേ

---

[1] "സർവ്വക്ഷത്രവധവ്രതപ്രണയിനാ രാമേണ യന്നിർമ്മിതം
രാഷ്ട്രം ശിഷ്ടജനാഭിരാമമതുലം ദുർഗ്ഗം മഹീധ്രാർണവൈഃ
ജിത്വാ, തത്സകലാവനീന്ദ്രമകുടശ്രേണീലസച്ഛാസനഃ
സോ ഽ ഭൂൽ സർവ്വധനുർഭൃതാം ക്ഷിതിഭൃതാമാനന്ദസന്ദോഹകൃത്."
—തിരുവാലങ്ങാട്ടു ശാസനം.

[2] "വീരകേരളകുലശേഖരൻ യുദ്ധത്തിൽ വധിക്കപ്പെട്ടതായി ചോളശാസനങ്ങളിൽനിന്നു മനസ്സിലാക്കാം" ഇളങ്കുളം.

ല്ലും ചേരസൈന്യവും—ചേരസാമ്രാജ്യവും—തന്നെ ഏറെക്കുറെ നാമാവശേഷമായി. കൊ. വ. 265-ൽ അവസാനത്തെ കുലശേഖരനായ രാമവമ്മകുലശേഖരൻ കേരളരാജാവായി. അപ്പോഴെയ്ക്കും മഹോദയപുരമെല്ലാം നശിച്ചിരുന്നതിനാൽ അദ്ദേഹം നെടിയതളിയിലിരുന്നാണ് രാജ്യം ഭരിച്ചിരുന്നതു്. [1] 245-ൽ രാജാവായ കുലോത്തുംഗൻ വലിയ ഒരു സൈന്യവുമായി കേരളത്തെ വീണ്ടും ആക്രമിച്ചു. കേരളത്തിലെ നായർപട്ടാളം അത്യന്തം പൊരുതിനോക്കിയെങ്കിലും കുലോത്തുംഗൻെറ സൈന്യത്തെ തോല്പിയ്ക്കാൻ അവക്ക കഴിഞ്ഞില്ല.

"അജ്ജുനൻ ഖാണ്ഡവദാഹം ചെയ്തതുപോലെ കോട്ടാർ എന്ന പ്രദേശത്തുള്ള കോട്ടയെ തൃണപ്രായം ചുട്ടെരിച്ചിട്ട്, ശക്തിമത്തായിരുന്ന ആ കേരളസേനയെ "കുലോത്തുംഗൻ" എന്ന ചോളരാജാവ് ചതച്ചു. [2] എന്നു് ചിദംബരം ശാസനത്തിൽ കാണുന്നതു് ഇതിന്നു തെളിവാണ്. മഹോദയപുരം മാത്രമല്ല അനേകായിരം സൈന്യങ്ങളും യുദ്ധം നടത്താൻ കഴിവുള്ള സൈന്യാധിപന്മാരും മേൽപറഞ്ഞ രാമവമ്മയൊഴികെ ബാക്കി പെരുമാളുടെ കുടുംബവും അമ്പെ നശിച്ചുപോയി. ഭാരതയുദ്ധത്തിൽ ദുര്യോധനനെപ്പോലെ രാമവമ്മമാത്രമായി അവശേഷിയ്ക്കുകയാൽ അദ്ദേഹം തോൽവി സമ്മതിച്ച് യുദ്ധം അവസാനിപ്പിയ്ക്കയാണുണ്ടായതു്. അക്കാലത്തൊക്കെ യുദ്ധം ചെയ്യുന്നതിൻെറ ഉദ്ദേശം തൻെറ എതിരാളി കീഴടങ്ങി തൻെറ മേല്ക്കോയ്മയെ സമ്മതിയ്ക്കണമെന്നു മാത്രമാ

---

[1] പെരുന്നശാസനം.

[2] "ദഗ്ദ്ധ്വാ "കോട്ടാര"ദുർഗ്ഗം തൃണമിവ സ യഥാ
ഖാണ്ഡവം പാണ്ഡുസൂനുഃ,
പിഷ്ട്വാ തത്കേരളാനാം ബലമതിബഹലം
ശ്രീകുലോത്തുംഗ ചോളഃ"—ചിദംബരം ശാസനം.

യിരുന്നു. അല്ലാതെ രാജാവിനെ രാജഭ്രഷ്ടനാക്കി ജയിലിലിടുകയും ശത്രുരാജ്യത്തെ തന്റെ രാജ്യത്തോടു കൂട്ടിച്ചേർക്കുകയും ചെയ്യുന്ന സമ്പ്രദായമുണ്ടായിരുന്നില്ല.

ഇങ്ങിനെ ഒരു നൂററാണ്ടോളം നീണ്ടുനിന്ന യുദ്ധത്തോടുകൂടി കുലശേഖരന്മാരുടെ ഭരണം അവസാനിച്ചു; കേരളത്തിൽ നാടുവാഴികളുടെ ഭരണം ആരംഭിച്ചതു് അന്നുമുതല്ക്കാകുന്നു. ഒടുവിലത്തെ പെരുമാൾ 36 കൊല്ലം—മൂന്നു പന്തീരാണ്ടു്—രാജ്യം ഭരിച്ചുവെന്നും, അദ്ദേഹം ഒടുവിൽ കേരളത്തെ പലക്കുമായി—56 രാജാക്കന്മാരെന്നാണു പ്രസിദ്ധി—ഭാഗിച്ചു കൊടുത്തുവെന്നും മുസ്ലിം മതം സ്വീകരിച്ചു് മക്കത്തേയ്ക്കു പോയിയെന്നും കേരളോല്പത്തി ഉൽഘോഷിയ്ക്കുന്നു. എന്നാൽ അതിന്റെ വാസ്തവസ്ഥിതി താഴെ പറയും പ്രകാരമായിരിയ്ക്കണം.

നൂറുകൊല്ലത്തോളം നീണ്ടുനിന്നുവെന്നു പറയുന്ന ചേരചോളയുദ്ധം അധികഭാഗവും നടത്തിയതു് ഭാസ്കരരവിവർമ്മകുലശേഖരനാകുന്നു. അദ്ദേഹം 58 വർഷം സുധീരമാംവിധം രാജ്യം ഭരിച്ചു് യുദ്ധത്തിൽ വീരചരമം പ്രാപിയ്ക്കുയാണല്ലോ ഉണ്ടായതു്. പിന്നീടു് ഭാസ്കരരവിവർമ്മ രണ്ടാമനും വീരകേരളനും പിൻഗാമികളായിരുന്നുവെങ്കിലും അധികം താമസിയാതെ അവരും യുദ്ധത്തിൽ കൊല്ലപ്പെട്ടു. ഒടുവിൽ രാമവർമ്മകുലശേഖരൻ മാത്രമായി അവശേഷിച്ചു. മുൻപറഞ്ഞ തിരുവാലങ്ങാടു ശാസനവും ചിദംബരം ശാസനവും കുലശേഖരന്മാരുടെ തോൽവിയെ—അഥവാ ചോളന്റെ വിജയത്തെ—യാണല്ലോ സൂചിപ്പിയ്ക്കുന്നതു്. ഒരു പക്ഷെ മുൻ രാമവർമ്മ ക്രമപ്രകാരമുള്ള പിൻവാഴ്ചക്കാർ—മരുമക്കൾ—അല്ലെന്നും അനുജനാണെന്നും വരരുതായ്കയില്ല. ഏതായാലും ആ വംശം മുഴുവൻ യുദ്ധത്തിൽ നശിച്ചതിനാൽ രാമവർമ്മയ്ക്കുശേഷം പെരുമാളായി വാഴുന്നതിന്നു ക്രമപ്രകാരമുള്ള അവകാശികളില്ലാതായി. അതിനാൽ

പിന്നെ ഒരു പെരുമാളെ വാഴിയ്ക്കണമെങ്കിൽ ആദ്യത്തെ പെരുമാളെയെന്നപോലെ യാതൊരവകാശവുമില്ലാത്ത ഒരു പുതിയ ക്ഷത്രിയനെ കേരളചക്രവർത്തിയായി അവരോധിയ്ക്കേണ്ടിവന്നു; അതിന്നു മലയാളിയാകേണ്ടതില്ലെന്നു മാത്രമെ വ്യത്യാസമുള്ളുവല്ലൊ. പിൻതുടച്ചവഴിയ്ക്കു സ്ഥാനം കിട്ടുന്നതുപോലെ—പിൻതുടച്ചാവകാശിയെ ചക്രവർത്തിയായി വാഴിയ്ക്കുന്നതുപോലെ—അത്ര എളുപ്പമുള്ള കാൎയ്യമല്ല അതു്. അതിന്നു അധികാരസ്ഥന്മാരായ പ്രമാണികളുടെയെല്ലാം സമ്മതവും സഹകരണവും കൂടാതെ കഴിയുകയില്ലല്ലൊ. യുദ്ധം കാരണമുണ്ടായ നാശനഷ്ടങ്ങളും, ജനങ്ങളുടെ നിരാശയും, പുതുതായി (അവകാശിയല്ലാത്ത) ഒരു പെരുമാളെ അവരോധിയ്ക്കുവാനുള്ള വിഷമവുമെല്ലാം കൂടിച്ചേൎന്നപ്പോൾ ആ കാൎയ്യം നടന്നില്ലെന്നെ പറയേണ്ടു. പെരുമാളവരോധം നിലച്ചതു് അങ്ങിനെയാകുന്നു.

ഭാസ്കരരവിവൎമ്മ 58 വൎഷം രാജ്യം ഭരിയ്ക്കുകയും ചോള–ചേര യുദ്ധത്തിൽ ധീരതയോടെ അടരാടുകയും അവസാനം യുദ്ധത്തിൽ തന്നെ മരിച്ചു് വീരസ്വൎഗ്ഗം പ്രാപിയ്ക്കുകയും ചെയ്തതിനാൽ അദ്ദേഹത്തിൻെറ യശസ്സ് കേരളം മുഴുവൻ പരന്നു. അദ്ദേഹത്തിൻെറ അടുത്ത അനന്തരഗാമികൾ കുറച്ചുകാലമേ ഇരുന്നുള്ളു. അവരും യുദ്ധത്തിൽ മരിച്ചു. പിന്നീടു് വന്ന രാമവൎമ്മകുലശേഖരനാകട്ടെ തോൽവി സമ്മതിച്ചു കീഴടങ്ങുകയും ചെയ്തുവല്ലൊ. ഏതായാലും ഭാസ്കരരവിവൎമ്മയുടെ യശസ്സു കാരണം മററുള്ളവരെപ്പററി ക്ഷണത്തിൽ ആരും അറിയാതെയായി. ഒരുപക്ഷെ അവരെപ്പററി അന്നൊക്കെ ജനങ്ങൾക്കു പുച്ഛവുമുണ്ടായെന്നു വരാം. കാലാന്തരത്തിൽ ഭാസ്കരരവിവൎമ്മയുടെ പേർ മാത്രം പ്രസിദ്ധമായി നിന്നപ്പോൾ അദ്ദേഹം ഒടുവിലത്തെ പെരുമാളായി. അനേകസംവത്സരം (58 കൊല്ലം) രാജ്യം ഭരിച്ചതിനാൽ മൂന്നു പന്തീരാണ്ടു് വാണതായും പറഞ്ഞുവന്നു. പെരുമാൾഭരണം അവസാനിച്ചതോടെ നാടുവാഴിക

ളെല്ലാം ഒരുവിധം സ്വതന്ത്രന്മാരായിത്തീൎന്നു. തങ്ങളുടെ പേരിൽ കല്പനകളയയ്ക്കുവാനും സംശയം വന്നാൽ ചോദിയ്ക്കുവാനും അവക്കെല്ലാം ഒരു മേലധികാരിയില്ലാതായെന്നൎത്ഥം. ഈ ലോകമഹായുദ്ധത്തിന്നിടയ്ക്കു കുറച്ചുകാലം ഫ്രഞ്ചുരാജ്യത്തെ ജൎമ്മനിയോടു ചേൎക്കുകയും, അങ്ങിനെ ഫ്രഞ്ചു് എന്നൊരു ഗവൎമ്മെണ്ടു് ഇല്ലാതാവുകയുമുണ്ടായല്ലൊ. അപ്പോഴും ഇന്ത്യയിലുള്ള പോണ്ടിച്ചേരി മാഹി മുതലായ പ്രദേശങ്ങളിലെ ഗവൎണ്ണർമാർ സ്വതന്ത്രന്മാരായിത്തീൎന്നു. പിന്നെ ഫ്രഞ്ചുഗവൎമ്മെണ്ടു് വീണ്ടും സ്ഥാപിതമാവാതിരിയ്ക്കുകയും, ഇന്ത്യാഗവൎമ്മെണ്ടു് കൈകടത്താതിരിയ്ക്കുകയുമാണുണ്ടായതെങ്കിൽ അവിടങ്ങളിലെ അന്നത്തെ ഗവൎണ്ണർമാർ സ്വതന്ത്രന്മാരായിത്തീരുകയല്ലെ ചെയ്യുക? ഇന്ത്യയിൽ മാത്രമല്ല ബൎമ്മ മലയ മുതലായ ചില പ്രദേശങ്ങളിലും യുദ്ധക്കാലത്തു് അങ്ങിനെ സംഭവിച്ചിട്ടുണ്ടു്. ഇന്ത്യാചരിത്രത്തിൽതന്നെ ഇത്തരം സംഭവങ്ങൾ ധാരാളമായി ക്കാണാൻ കഴിയും. പിതാവായ ഷാജഹാനെ ബന്ധനസ്ഥനാക്കി 48 വൎഷം ഭരിച്ച (1659—1707) ഒടുവിലത്തെ മഹാമുഗളനായ ഔറംഗസീബിൻെറ ശേഷം മുഗൾസാമ്രാജ്യം ശിഥിലമായി; ഗവൎണ്ണർമാർ മുതലായവർ സ്വതന്ത്രരാവുകയും ചെയ്തു. പണ്ഡിററ് നെഹ്റു ഈ സംഭവത്തെ ഇങ്ങനെ വിവരിച്ചിരിയ്ക്കുന്നു. "ഔറംഗസീബിൻെറ മരണത്തോടെ വിപുലമായ ആ മുഗൾസാമ്രാജ്യം വായുവിൽ ലയിയ്ക്കാൻ തുടങ്ങി. ഗവൎണ്ണർമാർ തലസ്ഥാനവുമായുള്ള ബന്ധം വിട്ടുതീ സ്വതന്ത്രന്മാരായി; ബംഗാൾ പിരിഞ്ഞുപോന്നു; അതുപോലെ ഔദ്ധും രോഹിൽഖണ്ഡും. തെക്കു് വസീർ അസഫ്ജാ സ്വന്തമായ ഒരു രാജ്യം സ്ഥാപിച്ചു—ഇന്നത്തെ നമ്മുടെ ഹൈദരാബാദ് സ്റ്റേററ്. അങ്ങിനെ ഔറംഗസീബ് മരിച്ചു് വെറും 17 കൊല്ലം തികയുമ്പോഴേയ്ക്കും സാമ്രാജ്യം മിക്കവാറും നാമാവശേഷമായിക്കഴിഞ്ഞു. *" അതുതന്നെയാണു് ഇവിടെയും സംഭ

* വിശ്വചരിത്രാവലോകം പേജ് 525, 526.

വിച്ചതു്. കേന്ദ്രത്തിന്റെ ശക്തി ക്ഷയിക്കുകയും മേലധികാരിയെന്ന നിലക്കു പെരുമാറ ഇല്ലാതാവുകയും ചെയ്തു. അപ്പോഴാണു് നാടുവാഴികളായ ആ സാമന്തന്മാരും ക്ഷത്രിയരും സ്വതന്ത്രരായതു്. ഒടുവിലുത്തെ പെരുമാറ കേരളത്തെ തന്റെ മക്കൾക്കും മരുമക്കൾക്കുമായി ഭാഗിച്ചുകൊടുത്തുവെന്ന കേരളോല്പത്തിക്കഥ ഈ സംഭവത്തെ അടിസ്ഥാനമാക്കിക്കൊണ്ടു് എഴുതിയതാവാനെ വഴിയുള്ളു. ഇങ്ങനെയാണു് ചേരചോളയുദ്ധം, പെരുമാളവരോധം, എന്നിവയുടെ അവസാനവും നാടുവാഴിഭരണത്തിന്റെ ആരംഭവുമുണ്ടായതു്.

നാടുവാഴികളെല്ലാം സ്വതന്ത്രരായി എന്നു പറഞ്ഞുവല്ലൊ. പക്ഷെ ആ സ്വാതന്ത്ര്യശബ്ദത്തിന്നു ഇന്നു സാധാരണയായി കല്പിക്കുന്ന അൎത്ഥമുണ്ടായിരുന്നില്ല. ഇന്നു അങ്ങിനെ പറഞ്ഞാൽ ചോദിക്കാനൊ ഭയപ്പെടാനൊ മേലധികാരിയായി ആരുമില്ലാത്തതിനാൽ താന്തോന്നികളായെന്നൊ ദുസ്വതന്ത്രന്മാരായെന്നൊ ഒക്കെയാണു അൎത്ഥം ഗ്രഹിക്കാറു്. ഈ നാടുവാഴികൾക്കു അന്നുണ്ടായ സ്വാതന്ത്ര്യത്തിന്നു അങ്ങിനെ ഒരു ചീത്ത അൎത്ഥമൊന്നുമുണ്ടായിരുന്നില്ല. ക്ലിപ്തമായ ചില അധികാരങ്ങളോടുകൂടിയാണല്ലൊ അവരെയെല്ലാം അവിടങ്ങളിൽ വാഴിച്ചിരുന്നതു്. കേന്ദ്രത്തിൽ നിന്നു വല്ല കല്പനകളും വന്നാൽ അതിനെ അനുസരിക്കണം, തങ്ങൾക്കു എന്തെങ്കിലും സംശയം നേരിട്ടാൽ കേന്ദ്രത്തോടു ചോദിച്ചു് അഭിപ്രായമറിയുകയും വേണം. ഇതായിരുന്നുവല്ലൊ അവരുടെ നില. കേന്ദ്രമില്ലാതായതിനാൽ ആ കാൎയ്യങ്ങളെക്കുറിച്ചു ചിന്തിക്കേണ്ടതില്ലാതായി, എല്ലാം തങ്ങളുടെ ഉത്തമവിശ്വാസപ്രകാരം പ്രവൎത്തിക്കേണ്ടിയും വന്നു; അത്രയെയുള്ളു. അല്ലാതെ അവരാരും തന്നെ സ്വാതന്ത്ര്യം പ്രഖ്യാപിക്കുകയൊ പരമാധികാരികളെന്നഭിമാനിക്കുകയൊ ചെയ്തിരുന്നില്ല. അതേവരെ നടത്തിയിരുന്ന മാതിരി സത്യസന്ധതയോടുകൂടിയും സൌമ്യമായും ഭരിച്ചുപോരികയെ ചെ

യ്ക്കിരുന്നുള്ളു. ഓരോരൊ പ്രവൃത്തികൾക്കും വേണ്ടിടത്തോളം കുടുംബക്കാരെ കുലധർമ്മമെന്ന നിലയ്ക്കു പാരമ്പര്യമായി ചെയ്യാൻ സ്ഥിരമായി ഏർപ്പെടുത്തുകയാണല്ലൊ ആര്യന്മാർ ഇവിടെ ചെയ്തിരുന്നതു്. അതിനു പുറമെ ഈ നാടുവാഴികളെ മാററി നിശ്ചയിയ്ക്കാൻ കേന്ദ്രമില്ലാതാവുകയും കൂടി ചെയ്തപ്പോൾ അവരെല്ലാം കാലക്രമേണ അവിടങ്ങളിലെ സ്ഥിരം ഭരണാധികാരികളായിത്തീരുകയും ചെയ്തു.

ഒടുവിലത്തെ കേരളരാജാവായിരുന്ന രാമവർമ്മകുലശേഖരൻെറ അന്ത്യം എങ്ങിനെയായിരുന്നുവെന്നതിലേയ്ക്കു ശരിയായ തെളിവു കിട്ടിയിട്ടില്ല. അദ്ദേഹം ഇസ്ലാം മതം സ്വീകരിച്ചു് മക്കത്തേയ്ക്കു പോയതായി മുസ്ലീങ്ങൾ വിശ്വസിയ്ക്കുന്നു. കേരളോല്പത്തിയിലും ഈ കഥതന്നെ പറയുന്നുണ്ടല്ലൊ. അതിനാൽ ആ കഥ ഈ ഗ്രന്ഥത്തിൽ സ്ഥലംപിടിയ്ക്കുവാൻ കാരണം മുസ്ലീങ്ങളിൽനിന്നു കേട്ടതാവാനെ തരമുള്ളു. അദ്ദേഹം അവസാനത്തിൽ ക്രിസ്ത്യാനിയായിത്തീർന്നുവെന്നു ചില ക്രിസ്ത്യാനികളും പറയുന്നുണ്ടു്. ഈ രണ്ടു മതക്കാൎക്കും മതപ്രചരണം വലിയൊരു കാര്യമാണല്ലൊ. അതിനാൽ അതിന്നു ഇതു് നല്ലൊരു മാർഗ്ഗമാണെന്നു കരുതിയിരിയ്ക്കണം അവർ അങ്ങിനെ പറഞ്ഞുപരത്തുവാനും വിശ്വസിയ്ക്കുവാനും കാരണം. ആകപ്പാടെ നോക്കിയാൽ ഇതിൽനിന്നു മനസ്സിലാക്കേണ്ടതു് അദ്ദേഹം മരിയ്ക്കുന്നതുവരെ കേരളത്തിൽ താമസിച്ചിട്ടില്ലെന്നും, മരിയ്ക്കുന്നതിന്നുമുമ്പു് നാടുവിട്ടുപോയിരിയ്ക്കുമെന്നും, മരണം വേറെ എവിടെവെച്ചോ ആണുണ്ടായതെന്നും മാത്രമാകുന്നു. മേല്പറഞ്ഞ മതമാററം മുതലായ കഥകളെല്ലാം അതിനെ ആധാരമാക്കിക്കൊണ്ടു് കാലാന്തരത്തിൽ സൃഷ്ടിയ്ക്കപ്പെട്ടതാവാനേ വഴിയുള്ളു. സാധാരണ ജനങ്ങൾ യുക്തിയേയോ കാര്യകാരണബന്ധങ്ങളേയൊ സംഭാവ്യതയേയൊ കാര്യമായൊന്നും ആലോചിയ്ക്കയില്ല, കേട്ടതങ്ങു വിശ്വസിച്ചുപോകും. ഇത്തരം കഥകൾ സൃഷ്ടിച്ചുവിടുന്ന

വരുടെ സ്വഭാവവും അതിൽനിന്നു വളരെയൊന്നും ഭിന്നമല്ല. ഒന്നാമതു് രണ്ടു മതവും സ്വീകരിച്ചുവെന്നതു അസംഭവമാണെന്നു ആരും സമ്മതിയ്ക്കും; അതിനാൽ അതു് പ്രത്യക്ഷത്തിലുള്ള തെററാണു്. അതിനുപുറമെ ഒരു ഹിന്ദു രാജാവു് പ്രത്യേകമായ കാരണമൊന്നും കൂടാതെ അന്യമതം വെറുതെയങ്ങു സ്വീകരിച്ചുവെന്നു പറയുന്നതു് യുക്തിയ്ക്കും സംഭാവ്യതയ്ക്കും തീരെ നിരക്കാത്തതായിട്ടെ വിചാരിയ്ക്കാൻ വഴിയുള്ളു. അതിനാൽ ആ കഥയുടെ അടിസ്ഥാനം താഴെ പറയുന്ന വിധമെ ആയിരിയ്ക്കു എന്നാണു ഞാൻ ഊഹിയ്ക്കുന്നതു്.

നൂറുകൊല്ലത്തോളം നീണ്ടുനിന്ന ചേര—ചോളയുദ്ധം കാരണം രാമവൎമ്മയൊഴികെ ബാക്കി പെരുമാളുടെ കുടുംബവും, സൈന്യവും, തലസ്ഥാനമായ മഹോദയപുരവും നശിച്ചുപോവുകയാണല്ലൊ ഉണ്ടായതു്; രാജ്യമെല്ലാം ച്ഛിന്നഭിന്നമായി. അദ്ദേഹത്തിന്നു പിന്തുടൎച്ചക്കാരില്ലെന്നു മാത്രമല്ല. മരിച്ചാൽ ശേഷക്രിയ ചെയ്യാൻ പോലും ആരും അവശേഷിച്ചില്ല; ശത്രുവിന്നു കീഴടങ്ങി സന്ധി ചെയ്യേണ്ടതായും വന്നുവല്ലൊ. അദ്ദേഹത്തിൻെറ സ്ഥിതി ഇത്രയും ദയനീയമായി പ്പരിണമിച്ചതിനാൽ രാജ്യം വിടുകയും ഊൎദ്ധ്വഗതിയ്ക്കുവേണ്ടി തീൎത്ഥാടനവും പുണ്യക്ഷേത്രദൎശനവും ഭൂപ്രദക്ഷിണവും ചെയ്തുകൊണ്ടു് ആയുശ്ശേഷം നയിയ്ക്കുവാൻ തീൎച്ചപ്പെടുത്തുകയുമാണു ചെയ്തിട്ടുണ്ടാവുക. ശരിയായവിധം ശേഷക്രിയ ചെയ്യാതിരുന്നാൽ മൃതന്നു ഗതി വരില്ലെന്നും, എന്നെന്നും പ്രേതമായി അലഞ്ഞുതിരിയേണ്ടിവരുമെന്നുമാണല്ലൊ മതഗ്രന്ഥങ്ങൾ ഘോഷിയ്ക്കുകയും, ഹിന്തുക്കാൾ വിശ്വസിയ്ക്കുയും ചെയ്യുന്നതു്. അപ്രകാരംതന്നെ കാശിയിൽവെച്ചു മരിയ്ക്കുന്നവൎക്കെല്ലാം മോക്ഷം ലഭിയ്ക്കുമെന്നും വിശ്വസിച്ചു വരുന്നു. * അതിനാൽ അങ്ങിനെ തീൎത്ഥാടനവും

* കാശ്യാം തു മരണാന്മുക്തിഃ—എന്നു പ്രസിദ്ധമാണു്.

പുണ്യക്ഷേത്രസന്ദർശനവും ചെയ്തുകൊണ്ടു ഒടുവിൽ കാശിയിലെത്തു കയും, അവിടെവെച്ചു മുക്തിയടയുകയും ചെയ്തിരിക്കുമെന്നാണു ഞാ നൂഹിക്കുന്നതു്. പ്രായമായാൽ യുവരാജാവിനെ രാജാവാക്കി വാ ഴിക്കുകയും, രാജ്യം വിട്ടു് വനത്തിൽപോയി മുനിവൃത്തി സ്വീക രിച്ചു് തപസ്സു ചെയ്തുകൊണ്ടു ദേഹത്യാഗം ചെയ്യുകയും വേണമെ ന്നാണു ക്ഷത്രിയധർമ്മം വിധിച്ചിരിക്കുന്നതു്.* അങ്ങിനെ നോ ക്കിയാലും അദ്ദേഹം മുൻപറഞ്ഞപ്രകാരം ആയുശ്ശേഷം നയിച്ച തായി വിശ്വസിച്ചാൽ തെററില്ല. യുക്തിക്കും സംഭാവ്യതയ്ക്കും അതേ യോജിയ്ക്കുയുള്ളു. അതിനാൽ അദ്ദേഹത്തിൻെറ അന്ത്യം അ ങ്ങിനേയേ ആയിരിക്കു എന്നു തീരുമാധിയ്ക്കാവുന്നതാകുന്നു. മതം മാററത്തേയും മററും സംബന്ധിച്ചു നടന്നുവരുന്ന കഥകൾ ഈ വ സ്തുതയെ ആധാരമാക്കിക്കൊണ്ടു പിന്നീടു കെട്ടിച്ചമച്ചുണ്ടാക്കിയ തായാനെ തരമുള്ളു.

—:o:—

## അദ്ധ്യായം 13

# കിരിയത്തിൽ നായന്മാർ

നായന്മാരിൽ 'കിരിയത്തു നായർ' എന്നൊരു ജാതിക്കാരെ ക്കാണുന്നുണ്ടല്ലോ. ഇവരെപ്പററി ഒന്നു ചിന്തിയ്ക്കേണ്ടിയിരിക്കുന്നു ഇവർ നായർവർഗ്ഗത്തിൽപ്പെട്ടുന്നു എന്ന കാര്യത്തിൽ വാദമില്ല; എ ന്നാൽ ശൂദ്രനായന്മാരേക്കാൾ ജാതിയിൽ ഉയർന്നതാകുന്നു. ആ കാര്യം ശൂദ്രർക്കുകൂടി സമ്മതവുമാണു്. പക്ഷെ ആ ജാതിശ്രേഷ്ഠത നായന്മാരിൽ മാത്രമേയുള്ളു; നമ്പൂതിരിമാർ വക വെച്ചുകൊടുത്തി ട്ടില്ല. ഇവിടെ കിരിയം എന്ന വാക്കിൻെറ അർത്ഥമെന്താണു്? ശൂ ദ്രനായന്മാരേക്കാൾ ആഭിജാത്യം കൂടാൻ കാരണമെന്താണു്? എ

* വാർദ്ധകേ മുനിവൃത്തീനാം യോഗേനാന്തേ തനുത്യജാം—രഘുവംശം

നുമുതൽക്കാണ ഇവരുണ്ടായതു്? അല്ലെങ്കിൽ ഇവരെ ഉണ്ടാക്കിയതു്? ഈ മൂന്നു ചോദ്യങ്ങൾക്കും സമാധാനം കാണുന്നതാവശ്യമാകുന്നു. ഇതു മനസ്സിലാക്കാൻ കുറച്ചു വിസ്തരിച്ചു പറഞ്ഞേ പററൂ.

അതിന്നാദ്യമായി ഒരു ഉദാഹരണം കാണിയ്ക്കേണ്ടിയിരിയ്ക്കുന്നു. തൃപ്പൂണിത്തുറ 'തമ്പുരാക്കന്മാരും', കൊടുങ്ങല്ലൂർ ചാഴൂർ എന്നിവിടങ്ങളിലെ 'തമ്പാ'ക്കന്മാരും, മററു തിരുമുൽപ്പാടന്മാരും ജാതികൊണ്ടു ക്ഷത്രിയരാണു്, എല്ലാവരും മരുമക്കത്തായക്കാരാണു്; ആഭിജാത്യംകൊണ്ടു അവർ തമ്മിൽ ഒരു ഡിഗ്രിപോലും വ്യത്യാസവുമില്ല; ഇത്രയും സംഗതികളിൽ ആൎക്കും (തൃപ്പൂണിത്തുറെ തമ്പുരാക്കന്മാൎക്കുപോലും) സമ്മതമാണു്. പക്ഷെ തൃപ്പൂണിത്തുറയും കൊടുങ്ങല്ലൂരും ചാഴൂരുമുള്ളവരുടെ വസതിയ്ക്കു പറയുന്ന ഭാഷ 'കോവിലകം' എന്നാണു്; ബാക്കി തിരുമുൽപ്പാടന്മാരുടേതിന്നാകട്ടെ 'മഠം' എന്നുമാകുന്നു. തൃപ്പൂണിത്തുറക്കാരെ—പുരുഷന്മാരേയും സ്ത്രീകളേയും—'തമ്പുരാക്കന്മാർ' എന്നാണു് നമ്പൂതിരിമാർ പറയുക. കൊടുങ്ങല്ലൂരേയും ചാഴൂരേയും പുരുഷന്മാരെ 'തമ്പാക്കന്മാർ' എന്നും സ്ത്രീകളെ 'തമ്പാട്ടിമാർ' എന്നുമാകുന്നു. * മററു ക്ഷത്രിയരെ തിരുമുല്പാടു് എന്നും, അവരുടെ സ്ത്രീകളെ 'നമ്പ്യഷ്ഠാതിരി' എന്നുമേ പറയാറുള്ളു; എഴുതിവരുന്നതും അപ്രകാരമാണു്. തൃപ്പൂണിത്തുറെ കോവിലകവും തമ്പുരാനുമാവാൻ കാരണം അവർ ഭരണാധികാരികളായതാണു്. കൊടുങ്ങല്ലൂരും ചാഴൂരും പണ്ടു് ഭരണാധികാരമുണ്ടായിരുന്നതിനാൽ കോവിലകം എന്നപേർ മാറാതെ നിലനിന്നു; എങ്കിലും കാലപ്പഴക്കത്താൽ 'തമ്പുരാൻ' പോയിട്ടു് 'തമ്പാന്മാരാ'വുകയും ചെയ്തു. മററു ക്ഷത്രിയൎക്കു അന്നും ഇന്നും മാററമില്ലാത്തതിനാൽ മ

* കൊടുങ്ങല്ലൂരെ സ്ത്രീകളെ 'തമ്പായി' എന്നും പറയുന്നുണ്ടു്. 'തമ്പാട്ടി' എന്നായാലും 'തമ്പായി' എന്നായാലും വലിയ വ്യത്യാസമൊന്നുമില്ലല്ലൊ.

റവും തിരുമുൽപ്പാട്ടും നമ്പൂതിരിയുമായിത്തന്നെ ഇരിക്കുകയും ചെയ്യുന്നു. [1]

ഇതുപോലെത്തന്നെ സാമൂതിരികോവിലകത്തുകാരും 'ഏറാടി' എന്ന ജാതിക്കാരും ആഭിജാത്യാദികളിൽ തുല്യ ഡിഗ്രിക്കാരാണ്. പക്ഷെ സാമൂതിരിപ്പാട്ടിലെ വസതിക്കു കോവിലകമെന്നും, പുരുഷന്മാരെ രാജാക്കന്മാരെന്നും, സ്ത്രീകളെ തമ്പാട്ടിമാരെന്നുമാണ് നമ്പൂതിരിമാർ പറയാറ്; നമ്പൂതിരിമാർ സാമൂതിരിപ്പാടൊരുമിച്ചിരുന്നു ഉണ്ണാം. ഏറാടിമാരുടെ വസതിക്കു ഭവനമെന്നേ പറയൂ; നമ്പൂതിരിമാർ ഒന്നിച്ചിരുന്നു ഉണ്ണുകയുമില്ല. കവളപ്പാറക്കൊട്ടാരത്തിൽ വെച്ച് നമ്പൂതിരിമാർ ഉണ്ണാറുണ്ട്. മൂപ്പിൽനായരും കൊല്ലങ്കോട്ടു നമ്പിടിയും നമ്പൂതിരിമാരൊരുമിച്ചിരുന്നു ഭക്ഷണം കഴിക്കാറുണ്ട്. അവരും നായന്മാർ തന്നെയല്ലെ? കവളപ്പാറനായർക്കു മുമ്പു ഭരണാധികാരമുണ്ടായിരുന്നതുകൊണ്ടും കൊല്ലങ്കോട്ടുനമ്പിടിക്കു വെങ്ങനാട്ടു രാജത്വമുണ്ടായിരുന്നതുകൊണ്ടുമാണ് അങ്ങിനെ നടന്നതു്. ഇത്തരം നടവടികൾ പറഞ്ഞുതുടങ്ങിയാൽ അവസാനമില്ല. പ്രകൃതമായ കാര്യം മനസ്സിലാക്കുവാൻ ഇതു് ധാരാളമാകയാൽ ഈ വിഷയം ഇവിടെ അവസാനിപ്പിച്ച് പ്രകൃതത്തിൽ പ്രവേശിക്കട്ടെ.

'കിരിയം' എന്ന വാക്കിൻെറ അൎത്ഥം 'ഗൃഹം' എന്നത്രെ [2] അപ്പോൾ 'കിരിയത്തു നായർ' എന്നതിന്നു 'ഗൃഹത്തിൽ നായർ' എന്നൎത്ഥമായല്ലൊ. ഇന്നു താലൂക്ക് അംശം ആദിയായ വിഭാഗംപോലെ പണ്ടത്തെ രാജാക്കന്മാർ ഭരണം നടത്തിയിരുന്നതു് നാടുകളായും ദേശങ്ങളായും വിഭജിച്ചിട്ടാകുന്നു. ഓരോ ദേശങ്ങളുടെ ഭര

---

[1] വൈക്കം മുതലായ തെക്കൻ പ്രദേശങ്ങളിൽ ഇവരുടെ (തിരുമുല്പാടന്മാരുടെ) വസതികൾക്കു 'കോവിലകങ്ങൾ' എന്നും, മെമ്പർമാരെ 'തമ്പാക്കന്മാർ' എന്നും 'തമ്പാട്ടിമാരെ'ന്നും പറയുന്ന നടപ്പുണ്ട്.

[2] മലബാർ ഗസററിയർ Vol 2 Page 45.

ണാധിപന്മാരായി നിശ്ചയിച്ചിരുന്നവരെയാണു് 'ദേശവാഴികൾ' എന്നു പറയുന്നതു്. അവസ്ഥാനുസരണം അത്തരം പല ദേശങ്ങളെ കൂട്ടിച്ചേൎത്തു് അവയുടെ മേലധികാരികളായി നിശ്ചയിച്ചവരെ 'നാടുവാഴികൾ' എന്നും പറയുന്നു. ഇവരെല്ലാം കിരിയത്തു—ഗൃഹത്തിൽ—നായന്മാരാണു്. അതുകൊണ്ടു് എല്ലാവരും സ്ഥാനികളാകുന്നു. തിരുമുല്പാടന്മാരുടെ വസതികളെല്ലാം 'മഠ'മായിരിക്കെ, തൃപ്പൂണിത്തുറയും കൊടുങ്ങല്ലൂരും ചാഴൂരും മററും 'കോവിലകങ്ങ'ളായി. പടിഞ്ഞാറപ്പാട്ടെ നമ്പ്യാരും കൊല്ലങ്കോട്ടു നമ്പിടിയും ശേഷക്കാരാണെങ്കിലും നമ്പ്യാരുടേതു വീടാണു്; കൊല്ലങ്കോട്ടെ കോവിലകമായി. സാമൂതിരിപ്പാട്ടിലേയും അങ്ങിനെത്തന്നെ. അതിന്റെ ഏകകാരണം അവൎക്കുണ്ടായിരുന്ന ഭരണാധികാരവും പ്രഭാവവും മാത്രമാണല്ലോ. അതുപോലെ എല്ലാവരും നായന്മാരാണെങ്കിലും ദേശവാഴികൾക്കു ചില പ്രത്യേകത വേണമെന്നു കരുതി അവരുടെ വസതിക്കു ഗൃഹം എന്ന പേർ രാജാക്കന്മാർ കല്പിച്ചു കൊടുത്തതാകുന്നു. അതു ഏതാണ്ടു് കൊ. വ. 300–നോടടുത്ത കാലത്താണെന്നോൎക്കണം. അന്നു ഗൃഹം എന്നതിന്നു തമിഴസമ്പ്രദായത്തിൽ കിരിയം എന്നെ എഴുതാൻ കഴിഞ്ഞിരുന്നുള്ളു. തൃപ്പൂണിത്തുറയും കൊടുങ്ങല്ലൂരും ചാഴൂരും കോവിലകമാണു്. അവരുടെ സ്ഥാനപ്പേരായ തമ്പുരാനും തമ്പാനും പോയാൽ തിരുമുല്പാടായി. പിന്നത്തെ വ്യവഹാരം 'കോവിലകത്തെ ത്തിരുമുല്പാടു്' എന്നാകുമല്ലൊ. ഈ ദേശവാഴികളുടെ വീടിന്നേ പ്രത്യേകം ഗൃഹം എന്ന സ്ഥാനപ്പേർ കൊടുത്തിട്ടുള്ളു; ജാതിപ്പേരായ നായർ എന്നതിന്നു മാററം വരുത്തിയില്ല. അവരെല്ലാം നായന്മാരിൽ ഉയൎന്ന ജാതിക്കാരുമാണു്. അങ്ങിനേയിരിക്കെ ആ ഭരണാധികാരമെല്ലാം (ദേശവാഴി എന്നും നാടുവാഴി എന്നുമുള്ള അധികാരം) പോയപ്പോൾ, ഗൃഹം—കിരിയം—എന്നതു് ആ ശ്രേഷ്ഠതയെ—ആഭിജാത്യത്തെ—സൂചിപ്പിക്കുന്ന വാക്കു മാത്രമായിപ്പരിണമിച്ചതാകു

ന്നു. വീട്ടിൽ പേരുകറം പ്രത്യേകം കൂടാതെ കഴികയില്ല; ഉണ്ടുതാനും. കോവിലകത്തെ തിരുമുല്പാട്ട് എന്നു പറഞ്ഞാൽ സാധാരണ ക്ഷത്രിയരേക്കാറം ശ്രേഷ്ഠതയുള്ള തിരുമുല്പാടെന്നെ അർത്ഥമാകയുള്ളു. തൃപ്പൂണിത്തുറയൊ കൊടുങ്ങല്ലൂരൊ മററെതെങ്കിലും കോവിലകത്തെയൊ എന്നു പ്രത്യേകം പറയാതെ ആളെ മനസ്സിലാകയില്ലല്ലൊ. അതുപോലെ ആളെ തിരിച്ചറിയാൻ വീട്ടുപേർ പ്രത്യേകം പറയേണ്ടതായും, ഗൃഹത്തിൽ—കിരിയത്തിൽ—നായരെന്നതു ശ്രേഷ്ഠതയെ മാത്രം സൂചിപ്പിയ്ക്കുന്നതായും പരിണമിച്ചതാകുന്നു. കിരിയത്തു നായരെന്ന പേരിൻെറ ആഗമം ഇങ്ങിനെയാകുന്നു.

ഇതിന്നു ഒരു ഉദാഹരണംകൂടി കാണിയ്ക്കാം. തേവര് പല വിധത്തിലുണ്ട്. അമ്പലത്തിലെ തേവരു, ഇല്ലത്തെ ത്തേവര്, നടുമിററത്തെ ത്തേവര് ഇതെല്ലാം തേവരുതന്നെയാണ്. എങ്കിലും അവരിൽവെച്ച് അമ്പലത്തിലെ തേവൎക്ക് ശ്രേഷ്ഠത കൂടുമല്ലൊ. അമ്പലം എന്നുമാത്രം പറഞ്ഞാൽ ആ ശ്രേഷ്ഠതയെ മാത്രമെ കുറിയ്ക്കുന്നുള്ളു. അമ്പലത്തിലെ തേവരെന്നു പറഞ്ഞാൽ മാത്രം കാര്യം മനസ്സിലാകയില്ല. അതിന്നു ഏതമ്പലത്തിലെ തേവരെന്നു പ്രത്യേകം പറഞ്ഞെ മനസ്സിലാകൂ. അതുപോലെ കിരിയം (ഗൃഹം) എന്നതുകൊണ്ട് ആ ശ്രേഷ്ഠതയെ മാത്രമെ കാണിയ്ക്കുന്നുള്ളു. ഏതു വീട്ടിലെയാണെന്നു പ്രത്യേകം പറയുകതന്നെവേണം. അതിന്നുപുറമെ ദേശഭേദമനുസരിച്ച് ആണെന്നു തോന്നുന്നു ഇവൎക്കുതന്നെ 'വെള്ളായ്മ' എന്നൊരു പര്യായം കൂടി നടപ്പുണ്ട്. വള്ളുവൻ വെള്ളാളൻ എന്നിങ്ങിനെ ചില പേരുകറം കേട്ടിട്ടുണ്ട്. അതിൽനിന്നു രൂപാന്തരപ്പെട്ടുണ്ടായതാണോ ഇതെന്നും നിശ്ചയമില്ല. ഏതായാലും നാടുവാഴികളും ഇതുപോലെ കിരിയത്തിൽ നായന്മാരാകുന്നു. പക്ഷെ അവരിൽ പലൎക്കും പ്രത്യേകമായ സ്ഥാനപ്പേരുകളുണ്ട്. നമ്പ്യാര്, കയ്മറം, വാഴുന്നവർ, കൎത്താവ് മുതലായതെല്ലാം അത്തരം നാടുവാഴികളുടെ സ്ഥാനപ്പേരുകളാകുന്നു.

ദേശവാഴികളായ കിരിയത്തു നായന്മാൎക്കുപോലും നായന്മാരിൽ പ്രാധാന്യം (ആഭിജാത്യം കൂടി ജാസ്തി) ഉണ്ടാവാൻ കാരണം അവൎക്കുണ്ടായിരുന്ന ഭരണാധികാരമാണു്. അധികാരശക്തിയുള്ള വൎഗ്ഗ എപ്പോഴും മററുള്ളവരേക്കാൾ മാന്യതയും പദവിയും ജനമധ്യത്തിലുണ്ടാവുന്നതു് സ്വാഭാവികമാകുന്നു. ദേശത്തുള്ള ജാതിക്കൂട്ടങ്ങളും മററ വഴക്കുകളും ഇവരുടെ അടുക്കലാണു് വന്നിരുന്നതെന്നും, മിക്കതും ഇവർ മുഖാന്തിരം തീരാറുണ്ടെന്നും, തീൎന്നില്ലെങ്കിലെ അടുത്തുള്ള നമ്പൂതിരിയെ സമീപിച്ചിരുന്നുള്ളവെന്നും ബുക്കാനൻ തൻെറ യാത്രാവിവരണത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. * അക്കാലത്തു കൂടി ഇവൎക്കു് ദേശത്തു് പ്രാധാന്യമുണ്ടായിരുന്നതായി ഇതു് വ്യക്തമാക്കുന്നുണ്ടല്ലൊ. ദേശത്തുള്ള നായന്മാരിൽ ആഭിജാത്യംകൊണ്ടും സ്ഥാനവലിപ്പം കൊണ്ടും മററം ഒന്നാംസ്ഥാനം ഇവൎക്കാണെന്നുള്ളതിനു മറെറാരു തെളിവു കാണിക്കാം. ദേശത്തു് താണജാതിക്കാരായ—നായന്മാരിൽ ആഭിജാത്യം കുറഞ്ഞവരായ—പള്ളിച്ചാൻ അത്തിക്കുറുശ്ശി മുതലായവരുടെ വീടുകളിലെ അടിയന്തരങ്ങളിൽ ദേശക്കാൎക്ക സദ്യയുണ്ടാകുമ്പോൾ വെപ്പുപണിക്കു കിരിയത്തിൽ നായന്മാരെ ഏല്പിക്കുകയാണു് ഇന്നും ചെയ്തുവരുന്ന സമ്പ്രദായം. ഇവർ തൊട്ടതു് അനുലോമമായിട്ടു് മറെറല്ലാ ജാതിക്കാൎക്കും ഭക്ഷിക്കാം; എന്നുവെച്ചാൽ ഇവർ ഏററവും ഉയൎന്ന ജാതിക്കാരും മററുള്ളവർ ഇവരേക്കാൾ താണവരുമാകയാൽ ഇവർ തൊട്ടതുകൊണ്ടു് മററാൎക്കും വിരോധമില്ലെന്നൎത്ഥം. പ്രതിലോമമായിട്ടു പാടില്ലല്ലൊ. ഇങ്ങിനെയുള്ള സന്ദൎഭങ്ങളിൽ വെപ്പുകാരായിട്ടാണു കിരിയത്തുനായന്മാരെ കണ്ടിട്ടുള്ളതെന്നു ബുക്കാനനും രേഖപ്പെടുത്തിയിരിക്കുന്നു. *

* A journey from Madras through Mysore, Canara and Malabar—Vol. II Page 408.

ഇനി മറെറാരു തെളിവു കാണിയ്ക്കാം. സാധാരണയായി നായന്മാർ ഇല്ലങ്ങളിൽ ഊണു കഴിച്ചാൽ അവർതന്നെ 'എല എടുക്കണ'മെന്നു * നിർബ്ബന്ധമായിരുന്നു; പാക്കുന്ന പെണ്ണുങ്ങളും അതു് എടുക്കുകയില്ല. എന്നാൽ കിരിയത്തു നായന്മാർ വന്നാൽ എല എടുക്കാറില്ല. അതിന്നു പകരം കൂടെ ഒരാളേയും കൂടി കൊണ്ടുവരികയാണു് പതിവു്; ആ കൂടെ വന്ന ആൾ എല എടുക്കുകയും ചെയ്യും. ഇല്ലങ്ങളിൽ വന്നാലും മററു നായന്മാരേക്കാൾ ഇവക്ക് പ്രാധാന്യമുണ്ടായിരുന്നുവെന്നതിന്നു ഇതും തെളിവാണല്ലൊ. അധികാരവും പ്രഭാവവും മാത്രമാണു് ഈ കിരിയത്തുനായന്മാക്ക മേൽപറഞ്ഞപ്രകാരം ആഭിജാത്യവും പ്രാധാന്യവും മററു നായന്മാരേക്കാൾ ജാസ്തിയുണ്ടാവാൻ കാരണം.

കേവലം 'സ്ഥാനിനായന്മാർ' എന്നറിയപ്പെട്ടുന്നവരും ഈ ദേശവാഴികളാണു്. പ്രായേണ എല്ലാദേശത്തും ഓരോ വീടുകൾ വീതമുണ്ടായിരുന്നതിനാൽ ആകെ ഇവരുടെ ജനസംഖ്യ വളരെയുണ്ടു്. ഇവരിൽ പലരും നശിച്ചു നാമാവശേഷമാവുകയും പരമദാരിദ്ര്യത്തിൽ എത്തുകയും ചെയ്തിട്ടുണ്ടു്. എങ്കിലും ഉടനെ നികൃഷ്ടമായ ഒരന്വേഷണം നടത്തിയാൽ ഇവരെപ്പററി ഏതാണ്ടൊക്കെ ശരിയായ വിവരം സമ്പാദിയ്ക്കുവാൻ കഴിഞ്ഞേക്കും. ആരാണതിന്നു പരിശ്രമിയ്ക്കാനെന്നെ ചോദ്യമുള്ളു.

ഇങ്ങനെ നായന്മാരിൽ നാടുവാഴികളും ദേശവാഴികളും മററുമുണ്ടായതു് എന്നുമുതല്ക്കാണെന്നാലോചിയ്ക്കാം. ആദ്യകാലത്തു്—കേന്ദ്രഭരണം സ്ഥാപിയ്ക്കുന്നതുവരെ—കേരളത്തിൽ കിരിയത്തിൽ നായന്മാർ എന്നൊരു വിഭാഗക്കാർ നായന്മാരിലുണ്ടായിരുന്നില്ല. ര

* 'എല എടുക്കുക' എന്നു പറഞ്ഞതിൻെറ അത്ഥം "എച്ചിലെല താൻതന്നെ എടുത്തു് പുറത്തുകൊണ്ടുപോയിക്കളഞ്ഞ കൈകഴുകിയ ശേഷം കുറച്ചു ചാണകമെടുത്തു് വെള്ളംകൂട്ടി ഉണ്ടേടത്തു് തളിച്ചുമെഴുകുക" എന്നാണെന്നു് അറിയുക.

ണ്ടാമത്തെ കേന്ദ്രഭരണത്തിന്നു ശേഷം മാത്രമാണ് അവർ വേർതിരിഞ്ഞു് പ്രത്യേകജാതികളായിത്തീന്നതു്. നായന്മാരിൽ ഇവരെ മാത്രമേ ഇന്നു യാതൊരു ജാതിത്തൊഴിലുമില്ലാത്തവരായി—എന്നു വെച്ചാൽ ഉണ്ടായിരുന്നതിന്റെ ലക്ഷണംപോലും ഇല്ലാത്തവരായി—ക്കാണുന്നുള്ളവല്ലൊ. ഈ ജാതിക്കാർ മുമ്പുണ്ടായിരുന്നില്ലെന്നതിന്നു മറ്റൊന്നാന്തരം തെളിവും അതുതന്നെയാണ്. ശാസ്ത്രത്തിന്റെ അഭിവൃദ്ധിയാലും, കാലത്തിന്റെ മാററംകൊണ്ടും, വിദേശസാമാനങ്ങളുടെ തള്ളിക്കയററം കാരണമായും പല ജാതിക്കാക്കും അവരുടെ ജാതിത്തൊഴിൽകൊണ്ടുമാത്രം ജീവിക്കുവാൻ സാദ്ധ്യമല്ലാതായിട്ടുണ്ടെന്നതു ശരിതന്നെ. എന്നിരുന്നാലും അവരെല്ലാം അടുത്ത കാലംവരെ അവരുടെ വംശത്തൊഴിൽകൊണ്ടുതന്നെയാണു ജീവിച്ചിരുന്നതെന്നു നമുക്കറിയാം. ഇന്നു അവർ ജീവിതനിവ്വഹണത്തിന്നു സ്വന്തം തൊഴിലുപേക്ഷിച്ച് മററു തൊഴിൽ സ്വീകരിച്ചിട്ടുണ്ടെങ്കിലും അവരുടേയെല്ലാം വംശത്തൊഴിൽ എന്തായിരുന്നുവെന്ന കാര്യം അവക്കും നമുക്കും അജ്ഞാതമായിട്ടില്ല. ഇവരുടെ കാര്യത്തിലാകട്ടെ ജാതിത്തൊഴിലിന്റെ ലക്ഷണംപോലും കാണുന്നതുമില്ല.

എന്നാൽ പിന്നെ ഈ കിരിയത്തു നായന്മാർ എങ്ങിനെയുണ്ടായി? എന്നുണ്ടായി? എന്തിന്നാണുണ്ടായതു്? ഇതെല്ലാം ന്യായമായ ചോദ്യങ്ങളാണ്. അവയ്ക്കുള്ള മറുപടി പറയാം. ആദ്യകാലത്തു് ദേശഭരണം, ഗ്രാമഭരണം, തളിയാതിരിഭരണം, കേന്ദ്രഭരണം എന്നീ ഘട്ടങ്ങളം കഴിഞ്ഞിട്ടാണു കേന്ദ്രത്തിൽ പെരുമാററംഭരണമാരംഭിച്ചതെന്നു പറഞ്ഞിട്ടുണ്ടല്ലൊ. പിന്നീടു് കുപ്രസിദ്ധമായ—നൂററാണ്ടുയുദ്ധമെന്നുതന്നെ പറയപ്പെടുന്ന—ചേരചോളയുദ്ധംവരെ അങ്ങിനെ നടന്നു. ഒടുവിൽ ആ യുദ്ധത്തിൽ ചേരസൈന്യം അമ്പെ പരാജയപ്പെടുകയും ഒടുവിലത്തെ പെരുമാളായ രാമവർമ്മകുലശേഖരനോടുകൂടി ചേരസാമ്രാജ്യം നശിക്കുകയും കേന്ദ്രഭരണം ഇ

ല്ലാതാവുകയുമാണല്ലൊ ചെയ്തതു്. അതോടെ കേരളം ഛിന്നഭിന്നമാവുകയും സ്വതന്ത്രരാജാക്കന്മാർ ഉദയം ചെയ്കയും ഉണ്ടായി. ഈ ചേരചോളയുദ്ധത്തിന്നു ശേഷമാണു്—12-ാം നൂററാണ്ടോടുകൂടിയാണു—നായന്മാരിൽനിന്നു ചില വ്യക്തികളുടെ പേർ കേൾക്കാൻ തുടങ്ങിയതു്. വെറും മുന്നണിപ്പട്ടാളക്കാർ മാത്രമല്ലാതെ സൈന്യാധിപത്യം (കുറുപ്പ്) പ്രാദേശികഭരണം (കയ്മൾ) മുതലായ അധികാരസ്ഥാനങ്ങൾ വഹിയ്ക്കത്തക്ക നായന്മാരെ കണ്ടുതുടങ്ങിയതോടെ അത്തരക്കാരെ അവിടങ്ങളിൽ നിയമിയ്ക്കാനും ആരംഭിച്ചു. 'നാടുവാഴികൾ' എന്നു പറയപ്പെടുന്നവർ രാജാവിന്റെ കീഴിൽ ഏതാനും ദേശങ്ങളുടെ ഭരണം നടത്തുന്നവരാണു്; അവരുടേയും കീഴിൽ ഓരോ ദേശങ്ങളെ ഭരിച്ചിരുന്നവരെ 'ദേശവാഴികൾ' എന്നു പറയുന്നു. ഇന്നു കിരിയത്തിൽനായർ എന്നു പറയപ്പെടുന്നവർ ഈ ദേശവാഴികളും നാടുവാഴികളുമാണു്.[1] "കിരിയത്തിൽ നായന്മാർ ഒരുകാലത്തു് കേരളത്തിൽ 'കണ്ണും കയ്യുമുള്ളവർ' (ഭരണാധികാരമുള്ളവർ) ആയിരുന്നു. ഇവൎക്കു മാത്രമെ കൈമ്മൾ എന്നുള്ള സ്ഥാനം ഇന്നും കാണുന്നുള്ളു."[2] എന്ന കുഞ്ഞുകുട്ടൻതമ്പുരാന്റെ പ്രസ്താവന മേല്പറഞ്ഞതിന്നു ഒന്നാന്തരം തെളിവാണു്.

ഈ ദേശവാഴിയുടെ നില ഏതാണ്ടു് ഇന്നത്തെ ഗ്രാമം മുൻസിപ്പിന്റേതു് (അധികാരിയുടേതു്) പോലെയാണെന്നു പറയാം. പ്രായേണ എല്ലാ ദേശത്തും ഈ കിരിയത്തിൽ നായന്മാരുടെ ഒരു വീടെങ്കിലുമുണ്ടായിരിയ്ക്കും. അപൂൎവ്വം ചില ദേശത്തു് ഇവരില്ലാതെ കാണുന്നുണ്ടെങ്കിൽ കാലാന്തരത്തിൽ അവർ നാടുവിട്ടുപോയതേ ആയിരിയ്ക്കൂ. അംശംഅധികാരികളെപ്പോലെത്തന്നെ ദേശ

[1] "പഴയ നാടുവാഴികളും ദേശവാഴികളുമെന്നല്ല ഇപ്പോഴുള്ള അധികം സ്ഥാനികളും ഈ വൎഗ്ഗത്തിൽ (കിരിയത്തുനായന്മാരിൽ) പെട്ടവരാകുന്നു." മലബാർ ഗസററിയർ രണ്ടാം വാല്യം പേജ് 46.

[2] മലബാർ ഗസററിയർ. അവതാരിക പേജ് 8.

ത്തിന്റെ വലുപ്പമനുസരിച്ചു് രണ്ടോ മൂന്നോ ദേശങ്ങളിലേയ്ക്കുകൂടി ഒരേ ദേശവാഴിയേ ഉണ്ടായിരുന്നുള്ളുവെന്നും വന്നേയ്ക്കാം. മിയ്ക്ക ദേശങ്ങളിലും ഇവരെക്കണ്ടുവരുന്നതും, നായന്മാരുടെ ജനസംഖ്യയിൽ ഇവർ എത്രയോ ചെറിയ ശതമാനം മാത്രമായിരിയ്ക്കുന്നതും ആ കാരണത്താലാകുന്നു. ദേശത്തു് കയ്യേററം അടിപിടി മോഷണം മുതലായി സിവിലും ക്രിമിനലുമായ അക്രമങ്ങളുണ്ടാവാതെ സൂക്ഷിയ്ക്കുകയും, അക്രമികളെ കണ്ടുപിടിച്ചു പ്രതിവിധി ചെയ്കയും, അങ്ങിനെ സമാധാനം പാലിയ്ക്കുകയും മററുമായിരുന്നു ഇവരുടെ ചുമതല. നാടുവാഴികളിൽ നിന്നു കിട്ടുന്ന കല്പനകളെ നടപ്പാക്കുകയും വേണമെന്നു പറയേണ്ടതില്ലല്ലൊ.

ചുരുക്കം പറഞ്ഞാൽ ഇവരുടെ ഇപ്പോഴത്തെ നില ഭരണാധികാരം പോയ രാജാക്കന്മാരുടേതാകുന്നു. ഇവക്കു ദേശത്തിന്റെ ഭരണാധികാരമാണുണ്ടായിരുന്നതു്. ആ അധികാരം, ബ്രിട്ടീഷധികാരം വന്നതുമുതല്ക്കാവണം, ഇല്ലാതായി. അതോടെ ഇവർ തൊഴിലില്ലാത്തവരുമായിത്തീർന്നു. ഇവരിൽ നാടുവാഴികളേയാണു് ഇന്നു 'സ്ഥാനിനായന്മാർ' എന്നു പറയുന്നതു്. ഇവർ ജന്മികളുംകൂടിയാകുന്നു. കൊരട്ടിക്കയ്മൾ, ചങ്ക്രോത്തു്പണിയ്ക്കർ, പനമ്പിള്ളി മേനോൻ, മൂലിയത്തു് പണിയ്ക്കർ, വാക്കെക്കയ്മൾ, ഐമനംകയ്മൾ, മന്നത്തുരുപണിയ്ക്കർ, കുഴിക്കോട്ടുമഠം പണിയ്ക്കർ, മീനച്ചിൽ കർത്താവു്, വൈയ്ക്കത്തില്ലത്തു് കയ്മൾ, ചേരിക്കയ്മൾ, കാരാഞ്ചേരി കയ്മൾ മുതലായവർ അത്തരം സ്ഥാനിനായന്മാരിൽ ചിലരാകുന്നു. ഈ തറവാടുകളിൽ 45_50 കൊല്ലം മുമ്പുവരെ നമ്പൂതിരിമാർ മാത്രമേ സംബന്ധം പാടുള്ളുവെന്നു നിർബ്ബന്ധമുണ്ടായിരുന്നു. ഇന്നും ഇത്തരം തറവാടുകളിൽ 45_50 വയസ്സിനു മേൽ പ്രായമുള്ളവരിൽ നമ്പൂതിരിയുടെ മക്കളല്ലാതെ ഒരൊററ വ്യക്തിയേയും കാണുകയില്ല. മററു നായന്മാരെല്ലാം സ്ഥാനിനായന്മാരെ പറയുന്ന ഭാഷ 'യജമാനൻ' എന്നാണു്. മറെറാരുവിധം പറഞ്ഞാൽ അങ്ങിനെ 'യ

ജമാനൻ' എന്നു പറയപ്പെടുന്നവരെല്ലാം നാട്ടുവാഴികളും ജന്മികളുമാകുന്നു. ഇവരുടെ സ്ത്രീകളെ 'യജമാനൻ' എന്നും 'കുഞ്ഞമ്മ' എന്നും പറയും; മററു നായന്മാരെല്ലാം ഇവരോടു് അടിയൻ, റാൻ ആദിയായ ആചാരം പറയുകയും വേണം. സാമാന്യമായിപ്പറഞ്ഞാൽ ദേശവാഴികളായ കിരിയത്തു നായന്മാരും ജന്മികളായാണു് കാണുന്നതു്. നായന്മാരിൽ ഇത്തരക്കാർ മാത്രം ജന്മികളായിക്കാണുന്നതിന്നു തക്കതായ കാരണവുമുണ്ടു്.

എല്ലാത്തരം പ്രവൃത്തികളും കുലധർമ്മമായി ചെയ്യുവാൻവേണ്ടി പാരമ്പര്യമായി ഓരൊ വംശക്കാരെ ചുമതലപ്പെടുത്തുകയാണല്ലൊ ചെയ്തിരുന്നതു്. നമ്പൂതിരിമാരെപ്പോലെത്തന്നെ ഈ ദേശ_നാട്ടു_വാഴികളുടെ ജോലിയും പ്രൊഡക്ഷൻ ഒന്നുമില്ല. ജീവൻ കിടക്കാതെ കുലധർമ്മമനുഷ്ഠിയ്ക്കാൻ കഴിയുമോ? ഇവരുടെ പ്രവൃത്തി കേവലം കായികമല്ല, മാനസികമാകുന്നു. അതായതു് തങ്ങളുടെ അധികാരാതിർത്തിയിൽപെട്ട പ്രദേശങ്ങളിൽ കളവും കവർച്ചയും അടിപിടിയും മററും കൂടാതെ സമാധാനം പാലിയ്ക്കുകയാണല്ലൊ ഇവരുടെ കുലധർമ്മം. അതു് ആ നാട്ടിലെ എല്ലാവക്കും ആവശ്യമുള്ള പൊതുകാര്യമാണു്. അതിൽനിന്നു വ്യക്തികൾക്കാവശ്യമുള്ള ഉല്പന്നങ്ങൾ ഒന്നും ഉണ്ടാവില്ല. ശൂദ്രനാണെങ്കിൽ തന്റെ കുലധർമ്മമായ ദ്വിജശുശ്രൂഷ ചെയ്തുകൊണ്ടു ഇരിയ്ക്കണം; അതു് ചെയ്യാതിരിയ്ക്കാൻ അവന്നധികാരമില്ല; ചെയ്യാതിരുന്നാൽ അവൻ ശൂദ്രനല്ല. അതുപോലെ ദേശവാഴികളുടേയും നാട്ടുവാഴികളുടേയും ചുമതലയായ ദേശരക്ഷ ചെയ്തില്ലെങ്കിൽ അവർ ദേശ_നാട്ടു_വാഴികളല്ല. അതുകൊണ്ടു് 'നാടും ദേശവും ഭരിയ്ക്കുക' എന്ന ജോലി കുലധർമ്മമായി ചെയ്യാൻ ഏല്പിച്ചതോടുകൂടിത്തന്നെ അവക്കു ഉപജീവനത്തിന്നുള്ള വഴിയും ഉണ്ടാക്കേണ്ടിവന്നു. അപ്പോൾ അവക്കാവശ്യമായേടത്തോളം വസ്തുക്കളും കൊടുത്തതാകുന്നു. എന്നുവെച്ചാൽ ഉപജീവനസമ്പാദനത്തിന്നായി ഒരിയ്ക്കലും തങ്ങളുടെ ശ്രദ്ധ മ

ററൊരു വിഷയത്തിലേയ്ക്കു തിരിച്ചുവിടരുതെന്നും, എപ്പോഴും ജനക്ഷേമകാര്യങ്ങളിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിച്ചുകൊള്ളണമെന്നും നിശ്ചയിച്ച്, ജീവിയ്ക്കുവാൻ വേണ്ടിടത്തോളമുള്ള ജന്മവസ്തുക്കൾ കൊടുത്തിട്ടുണ്ടെന്നർത്ഥം. അങ്ങിനെയാണു അവരെല്ലാം ജന്മികളായതു്.

[ഇവിടെ ഒരു ചോദ്യം മുഴച്ചുനില്ക്കുന്നുണ്ടു്. ചാന്നനായന്മാരെല്ലാം പട്ടാളക്കാരായിരുന്നുവല്ലോ. അവർക്കൊന്നും ജന്മസ്വത്തില്ലതാനും. എന്നാൽ പട്ടാളക്കാരുടെ ചിലവുകൾ എങ്ങിനെയാണു നിർവ്വഹിച്ചിരുന്നതു്? ഓരോ രാജാക്കന്മാരുടേയും നാടുവാഴികളുടേയും കീഴിൽ ആയിരക്കണക്കിൽ പട്ടാളക്കാരുണ്ടായിരുന്നതായി പ്രസിദ്ധമാണു. മുന്നൂററവർ, അഞ്ഞൂററവർ, അയ്യായിരത്തിൽപ്രഭുകർത്താവു് എന്നിങ്ങനെയുള്ള പേരുകൾ സുപരിചിതങ്ങളാണു. ലോഗന്റെ റിപ്പോർട്ടിൽ പല ദിക്കിലും ഇങ്ങനെയുള്ള പട്ടാളസംഘങ്ങളെക്കുറിച്ചു് പ്രതിപാദിച്ചിട്ടുണ്ടു്. 14-ാം നൂററാണ്ടിൽ കേരളം ചുററിസ്സഞ്ചരിച്ച ഇബ്നുബത്തൂത്ത രേഖപ്പെടുത്തിയിരിയ്ക്കുന്നതു് ഇങ്ങനെയാകുന്നു. "മുലൈബാറിൽ 12 രാജാക്കന്മാരുണ്ടു്. ആ രാജാക്കന്മാരിൽ 5000 സൈനികരുള്ള പ്രബലന്മാരും 3000 ഭടന്മാർ മാത്രമുള്ള ബലഹീനന്മാരുമുണ്ടു്." * ഇത്രയും പട്ടാളക്കാരെ നിലനിർത്തിപ്പോരണമെങ്കിൽ അവരുടെ നിത്യച്ചിലവിനുതന്നെ വലിയ ഒരു തുക വേണ്ടിവരും. ഭൂനികുതി കേരളത്തിൽ ഉണ്ടായിരുന്നതുമില്ലല്ലോ. കടവുകൾ ഇന്നത്തെപ്പോലെ ലേലം വിളിച്ചിരുന്നില്ല; മദ്യലേലമില്ല. കയററുമതി-ഇറക്കുമതികൾക്കു (Export & Import) ചുങ്കമുണ്ടായിരുന്നു. അറബികൾ മുതലായ വിദേശികൾ വന്നുതുടങ്ങിയതോടെ അതൊരു നല്ല വരുമാനമായിരുന്നതായി കേട്ടിട്ടുണ്ടു്. അതുകൊണ്ടു മാത്രം മതി

* കേരളം അറന്നൂറു കൊല്ലം മുമ്പ്—വിവർത്തനം: വേലായുധൻ പണിയ്ക്കശ്ശേരി—പേജ് 28.

യാകുമോ എന്നു സംശയമാണു്. നമുക്കു അന്നുവരേയുള്ള കാലത്തെ സ്ഥിതിയും അറിയണമല്ലൊ. ആ കഥ ഊഹിയ്ക്കുവാനുംകൂടി കഴിയാത്തവിധം അജ്ഞാതമായിക്കിടക്കുകയാകുന്നു. വിശേഷജ്ഞന്മാരായി അനന്തരകാലത്തുണ്ടാവുന്ന ചരിത്രകാരന്മാർ ആലോചിച്ചു പറയേണ്ടതാണിതു്. അതിന്നു അവരുടെ ദൃഷ്ടിയിൽ പെടുത്താൻ വേണ്ടി മാത്രം ഇപ്പോൾ ഇത്രയും പറഞ്ഞതാകുന്നു.]

സ്ഥാനിനായന്മാരിൽതന്നെ അപൂർവ്വം ചില ദിക്കിൽ കിരിയത്തിൽ നായരല്ലാതെ പള്ളിച്ചാനേയും, അത്തിക്കുറുശ്ശിയേയും കാണുന്നുണ്ടു്. കൂരിയിൽ പള്ളിയാൽക്കളത്തു്, ചേന്നമംഗലത്തെ പാലിയത്തു് മുതലായ നായന്മാർ സ്ഥാനികളാകുന്നു. അവർ ജന്മികളുമാണു്; മററു നായന്മാർ അവരെ യജമാനന്മാരെന്നാണു പറയുക. എന്നിരുന്നാലും അവർ പള്ളിച്ചാന്മാരാണു്; കിരിയമല്ല. ഇതുപോലെ അന്വേഷിച്ചാൽ ധാരാളമില്ലെങ്കിൽ അപൂർവ്വമായിട്ടെങ്കിലും ഇനിയും കാണാനുണ്ടാകും. അതിന്റെ കാരണം പറയാം.

രാജാക്കന്മാൎക്കും നാടുവാഴി–ദേശവാഴികൾക്കും സൈന്യാധിപന്മാൎക്കുമുള്ള ശക്തിയും പ്രതാപം, സാമൎത്ഥ്യം മുതലായതും എല്ലാ കാലത്തും ഒരുപോലെയായെന്നു വരില്ല. രാജാക്കന്മാർ ശക്തന്മാരായിരിയ്ക്കുന്നേടത്തോളം കാലം ആ വ്യവസ്ഥകളെല്ലാം ശരിയ്ക്കു നടക്കും. എന്നാൽ ചിലപ്പോൾ ചില രാജാക്കന്മാർ ശക്തി കുറഞ്ഞവരും സൈന്യാധിപൻ വലിയ ശക്തനുമായെന്നു വരാമല്ലൊ. പട്ടാളത്തിലാണെങ്കിൽ ശൂദ്രനെന്നോ ആന്ത്രാനെന്നോ മററൊ ഉള്ള ആഭിജാത്യഭേദം കാണിയ്ക്കാൻ സാദ്ധ്യമല്ല. അതിനാൽ എല്ലാത്തരം നായന്മാരും പട്ടാളത്തിലുണ്ടാവും. ഭരണാധികാരികളായ ദേശവാഴികൾ നാടുവാഴികൾ മുതലായവർ മാത്രമേ നല്ല നായർ—കിരിയത്തുനായർ—ആവണമെന്നു നിൎബ്ബന്ധമുണ്ടായിരുന്നുള്ളു. മന്ത്രി സൈന്യാധിപൻ പട്ടാളസംബന്ധമായ മററുദ്യോഗസ്ഥന്മാർ ആദിയായവരെയെല്ലാം സൈന്യങ്ങളിൽനിന്നുതന്നെ യഥായോഗ്യം

പ്രമോട്ടു ചെയ്യുകയായിരുന്നു സാധാരണ പതിവു്. അങ്ങിനേയല്ലാതെ പുറമെനിന്നു നിശ്ചയിയ്ക്കുക എന്നതു് തക്കതായ കാരണവും ആവശ്യവുമുണ്ടായാലേ ചെയ്യാറുള്ളു. അതുമേ സാധിയ്ക്കുകയുമുള്ളു.

അങ്ങിനെ രാജാവു് അശക്തനായിരിയ്ക്കുകയും, സൈന്യാധിപൻ അഥവാ മന്ത്രി പ്രബലനായി വരികയും ചെയ്യുന്ന സമ്പ്രദായം ഇന്ത്യാചരിത്രത്തിൽതന്നെ പലപ്പോഴും ഉണ്ടായിട്ടുണ്ടു്. ഉദാഹരണത്തിന്നുവേണ്ടി ജവഹർലാൽ നെഹ്രുവിൻെറ ലേഖനങ്ങളിലെ ചില വരികൾ താഴെ പകർത്താം. "പൃഥ്വീരാജനെ തോല്പിച്ച അഫ്ഘാൻകാരനായ ശിഹാബുദ്ദീനെ തുടൻ ദില്ലിയിൽ അടിമരാജാക്കന്മാരെന്നു വിളിയ്ക്കപ്പെടുന്ന ഏതാനും സുൽത്താന്മാരുടെ ഒരു പാരമ്പരതന്നെ ആരംഭിച്ചു. ഇവരിൽ ഒന്നാമത്തെയാൾ ശിഹാബുദ്ദീൻെറ അടിമയായിരുന്ന കുത്തബു്ഉദ്ദീൻ ആണു്. അയാളെ പിന്തുടൎന്നവരിൽ ചിലരും തുടക്കത്തിൽ അടിമകളായിരുന്നു. (അതുകൊണ്ടുതന്നെ അതിന്നു അടിമരാജവംശം എന്ന പേർ വന്നു) സാമാന്യംഘോരന്മാരായിരുന്നു ഇവരെല്ലാം.*" "1290-ൽ അടിമരാജാക്കന്മാരുടെ വാഴ്ച അവസാനിച്ചു. താമസിയാതെ അലാവുദ്ദീൻ ഖിൽജി വന്നു. തൻെറ ശത്രുവൻകൂടിയായ മാതുലനെ കശാപ്പു ചെയ്യുക എന്ന സൌമ്യവഴിയ്ക്കാണു് അയാൾ സിംഹാസനത്തിന്മേലേയ്ക്കു കയറിയതു്. തുടൻ അയാൾ തൻെറ വിരോധികളെന്നു സംശയിയ്ക്കപ്പെട്ട എല്ലാം മുസ്ലീം കുലീനന്മാരേയും കൊന്നൊടുക്കി. മങ്കോളിയരിൽനിന്നുണ്ടായേയ്ക്കാവുന്ന ഒരു ഗൂഢാലോചനയെ ഭയന്നു "ആ വർഗ്ഗത്തിൽപെട്ട ഒരുവൻപോലും ഭൂമുഖത്തു് ബാക്കിയാവാതിരിയ്ക്കത്തക്കവണ്ണം" തൻെറ രാജ്യത്തുള്ള എല്ലാം മങ്കോളിയരേയും കൂട്ടത്തോടെ വധിച്ചുകളയുവാൻ അയാൾ കല്പനകൊടുത്തു. ഇരുപതിനായിരമോ മുപ്പതിനായിരമോ മങ്കോളിയർ—ഇവ

* വിശ്വചരിത്രാവലോകം (പരിഭാഷ)—പേജ്° 346.

രിൽ മിക്കവരും നിർദ്ദോഷികളായിരുന്നു — ഇങ്ങനെ നിർദ്ദയം വധിക്കപ്പെട്ടു”...... “ഈ ജ്ഞാനശിരോമണി — മുഹമ്മദ്ബിൻ തുഗ്ലക്ക് — ഒരു കൊടുംക്രൂരനും മുഴുഭ്രാന്തനുമായിട്ടാണു പരിണമിച്ചതു്! സ്വന്തം അച്ഛനെക്കൊന്നു അയാൾ സിംഹാസനം കയറി!” “വൃദ്ധനായ പിതാവിനെ (ഷാജഹാനെ) ബന്ധനത്തിലാക്കിക്കൊണ്ടാണു് അദ്ദേഹം (ഔറംഗസീബ്) 1659-ൽ സിംഹാസനം കയറിയതുതന്നെ.[1]” ആഗ്രയിൽ പണിത താജമഹലിന്റെ മധുരസ്മരണകൾ അയവിറക്കിക്കൊണ്ടു ജയിലിൽക്കിടന്നുതന്നെ അദ്ദേഹം മരിക്കുകയാണുണ്ടായതു്. ലോകചരിത്രത്തിലും ഇത്തരം സംഭവങ്ങൾ അപൂർവ്വമല്ല. നെഹ്രുതന്നെ ‘ഗ്ലിംപ്സസ് ഓഫ് വേൾഡ് ഹിസ്റ്ററിയിൽ’ ഇങ്ങിനെ രേഖപ്പെടുത്തിയിട്ടുണ്ടു്. “1252-ൽ മങ്കുഖാൻ (മങ്കോളിയായിലെ) മഹാഖാനായി. (കാറക്കോറമാണു് മങ്കുഖാന്റെ തലസ്ഥാനം.) അയാൾ കുബ്ളായ്ഖാനെ ചീനയിലെ ഗവർണ്ണരാക്കി......... 1259-ൽ മങ്കുഖാൻ മരിച്ചു. ചീനയിലെ ഗവർണ്ണറായിരുന്ന കുബ്ളായ്ഖാൻ ഇതോടെ മഹാഖാനായി...... തലസ്ഥാനം കാറക്കോറത്തുനിന്നു പീക്കിങ്ങിലേക്കു മാററി.[2]” ഇതുപോലെ എത്രയെങ്കിലും സംഗതികൾ ഉദാഹരണമായി കാണിക്കാൻ കഴിയും. സംഗതി ഗ്രഹിക്കുവാൻ ഇതു മതിയാവുമെന്നു കരുതി ഇവിടെ നിർത്തി പ്രകൃതം തുടരട്ടെ. അങ്ങിനെ രാജാവു് അശക്തനാകുമ്പോൾ പ്രബലന്മാരായവർ ആ സ്ഥാനത്തേക്കു വരാൻ ശ്രമിക്കുക പതിവാണു്. അപ്പോൾ മന്ത്രിയോ സൈന്യാധിപനോ നാടുവാഴിയെ നീക്കി ആ സ്ഥാനത്തു കയറിയിരുന്നു ഭരണം നടത്തുകയായി. രാജാവിനാകട്ടെ തന്റെ ശക്തിക്ഷയം കാരണം അതിനെ അനുസരിക്കാനല്ലാതെ എതിർക്കാൻ കരുത്തില്ലതാനും. ആ പുതിയ നാടുവാഴിയാകട്ടെ പട്ടാളത്തിൽനിന്നു കയറി

---

1 വിശ്വചരിത്രാവലോകം (പരിഭാഷ) — പേജ് 347, 348, 350

2 വിശ്വചരിത്രാവലോകം — പേജ് 360, 363.

വന്നവനാകയാൽ പള്ളിച്ചാനോ അത്തിക്കുറുശ്ശിയോ ആകാൻ വിരോധവുമില്ലല്ലൊ. ആ വക അധികാരസ്ഥാനങ്ങളിൽ കിരിയമല്ലാതെ പള്ളിച്ചാൻ ആദിയായ മററു താണതരം നായന്മാരെ കാണുവാനിടവരുന്നതു് അങ്ങിനെയാകുന്നു.

ഇത്തരം സംഭവങ്ങളുണ്ടാവുന്നത് ആദ്യകാലത്തൊന്നുമാവില്ല. ആദ്യമൊക്കെ കിരിയത്തിൽനായന്മാരെ മാത്രമെ ആ വക അധികാരസ്ഥാനങ്ങളിൽ നിശ്ചയിച്ചിരിയ്ക്കുയുള്ളു. രാജഭരണം ആരംഭിച്ചതിനുശേഷം വളരെക്കൊല്ലങ്ങൾക്കു ശേഷമെ ഇത്തരം മാററങ്ങൾ സംഭവിച്ചിട്ടുണ്ടാവൂ എന്നാണറിയുന്നത്.

—:o:—

## അദ്ധ്യായം 14

# തൊഴിൽ തകർച്ച

ഇങ്ങനെ കുലധർമ്മക്കാർ, കുലവിദ്യക്കാർ, ദേശാതിർത്തികൾ, ദേശവ്യവസ്ഥകൾ, ദേശമര്യാദകൾ, ഗ്രാമവ്യവസ്ഥകൾ എന്നിപ്പൊപ്പാടുകളെല്ലാം ലോകയാത്രയ്ക്കുവേണ്ടി—ഇഹലോകജീവിതം സുകരമാക്കാൻ വേണ്ടി—യാണെങ്കിലും അതെല്ലാം മതച്ചടങ്ങായും ഈശ്വരാരാധനയായുമാണു കല്പിച്ചത്. അങ്ങിനെ ആർഭാടമില്ലാതെ ശാന്തമായും, ആക്കും ആരേയും ഉപേക്ഷിയ്ക്കാനോ വിട്ടുപിരിയാനോ സാധിയ്ക്കാത്ത വിധത്തിൽ കുലധർമ്മക്കാരരയെല്ലാം അന്യോന്യം ബന്ധിച്ചുകൊണ്ടും, സഹായസഹകരണ സൗഹാർദ്ദാദികളുടെ അടിസ്ഥാനത്തിലും, എപ്പോഴും ഈശ്വരവിചാരത്തോടേയും, സമാധാന—സംതൃപ്തി—സന്തോഷാദികളോടുകൂടിയും കേരളീയരെല്ലാം ഒരു തറവാട്ടുകാരെന്നപോലെ ശാന്തമായി അനേകം ആയിരത്താണ്ടുകൾ ജീവിതം നയിച്ചുപോന്നു. ആ യുദ്ധം അവസാനിച്ചതോടെ പെരുമാൾ ഭരണം ക്ഷയിയ്ക്കുകയും, കേരളഭരണമെല്ലാം ഇ

വിടെയുണ്ടായിരുന്ന ക്ഷത്രിയരുടേയും സാമന്തന്മാരുടേയും കയ്യിലായിത്തീരുകയുമാണല്ലോ ചെയ്തതു്. അതോടെ ഏകഭരണം പോയി ബഹുഭരണമാരംഭിച്ചു. അതു് കേരളത്തിന്റെ അധഃപതനത്തിലേയ്ക്കുള്ള—തകൎച്ചയ്ക്കുള്ള—നാന്ദിയായിത്തീരുകയും ചെയ്തു. രാജവാഴ്ച ആരംഭിച്ചതോടെ രാജ്യാതിൎത്തികളും, ദേശ-ഗ്രാമങ്ങളുടെ അതിൎത്തികളും ഒന്നല്ലാതെ വന്നതിനാൽ ദേശീയജീവിതത്തിനു കുറച്ചു് ഒരിളക്കം തട്ടി; എങ്കിലും അത്രയേയുള്ളു. പിന്നീടു് അവർ തമ്മിൽ യുദ്ധം തുടങ്ങിയതോടെ ആ ചലനം കുറച്ചുകൂടി വൎദ്ധിച്ചു; എന്നിരുന്നാലും കുലധൎമ്മ-ദേശവ്യവസ്ഥാദികളിൽ അവൎക്കെല്ലാം ഒന്നുപോലെ ഉറച്ച വിശ്വാസമുണ്ടായിരുന്നതിനാൽ കാൎയ്യമായ കോട്ടമൊന്നും വരാതെ കഴിഞ്ഞു. പിന്നീടു് കേരളത്തിലെ ദേശീയജീവിതത്തേയും മതത്തേയും (സകലതിനേയും) താറുമാറാക്കിയതു് രണ്ടു സംഭവങ്ങളാണു്. ഒന്നു ടിപ്പുവിന്റെ ആക്രമണവും, മറെറാന്നു യൂറോപ്യന്മാരുടെ കച്ചവടവുമാകുന്നു. ആദ്യത്തേതു് പെട്ടെന്നും, രണ്ടാമത്തേതാകട്ടെ ആരുമേതുമറിയാതെ സാവധാനത്തിലുമാണെന്നേ വ്യത്യാസമുള്ളു. അവയെപ്പററിയും ചുരുക്കത്തിൽ ഒന്നു വിവരിയ്ക്കേണ്ടിയിരിയ്ക്കുന്നു.

ടിപ്പുവിന്റെ പട:—

ഇവിടെ മറെറാരിടത്തും മറെറാരു കാലത്തും സംഭവിച്ചിട്ടില്ലാത്തതും അത്യന്തം ബീഭത്സം മാത്രമല്ല ഭയങ്കരംകൂടിയുമായ നാശമാണു കേരളത്തിലെ ദേശവ്യവസ്ഥകൾക്കും ദേശീയജീവിതത്തിനും—മററു സകലതിന്നും—ടിപ്പുവിന്റെ ആക്രമണംകൊണ്ടുണ്ടായതു്. ദേശഗ്രാമക്ഷേത്രങ്ങൾക്കു അതാതു പ്രദേശങ്ങളിലെ ഭരണാധികാരമുണ്ടായിരുന്നതിനാൽ അയാളുടെ പ്രധാനമായ ഉദ്ദേശം തന്നെ അമ്പലങ്ങളെ തകൎക്കുക, അമ്പലങ്ങളിലും ഹിന്ദുക്കളുടെ തറവാടുകളിലുമുള്ള സ്വൎണ്ണവും പണവും കൊള്ളയിടുക, ഹിന്ദുക്കളെ നിൎബ്ബന്ധിച്ചു മതം മാററുക, അതിന്നനുസരിയ്ക്കാത്തവരെ കൊല്ലുക

മുതലായവയായിരുന്നുവല്ലൊ. അയാളോടെതിൎത്ത് ജനങ്ങളെ രക്ഷിപ്പാൻ തിരുവിതാംകൂറിലെ ബാലരാമവൎമ്മ മഹാരാജാവിന്നല്ലാതെ മററൊരു കേരളരാജാക്കന്മാൎക്കും ശക്തിയോ ധൈൎയ്യമോ ഉണ്ടായില്ല. അതിനാൽ സകലമാന ജനങ്ങളും തങ്ങൾക്കു പ്രിയപ്പെട്ട നാടും വീടും മററു സൎവ്വസ്വവും ഉപേക്ഷിച്ച്, അപ്പോൾ പ്രസവിച്ച സൂതികകളും പത്തും തികഞ്ഞിരിക്കുന്ന ഗൎഭിണികളുമടക്കം കുട്ടികുഞ്ഞുങ്ങളോടുകൂടി ജീവനെക്കൊതിച്ച് തിരുവനന്തപുരത്തേക്കു ഓടുകയാണല്ലൊ ചെയ്തതു്. പിന്നെ ഒന്നും രണ്ടുമല്ല എട്ടും പത്തും കൊല്ലങ്ങൾക്കു ശേഷമാണു പലരും സ്വദേശത്തേക്കു തിരിച്ചുവന്നതു്. അപ്പോഴത്തെ കഥയെന്താണ്? തരിശുഭൂമി കിളച്ച് കൃഷിഭൂമിയാക്കേണ്ടതായ പണി മാത്രം വേണ്ടിവന്നില്ലെന്നേ ഉള്ളു. ആൎയ്യന്മാർ ആദ്യമായി കുടിപാൎക്കാൻ വന്ന അവസരത്തിലെപ്പോലെ ബാക്കി—ഉപ്പുതൊട്ടു കൎപ്പൂരം വരെ—സകലതും സംഭരിച്ചു ദേശങ്ങൾ വാസയോഗ്യമാക്കേണ്ടതായിട്ടാണിരുന്നിരുന്നതു്. ദേശവ്യവസ്ഥകളെല്ലാം തകൎന്നു തരിപ്പണമായിരുന്നുവെന്നു പിന്നെ പ്പറയേണ്ടതില്ലല്ലൊ. കുലധൎമ്മമനുഷ്ഠിച്ചിരുന്ന വംശപ്രവൎത്തിക്കാരിൽ പലരും നാടുവിട്ടുപോയിരിക്കുന്നു; പോകാതിരുന്നവരേയെല്ലാം നിൎബ്ബന്ധിച്ചു മതം മാററുകയും, അതിന്നു സമ്മതിക്കാത്തവരേയെല്ലാം കൊല്ലുകയും ചെയ്തു. ജീവനോടുംകൊണ്ടു ഓടിപ്പോയവരിൽ പലരും തിരികെ വരാതെ മറെറാരോ പ്രദേശങ്ങളിൽ താമസമുറപ്പിച്ചു. ആലുവാപ്പുഴക്കു വടക്കുള്ളവരെല്ലാം * തിരുവിതാംകൂറിലേക്കു ഓടിയപ്പോൾ അവിടങ്ങളിലെ ദേശവ്യവസ്ഥകളും ദേശീയജീവിതവും തകരാതിരിക്കുമോ? കേരളത്തിന്റെ ഏതാണ്ട് വട

* "തിരുവനന്തപുരത്തെ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലെ പൊന്നിൻകൊടിമരത്തിന്മേൽ തന്റെ കുതിരയെക്കെട്ടിയേ അടങ്ങൂ" എന്ന വീരവാദത്തോടേയാണു ടിപ്പു തെക്കോട്ടു പുറപ്പെട്ടതെങ്കിലും ആലുവാപ്പുഴവരെ മാത്രമേ എത്താൻ കഴിഞ്ഞുള്ളു. അവിടെനിന്നു മടങ്ങേണ്ടിവരികയാണുണ്ടായതു്.

ക്കേപ്പ്രകൃതിയിലുള്ള ജനങ്ങൾ ഒട്ടുമുക്കാലുമാണ് തെക്കേപ്പ്രകൃതിയായ തിരുവിതാംകൂറിൽ ചെന്നു അഭയം പ്രാപിച്ചിരിക്കുന്നതു്. ആ അഭയാൎത്ഥികൾക്കു പട്ടിണിമരണം സംഭവിക്കാതിരുന്നാൽ മതിയെന്നല്ലെ അപ്പോൾ ആൎക്കും ആഗ്രഹമുണ്ടാവു? ബ്രാഹ്മണർ മുതൽ ആദിവാസികളടക്കമുള്ള കുലധൎമ്മക്കാരുടെ വംശപ്രവൎത്തികളെങ്ങിനെയാണു പരിപാലിക്കാൻ കഴിയുന്നതു്? അങ്ങിനെ ഇവിടുത്തെ—ആലുവാപ്പുഴയ്ക്കു വടക്കുള്ള—ആളുകൾ നാടുവിട്ടോടുകയാലാണു ദേശവ്യവസ്ഥകളും ദേശീയജീവിതവും തകൎന്നതെങ്കിൽ, തെക്കൻപ്രദേശങ്ങളിലാകട്ടെ അത്രയും ജനങ്ങൾ തിങ്ങിക്കൂടിയതുകൊണ്ടാണെന്നേ ഭേദമുള്ളു. രണ്ടു പ്രദേശങ്ങളിലും ഒന്നുപോലെ ദേശവ്യവസ്ഥകൾ തകരുകതന്നെയാണുണ്ടായതു്.

തിരിച്ചുപോകുവാൻ ആഗ്രഹമില്ലാത്തവൎക്കു് തന്റെ രാജ്യത്തു് ഇഷ്ടമുള്ള പ്രദേശത്തു സ്ഥിരതാമസമാക്കാമെന്നു രാമവൎമ്മ രാജാവു് പറഞ്ഞതായും അങ്ങിനെ പലരും നാട്ടിലേക്കു തിരിച്ചുവരാതെ അവിടങ്ങളിൽത്തന്നെ സ്ഥിരതാമസമാക്കിയതായും പ്രസിദ്ധമാണു്. വംശപ്രവൎത്തിക്കാരെ മതം മാററുകയും, അതിന്നനുസരിക്കാത്തവരെ കൊന്നൊടുക്കുകയും, നാടുവിട്ടോടിപ്പോയവരിൽ പലരും തിരിച്ചുവരാതിരിക്കുകയും മററും ചെയ്തതിനാൽ അനേകം ദേശങ്ങളിൽ പല വംശപ്രവൎത്തിക്കാരും ഇല്ലാതായി. സ്വദേശത്തു വംശപ്രവൎത്തിക്കാരില്ലാത്തതിനാൽ ഉപഭോക്താക്കൾക്കു ആവശ്യമുള്ള ഉൽപ്പന്നങ്ങൾ കിട്ടുവാൻ അന്യദേശത്തെ—തൊഴിലാളികളെ—ആശ്രയിക്കേണ്ടിവന്നു. സ്വദേശത്തു ജനസംഖ്യ കുറഞ്ഞതിനാൽ ഉള്ള വംശപ്രവൎത്തിക്കാൎക്കാണെങ്കിൽ തങ്ങളുടെ ഉൽപ്പന്നങ്ങൾ വിററഴിക്കാൻ മാൎക്കററന്വേഷിച്ചു് അന്യദേശത്തേക്കു പോകേണ്ടതായും വന്നു. അങ്ങിനെ ഇവിടെ സുദൃഢമായിട്ടുണ്ടായിരുന്ന ദേശവ്യവസ്ഥകളും സുഖപൂൎണ്ണമായിരുന്ന ദേശീയജീവിതവും ആകമാനം തകരുമാറായി; തകൎന്നു തരിപ്പണമായി. അങ്ങിനെ വിഷമം വന്ന മുതൽ

ക്കാണു സ്വദേശത്തെ വംശപ്രവൎത്തിക്കാരുണ്ടാക്കിയതു വേണമെന്ന നിയമത്തിന്നയവു വരുവാനും, ഏതു ദേശത്തേയായാലും വേണ്ടതില്ല അതാതു തൊഴിലാളികളുണ്ടാക്കിയതായാൽ മതിയെന്ന നിയമം നടപ്പിൽ വരുവാനുമാരംഭിച്ചതു്. അപ്രകാരംതന്നെ ഉൽപ്പാദകന്മാരായ വംശപ്രവൎത്തിക്കാൎക്കു് ഉൽപ്പന്നങ്ങൾ സ്വദേശത്തു മാത്രമേ വില്ക്കാവു എന്ന നിയമത്തിന്നു ശക്തി കുറയുവാനും, ആവശ്യക്കാരുള്ള പ്രദേശങ്ങളിൽ കൊണ്ടുപോയി വില്പന നടത്താമെന്ന സമ്പ്രദായം നടപ്പാവാനും ആരംഭിച്ചതും ഠിപ്പുവിൻെറ ആക്രമണത്തിന്നു ശേഷമാകുന്നു.

യൂറോപ്യന്മാരുടെ കച്ചവടവും വ്യവസായവിപ്ലവവും:—

ഏതാണ്ടിക്കാലത്തുതന്നെയാണു—പതിനെട്ടാം നൂററാണ്ടിലാണു്—യൂറോപ്പിൽ വ്യവസായവിപ്ലവം ആരംഭിച്ചതു്. B. C. ആദിശതകങ്ങൾ മുതൽ വിദേശീയർ കേരളവുമായി കച്ചവടം നടത്തിയിരുന്നുവെന്നു പ്രസിദ്ധമാണു്. എന്നാൽ അവർ നടത്തിയിരുന്ന വ്യാപാരങ്ങളെല്ലാം—അല്ലെങ്കിൽ ബഹുഭൂരിപക്ഷവും—അസംസ്കൃതസാധനങ്ങളായിരുന്നു. ചെമ്പു്, ഈയം, സ്വൎണ്ണം, വെള്ളി മുതലായവ ഇറക്കുമതിചെയ്യുകയും ആനക്കൊമ്പു്, മയിൽപീലി, കുരുമുളകു്, ഏലം മുതലായ വനവിഭവങ്ങൾ കയററുമതി ചെയ്യുകയുമായിരുന്നു അവരുടെ പണി. തൊഴിലാളികൾ കൈവേല ചെയ്തുണ്ടാക്കുന്നതും നിത്യോപയോഗമുള്ളതുമായ വീട്ടുസാമാനങ്ങൾ അധികമൊന്നും അവർ അക്കാലത്തു് ഇറക്കുമതി ചെയ്തിരുന്നില്ല. അതാതു രാജ്യക്കാൎക്കു് ആവശ്യമുള്ളേടത്തോളമല്ലാതെ അത്തരം സാധനങ്ങളെ ഉല്പാദിപ്പിക്കാൻ അതാതു രാജ്യക്കാൎക്കു സാധിച്ചിരുന്നതുമില്ല. ഈയം ചെമ്പു് മുതലായ ധാതുദ്രവ്യങ്ങളാണെങ്കിൽ ഇവിടെ ഖനനം ചെയ്തിരുന്നില്ലാത്തതിനാൽ ആ ഇറക്കുമതികൾ നമുക്കു ഉപകാരപ്രദമായും, ഒരു സമ്പത്താണെന്നു വിചാരിക്കപോലും ചെയ്യാതെ കിടന്നിരുന്ന വനവിഭവങ്ങൾക്കു കമ്പോളം കിട്ടുന്നതു് നമുക്കു

മുതലെടുപ്പായും മാത്രമെ പരിണമിച്ചിരുന്നുള്ളു. മറിച്ച് അതൊന്നും നമ്മുടെ കുലധർമ്മക്കാരേയൊ (തൊഴിലാളികളേയൊ) നിത്യജീവിതത്തേയോ ബാധിച്ചിരുന്നില്ല.

കേരളത്തിൽ ഒരു മാക്കററൊ കടത്തുകൂലിയോ എടുത്തുകാരായ കച്ചവടക്കാരോ ഒന്നും കൂടാതെ ആര്യന്മാരുടെ കുടിയേററം രണ്ടാം ഭാഗത്തിലെ പത്താമദ്ധ്യായത്തിൽ പറഞ്ഞപ്രകാരം—ഉൽപ്പാദകന്മാരും ഉപഭോക്താക്കളും തമ്മിൽ—ഉൽപ്പന്നങ്ങൾ നേരിട്ടു വിനിമയം ചെയ്തുകൊണ്ടും, അയൽവക്കക്കാരായി സൌഹാർദ്ദത്തോടെ അന്യോന്യം സഹകരിച്ചുകൊണ്ടും ശാന്തമായി ജീവിച്ചുപോന്നു. ഓവർ പ്രൊഡക്ഷനൊ ഡി പ്രൊഡക്ഷനൊ അന്നില്ല. വിലക്കയററവും വിലക്കുറവുമില്ല. പണ്ടുകാലത്തുതന്നെ കേരളത്തിൽനിന്നു തുണിത്തരങ്ങൾ മുതലായ കൈത്തൊഴിൽസാധനങ്ങൾ വിദേശങ്ങളിലേയ്ക്കു കയററിഅയച്ചിരുന്നതായി ചില ചരിത്രകാരന്മാർ പറയുന്നുണ്ട്. ഇവിടെ ഒരു കാര്യം—പലപ്പോഴും പറഞ്ഞിട്ടുള്ളതാണെങ്കിലും ശരി—വീണ്ടും വായനക്കാരുടെ ദൃഷ്ടിയിൽ പെടുത്തേണ്ടതായി തോന്നുന്നു. അതെന്തെന്നാൽ എത്ര പണ്ടത്തെ ചരിത്രസംഗതികളായാലും വായനക്കാർ ഇന്നത്തെ പ്പരിതസ്ഥിതിയുമായിട്ടു മാത്രം അവയെ തട്ടിച്ചുനോക്കി വിലയിരുത്തുന്ന സമ്പ്രദായമാകുന്നു. അറിവും പരിചയവുമുള്ളവരിൽക്കൂടി സാധാരണ കണ്ടുവരുന്ന തെററായ സമ്പ്രദായമാണിത്. ഇന്നു കേററിറക്കുമതികൾ എന്നു പറയുമ്പോൾ സാധാരണക്കാർ വിചാരിക്കുന്നതു വാഗൺകണക്കിലും കപ്പൽക്കണക്കിലും കച്ചവടം നടക്കുന്നതായിട്ടാണ്. അക്കാലത്താണെങ്കിൽ അങ്ങിനെ തുകപ്പടിയായ ഉൽപ്പാദനങ്ങളൊ കേററിറക്കുമതികളൊ ഇല്ല; അതിനുള്ള ഉൽപ്പന്നങ്ങളുമില്ല. വ്യവസായവിപ്ലവത്തിൻെറ ആരംഭമേ ആക്കമറിഞ്ഞുകൂട. കേരളത്തിലെ ദേശവ്യവസ്ഥപ്രകാരം ഒരു ദേശത്തെ ഉൽപ്പന്നങ്ങൾ മററൊരു ദേശത്തു കൊണ്ടുപോയി വില്ക്കാനും തര

മില്ലല്ലൊ. അതിനാൽ തൊഴിലിലുള്ള സാമൎത്ഥ്യം — കൈവിരുതു — കൊണ്ടു കൂടുതൽ നന്മയുള്ളതും തുകയിൽ ജാസ്തിയായും ഉല്പ്പാദിപ്പിയ്ക്കാൻ കഴിയുന്നവർ അതാതു ദേശത്തെ ആവശ്യം കഴിച്ച് ജാസ്തി ഉല്പാദിപ്പിച്ചിട്ടുണ്ടാവാം. വിദേശികൾക്കു ആവശ്യമുണ്ടെന്നും, വാങ്ങാൻ തയ്യാറുണ്ടെന്നും വന്നപ്പോൾ ആ തൊഴിലാളികൾ അവക്കു വിററിട്ടുണ്ടാവാം. മാത്രമല്ല അങ്ങിനെ വിദേശികൾ ആ ഉല്പ്പാദകന്മാരെ പ്രോത്സാഹിപ്പിയ്ക്കുകയും, അങ്ങിനെ ചില — അല്ലെങ്കിൽ പല — ദേശങ്ങളിൽനിന്നും സ്വരൂപിച്ച തുണികൾ അവർ വാങ്ങിക്കയററി അയയ്ക്കുകയും ചെയ്തിട്ടുണ്ടാവാം. അത്രയൊക്കെയല്ലാതെ ഇവിടെനിന്നു അധികമൊന്നും കയററിഅയയ്ക്കാൻ സാധിയ്ക്കയില്ല. പ്രൊഡക്ഷൻ ആവശ്യം കഴിച്ചു ജാസ്തിയുള്ളതല്ലെ കയററിഅയയ്ക്കാൻ അനുവദിയ്ക്കയും സാധിയ്ക്കയും ചെയ്യൂ? അങ്ങിനെ ഉല്പ്പന്നങ്ങൾ അധികമുണ്ടാവാൻ വയ്യാത്ത വിധത്തിലാണു ഇവിടെ തൊഴിൽവ്യവസ്ഥയും ദേശവ്യവസ്ഥയും ചെയ്തിരുന്നതു്.

പിന്നീട് 15-ാം ശതകത്തോടെ യൂറോപ്യന്മാരുടെ വരവായി. അവിടങ്ങളിൽ കിട്ടാത്ത സാധനങ്ങൾ വാങ്ങുക മാത്രമായിരുന്നു അവരുടെയും ആദ്യത്തെ ഉദ്ദേശം. അതിന്നായി കോഴിക്കോട്ടും കൊച്ചിയിലും രാജാക്കന്മാരുടെ അനുവാദത്തോടുകൂടി ഓരോ പാണ്ടികശാലകൾ സ്ഥാപിച്ചു കച്ചവടം തുടങ്ങി. അക്കാലമായപ്പോഴയ്ക്കു കേരളരാജാക്കന്മാൎക്കുണ്ടായിരുന്ന രാജ്യതന്ത്രത്തിന്റെ നിലവാരം താണ മട്ടിലായിക്കഴിഞ്ഞിരുന്നു. ഈ വരുന്ന മനുഷ്യർ എവിടുത്തുകാരാണ്? അവൎക്കെത്രകണ്ടു ശക്തിയുണ്ടു്? അവരുടെ ഉദ്ദേശമെന്തെല്ലാമാണ്? തങ്ങൾക്കെത്രത്തോളം ശക്തിയുണ്ടു്? ഈ അപരിചിതന്മാരായ വിദേശീയർ ശത്രുക്കളായേയ്ക്കുമോ? എന്നാദിയായി രാജ്യതന്ത്രജ്ഞന്മാൎക്കുണ്ടാവേണ്ടതായ കാര്യങ്ങളെക്കുറിച്ചൊന്നും അവരാലോചിച്ചില്ല. അവർ ഇവിടെനിന്നു ഏലം, കുരു

മുളക്, ചുക്ക മുതലായ വനവിഭവങ്ങൾ ആണല്ലൊ ധാരാളമായി കൊണ്ടുപോയിരുന്നതു്. ഇവിടെ വലിയ ആവശ്യക്കാരില്ലാതേയും വില കിട്ടാതേയും കിടന്നിരുന്ന ആവക സാധനങ്ങൾ അവർ ധാരാളമായി കയററുമതി ചെയ്യുകയും, അവയ്ക്കു വില കിട്ടുകയും ചെയ്തതിൽ രാജാക്കന്മാർ സന്തോഷിയ്ക്കുകയും, അവരെ അതിന്നായി പ്രോത്സാഹിപ്പിയ്ക്കുകയും, കഴിവുള്ള ഒത്താശകൾ ചെയ്തുകൊടുക്കുകയുമാണുണ്ടായതു്. യൂറോപ്പിൽ (ആ രാജ്യം എവിടെയാണു്? അവിടെയ്ക്കെത്ര ദൂരമുണ്ടു്? എന്നൊന്നും ഈ രാജാക്കന്മാരറികയോ അന്വേഷിയ്ക്കപോലുമൊ ചെയ്യുകയുണ്ടായില്ല.) അവയ്ക്കുത്രത്തോളം ആവശ്യക്കാരുണ്ടെന്നോ എന്തു വില കിട്ടുമെന്നോ രാജാക്കന്മാർ അന്വേഷിച്ചതേയില്ല. വെറുതെക്കിടന്നിരുന്ന സാധനങ്ങൾക്ക വില കിട്ടുമെന്നു വന്നപ്പോൾ അതുകൊണ്ടുതന്നെ രാജാക്കന്മാർ തൃപ്തിപ്പെടുകയും ചെയ്തു.

ചത്തുകിടക്കുന്ന പോത്തിന്റെ ചുററും കഴുകന്മാരും കുറക്കന്മാരും വന്നുകൂടുകയും അന്യോന്യം കടിപിടിയാവുകയും ചെയ്യുന്നതുപോലെ നശിയ്ക്കാറായിക്കിടന്നിരുന്ന ഈ രാജാക്കന്മാരുടെ നാലുപുറവും പോർച്ചുഗീസുകാർ, ഫ്രഞ്ചുകാർ, ഡച്ചുകാർ, ഇംഗ്ലീഷുകാർ മുതലായ വിദേശിയർ വന്നുകൂടി; ഈ രാജാക്കന്മാരെ സ്വാധീനമാക്കാൻ വേണ്ടി അവർ തമ്മിൽ മത്സരമാരംഭിച്ചു. പണക്കൊതിയന്മാരായ രാജാക്കന്മാർ കൂടുതൽ പണം കിട്ടുന്നവരെ സ്വീകരിയ്ക്കാൻ തുടങ്ങി. കൊച്ചിയും സാമൂതിരിയും തമ്മിൽ പോർച്ചുഗീസുകാർക്കും ഡച്ചുകാർക്കും വേണ്ടി നടത്തിയ യുദ്ധങ്ങൾക്ക കണക്കില്ല. അപ്പോൾ രാജ്യാതിർത്തികൾ കൂടെക്കൂടെ മാറിക്കൊണ്ടിരിയ്ക്കുന്നതുകൊണ്ടുണ്ടാവുന്ന ബുദ്ധിമുട്ടുകളല്ലാതെ ഇവിടെ തൊഴിലാളികൾക്കൊ തൊഴിലുകൾക്കൊ കാര്യമായ തകർച്ചയൊന്നും സംഭവിച്ചില്ല. അങ്ങിനെയിരിയ്ക്കുമ്പോഴാണു്—18-ാം നൂററാണ്ടിന്റെ അവസാനത്തിലും 19-ാം നൂററാണ്ടിന്റെ ആരംഭത്തിലുമായി—യൂറോപ്പി

ലെ യന്ത്രയുഗം—വ്യവസായവിപ്ലവം—Industrial revolution—ആരംഭിച്ചതു്. ജോൺ കെയുടെ (John Kay) 1738-ലെ 'പറക്കുന്ന ഓടം'[1]ത്തിന്റെ (Flying shuttle) കണ്ടുപിടുത്തം, 1764-ൽ ഹാർഗ്രീവ്സിന്റെ (Hargreaves) സ്പിന്നിങ്ങ് ജന്നി (Spinning Jenny)യുടെ[2] കണ്ടുപിടുത്തം മുതലായവ ഇംഗ്ലണ്ടിലെ പരുത്തിവ്യവസായത്തിൽ വലുതായ ഒരു പരിവർത്തനമുണ്ടാക്കി. ആർക്കറൈററ് (Arkwright) എന്നയാളും മററും കൂടുതൽ ഉല്പാദിപ്പിക്കുന്നതുള്ള യന്ത്രങ്ങൾ കണ്ടെത്തി. അതോടെ പരുത്തിമില്ലുകളും ഫാക്ടറികളും ധാരാളമായി. 1765-ലെ ജെയിംസ് വാട്ടിന്റെ (James Watt) ആവിയന്ത്രത്തിന്റെ (Steam engine) കണ്ടുപിടുത്തം കല്ക്കരിവ്യവസായത്തിലും ഇരുമ്പുവ്യവസായത്തിലും വലുതായ പരിവർത്തനം സൃഷ്ടിച്ചു. "ഇരുമ്പ്, കല്ക്കരി, പരുത്തി ഈ മൂന്നു വ്യവസായങ്ങളും വികസിച്ചു; നാട്ടിൻപുറങ്ങൾ വ്യവസായകേന്ദ്രങ്ങളായി മാറി. ഇംഗ്ലണ്ടിൽ പലേടത്തും ജനങ്ങളുടെ സ്ഥാനത്തു് ഓരോ മിഷ്യനുകൾ പ്രവർത്തിച്ചു. കുടിൽവ്യവസായത്തെ വൻകിട വ്യവസായങ്ങൾ വിഴുങ്ങി. പുരാതന വേലകളും കൈത്തൊഴിലുകളും കൈവെടിഞ്ഞു് അവർ ഫേക്കറിയിലേയ്ക്കോ, തൊഴിലില്ലാത്തവരുടെ കൂട്ടത്തിലേയ്ക്കോ നീങ്ങി. കുടിൽവ്യവസായങ്ങളുടെ തകർച്ച പെട്ടെന്നായിരുന്നില്ല. 18-ാം ശതകത്തിന്റെ അന്ത്യമായപ്പോഴേയ്ക്കും ഫാക്ടറികൾ സർവ്വസാധാരണമായി.[3]"

[1] ഈ കണ്ടുപിടിത്തത്തിനു മുമ്പ് നെയ്ത്തുകാരന്റെ കയ്യിലുള്ള 'ഓടം'ത്തിലെ നൂൽ നീളത്തിൽ ഇട്ടിട്ടുള്ള പാവിലൂടെ വിലങ്ങത്തിൽ കൈകൊണ്ടു് സാവധാനത്തിൽ നീക്കുകയായിരുന്നു പതിവു്. 'പറക്കുന്ന ഓടം' ഇതിനെ ത്വരിതപ്പെടുത്തുകയും നെയ്ത്തുകാരന്റെ ഉല്പാദനത്തെ ഇരട്ടിയാക്കുകയും ചെയ്തു.

[2] ഒരു തക്ലിയ്ക്കു പകരം അനേകം തക്ലികളെക്കൊണ്ടു് ഒരേ സമയത്തു് നൂലുണ്ടാക്കാൻ സാധിയ്ക്കുന്ന ഒരു ഉപകരണം.

[3] വിശ്വചരിത്രാവലോകം—പേജ് 574—നെഹ്റു.

ഇങ്ങിനെ ഇംഗ്ലണ്ടിൽ—യൂറോപ്പിൽ—വലുതായ പരിവൎത്തനം ഈ വ്യവസായവിപ്ലവംകൊണ്ടു ഉണ്ടായതോടെ നിത്യോപയോഗമുള്ള വീട്ടുസാധനങ്ങളെല്ലാം യന്ത്രങ്ങളിൽ തുകപ്പടിയായി (മാസ്സ് പ്രൊഡക്ഷനായി) നിൎമ്മിച്ചുതുടങ്ങി. അപ്പോൾ അവയുടെ ചുരുങ്ങിയ ഒരു ശതമാനംകൊണ്ടു് അവൎക്ക വേണ്ടിടത്തോളമായതിനാൽ ബാക്കിയ്ക്കു കമ്പോളം കണ്ടുപിടിയ്ക്കേണ്ടിവന്നു. അങ്ങിനെ അതെല്ലാം ഇവിടെ ഇറക്കുമതിചെയ്തു് മാൎക്കറ്റിൽ നിറച്ചുതുടങ്ങി. ഇവിടെയാകട്ടെ കച്ചവടം നടന്നിരുന്നതെല്ലാം സ്വാതന്ത്ര്യവ്യാപാരം—Free Trade—ആയിട്ടായിരുന്നു. സാധാരണ വായനക്കാരിൽ പലൎക്കും അതിന്റെ താല്പൎയ്യം വ്യക്തമായി മനസ്സിലാക്കാൻ കഴിയാതെ വന്നേയ്ക്കാമെന്നു തോന്നുകയാൽ അതിനെ ഇവിടെ ചുരുക്കത്തിൽ വിവരിയ്ക്കുന്നു.

ഇന്നു മിക്ക രാജ്യക്കാരും ചില സാധനങ്ങൾ അവിടെനിന്നു കയറ്റിഅയയ്ക്കുന്നതിന്നും, അവിടേയ്ക്കു ഇറക്കുമതി ചെയ്യുന്നതിന്നും ചുങ്കം ചുമത്താറുണ്ടു്. മലയാളഭാഷയിൽ 'താരിപ്പ്' എന്നു പറയുന്നതു ഇതിനേയാകുന്നു. ഏതെല്ലാ സാധനങ്ങൾക്കാണു ചുങ്കം ചമത്തേണ്ടതെന്നും, ഓരോന്നിന്നു എത്ര വീതമാണു വേണ്ടതെന്നും മറ്റുമുള്ള കാൎയ്യം ഓരോ രാജ്യക്കാരും അവരവരുടെ ആവശ്യവും രക്ഷയുമനുസരിച്ചു അപ്പപ്പോൾ നിശ്ചയിയ്ക്കുകയും ഭേദഗതി ചെയ്കയും പതിവാണു്. അതിനെ 'താരിപ്പുനയം' എന്നു പറയുന്നു. ആ നയം നിശ്ചയിയ്ക്കുന്നതിന്നു അതാതു രാജ്യങ്ങളിൽ വിദഗ്ദ്ധന്മാരും വിദഗ്ദ്ധക്കമ്മിറ്റികളും മററുമുണ്ടായിരിയ്ക്കുന്നതാണു്.

ഇതു കുറച്ചു കഠിനമായ വിഷയമാകയാൽ സാമാന്യജനങ്ങൾക്കു വിശദമായി മനസ്സിലാക്കുവാൻ കുറച്ചു വിഷമമാണു; അതുകൊണ്ടു ഇവിടെ അത്ര പ്രയോജനവുമില്ല. അതിനാൽ ഒരു ഉദാഹരണംകൊണ്ടു ഈ പ്രകൃതത്തിലേയ്ക്കാവശ്യമായേടത്തോളം ഇതിനെ ഒന്നു

വിശദമാക്കാം. ഇന്ത്യയും സിലോണും ഓരോ രാജ്യങ്ങളല്ലാണല്ലൊ. ഇവിടെ ആവശ്യത്തിന്നു മാത്രമേ നെല്ലുള്ളവെന്നും, ജാസ്തിയില്ലെന്നും, പറയ്ക്കു ഒരുറപ്പിക വിലയാണെന്നും വിചാരിയ്ക്കുക. സിലോണിൽ നെല്ലിന്നു ക്ഷാമമാണെന്നും, ഒരു പറ നെല്ലിന്നു ഒരുറപ്പിക അമ്പതു പൈസ വിലയുണ്ടെന്നു മിരിയ്ക്കട്ടെ. ഇവിടെനിന്നു ഒരു പറ നെല്ലു് സിലോണിലെത്തിയ്ക്കുവാൻ പറയ്ക്കു പത്തു പൈസയേ ചിലവു വരു എന്നും കരുതുക. നെല്ലു കൈവശമുള്ളവർ—നെൽക്കൃഷിക്കാർ—എല്ലാം നെല്ലു് ഇവിടെ വിൽക്കാതെ സിലോണിൽ കൊണ്ടുപോയി വിൽക്കാൻ ശ്രമിയ്ക്കുയായി. അവിടെ എത്തിച്ചാൽ കടത്തുചിലവു കഴിച്ചു് പറയിന്മേൽ നാല്പതു് പൈസ ലാഭം കിട്ടുന്നതിനാൽ നെല്ലെല്ലാം അങ്ങോട്ടൊഴുകുകയും, ഇവിടത്തുകാൎക്കു നെല്ലില്ലാതെ വിഷമം നേരിടുകയുമായിരിയ്ക്കും ഫലമെന്നു പറയേണ്ടതില്ലല്ലൊ.

ഈ ആപത്തു വരാതിരിയ്ക്കാനാണു ചുങ്കം ചുമത്തുന്നതു്. നെല്ലു കയററമതി ചെയ്യുന്നതിന്നു പറയ്ക്കു നാല്പതു് പൈസ വീതം ചുങ്കം ചുമത്തുന്നു. പിന്നെ കടത്തുചിലവു് പത്തു പൈസയും കൂടി കൂട്ടുമ്പോറം അവിടെ എത്തുന്ന ഓരോ പറ നെല്ലിന്നും അസ്സൽ വില ഒരുറപ്പിക അമ്പതു പൈസ വന്നു. അപ്പോറം ലാഭമൊന്നും കിട്ടാതെയായി. യാതൊരു ലാഭവുമില്ലാതെ ആരെങ്കിലും കച്ചവടം ചെയ്യുമോ? സന്ദൎഭമനുസരിച്ചു് അമ്പതു പൈസ വീതം തന്നെ ചുങ്കം ചുമത്തിയെന്നു വരും. അപ്പോറം അവിടെ ഒന്നര ഉറപ്പികയ്ക്കു നെല്ലു കിട്ടുമെന്നിരിയ്ക്കെ കയററിഅയയ്ക്കുന്ന നെല്ലിന്നു ഒരുറപ്പിക അറുപതു് പൈസ വില കിട്ടിയേ മുതലാകു എന്നായല്ലൊ. ഇങ്ങിനെ ഇന്ത്യയുടെ രക്ഷയ്ക്കുവേണ്ടിയാണു കയററമതിയ്ക്കു ചുങ്കം ചുമത്തുക പതിവു്.

ഇനി എറക്കമതിയ്ക്കു ചുങ്കം ചുമത്തുന്നതിൻെറ ആവശ്യം പറയാം. ഇവിടെ നാളികേരത്തിന്നു 100–ക്കു 30–കയാണു വില

യെന്നു വിചാരിക്കുക. വില അതിലും താണുപോയാൽ തെങ്ങിൻ തോട്ടക്കാൎക്കു പട്ടിണിയാവുമെന്നു മിരിക്കട്ടെ. സിലോണിൽ 100 നാളികേരത്തിന്നു 25-കയേ വിലയുള്ളുവെന്നും അവിടെനിന്നും ഇവിടയ്ക്കുള്ള കടത്തുകൂലി 100 നാളികേരത്തിന്നു ഒരുറുപ്പിക വീതമേ വരു എന്നും കരുതുക. അപ്പോൾ സിലോണിൽനിന്നു നാളികേരം ഇങ്ങോട്ടു പ്രവഹിക്കുകയായി. 100 നാളികേരത്തിന്മേൽ നാലുറുപ്പിക വീതം ലാഭം കിട്ടുക എന്നതു വലിയ കാൎയ്യമാണല്ലൊ. അങ്ങിനെ വന്നാൽ നമ്മുടെ തെങ്ങിൻതോട്ടക്കാൎക്കു നാളികേരം ചിലവാകാതെ പട്ടിണിയായിത്തീരുകയായി. ആ ആപത്തു സംഭവിക്കാതിരിക്കാൻ ഇറക്കുമതി ചെയ്യുന്ന നാളികേരത്തിന്മേൽ 100-ക്കു 5-ക. വീതം ചുങ്കം ചുമത്തുന്നു. അപ്പോൾ കടത്തുചിലവും ചുങ്കവും കൂടിയാൽ 31-കയ്ക്കു വിറേറ അവൎക്കു മുതലാകു എന്നു വന്നുവല്ലൊ. ഇറക്കുമതിക്കു ചുങ്കം ചുമത്തുന്നതു ഇത്തരം സന്ദൎഭങ്ങളിലാകുന്നു. ഇങ്ങിനെ അതാതു രാജ്യത്തുണ്ടാകുന്ന ഉൽപ്പന്നങ്ങളുടെ ഏററക്കുറച്ചിലുകളും ആവശ്യങ്ങളുമനുസരിച്ച് ഒരു തരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ ചുങ്കം ചുമത്താത്ത രാജ്യങ്ങൾ ഇന്നു ലോകത്തിലുണ്ടോ എന്നു സംശയമാകുന്നു. വായനക്കാൎക്കു എളുപ്പത്തിൽ കാൎയ്യം മനസ്സിലാകുവാൻ വേണ്ടി ഉദാഹരണത്തിന്നു ഇവിടെ നെല്ലും നാളികേരവും—കാൎഷികോല്പന്നങ്ങൾ — എടുത്തുകാണിച്ചുവെന്നേയുള്ളു. കാൎയ്യമായി ചുങ്കം ചുമത്തി തടയേണ്ടിവരാറുള്ളത് വ്യാവസായികോല്പന്നങ്ങൾക്കാണെന്നും പറഞ്ഞുകൊള്ളുന്നു. നമ്മുടെ പ്രകൃതവിഷയം തൊഴിലുല്പന്നങ്ങൾ—വ്യാവസായികോല്പന്നങ്ങൾ—ആണെന്നും മറക്കരുതു്. ഇനി ഈ ഫ്രിടെയ്ഡ്—Free Trade—കൊണ്ടു നമുക്കു വന്ന—ബ്രിട്ടീഷുകാർ മനഃപൂൎവ്വം വരുത്തിയ—ഫലത്തെ ചുരുക്കത്തിൽ പ്രസ്താവിക്കുന്നു.

വ്യവസായവിപ്ലവത്തിൻെറ ഫലമായി ഇംഗ്ലണ്ടിൽ രണ്ടുമൂന്നു മാസത്തെ ഉല്പാദനംകൊണ്ടുതന്നെ ഒരു കൊല്ലത്തേക്കു വേണ്ടിട

ത്തോളമുള്ള ഉല്പന്നങ്ങഠം ഉണ്ടായിക്കഴിയുമെന്നു പറഞ്ഞുവല്ലൊ. അതോടെ ബാക്കിയുണ്ടാവുന്ന ഉല്പന്നങ്ങഠംക്കു കമ്പോളം കണ്ടുപിടിയ്ക്കാതെ കഴികയില്ലെന്നു തീൎച്ചയായി. കേരളത്തിലെ—ഭാരതത്തിലെതന്നെ — സ്ഥിതിയാണെങ്കിൽ കൈത്തൊഴിൽ കേവലം "കൈത്തൊഴിൽ" മാത്രമായിട്ടാണല്ലൊ ഇരുന്നിരുന്നതു്. എന്നുവെച്ചാൽ യന്ത്രങ്ങളുടെ സഹായം കൂടാതെ എല്ലാ സാധനങ്ങളും വെറം കയ്യുകൊണ്ടു തന്നെ നിൎമ്മിയ്ക്കുകയേ ചെയ്തിരുന്നുള്ളുവല്ലൊ. മാത്രമല്ല ഓരോ സാധനങ്ങഠംക്കും ഓവർപ്രൊഡക്ഷനോ ഡി പ്രൊഡക്ഷനോ വരാത്ത വിധത്തിൽ ദേശംതോറും ആവശ്യമുള്ളേടത്തോളം തൊഴിലാളികളേയാണു് ഏൎപ്പെടുത്തിയിരുന്നതെന്ന വസ്തുതയും മറക്കരുതു്. ബ്രിട്ടനിൽ മാസ് പ്രൊഡക്ഷനായി നിൎമ്മിയ്ക്കുന്ന ഉല്പന്നങ്ങഠം കപ്പൽകണക്കിൽ കൊണ്ടുവന്നു ഇവിടെ നാടുതോറും പരത്തിയിരുന്നതു് ഇങ്ങനെയുള്ള സന്ദൎഭത്തിലായിരുന്നു. മില്ലുകളിലുണ്ടാക്കുന്നവയാകയാൽ ഭംഗി ജാസ്തിയും വിലക്കുറവുമുണ്ടു്. പല ആകൃതിയിലും വലുപ്പത്തിലും തയ്യാറുണ്ടാവുകയും ചെയ്യും. ഷോപ്പിൽ ചെന്നാൽ ഇഷ്ടമുള്ളതു് തിരഞ്ഞെടുക്കാം; അതിനുവേണ്ടി കാക്കേണ്ടതുമില്ല. ദേശത്തെ തൊഴിലാളികളോടു്—കുലധൎമ്മക്കാരോടു്—ആണെങ്കിൽ തന്റെ ആവശ്യം—ആകൃതി വലുപ്പം മുതലായതു്—മുൻകൂട്ടി പറഞ്ഞു മനസ്സിലാക്കിക്കൊടുക്കണം. അതു് പണി ചെയ്തുതരാൻ പിന്നേയും കുറച്ചു സമയം വേണമല്ലൊ; എല്ലാം സഹിച്ചാൽ തന്നെ ഭംഗി കുറവും വില ജാസ്തിയുമായിരിയ്ക്കുകയും ചെയ്യും. ഇത്രയും സ്വാധീനത്തിലുള്ളപ്പോഠം ദേശഭക്തിയും മതവിശ്വാസവും ഉള്ളവരായാലും ശരി ഷോപ്പിൽനിന്നു മുൻപറഞ്ഞതു വാങ്ങുകയല്ലാതെ ആരാണു മിനക്കെടാനുണ്ടാവുക? ഈവക കാരണങ്ങളാൽ സാമാന്യജനങ്ങളെല്ലാം ദേശത്തെ കുലധൎമ്മക്കാരെ സ്സമീപിയ്ക്കാതെ തങ്ങളുടെ ആവശ്യങ്ങളെല്ലാം കാലക്രമേണ വിദേശസാമാനങ്ങളെക്കൊണ്ടു് നിൎവ്വഹിച്ചുതുടങ്ങി.

അസംസ്കൃതസാധനങ്ങൾ (അതുവരെ അത്ര വിലയില്ലാതെ കിടന്നിരുന്നവയും കൂടി) ബ്രിട്ടീഷുകാർ ഇകപ്പടിയായി വാങ്ങുന്നത് വലിയ ലാഭകരവും നല്ല സാധനങ്ങൾ ചുരുങ്ങിയ വിലയ്ക്കു ധാരാളമായി കിട്ടിത്തുടങ്ങിയത് രാജ്യത്തിന്നു ഗുണകരവുമായിട്ടെ അന്നൊക്കെ ഇവിടത്തെ രാജാക്കന്മാർ വിചാരിച്ചുള്ളു; അതിനാൽ അത്തരം ഇറക്കുമതികളെ നിരോധിച്ചില്ലെന്നു മാത്രമല്ല പ്രോത്സാഹിപ്പിയ്ക്കുകകൂടി ചെയ്തു. മറെറാരു വിധത്തിൽ—ആരുമേതുമറിയാതെ—അത് നമ്മുടെ കുലധൎമ്മക്കാരായ തൊഴിലാളികളേയും തദ്വാരാ ദേശീയജീവിതത്തേയും ബാധിയ്ക്കുമെന്നു മാത്രമല്ല രാജ്യത്ത് തൊഴിൽക്കുഴപ്പവും പട്ടിണിയും നടമാടാൻ കാരണമാകുമെന്ന പരമാൎത്ഥവും അവരറിഞ്ഞതില്ല; ഓൎത്തതുമില്ല. ഇങ്ങിനെ അക്കാലത്ത് ഇവിടെയുണ്ടായ ശാസ്ത്രപുരോഗതിയും, കൈത്തൊഴിലിലുണ്ടായിരുന്ന വൈദഗ്ദ്ധ്യവുമനുസരിച്ച് ഇവിടെ ഉല്പാദിപ്പിച്ചിരുന്നതും ജനങ്ങൾക്കാവശ്യമുള്ളതുമായ എല്ലാ സാധനങ്ങളും യന്ത്രങ്ങളിൽ കൂടുതൽ ഭംഗിയിലും ആകൎഷണീയതയിലും നിൎമ്മിച്ച് ചുരുങ്ങിയ വിലയ്ക്കു കമ്പോളങ്ങളിൽ കൊണ്ടുവന്നു നിറച്ചുതുടങ്ങി. ഈ സന്ദൎഭത്തിൽ—അല്ലെങ്കിൽ ഇങ്ങിനെ വരുന്ന സന്ദൎഭങ്ങളിൽ—ചെയ്യേണ്ടിയിരുന്നതെന്തെന്നാൽ വിദേശസാമാനങ്ങളുടെ ഇറക്കുമതി തടയുകയാണല്ലൊ. അതിന്നു ഇവിടത്തെ ഉല്പന്നങ്ങൾക്കു കൊടുക്കേണ്ടിവരുന്ന വിലയേക്കാൾ കൂടുതൽ വിലയ്ക്കല്ലാതെ ഇവിടെ വില്ക്കാൻ നിവൃത്തിയില്ലാത്ത വിധത്തിൽ വിദേശസാമാനങ്ങൾക്കു ചുങ്കം ചുമത്തുകയാകുന്നു.

ആ കാലമായപ്പോഴയ്ക്കു ഇവിടത്തെ നാട്ടുരാജാക്കന്മാരെല്ലാം ബ്രിട്ടന്റെ സാമന്തന്മാർ—ഒരുതരം അടിമകൾതന്നെ—ആയിക്കഴിഞ്ഞിരുന്നു. അവൎക്കുണ്ടായിരുന്ന രാജ്യതന്ത്രത്തിന്റെ അധോഗതിയാണെങ്കിൽ അതിന്റെ അടിത്തട്ടിൽ എത്തിയിരുന്നു. അതിന്നു പുറമെ ബ്രിട്ടന്റെ സേവ പിടിയ്ക്കാനും ഇഷ്ടം നോക്കാനുമല്ലാതെ

അവക്കു മറെറാന്നിനും കഴിവില്ലാതേയുമായിക്കഴിഞ്ഞിരുന്നു. ബ്രിട്ടന്റെ ആവശ്യമാണെങ്കിൽ അവരുടെ ഉല്പന്നങ്ങൾ വിററഴിക്കുന്നള്ള കമ്പോളം കിട്ടുകയാണുതാനും. ഈ പരിതസ്ഥിതിയിൽ അവരുടെ വ്യാപാരത്തിന്നനുകൂലമായ നിയമങ്ങളല്ലാതെ അവർ നടപ്പാക്കുമോ? അങ്ങിനെ യാതൊരു ചുങ്കവും ചുമത്താതെ അവരുടെ ഉല്പന്നങ്ങൾ ഇഷ്ടംപോലെ ഇവിടെ ഇറക്കുമതി ചെയ്തുതുടങ്ങി.

വിദേശച്ചരക്കുകളുടെ ഇറക്കുമതി തടഞ്ഞാൽ മാത്രം പോര അതേവിധത്തിലുള്ള വ്യവസായവിപ്ലവം ഇവിടെ വരുത്തുകയും, അത്തരം ഉല്പന്നങ്ങൾ അതേ വിലയ്ക്കു ഇവിടെ കിട്ടാറാക്കുകയും ചെയ്തേ മതിയാകൂ. പക്ഷെ അന്യോന്യം വിരുദ്ധമായിട്ടാണിരിക്കുന്നതു്. ഇവിടെ വ്യവസായങ്ങൾ ഏർപ്പെടുത്തിയാൽ ബ്രിട്ടന്റെ സാമാനങ്ങൾക്കു വില്പന കുറയുകയല്ലെ ചെയ്യുക? അവരുണ്ടോ അതു ചെയ്യുന്നു? "തന്റെ വായയിൽ താൻതന്നെ മണ്ണിടുമോ?" ഇക്കാര്യത്തിൽ ഉണ്ടായിരുന്ന ബ്രിട്ടന്റെ നയത്തെക്കുറിച്ചു് 'ബ്രിട്ടൻ ഇന്ത്യ ഭരിച്ചതെങ്ങനെ' എന്ന അദ്ധ്യായത്തിൽ ജവഹർലാൽ നെഹ്രു ഇങ്ങിനെ വിവരിച്ചിരിക്കുന്നു. "തങ്ങളുടെ വ്യവസായങ്ങൾക്കു വേണ്ട അസംസ്കൃതപദാർത്ഥങ്ങൾ ഉല്പാദിപ്പിക്കുന്ന ഒരു വെറും കാർഷികരാജ്യമായി അവർ ഇന്ത്യയെ രൂപാന്തരപ്പെടുത്തി. ഇന്ത്യയിൽ യന്ത്രശാലകളുടെ വളർച്ചയെ തടയുന്നതിന്നായി യന്ത്രങ്ങൾ ഇറക്കുമതി ചെയ്യുന്നതുതന്നെ അവർ നിരോധിച്ചു!.........18-ാം നൂററാണ്ടിലും 19-ാം നൂററാണ്ടിന്റെ ആരംഭത്തിലും ഇന്ത്യൻ വ്യവസായങ്ങൾ തങ്ങളോടു മത്സരിക്കാൻ പുറപ്പെടുമ്പോൾ ഇംഗ്ലണ്ടിലെ ഇന്ത്യൻ വ്യാപാരത്തിൽ ഇടപെടാനൊ ചുങ്കങ്ങൾകൊണ്ടും നിരോധങ്ങൾകൊണ്ടും അതിനെ നശിപ്പിക്കുവാനോ ബ്രിട്ടീഷു ഗവമ്മെണ്ടു് തെല്ലും മടിക്കുകയുണ്ടായില്ല.........ഇന്ത്യൻ മില്ലുകളിൽനിന്നു പുറത്തു വിടുന്ന ചരക്കുകളിന്മേൽ ഒരു പ്രത്യേക നികുതി ചുമത്തി!.........മിക്ക രാജ്യങ്ങളിലും സ്വന്തം വ്യവസായങ്ങളെ

പരിരക്ഷിയ്ക്കുന്നതിന്നോ വരവു വൎദ്ധിപ്പിയ്ക്കുന്നതിന്നോ വിദേശസ്സാമാനങ്ങളുടെ മേൽ നികുതി ചുമത്തുക പതിവാണ്. എന്നാൽ ഇന്ത്യയിലെ ബ്രിട്ടീഷുകാർ വളരെ അസാധാരണവും വിചിത്രവുമായൊരു നടവടിയാണ് എടുത്തതു്. അവർ ഇന്ത്യൻ ചരക്കുകളിന്മേൽ തന്നെ ഡ്യൂട്ടി ചുമത്തി!*..." ബ്രിട്ടൻ തന്റെ ഉല്പന്നങ്ങൾക്കു മാർക്കറ്റുണ്ടാവാനും, അതേസമയം ഇന്ത്യൻ ഉല്പന്നങ്ങൾ വളരാതിരിയ്ക്കാനും വേണ്ടി ചെയ്തിരുന്ന കുച്ചുവടതന്ത്രം ഇതിൽനിന്നു വ്യക്തമാകുന്നുണ്ടല്ലൊ. മാത്രമല്ല ഇവിടത്തെ നെയ്ത്ത് മുതലായ വ്യവസായങ്ങളെ ബ്രിട്ടീഷുകാർ കുതികൂട്ടി നശിപ്പിച്ച കഥ പ്രസിദ്ധവുമാണ്.

അപ്പോഴത്തെ നില എന്തായി? അതാതു കുലധൎമ്മക്കാൎക്കു തങ്ങളുടെ കുലധൎമ്മം മാത്രമല്ലാതെ മറ്റൊന്നിൽ പ്രവേശിയ്ക്കാൻ പാടില്ല. തങ്ങളുടെ ഉല്പന്നങ്ങൾ സ്വദേശത്തു മാത്രമല്ലാതെ അന്യദേശത്തു പോയി വിതരണം ചെയ്യാനും പാടില്ല. ഇറക്കുമതി സാധനങ്ങളാവട്ടെ ഇഷ്ടംപോലെ എവിടേയും കൊണ്ടുവന്നു വില്പന നടത്താൻ വിരോധവുമില്ല! കയറുകൊണ്ടല്ലെന്നേയുള്ളു; വാസ്തവത്തിൽ കുലധൎമ്മക്കാരുടെ—തൊഴിലാളികളുടെ—കയ്യും കാലും കെട്ടിയിടുകയായിത്തീൎന്നു ഫലം.

യന്ത്രങ്ങളുപയോഗിച്ച് ചെമ്പ്, ഈയ്യം മുതലായ ധാതുക്കൾ കുഴിച്ചെടുത്ത് ചുരുങ്ങിയ വിലയ്ക്കു ഇവിടെ കൊണ്ടുവന്നു വിററുതുടങ്ങിയതോടെ ചെമ്പുപാത്രങ്ങളും ഓട്ടുപാത്രങ്ങളും സുലഭമായി കിട്ടിത്തുടങ്ങി. അതിനാൽ ധനവാന്മാരും എടത്തരക്കാരും മാത്രമല്ല, ദരിദ്രന്മാർപോലും ലോഹപ്പാത്രങ്ങൾ ഉപയോഗിച്ചുതുടങ്ങുകയും, മൺപാത്രങ്ങൾ ഉപയോഗിയ്ക്കുന്നത് കുറഞ്ഞുവരികയും ചെയ്തു. അതിന്നു പുറമെ ഒരു പുരുഷായുസ്സല്ല നൂററാണ്ടുകളോളംതന്നെ

* വിശ്വചരിത്രാവലോകം—പേജ് 707, 708.

അവയെ കേടുവരാതെ ഉപയോഗിയ്ക്കയും ചെയ്യാം. അതോടെ ആന്തുരാന്മാൎക്ക ജോലിയില്ലാതാവുകയും പട്ടിണിയാവുകയും ചെയ്യുവെന്ന പറയേണ്ടതില്ലല്ലൊ. എനിയ്ക്കോൎമ്മവെച്ച കാലമായപ്പോഴേയ്ക്കുതന്നെ ഈ പ്രദേശങ്ങളിൽ മൺപാത്രനിൎമ്മാണക്കാരായ ആന്തുരാന്മാരില്ലാതായിക്കഴിഞ്ഞിരുന്നു. ഇപ്പോഴും കുംഭകാരന്മാർ (ഭാഷയിൽ കുമ്പാരന്മാർ എന്നും കൊശവന്മാർ എന്നും) പറയപ്പെട്ടുന്ന ഒരു ജാതിക്കാർ കേരളത്തിൽ പലയിടങ്ങളിലും ഈ മൺപാത്രനിൎമ്മാണത്തിൽ ഏൎപ്പെട്ടുകൊണ്ട് ജീവിയ്ക്കുന്നവരായിട്ടുണ്ട്. ഇവർ മലയാളികളല്ല. പിന്നിൽക്കുടുമയും സ്ത്രീകളുടെ വേഷവും കാരണം അവർ തമിഴന്മാരാണെന്നു അടുത്ത കാലം വരെ ഞാൻ വിചാരിച്ചിരുന്നുള്ളു. എന്നാൽ അന്വേഷിച്ചതിൽ അവർ തെലുങ്കരാണെന്നു മനസ്സിലായി. എങ്ങിനെയാണു ഏതു കാലത്താണ് എന്തിന്നാണു അവരിവിടെ വന്നതെന്നും മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടില്ല. ആന്തുരാന്മാരുടെ കുലധൎമ്മത്തിന്റെ തകൎച്ചയ്ക്കു ഇവരും കാരണമായിട്ടുണ്ട്. ആന്തുരാന്മാരുടെ മറ്റൊരു പ്രവൃത്തി ഓടുകളുണ്ടാക്കുകയാണല്ലൊ. അവരുണ്ടാക്കുന്ന കൂരോട് മേയണമെങ്കിൽ ഏതുതാണ്ട് രണ്ടിഞ്ചകലമിട്ട് പട്ടിക തറയ്ക്കണം; നന്നാലെണ്ണം മേല്ക്കുമേൽ അടക്കിവെച്ച് മേയുകയും വേണം. അതിന്നു പട്ടിക വളരെയധികം വേണമെന്നു മാത്രമല്ല, ഭാരം വളരെ ജാസ്തിയുമാകുന്നു. കമ്പനിയോട് വന്നതോടെ സമ്പ്രദായമാകെ മാറി. പട്ടിക അഞ്ചിലൊന്നേ വേണ്ടിവരു; മേയാൻ വളരെ എളുപ്പമായി; ഭാരം വളരെ കുറയുകയും ചെയ്തു. പിന്നെ ആരെങ്കിലും കൂരോടുണ്ടാക്കിയ്ക്കുമോ? ആന്തുരാന്മാൎക്ക ജോലിയില്ലാതാവാനും അവർ മററു ജോലികളിൽ പ്രവേശിയ്ക്കാനും കാരണമിതൊക്കെയാകുന്നു. ഇത്രയൊക്കെ പരിവൎത്തനം വന്നിട്ടുകൂടി വടക്കേ മലബാറിലെ ചില പ്രദേശങ്ങളിൽ ഇതേ തൊഴിൽകൊണ്ടുതന്നെ ജീവിയ്ക്കുന്നവർ ഇപ്പോഴുമുണ്ടെന്നു കാണുന്നതാണാശ്ചൎയ്യകരമായിരിയ്ക്കുന്നതു്. അതു് കുലധ

മ്മമെന്ന നിലയ്ക്കു വംശത്തൊഴിലായി ഏൎപ്പെട്ടുത്തുകയും നടത്തി വരികയും ചെയ്തതിൻെറ മെച്ചമാകുന്നു.

ഇവിടത്തെ വസ്ത്രവ്യവസായത്തെ നശിപ്പിയ്ക്കുകയും, ചാലിയത്തുനായന്മാൎക്കു പട്ടിണിയാക്കുകയും ചെയ്തത് മാഞ്ചസ്റ്ററിൽനിന്നു ഇറക്കുമതി ചെയ്തിരുന്ന തുണിത്തരങ്ങളാണെന്നു പ്രസിദ്ധമാണല്ലൊ. മഹാത്മാഗാന്ധിയുടെ നേതൃത്വത്തിൽ സ്വദേശിപ്രസ്ഥാനവും, ഖദർപ്രചരണവും. വിദേശവസ്ത്രദഹനവും മററും ഓൎമ്മയുള്ളവർ ഇന്നും അപൂൎവ്വമായിരിയ്ക്കയില്ല. ഇതിനു പുറമെ പാണ്ടിച്ചരക്കുകളുടെ ഇറക്കുമതിയും ചാലിയന്മാരുടെ കുലധൎമ്മത്തെ ബാധിച്ചു. ആ കാലങ്ങളിൽ പാണ്ടിപ്പട്ടന്മാർ കേരളത്തിലെ—പ്രത്യേകിച്ച് തെക്കെ മലബാർ കൊച്ചി തിരുവിതാംകൂർ പ്രദേശങ്ങളിൽ—മിയ്ക്ക കേന്ദ്രങ്ങളിലും അവരുടെ തുണിപ്പീടികകൾ ഉണ്ടായിരുന്നു. അവർ അതിന്നു പറഞ്ഞിരുന്ന ഭാഷതന്നെ 'പാണ്ടികശാല' എന്നായിരുന്നു. മലയാളികളുടെ അഭിരുചിയും ആഗ്രഹവുമറിഞ്ഞു അവരുടെ ഇഷ്ടപ്രകാരം ഒന്നാന്തരം തുണിത്തരങ്ങൾ നെയ്യിച്ച് പാണ്ടിപ്പട്ടന്മാർ ഇവിടങ്ങളിൽ കൊണ്ടുവന്നു വില്ക്കുകയാണു ചെയ്തിരുന്നതു്. എൻെറ കാലമായപ്പോഴയ്ക്കു 'പാണ്ടിച്ചരക്ക്' എന്നതു് 'ഇംഗ്ലീഷുമേക്ക്' 'ജൎമ്മൻമേക്ക്' എന്നും മററും പറയുന്നതുപോലെ കേരളത്തിൽ — പ്രത്യേകിച്ച് നമ്പൂതിരിമാരുടെ ഇടയിൽ—നല്ല വസ്ത്രങ്ങളുടെ പൎയ്യായമായിക്കഴിഞ്ഞിരുന്നു. ഇതൊരുതരം—സ്വദേശത്തുള്ള—വിദേശച്ചരക്കാണല്ലൊ. ഇങ്ങിനെ പാണ്ടിച്ചരക്കുകളുടേയും മാഞ്ചസ്റ്റർ തുണികളുടേയും ഇറക്കുമതി കാരണം നെയ്ത്തുപണിയിൽ ഏൎപ്പെട്ടിരുന്ന ചാലിയന്മാരുടെ തൊഴിൽ നശിയ്ക്കുകയാണുണ്ടായതു്. പിന്നീട് മഹാത്മാഗാന്ധിജിയുടെ സ്വദേശിപ്രസ്ഥാനത്തോടുകൂടിയാണു നൂൽനൂല്പും കൈത്തറിനെയ്ത്തും വീണ്ടും പ്രചാരത്തിൽ വന്നതു്.

ഇതുപോലെ കിഴക്കൻ ജില്ലകളിൽനിന്നു ടിന്നെണ്ണ കേരളത്തിൽ വന്നു നിറഞ്ഞതോടെ ചക്കാന്മാരുടെ നില മോശമായി. എനിക്കോൎമ്മവെച്ച കാലമായപ്പോഴയ്ക്കു ഈരോടൻ എണ്ണ എന്നു പറയപ്പെട്ടിരുന്ന നല്ലെണ്ണ ധാരാളമായി വന്നുതുടങ്ങിയിരുന്നു. കിഴക്കനെണ്ണ എന്നും ടിന്നെണ്ണ എന്നും പറഞ്ഞിരുന്നതു് ഇതിനെത്തന്നെയാകുന്നു. ചക്കാന്മാർ മാത്രമല്ലാതെ ക്രിസ്ത്യാനികളും ചക്കിട്ടു് എണ്ണയാട്ടുവാൻ തുടങ്ങി. എന്റെ സ്വദേശമായ കാണിപ്പയ്യൂർ നിന്നു 9_10 നാഴിക തെക്കായി മുല്ലശ്ശേരി അംശത്തിൽ ഒരില്ലവും, കുറച്ചു സ്വത്തുക്കളും, ഊരായ്മക്ഷേത്രം പരദേവത അടിയാർ മുതലായതുമെല്ലാമുണ്ടു്. കേരളത്തിൽ ഉടനീളം കടൽക്കരയിൽനിന്നു ഒന്നുരണ്ടു നാഴികയോളം ഉള്ളോട്ടു് മണൽപ്രദേശമായ തെങ്ങിൻതോട്ടങ്ങളുണ്ടല്ലൊ. മേൽപറഞ്ഞതു് അത്തരത്തിൽപെട്ട ഒരു പ്രദേശമാകുന്നു. പാട്ടം പിരിയ്ക്കുവാനും, പരദേവതയെ തൊഴുവാനും മററുമായി കൊല്ലത്തിൽ രണ്ടുനാലു പ്രാവശ്യമെങ്കിലും കാരണവന്മാൎക്കു അങ്ങോട്ടു പോകയും, രണ്ടുമൂന്നു ദിവസം താമസിക്കുകയും വേണ്ടിവരാറുണ്ടു്. എന്റെ ചെറുപ്പത്തിൽ അവരൊരുമിച്ചു് പലതവണ ഞാനും പോയിട്ടുണ്ടു്. മുല്ലശ്ശേരി പ്രദേശം ക്രിസ്ത്യാനികൾ ധാരാളമുള്ള ദേശമാകുന്നു. സാധുക്കളായ ക്രിസ്ത്യാനികളിൽ അധികം വീട്ടുകാരും ജീവിച്ചിരുന്നതു് എണ്ണയാട്ടുവ്യവസായംകൊണ്ടാണു്. മിക്ക വീടുകളിലും ഒരു മരച്ചക്കു കാണാം. അതിൽ കൊപ്രയാട്ടി വെളിച്ചെണ്ണയുണ്ടാക്കി വിററുകൊണ്ടാണു് അവരെല്ലാം ഉപജീവിച്ചിരുന്നതു്. യന്ത്രച്ചക്കുകളുടെ ആവിൎഭാവത്തോടെ അവയും തിരോഭവിച്ചു. ഇങ്ങിനെ ക്രിസ്ത്യാനികൾ ഈ തൊഴിലിൽ ഏൎപ്പെട്ടതിനാലും, കിഴക്കൻ എണ്ണയുടെ വരവു നിമിത്തമായും ചക്കാന്മാൎക്കു തൊഴിലില്ലാതായി എന്നേ പറയേണ്ടൂ.

വെളുത്തേടത്തു്_വെളക്കത്തല നായന്മാർ എനിക്കോൎമ്മവെച്ച കാലത്തുപോലും മുൻപറഞ്ഞ കുലധൎമ്മക്കാരെപ്പോലെ അ

ത്തു വലിയ പട്ടിണിയോ വിഷമങ്ങളൊ ഉണ്ടായിരുന്നില്ല. അതിനുള്ള ഏക കാരണം അലക്കുപണിയും ക്ഷൌരവും മില്ലുകളിൽ ഇക്കപ്പടിയായി—മാസ് പ്രൊഡക്ഷനായി—നിർമ്മിക്കുകയോ ആവശ്യംപോലെ മാർക്കറ്റുകളിൽ കൊണ്ടുപോയി വില്ക്കുകയോ ചെയ്യത്തക്ക ചരക്കല്ലാത്തതാകുന്നു. ഇന്നത്തെപ്പോലെ അക്കാലത്ത് റോഡുവക്കിലെല്ലാം ബാർബർഷാപ്പുകളൊ, പട്ടണങ്ങളിൽപോലും അലക്കുകമ്പനികളൊ കണ്ടുതുടങ്ങുകയും ചെയ്തിരുന്നില്ല. പിന്നീട് കാലക്രമേണയാണ് ഈ രണ്ടുതരം പ്രവൃത്തികളിലും കൃസ്ത്യാനികളെ കണ്ടുതുടങ്ങിയതു്. ഒരു സമയം അവരിൽ പലരല്ലെങ്കിൽ ചിലരെങ്കിലും മതപരിവർത്തനം ചെയ്യപ്പെട്ട വെളുത്തേടത്ത്—വെളക്കത്തല നായന്മാരാണെന്നും വരരുതാത്തതില്ല. ഏതായാലും 30_40 കൊല്ലത്തിന്നിപ്പുറം വെച്ചാണ് ഇവർക്കു തൊഴിലില്ലാതെകണ്ടുള്ള വിഷമം കാര്യമായി വർദ്ധിച്ചതു്.

പണ്ടത്തെ കുലധർമ്മക്കാരിൽ തൊഴിലില്ലാത്തതുകൊണ്ടുള്ള ബുദ്ധിമുട്ട് അധികമൊന്നും ബാധിക്കാത്തവർ ആശാരിമാരാകുന്നു. സോമില്ലുകൾ ധാരാളമുണ്ടെങ്കിലും മരം ഉരുപ്പടിയാക്കി വിദേശങ്ങളിലേക്കയയ്ക്കുകയല്ലാതെ വീടുകൾക്കാവശ്യമുള്ള കഴുക്കോലുകൾ മുതലായതൊന്നും അവർ പണിചെയ്തു കൊടുത്തുതുടങ്ങിയിട്ടില്ല. മേശ, കസേര മുതലായ മരസ്സാമാനങ്ങൾ പരിഷ്കൃതങ്ങളായ യന്ത്രങ്ങളിൽ ഇകപ്പടിയായി നിർമ്മിക്കുന്നുണ്ടെങ്കിലും അതൊന്നും ആശാരിമാരെ കാര്യമായി ബാധിക്കുന്നില്ല. മേശ, കസേര, അലമാറ മുതലായ ഇത്തരം സാമാനങ്ങൾ അധികവും പണ്ടുകാലത്തുള്ളവയായിരുന്നില്ല; അതെല്ലാം പുതുതായി ആവിർഭവിച്ച ആവശ്യങ്ങളും സാധനങ്ങളുമാകുന്നു. അതിനാൽ അതൊന്നും ആശാരിമാരുടെ തൊഴിലിനെ കാര്യമായി ബാധിക്കുന്നതല്ല. കെട്ടിടം പണിയാണല്ലൊ അവരുടെ തൊഴിൽ. വാസ്തവം പറഞ്ഞാൽ വേനൽക്കാലത്തു് ആവശ്യംപോലെ ആശാരിമാരെ കിട്ടാത്ത വിഷമമാണു ഇന്നുള്ള

തെന്നു പറഞ്ഞാൽ തെററില്ല. 10_12 കൊല്ലങ്ങൾക്കു മുമ്പ് ഞാനൊരിയ്ക്കൽ ചേന്ദമംഗലത്തുനിന്നു വടക്കുപടിഞ്ഞാറുള്ള മാലിപ്പുറത്ത് പോയപ്പോൾ അവിടെ ആശാരിപ്പണിക്കാരായ കൃസ്ത്യാനികളെ കാണുകയുണ്ടായി. അത്രമാത്രമല്ലാതെ ആശാരിപ്പണിയെടുക്കുന്നവരായി ആശാരിമാരല്ലാതെ എവിടേയും ആരേയും കണ്ടിട്ടില്ല. ഒരു സമയം അവർ അടുത്ത് മതപരിവർത്തനം ചെയ്യപ്പെട്ടവരാവണം. അന്നു ആ ജിജ്ഞാസയുണ്ടായില്ല; അതിനാൽ അന്വേഷിച്ചതുമില്ല.

എന്നാൽ കല്പണിക്കാരുടെ കാര്യം അങ്ങിനെയല്ല. എൻെറ ചെറുപ്പത്തിൽതന്നെ പൂഴിയാശാരി—അഥവാ കല്ലാശാരി—അല്ലാതെ കല്പണിക്കാരായ കൃസ്ത്യാനികളെ ധാരാളം കണ്ടിരുന്നു. അതിനാൽ പൂഴിയാശാരിയുടെ കുലത്തൊഴിലും തകന്ന മട്ടായി. ചെമ്പും പിച്ചളയും പാത്രങ്ങൾ സുലഭമായി വന്നുതുടങ്ങിയതോടെ മൂശാരിമാരുടെയും കാര്യം പരുങ്ങലിലായി. മെററൽ ഇൻഡസ്ത്രികളിൽനിന്നും സാധാരണ ആവശ്യമുള്ള എല്ലാത്തരം കൃഷിആയുധങ്ങളും ചെരവ, കത്തി, ചട്ടുകം മുതലായി വീട്ടാവശ്യസാധനങ്ങളും കമ്പോളങ്ങളിൽ വന്നു നിറഞ്ഞുകഴിഞ്ഞു. മൂശാരിമാരുടേയും കരുവാന്മാരുടേയും കുലത്തൊഴിലുകൾക്കു ഹാനി സംഭവിച്ചത് മുൻപറഞ്ഞവയുടെ മാസ്സ് പ്രൊഡക്ഷൻ ഒന്നുകൊണ്ടു മാത്രമാണ്. ബാററ മുതലായ കമ്പനിക്കാർ മില്ലുകളിൽ ഇരുകപ്പടിയായി നിർമ്മിച്ചതും ഭംഗിയുള്ളതുമായ പലതരം ചെരിപ്പുകൾ മാർക്കററുകളിൽ നിറച്ചുതുടങ്ങിയതോടെ കൊല്ലന്മാർക്കും ജോലിയില്ലാതായി.

ഇങ്ങിനെ ഠിപ്പുവിൻെറ ആക്രമണത്തിന്നും യൂറോപ്പിലെ വ്യവസായവിപ്ലവത്തിന്നും പുറമെ തൊഴിൽതകച്ചയ്ക്കു വേറെയും ചില കാരണങ്ങളുണ്ടായിരുന്നു. അവയിലൊന്നു തൊഴിലാളികൾക്കു കുലധർമ്മത്തിലുള്ള ഉറച്ച വിശ്വാസമായിരുന്നു. പ്രായമായാൽ—നൂറു തികഞ്ഞാലെങ്കിലും—പിന്നെ മരിയ്ക്കുയല്ലാതെ ജീവിച്ചിരിയ്ക്കാ

നൊ ഇരുത്താനൊ ആരും ശ്രമിയ്ക്കാറില്ലല്ലൊ. അതുപോലെ "കുലധൎമ്മംകൊണ്ടു ജീവിയ്ക്കുവാൻ സാധ്യമല്ലെങ്കിൽ പട്ടിണി കിടന്നു മരിയ്ക്കുക" എന്നല്ലാതെ മറെറാരു തൊഴിലിൽ പ്രവേശിയ്ക്കുന്ന കാൎയ്യം കുലധൎമ്മക്കാൎക്കൊക്കെ അചിന്ത്യമായിരുന്നു. 'അചിന്ത്യം' എന്നു പറഞ്ഞാൽ 'ചിന്തിയ്ക്കാൻ വയ്യാത്ത' എന്നേ അൎത്ഥം കരുതു. എന്നാൽ വാസ്തവത്തിൽ അത്രമാത്രമല്ല 'ചിന്തയുണ്ടാവാത്ത' എന്നുകൂടി അതിന്നൎത്ഥമുണ്ടു്. 100 തികഞ്ഞാൽ വീണ്ടും കുറേക്കൊല്ലങ്ങൾ ജീവിയ്ക്കുവാനുള്ള മാൎഗ്ഗത്തെപ്പററി ആലോചനയേ ഉണ്ടാവാറില്ലല്ലൊ. കുലധൎമ്മം അനുഷ്ഠിയ്ക്കുന്നതിലും മറെറാരു ധൎമ്മത്തിൽ പ്രവേശിയ്ക്കാതിരിയ്ക്കുന്നതിലും അത്ര ഉറച്ച വിശ്വാസമാണെല്ലാവൎക്കുമുണ്ടായിരുന്നതു്. ചുരുക്കിപ്പറഞ്ഞാൽ മതം ഉപേക്ഷിയ്ക്കുകയും മറെറാരു മതത്തിൽ ചേരുകയും ചെയ്യുന്നതുപോലെത്തന്നേയായിരുന്നു അതു്. നമ്പൂതിരിമാൎക്ക അവരുടെ കുലധൎമ്മമായ സന്ധ്യാവന്ദനാദി വൈദികകാൎയ്യങ്ങളിൽ എത്രത്തോളം ഭക്തിശ്രദ്ധാദികളുണ്ടായിരുന്നുവോ അത്രതന്നെ താല്പൎയ്യം എല്ലാ കുലധൎമ്മക്കാൎക്കും അവരുടെ കുലധൎമ്മങ്ങളിലുണ്ടായിരുന്നു; അവരവരുടെ കുലധൎമ്മം അനുഷ്ഠിച്ചുകൊണ്ടിരിയ്ക്കണമെന്നും മററു തൊഴിലുകളിൽ ഏൎപ്പെടരുതെന്നും ഉള്ള വിശ്വാസം അവൎക്ക മാത്രമല്ല രാജാക്കന്മാരുൾപ്പടെ സകലൎക്കും ഉണ്ടായിരുന്നു. ബ്രിട്ടീഷുകാരാവട്ടെ ഇവിടത്തെ കൈത്തൊഴിൽ വൎദ്ധിപ്പിച്ചില്ലെന്നു മാത്രമല്ല, തകൎക്കുവാനെ പരിശ്രമിച്ചുള്ളുവെന്നു പ്രസിദ്ധമാണല്ലൊ. ഇതെല്ലാം കൂടി ഒത്തുചേൎന്നിട്ടാണു് കേരളത്തിലെ ദേശ_തൊഴിൽ_വ്യവസ്ഥകൾ തകരുകയും കുലധൎമ്മക്കാരായ തൊഴിലാളികളെല്ലാം പട്ടിണിക്കാരായി പരിണമിയ്ക്കുയും ചെയ്തതു്.

—:0:—

## അദ്ധ്യായം 15.

# കേരളത്തിലെ ബുദ്ധമതം

കേരളത്തിൽ ഒരുകാലത്ത്—B. C. ആദിശതകങ്ങൾ മുതൽ A. D. എട്ടാം ശതകം വരെ—ബുദ്ധമതം പ്രചരിച്ചിരുന്നതായി പ്പറയുന്നുണ്ട്. ഇവിടെനിന്നു മാത്രമല്ല, ഭാരതത്തിൽനിന്നുതന്നെ അതിനെ നിഷ്കാസനം ചെയ്തു വേദാന്തമതത്തെ സ്ഥാപിച്ചത് സാക്ഷാൽ ശങ്കരാചാര്യരാണെന്നു പ്രസിദ്ധമാണല്ലൊ. എന്നാൽ അക്കാലത്ത് കേരളത്തിൽ ബുദ്ധമതം എത്രത്തോളം പ്രചരിച്ചുവെന്നും, അതിൻെറ നില എന്തായിരുന്നുവെന്നും മററും ചരിത്രകാരന്മാർ അത്ര അവഗാഢമായി ചിന്തിച്ചിട്ടില്ലെന്നാണു തോന്നുന്നതു്. അതിനാൽ അതിനുണ്ടായിരുന്ന വ്യാപ്തിയേയും അടിയുറപ്പിനേയും പററി ഒന്നു പരിശോധിക്കേണ്ടിയിരിക്കുന്നു.

ബുദ്ധമതത്തെപ്പററി പ്പറയുന്നതിനു മുമ്പായി 'മത'ത്തെപ്പററി ഒന്നു വിവരിക്കേണ്ടതുണ്ടു്. 'മതം' എന്ന പദത്തിൻെറ സാമാന്യമായ അൎത്ഥം 'അഭിപ്രായം' എന്നു മാത്രമാണ്. ഇന്നു കാണുന്ന മതങ്ങളെ 'സംഘടിതമതമെന്നും' 'അസംഘടിതമതമെന്നും' രണ്ടായി തരംതിരിക്കാം. സാമാന്യമായി പറഞ്ഞാൽ ക്രിസ്ത്യൻ, ഹിന്ദു, മുസ്ലീം മുതലായതൊക്കെ സംഘടിതമതങ്ങളാകുന്നു. അച്ഛൻ മുത്തച്ഛൻ മുതൽ മേല്പട്ട് അനേകം തലമുറകളായി ഒരേ മതത്തെത്തന്നെ അനുസരിച്ചുവരിക, പ്രാൎത്ഥനാലയങ്ങൾ (അമ്പലങ്ങൾ), പ്രാൎത്ഥനാരീതി, വഴിപാടുകൾ, വിവാഹം മുതലായതിന്നു പ്രത്യേകമായ ചില സമ്പ്രദായങ്ങളും പുരോഹിതന്മാരുമുണ്ടായിരിക്കുക, ഒരുകാലത്തും എന്തു സംഗതിവശാലും—സൎവ്വസ്വവും ജീവനും കൂടി ഉപേക്ഷിക്കേണ്ടിവന്നാലും ശരി—ആ മതത്തെ ഉപേക്ഷിക്കാൻ തയ്യാറില്ലാതിരിക്കുക, തൻെറ പുത്ര–പൌത്ര–പ്രപൌത്രാദി വംശക്കാർ തുടൎച്ചയായി അതേ മതംതന്നെ അനുസരിച്ചിരിക്കണമെന്നാഗ്രഹമു

ണ്ടാവുക, അതേ മതക്കാർ തമ്മിൽ മാത്രമല്ലാതെ കൊള്ളക്കൊടുക്കകഠം നടത്താൻ തയ്യാറില്ലാതിരിയ്ക്കുക മുതലായതെല്ലാം സംഘടിത മതങ്ങളുടെ പ്രധാന ലക്ഷണങ്ങളാകുന്നു. ഹിന്ദു, കൃസ്ത്യൻ, മുസ്ലീം മുതലായ സംഘടിതമതങ്ങളെ പ്പരിശോധിച്ചാൽ ഈ ലക്ഷണങ്ങളെല്ലാം കാണാം.

വിവേകാനന്ദമിഷ്യൻ, ചിന്മയാനന്ദമിഷ്യൻ, ശ്രീരാമകൃഷ്ണാശ്രമം, രമാദേവി—സായിബാബ അനുയായികഠം, കോൺഗ്രസ്സ്, കമ്മ്യൂണിസ്റ്റ്, പി. എസ്. പി. മുതലായ സംഘടനകഠം ഇവയെല്ലാം അസംഘടിതമതങ്ങളാണ്. സംഘടിതമതക്കാരൻെറ ഹൃദയത്തിൽനിന്നു ആ മതത്തെ വേരോടെ പറിച്ചുകളഞ്ഞു് മററാരു മതത്തെ പ്രതിഷ്ഠിയ്ക്കുക എന്നതു് ഉടുപ്പു മാറുന്നതുപോലെ എളുപ്പമുള്ള കാര്യമൊന്നുമല്ല; ഓരോ മതം, ജാതി, ജനവിഭാഗം അഥവാ വർഗ്ഗം എന്നിവയെല്ലാം ബോംബുകൊണ്ടുപോലും തകക്കാനോ തകത്താൽ തന്നെ മററൊന്നിലേയ്ക്കു ലയിപ്പിയ്ക്കാനോ കഴിയാത്ത കട്ടപിടിച്ച കോൺഗ്രീററുപോലെയാണു കിടക്കുന്നതു്. കാററ്, വെള്ളം, സൂര്യനിൽനിന്നുള്ള വെളിച്ചം—വെയിൽ—ആദിയായവയുടെ ഉപയോഗത്തെപ്പററി (നിത്യപരിചയം കാരണം) ആരും അത്ര പരിശോധിയ്ക്കാറില്ല. സൂര്യനുദിയ്ക്കാതെയായെന്നോ, വായു തീരെ ഇല്ലാതെയായെന്നോ ഒന്നു വിഭാവനം ചെയ്യുക! പിന്നത്തെ കഥയെന്താണു്? ഇതിനുള്ള മറുപടി ആലോചിയ്ക്കുമ്പോഴേ അവയ്ക്കുള്ള പ്രാധാന്യത്തെ നമ്മഠം അറികയുള്ളു. അതുപോലെ നിത്യപരിചയം കാരണം സംഘടിതമതങ്ങഠംക്കുള്ള യഥാത്ഥമായ ശക്തിയേയും കെട്ടുറപ്പിനേയും നമ്മഠം ശരിയായ വിധം മനസ്സിലാക്കുന്നുണ്ടോ എന്നു സംശയമാണ്. അത്തരം മതങ്ങളെല്ലാം ഏതാണ്ടു കോൺക്രീററു കട്ടികളെപ്പോലെയാകുന്നു. സാമാന്യമദ്ദനംകൊണ്ടൊന്നും അതു ഉടയുകയില്ല; വലിയ സമ്മദ്ദനം ചെലുത്തിയാൽ തകരുകയും ചെയ്യും. മറിച്ചു അതിനെ മണ്ണും വെള്ളവുമെന്നപോലെയോ ലോഹങ്ങഠം തമ്മിലെന്നപോലെയോ,

അവ തമ്മിലൊ മററൊന്നിനോടുകൂടിയോ ചേൎക്കാൻ സാധിക്കയില്ല. അതായതു് ഒരു മതത്തെ മററൊരു മതമായി കൂട്ടിച്ചേൎക്കാൻ—മതപരിവൎത്തനം വരുത്താൻ—വളരെ പ്രയാസമാണെന്നൎത്ഥം. ഇന്നുള്ള സംഘടിതമതങ്ങളുടെ സ്ഥിതി, ദേഹവും ജീവനുമെന്നപോലെ മതവും മതക്കാരും ഒന്നുതന്നെയായിട്ടാണിരിക്കുന്നതു്. ഒരിക്കലും വേർപെടുത്താൻ കഴിയാത്ത വിധത്തിൽ അവ തമ്മിൽ ബന്ധപ്പെട്ടിരിക്കുന്നു. ജനങ്ങളുടെ ജീവിതംതന്നെ മതത്തോടുകൂടിയാണു്. ഒരു കുടുംബത്തിലെ ആബാലവൃദ്ധം ജനങ്ങളെന്നപോലെത്തന്നെ ഒരു മതക്കാരിലെ കുടിൽ തൊട്ടു കൊട്ടാരം വരെയുള്ള സകലമാന പേരും ആ മതക്കാരാണല്ലോ.

അങ്ങിനെ വേരുറച്ചുകഴിഞ്ഞാൽ പിന്നെ ആ മതത്തെ അത്ര പെട്ടെന്നൊന്നും നിഷ്കാസനം ചെയ്യാനോ എളുക്കി മറെറാന്നിലേക്കു പരിവൎത്തനം ചെയ്യാനോ സാധിക്കയില്ല. മാത്രമല്ല അത്തരം മതങ്ങളിൽ—സംഘടിതമതങ്ങളിൽ—കയ്യു വെച്ചാൽ പെട്ടെന്നു ജനങ്ങൾ ക്ഷോഭിക്കുകയേ ചെയ്യൂ. ഇതിന്നെത്രയെങ്കിലും ഉദാഹരണങ്ങൾ ഉണ്ടു്. പോൎച്ചുഗീസുകാൎക്ക ഇന്ത്യയിൽ പരാജയമുണ്ടാവാൻ കാരണം അവർ നിൎബ്ബന്ധപൂൎവ്വം മതപരിവൎത്തനം ആരംഭിച്ചതാണെന്നു പ്രസിദ്ധമാണു്. ഗോവ മുതൽ തിരുവനന്തപുരം വരെയുള്ള അറബിക്കടൽതീരത്തു് കാണുന്നവരായ കൊങ്കണി ബ്രാഹ്മണരെല്ലാം അവരുടെ നിൎബ്ബന്ധമതപരിവൎത്തനം കാരണം നാടും വീടും മററു സൎവ്വസ്വവും ഉപേക്ഷിച്ചുകൊണ്ടു് പ്രിയപ്പെട്ട മതത്തേയും ജീവനേയും രക്ഷിക്കാൻവേണ്ടി ഓടിപ്പോന്ന അഭയാൎത്ഥികളാണല്ലോ. ജീവനേയോ മതത്തേയോ ഒന്നുപേക്ഷിക്കാതെ രണ്ടുംകൂടി നിലനിൎത്താൻ അവിടെ അവർ സമ്മതിച്ചിരുന്നില്ല. ദൽഹി തലസ്ഥാനമാക്കി 181 കൊല്ലക്കാലം ഭരണം നടത്തിയ മുഗളസാമ്രാജ്യം നശിക്കുവാനും കാരണം അവർ മതത്തിൽ കൈവെച്ചതാകുന്നു. "ജഹാംഗീറിന്റെ കാലശേഷം ഹിന്ദുക്കളും കൃസ്ത്യാനികളും ദ്രോഹ

ത്തിന്നിരയായിത്തുടങ്ങി. പിന്നെയും കുറെക്കഴിഞ്ഞു് ഔറംഗസീബിൻെറ — ഒടുവിലത്തെ മഹാമുഗളൻെറ — വാഴ്ചക്കാലത്ത് (1629–1707) ക്ഷേത്രങ്ങൾ ധ്വംസിച്ചും വെറുക്കപ്പെട്ട ആ ജെസിയ എന്ന നികുതി വീണ്ടും ചുമത്തിച്ചും ഹിന്ദുക്കളെ ദ്രോഹിയ്ക്കാൻ മനഃപൂർവ്വമായ ഒരു ശ്രമം നടന്നു. അങ്ങിനെ അക്ബർ എത്രയോ അദ്ധ്വാനിച്ചുറപ്പിച്ച മുഗളസാമ്രാജ്യത്തിൻെറ തറക്കല്ലുകൾ ഓരോന്നോരോന്നായി നീക്കപ്പെട്ടു; പൊടുന്നനവെ സാമ്രാജ്യംതന്നെ തകർന്നു നിലംപതിയ്ക്കുകയും ചെയ്തു. *" ഇന്നത്തെ ആദായനികുതിപോലെ ജസിയ എന്ന മതനികുതി ധനസ്ഥിതിയുടെ തോതനുസരിച്ചു് ക്രമത്താലെ അധികമാകുകയും ഒടുവിൽ സൂപ്പർടാക്സുപോലെ വരവിൻെറ വലിയൊരു ഭാഗം കൊടുക്കേണ്ടിവരികയും ചെയ്തിരുന്നു. എന്നിട്ടും ആ നികുതി കൊടുത്തുകൊണ്ടിരിയ്ക്കുകയല്ലാതെ ഹിന്ദുക്കളിൽ ആരുംതന്നെ അതിൽനിന്നു രക്ഷപ്പെടാൻ വേണ്ടി ഇസ്ലാംമതം സ്വീകരിച്ചതായി കേട്ടിട്ടില്ല. സംഘടിതമതത്തിന്നുള്ള ഉറപ്പു നോക്കുക.

ബ്രിട്ടീഷുകാർക്കു ഇവിടെ സ്ഥിരപ്രതിഷ്ഠ ലഭിച്ചതു് മതത്തിൽ അവർ കൈകടത്താതിരുന്നതുകൊണ്ടാകുന്നു. പരേതനായ പണ്ഡിതജവഹർലാൽ നെഹ്റു "ബ്രിട്ടൻ ഇന്ത്യയെ ഭരിച്ചതെങ്ങിനെ" എന്ന അദ്ധ്യായത്തിൽ ഇങ്ങനെ പറഞ്ഞിരിയ്ക്കുന്നു. "മതത്തിലൊ മതപരിവർത്തനത്തിലൊ ബ്രിട്ടീഷുകാർക്കു താല്പര്യമുണ്ടായിരുന്നില്ല. പണമുണ്ടാക്കാൻവേണ്ടി വന്നവരാണവർ. ജനങ്ങൾ കോപാകുലരായി തങ്ങളുടെ നേർക്കു തിരിഞ്ഞെടുത്തെങ്കിലോ എന്ന ശങ്ക കാരണം മതകാര്യങ്ങളിൽ എതെങ്കിലും വിധത്തിലെടപാടാൻ അവർക്കു എന്നും ഭയമായിരുന്നു. അതിനാൽ ഇടപെടലിനെപ്പററി ഒരുകന്ന സംശയംപോലും ഉളവാകാതിരിയ്ക്കത്തക്കവണ്ണം, അവർ കുറെക്കൂടി അപ്പുറം കടന്നു ശരിയ്ക്കു രാജ്യത്തിലെ മതങ്ങളെ, അഥവാ അവയു

* വിശ്വചരിത്രാവലോകം—പേജ് 513.

ടെ ബാഹ്യരൂപങ്ങളെ പരിരക്ഷിയ്ക്കാനും പുറപ്പെട്ടു." 1858_ലെ ഒന്നാമത്തെ സ്വാതന്ത്ര്യസമരത്തിനു ശേഷം വിക്ടോറിയ റാണിയുടെ വിളംബരംതന്നെ "പരിപൂൎണ്ണ മതസ്വാതന്ത്ര്യം അനുവദിയ്ക്കും" എന്നാണല്ലൊ. മുസ്ലീം രാജാക്കന്മാർ ഹിന്ദുക്കളിൽനിന്നു ജസിയ മുതലായ മതനികുതി പിരിച്ചും മററും ഹിന്ദുക്കളെ കഷ്ടപ്പെടുത്തിവന്നിരുന്നതിനാൽ രാജ്ഞിയുടെ വിളംബരം ആ പരിതഃസ്ഥിതിയിൽ ഹിന്ദുക്കൾക്കെല്ലാം വലിയ ആശ്വാസമായിത്തോന്നിയെന്നും പ്രസ്താവിയ്ക്കട്ടെ.

കൊ. വ. 1096_ാമാണ്ടിൽ മലബാറിലുണ്ടായ കുപ്രസിദ്ധമായ മാപ്പിളലഹളക്കാലത്ത് ഒരൊററ ഹിന്ദുവെങ്കിലും സ്വന്തം വീട്ടിൽ താമസിയ്ക്കാതെ പ്രിയപ്പെട്ട സകലതും ഇട്ടെറിഞ്ഞു് ജീവനേയുംകൊണ്ടു് ഓടിപ്പോരുകയല്ലെ ചെയ്തതു്? അതിനുള്ള ഏകകാരണം നിൎബ്ബന്ധിച്ചുള്ള മതപരിവൎത്തനമായിരുന്നു. ഇസ്ലാം മതം സ്വീകരിച്ചില്ലെങ്കിൽ കൊല്ലുകയായിരുന്നു പണി! ഇന്ത്യയിൽ പാക്കിസ്ഥാൻ സ്ഥാപിച്ചതു് അടുത്ത കാലത്തല്ലെ? അതിനുശേഷം അവിടെനിന്നു ലക്ഷക്കണക്കിലല്ല കോടിക്കണക്കിലല്ലെ ഹിന്ദുക്കൾ പൊന്നും പണവും വീടും ഭൂമിയുമെല്ലാം ഉപേക്ഷിച്ചുകൊണ്ടു് അഭയാൎത്ഥികളായി ഇന്ത്യയിലേയ്ക്കോടി രക്ഷപ്പെട്ടതു്? അതിനുള്ള കാരണവും ഹിന്ദുമതത്തിനു രക്ഷയില്ലാതായതാണെന്നു ആരാണറിയാത്തതു്? മുസ്ലീമങ്ങൾക്കു അവിടെ യാതൊരു ഭീതിയും അവശതകളും ഉണ്ടായിരുന്നില്ലല്ലൊ. 'മൈസൂർ കടുവാ' എന്ന കുപ്രസിദ്ധനായ ടിപ്പുവിന്റെ ആക്രമണകാലത്തു് ഹിന്ദുക്കളെല്ലാം മലബാറിൽനിന്നു തിരുവിതാംകൂറിലേയ്ക്കു ഓടിയ കഥ ഇനി പറയേണ്ടതുമില്ല. ഇതിന്നെല്ലാമുള്ള ഏകകാരണം അവരവർ ജനിച്ചുവളൎന്ന മതത്തേയും വിശ്വസിച്ചുവരുന്ന ആചാരങ്ങളെയും ഉപേക്ഷിയ്ക്കാൻ—മതപരിവൎത്തനം ചെയ്യാൻ—ഇഷ്ടമില്ലായ്കയും അതിലുള്ള വെറുപ്പും മാത്രമാണെന്നു പറയേണ്ടതില്ലല്ലൊ. മറിച്ചു് മതം മാ

റാൻ തയ്യാറായിരുന്നുവെങ്കിൽ അവർക്കൊക്കെന്തന്നെ ഈ കഷ്ടപ്പാടുകളൊന്നും അനുഭവിക്കേണ്ടിവരില്ലെന്നു തീർച്ചയല്ലേ?

മേൽപറഞ്ഞവയെല്ലാം ഭാരതത്തിലെ കഥയാണല്ലോ. വിദേശങ്ങളിലേയും സ്ഥിതി ഇതുതന്നെയാണ്. ജറുസലേം പട്ടണം പണ്ടു യഹൂദന്മാരുടെ കേന്ദ്രമായിരുന്നു. ക്രിസ്തുവിനെ കുരിശിൽ തറച്ചതിനുശേഷം എ. ഡി. 70-ൽ ടൈററസ് എന്ന റോമൻ ചക്രവർത്തി അതിനെ പിടിച്ചടക്കി. തദവസരത്തിൽ ക്രിസ്തുമതം സ്വീകരിക്കായ്കയാൽ തടവുകാരാക്കിപ്പിടിച്ച 1,50,000 യഹൂദരെ അടിമകളാക്കി വിററു; അതിലധികം പേരെ കൊന്നുകളഞ്ഞു; പട്ടണം തകർത്തുകളയുകയും ചെയ്തു. പിന്നെ 'ഹഡ്രിയൻ' എന്ന റോമൻ ചക്രവർത്തി എ. ഡി. 135-ൽ പട്ടണം ജീർണ്ണോദ്ധാരണം ചെയ്തു പുതുക്കി; യഹൂദർ ആ പട്ടണത്തിൽ വരരുതെന്നും, വന്നാൽ കൊല്ലണമെന്നും കല്പിക്കുകയും ചെയ്തു. അങ്ങിനെയാണ യഹൂദർക്ക് ജീവനെ രക്ഷിക്കാൻവേണ്ടി നാനാരാജ്യങ്ങളിലേയ്ക്കോടി രക്ഷപ്പെടേണ്ടിവന്നത്. അവർക്ക് സ്വന്തമായ ഒരു രാജ്യമോ സംഘടനയോ ഇല്ലാതെ ചിന്നിച്ചിതറിക്കൊണ്ടു നാനാരാജ്യങ്ങളിലായി ജീവിക്കേണ്ടിവന്നതും അതിനാലാകുന്നു. അങ്ങനെ ഏതാണ്ടു രണ്ടായിരത്തോളം സംവത്സരം കഴിഞ്ഞിട്ടുകൂടി അവരുടെ മതവിശ്വാസത്തിലൊ നടവടികളിലൊ യാതൊരു മാററവും വന്നിട്ടുമില്ല. സംഘടിതമതത്തിന്നുള്ള ശക്തി നോക്കുക. ഒന്നരലക്ഷം ആളുകൾ അടിമത്വം സ്വീകരിച്ചു, അതിലധികം പേർ മരിച്ചു, ബാക്കിയുള്ളവർ നാടുവിട്ടോടി; എന്നിട്ടും ആ മതം നശിക്കാതെ നിലനിന്നുവരുന്നതു സംഘടിതമതത്തിന്നുള്ള ശക്തികൊണ്ടല്ലാതെ മറെറന്തുകൊണ്ടാണ്?

ടർക്കിയിൽ 'കെമൽ പാഷ' എന്നൊരു ശക്തനുണ്ടായിരുന്നു. സംഘടിതമതത്തിൽ കൈ വെച്ചവരിൽ തോല്ക്കാതെ വിജയിച്ച ആൾ ചരിത്രത്തിൽ വേറേയില്ല. പുരുഷന്മാർ താടി വടിക്കു

ണം, ഹാററ ധരിയ്ക്കണം, സ്ത്രീകഠം പർദ്ദ ഉപേക്ഷിയ്ക്കണം എന്നാ ദിയായ പല പരിഷ്കാരങ്ങളും നിർബ്ബന്ധപൂർവ്വം അദ്ദേഹം നടപ്പാക്കി. മതപുരോഹിതന്മാരുടെ എതിർപ്പ് ശക്തിപ്പെട്ടില്ല; അതെല്ലാം അദ്ദേഹത്തിൻെറ കാലം വരെ നിലനിർത്താനും അദ്ദേഹത്തിന്നു സാധിച്ചു; അദ്ദേഹത്തിൻെറ മരണശേഷം നിർബ്ബന്ധമില്ലാതാക്കി; ജനങ്ങളുടെ ഇഷ്ടത്തിന്നു വിട്ടുകൊടുത്തു.

ഇതിന്നൊരു മറുവശം കൂടിയുണ്ട്. 1918-ൽ തുർക്കിസൈന്യത്തിലെ ഇൻസ്പെക്ടർജനറലായി നിയമിയ്ക്കപ്പെട്ടിരുന്നു. ടർക്കിയിലെ സർവ്വാധിപതിയായിരുന്നതു 'ഖാലിഫ്' ആയിരുന്നു. കെമൽപാഷ അവിടെ ഒരു "നാഷനൽ അസംബ്ലി" രൂപീകരിയ്ക്കയും; ഖാലിഫിൻെറ സ്ഥാനം ഇല്ലാതാക്കുകയും, അചിരേണ അതിൻെറ പ്രസിഡണ്ടെന്ന നിലയ്ക്കു ഭരണാധികാരിയാവുകയും ചെയ്തു. മററു യൂറോപ്യൻ ശക്തികഠം ടർക്കിയുടെ ചില ഭാഗങ്ങഠം മുമ്പു കൈവശപ്പെടുത്തിവെച്ചിരുന്നതെല്ലാം സൈന്യശക്തി ഉപയോഗിച്ച് തിരിച്ചെടുത്തു. അതോടുകൂടി അദ്ദേഹം ജനങ്ങഠംക്കു ഏററവും പ്രിയങ്കരനായിത്തീരുകയും ചെയ്തു. മതപുരോഹിതന്മാർക്കു അദ്ദേഹത്തെ എതിർക്കാനുള്ള ശക്തിയോ ധൈര്യമോ ഇല്ലാതായതു അതുകൊണ്ടാകുന്നു.

ഡമോക്രസിയ്ക്കു ഒരു എതിർപാർട്ടി വേണമെന്നതു അതിൻെറ തത്വമാണത്രെ. ആ അസംബ്ലിയിൽ എതിർപാർട്ടിയുണ്ടായിരുന്നില്ല. അതു പോരെന്നു കരുതി അദ്ദേഹംതന്നെ ചിലരെ പ്രേരിപ്പിച്ച് ഒരു എതിർപാർട്ടിയുണ്ടാക്കിയെന്നും, എന്നിട്ടുകൂടി അതു ഫലിച്ചില്ലെന്നും മററും അക്കാലത്തു പത്രങ്ങളിൽ റിപ്പോർട്ടുണ്ടായിരുന്നു. അദ്ദേഹത്തിന്നു ജനങ്ങളിലുണ്ടായിരുന്ന സ്വാധീനശക്തിയുടെ നില എന്തായിരുന്നുവെന്നു ഇതുകൊണ്ടറിയാമല്ലൊ.

കെമൽപാഷയുടെ ഈ വക പരിഷ്കാരങ്ങഠം പ്രസിദ്ധമായപ്പോഠം അഫ്ഗാനിസ്ഥാനിലെ അന്നത്തെ രാജാവായ അമാനുള്ള

അതിൽ ഭ്രമിയ്ക്കുകയും, തന്റെ രാജ്യത്തു ആവക പരിഷ്കാരങ്ങഠം വരുത്താൻ നിശ്ചയിയ്ക്കുകയും ചെയ്തു. പക്ഷെ അതാരംഭിച്ചപ്പോഴയ്ക്കു ജനങ്ങഠം കലശലായി ക്ഷോഭിയ്ക്കുകയും, രാജാവിന്നും രാജ്ഞിയ്ക്കും രാജ്യം വിട്ടു് ജീവനേയുംകൊണ്ടു് ഒളിച്ചോടേണ്ടിവരികയുമാണുണ്ടായതു്.

ഇനി ഭാരതത്തിലെതന്നെ അന്യോന്യം ബന്ധമൊന്നുമില്ലാത്ത മതങ്ങളെ വിട്ടു് ഒരേ മതത്തിലെ അവാന്തരവിഭാഗങ്ങളെ ഒന്നു പരിശോധിയ്ക്കുക. ക്രിസ്ത്യാനികളിൽ കത്തോലിക്കർ, സുറിയാനിക്കാർ, യാക്കോബായക്കാർ, പെന്തിക്കോസ്തു സഭക്കാർ എന്നിങ്ങിനേയും മുസ്ലീങ്ങളിൽ ഷിയാ, സുന്നി ആദിയായവയും ഈ അർത്ഥത്തിൽ പ്രത്യേകം ഓരോ സംഘടിതമതങ്ങളാണു്. എന്തെന്നാൽ അവർ തമ്മിലും അന്യോന്യം വിവാഹാദികഠം നടത്താറില്ല. അങ്ങിനെ വേണമെങ്കിൽ പ്രത്യേകമായി മതം മാറുകതന്നെ വേണം. ഒരാഠം കത്തോലിയ്ക്കനായിരുന്നുകൊണ്ടുതന്നെ ഒരു യാക്കോബായ സ്ത്രീയേയോ, സുന്നിക്കാരനായ ഒരു മുസ്ലീം ഷിയാ വിഭാഗത്തിലെ സ്ത്രീയയോ—അന്യോന്യം മതം മാറാതെ—വിവാഹം നടത്തുകയില്ല. മാത്രമല്ല ഓരോ അവാന്തരവിഭാഗക്കാർ—മതശാഖക്കാർ തമ്മിൽ—മത്സരങ്ങളുമില്ലെന്നില്ല. ഇനി ഹിന്ദുക്കളെത്തന്നെ പരിശോധിയ്ക്കുക. ശൈവന്മാർ, വീരശൈവന്മാർ, വൈഷ്ണവന്മാർ, ശാക്തേയന്മാർ ആദിയായി എത്രയെത്ര വിഭാഗങ്ങളുണ്ടു്? ഇവരെല്ലാംതന്നെ വാസ്തവത്തിൽ ഓരോ സംഘടിതമതക്കാരാകുന്നു. 'ഹിന്ദുക്കഠം' എന്ന പേരിൽ ഇവരെല്ലാമുഠംപ്പെടുമെങ്കിലും 'മനുഷ്യർ' എന്നു പറഞ്ഞാൽ മൃഗങ്ങളല്ലാത്തവരെല്ലാം ഉഠംപ്പെടുന്നതുപോലെ മാത്രമെ അതിന്നർത്ഥമുള്ളു. അവരിലാരേയും തന്നെ അവരുടെ മതത്തിൽനിന്നു മറ്റൊന്നിലേയ്ക്കു—വൈഷ്ണവന്മാരെ ശൈവമതത്തിലേയ്ക്കോ, ശൈവന്മാരെ വൈഷ്ണവമതത്തിലേയ്ക്കോ—പരിവർത്തനം ചെയ്യാൻ സാധിയ്ക്കയില്ല. ബ്രാഹ്മണർ മുതൽ ചണ്ഡാലപര്യന്തം എല്ലാവരും

ഹിന്ദുക്കളാണ്. വാസ്തവം പറഞ്ഞാൽ ഇവരിൽ ഓരോ ജാതിക്കാരും ഓരോ പ്രത്യേക സംഘടിതമതക്കാരാകുന്നു. എന്തെന്നാൽ കൃസ്ത്യൻ മുസ്ലീം മുതലായി ഓരോ മതക്കാരും അവരവരുടെ മതത്തിൽ എത്രത്തോളം എങ്ങിനെ ഉറച്ചുനില്ക്കുന്നുവോ അതുപോലെത്തന്നെ മേൽപറഞ്ഞ ഓരോ ജാതിക്കാരും അതാതു ജാതികളിൽനിന്നു അണു മാത്രമെങ്കിലും വ്യതിചലിയ്ക്കാൻ തയ്യാറില്ലാതെ പാറപോലെ ഉറച്ചുകൊണ്ടാണു നില്ക്കുന്നതു്. കൃസ്ത്യാനികളെ മുഴുവൻ മറെറാന്നിലേയ്ക്കു പരിവത്തനം ചെയ്യണമെന്നു വിചാരിയ്ക്കുക. എന്നാൽ കത്തോലിക്കർ, സുറിയാനിക്കാർ എന്നീങ്ങനെ 4_5 വിഭാഗക്കാരേ ഇവിടെ ഉണ്ടാകൂ. മുസ്ലീങ്ങളിലും അധികം വിഭിന്നവർഗ്ഗക്കാർ ഉണ്ടാകയില്ല. ഹിന്ദുക്കളുടെ നില അതല്ല; ബ്രാഹ്മണർ, അമ്പലവാസികൾ, നായന്മാർ, കമ്മാളർ, ചണ്ഡാലർ എന്നിങ്ങനെ അഞ്ചായിട്ടാണു പറയാറു്. പക്ഷെ അതിന്നൊരടിസ്ഥാനവുമില്ല. ഓരോന്നിലും എത്രയെത്ര ഉപജാതികളാണുള്ളതെന്നു കണക്കില്ല. ആ ഭേദങ്ങളെല്ലാം നശിപ്പിച്ചു് ഒന്നാക്കിച്ചേക്കണമെന്നു വിചാരിച്ചാൽ മാത്രമേ അവയെല്ലാം പ്രത്യേകം ഓരോ സംഘടിതമതങ്ങളായിട്ടാണു നില്ക്കുന്നതെന്നു മനസ്സിലാകൂ. വായനക്കാക്കു എളുപ്പത്തിൽ മനസ്സിലാകുവാനായി നായർസമുദായത്തെ എടുക്കാം.

നായന്മാരിൽ മാത്രം കിരിയം, ശൂദ്രൻ, പള്ളിച്ചാൻ, അത്തിക്കുറുശ്ശി, ആന്തുരാൻ, ചക്കാൻ, ചാലിയൻ, വെളുത്തേടൻ, വെളക്കത്തല എന്നിങ്ങനെ ഒമ്പതു വിഭാഗക്കാരുണ്ടു്. ഇവിടെ പറഞ്ഞ ക്രമത്തിൽതന്നെ ആദ്യമാദ്യം പറഞ്ഞതു് ആഭിജാത്യം കൂടിയവരും ഒടുവിലൊടുവിലുള്ളതു് കുറഞ്ഞവരുമാകുന്നു. ഇവരാരുംതന്നെ അനുലോമമായിട്ടല്ലാതെ പ്രതിലോമമായിട്ടു് ഇന്നും വിവാഹം ചെയ്യാറില്ല. ഹിന്ദുമതത്തെ നശിപ്പിച്ചു് തൽസ്ഥാനത്തു് മറേറതെങ്കിലുമൊരു മതത്തെ സ്ഥാപിയ്ക്കണമെന്നു വിചാരിച്ചാൽ ഈ ഒമ്പതു ജാതിക്കാരേയും പ്രത്യേകം ഓരോ സംഘടിതമതക്കാരായി ക

രുതണം. കാരണം ഒരു ഹിന്ദുവിനെ മറെറാരു മതത്തിലേയ്ക്കു പരിവൎത്തനം ചെയ്യുന്നതുപോലെത്തന്നെ പ്രയാസമാണ്, ആ ഓരോ ജാതിക്കാരേയും മറെറാരു ജാതിയാക്കി മാററുന്ന കഥയുമിരിയ്ക്കുന്നതെന്നുതന്നെ. ഹിന്ദുക്കളിലെ മററു വിഭാഗക്കാരുടെയും കഥ ഇതിൽനിന്നു ഭിന്നമല്ല.

ഇനി മറെറാരു ഉദാഹരണം കൂടിപ്പറയാം. ഇന്നു കേരളത്തിൽ (ഭാരതത്തിൽ മുഴുവൻ തന്നെ) ഹിന്ദു, കൃസ്ത്യൻ, മുസ്ലീം മുതലായ മഹാമതങ്ങൾ തന്നെ അനേകമുണ്ട്. ഇവരെല്ലാം ഇന്നു വിദ്യാഭ്യാസം ചെയ്യുന്നത് പൊതുവിദ്യാലയങ്ങളിലാണ്. 6_7 വയസ്സു മുതൽ കുട്ടികളെ സ്കൂളിലേയ്ക്കു അയച്ചുതുടങ്ങുന്നു. പിന്നെ 20_25 വയസ്സുവരെ മേൽപറഞ്ഞ നാനാജാതി മതസ്ഥന്മാരും ഒരുമിച്ചിരുന്നാണു പഠിയ്ക്കുന്നത്. ആ കാലത്തെല്ലാം അവർ അധികസമയവും ജീവിയ്ക്കുന്നത് നാനാജാതിക്കാരുമായി ഒന്നിച്ചു എടപഴകിക്കൊണ്ടാകുന്നു. എന്നിട്ടുകൂടി അവർ പഠിപ്പു കഴിഞ്ഞു പുറത്തുവരുമ്പോൾ ഹിന്ദു ഹിന്ദുവും, കൃസ്ത്യാനി കൃസ്ത്യാനിയും, മുസ്ലീം മുസ്ലീമും ആയിട്ടല്ലാതെ അവരിലാരിലും യാതൊരു മാററവും വരുന്നില്ല. വാസ്തവത്തിൽ ഇതത്ഭുതമല്ലെ! മുസ്ലീങ്ങൾ, കൃസ്ത്യാനികൾ, ബ്രാഹ്മണർ, അബ്രാഹ്മണർ എന്നാദിയായ ഏതു വൎഗ്ഗത്തിലും നല്ല ബുദ്ധിമാന്മാരെ ധാരാളം കാണാം. നിയമം, വൈദ്യം, മെക്കാനിക്കൽ—എലക്ട്രിക്കൽ—സിവിൽ—ഇഞ്ചിനിയറിങ്ങ് ആദിയായ ശാസ്ത്രങ്ങളിൽ പ്രത്യേക പരിശീലനം നേടിയ അതിവിദഗ്ദ്ധന്മാരും അവരിൽ വളരെയുണ്ട്. പക്ഷെ അത്രമാത്രമല്ലാതെ_ആ പഠിച്ച വിഷയത്തെക്കുറിച്ചു മാത്രമല്ലാതെ—ആ വക പഠിപ്പുകൊണ്ട് അവരുടെ മതപരങ്ങളായ ആചാരവിശ്വാസാദികൾക്കു യാതൊരു മാററവും വന്നിട്ടുണ്ടാവില്ല.

ഇതെല്ലാം തെളിയിയ്ക്കുന്നത് സംഘടിതമതങ്ങൾക്കു ആ മതക്കാരിലുള്ള സ്വാധീനശക്തിയേയാകുന്നു. ഇത്രയും പറഞ്ഞതുകൊ

ണ്ടു് സംഘടിതമതങ്ങൾക്കുള്ള ഉറപ്പു് എത്രയുണ്ടെന്നു ഏതാണ്ടൊക്കെ വായനക്കാർക്കു ഗ്രഹിയ്ക്കാൻ കഴിഞ്ഞിരിയ്ക്കുമെന്നു വിശ്വസിയ്ക്കുന്നു. ചുരുക്കമെന്തെന്നാൽ അവരവരുടെ മതത്തിന്നുവേണ്ടി സർവ്വസ്വവും ഉപേക്ഷിയ്ക്കാൻ എല്ലാ മതക്കാരും ഒന്നുപോലെ തയ്യാറാണെന്നാകുന്നു. അത്രയും ഉറപ്പുള്ള കട്ടികളാണു് ഓരോ സംഘടിതമതങ്ങളും.

ഇനി 'അസംഘടിതമതം' എന്നാലെന്തെന്നു വിവരിയ്ക്കാം. അസംഘടിത'മതം' എന്നതിലെ 'മത'ശബ്ദത്തിന്നുള്ള അർത്ഥം 'അഭിപ്രായം' എന്നു മാത്രമാണു്. ഞാനിവിടെ അസംഘടിതമതങ്ങൾ എന്നു പറഞ്ഞതിൻെറ താല്പര്യം അത്തരം ഓരോ അഭിപ്രായക്കാർ ഒത്തുചേർന്നുണ്ടാക്കുന്ന സംഘടനകൾ എന്നാകുന്നു. ആ സംഘടനകളാകട്ടെ കോൺഗ്രസ്സു്, കമ്മ്യൂണിസ്റ്റു്, പി. എസ്സു്. പി, മുതലായവയുമാണു്. ഈ അസംഘടിതമതങ്ങളുടേയും മുൻപറഞ്ഞ സംഘടിതമതങ്ങളുടേയും ബലത്തെസ്സംബന്ധിച്ചു്—അവയ്ക്കു അനുയായികളിലുള്ള സ്വാധീനശക്തിയെസ്സംബന്ധിച്ചു്—ഒന്നു താരതമ്യപ്പെടുത്തിയേ അവയ്ക്കു തമ്മിലുള്ള വ്യത്യാസങ്ങളെ മനസ്സിലാകയുള്ളു. ഉദാഹരണത്തിന്നു കോൺഗ്രസ്സിനെ എടുക്കുക. അര ഉറുപ്പികയോ, ഒരുറുപ്പികയോ—അതിൻെറ നിശ്ചയപ്രകാരമുള്ള—ഫീസടച്ചു് ഒരു മെമ്പർഷിപ്പെടുത്താൽ ആ അസംഘടിതമതത്തിൽ—കോൺഗ്രസ്സിൽ—ചേരാം; എന്നുവെച്ചാൽ അപ്പോൾ മുതൽ ആ മതക്കാരനായെന്നർത്ഥം. അതിന്നു ജാതി–മതാദിഭേദങ്ങളൊന്നും തടസ്സമല്ല. അതിൻെറ അർത്ഥമെന്തെന്നാൽ അവിടെ അതൊന്നുമില്ലെന്നല്ല, പിന്നേയോ എല്ലാത്തരം ജാതിമതക്കാരും അവിടെ ഉണ്ടെന്നാകുന്നു. ഏതെങ്കിലും സംഘടിതമതങ്ങളിൽ ഇങ്ങിനെ ചേരാൻ കഴിയുമോ? അതിന്നുണ്ടോ സാധിയ്ക്കുന്നു? അതിനാൽ സംഘടിതമതക്കാരനാവണമെങ്കിൽ നിശ്ചിതമായ ഫീസടച്ചതുകൊണ്ടൊന്നും കാര്യമാകയില്ല; എല്ലാ വിധത്തിലും അതാതു മതക്കാരനായിത്തീരുകതന്നെ വേണം.

അപ്രകാരം തന്നെ അസംഘടിതമതങ്ങളിൽ നിന്നു വിട്ടുപോരുന്നതിനും പ്രയാസമില്ല; ഇഷ്ടത്തെമാത്രം അടിസ്ഥാനമാക്കി—മററു യാതൊരു കാരണവും കാണിയ്ക്കാതെ—അത്തരം സംഘടനകളിൽ നിന്നു ഒഴിഞ്ഞുപോരാൻ വിരോധമില്ല. അങ്ങിനെ എത്രയെത്ര മഹാന്മാരാണ് കോൺഗ്രസ്സ് മുതലായ സംഘടനയിൽനിന്നു വിട്ടുപോയി വെറുതേയിരിയ്ക്കുകയും മറേറാരോ സംഘടനകളിൽ ചേരുകയും ചെയ്തിട്ടുള്ളതെന്നതിന്നു കണക്കില്ല.

രാജാജീ (സ്വതന്ത്രപ്പാർട്ടി നേതാവ്) കെ. എം. മുൻഷി, പ്രഫ: രംഗ, കേളപ്പൻ (സർവ്വോദയം) ഇക്കണ്ടവാരിയർ, ജയപ്രകാശ് നാരായണൻ, കെ. എം. ജോർജ്ജ് (കേരളാ കോൺഗ്രസ്സ്) ജെ. പി. കൃപലാനി മുതലായി എത്രയെത്ര പേരാണ് കോൺഗ്രസ്സിൽ നിന്നു പിരിഞ്ഞു പോന്നിട്ടുള്ളവർ! പട്ടംതാണുപിള്ള (ആന്ധ്രാഗവർണ്ണർ) അശോകമേത്ത (പ്ലാനിങ്ങ്മന്ത്രി) മുതലായ നേതാക്കന്മാർ പി. എസ്. പിയിൽ നിന്നും വിട്ടു കോൺഗ്രസ്സിൽ ചേർന്നത് ഈയ്യിടെ നടന്ന സംഭവങ്ങളല്ലേ?

ഇത്തരം അസംഘടിതമതങ്ങൾ പരിതസ്ഥിതിയനുസരിച്ച് ഓരോ കാലത്തുണ്ടാവുകയും തിരോഭവിയ്ക്കുകയും ചെയ്തിട്ടുള്ള സംഭവങ്ങൾ അപൂർവ്വമല്ല. ആനീബസൻറിൻെറ ഹോംറൂൾ, സി. ആർ. ദാസിൻെറ സ്വരാജ്യപാർട്ടി രാജാറാം മോഹൻറായിയുടെ ബ്രഹ്മസമാജം മുതലായതെല്ലാം അവയിൽ ചിലതാണ്. ഇത്തരത്തിൽ പരിതസ്ഥിതിയനുസരിച്ച് ഉത്ഭവിച്ചിട്ടുള്ള വൈദികങ്ങളായ അസംഘടിതമതങ്ങളാണ് വിവേകാനന്ദമിഷ്യൻ, ശ്രീരാമകൃഷ്ണാശ്രമം, ചിന്മയാനന്ദമിഷ്യൻ, രമാദേവി, സായിബാബാ, അയ്യപ്പസേവാസംഘം മുതലായവ. ശ്രീരാമകൃഷ്ണമിഷ്യൻെറ കീഴിൽ കേരളത്തിൽ തന്നെ 10 ആശ്രമങ്ങൾ ഉണ്ട്; ഇന്ത്യയിൽ നൂറോളവും വിദേശങ്ങളിൽ 40_ഓളവും ശാഖകളുണ്ട്. ഈ ആശ്രമങ്ങളുടെ കീഴിൽ കുറെ സ്കൂളുകളും ഡിസ്പെൻസറികളും ആസ്പത്രികളും

പ്രവൎത്തിയ്ക്കുന്നു. ഇവയെല്ലാം തന്നെ കൽക്കത്തയിലുള്ള ശ്രീരാമകൃഷ്ണാശ്രമത്തിൻെറ കീഴിലുള്ള ശാഖകളാകുന്നു. ഇതുപോലെത്തന്നെ ചിന്മയാനന്ദനും, രമാദേവിയും, സായിബാബയും, അവരുടെ അനുയായികളുമായി ഓരോ അസംഘടിതമതങ്ങൾ ഉണ്ടായിത്തുടങ്ങിയിരിയ്ക്കുന്നു. ഇപ്പോൾ കേരളത്തിൽ പ്രചാരം വൎദ്ധിച്ചുവരുന്ന അയ്യപ്പസേവാസംഘത്തിൻെറ നിലയും അതുതന്നെയാണു്. ഇന്നു കേരളത്തിലും പുറത്തുമായി 400_ലധികം അയ്യപ്പസേവാസംഘങ്ങൾ ഉണ്ടു്. ശബരിമല തീൎത്ഥാടകന്മാരും വൎദ്ധിച്ചുവരികയാണു്. കൊട്ടിയൂർ ഉത്സവം കൊടുങ്ങല്ലൂർഭരണി മുതലായതിന്നു പോകുന്ന ഭക്തജനങ്ങളെപ്പോലെ പുതിയ ഒരുതരം തീൎത്ഥാടകർ മാത്രമാണിവർ; മുൻപറഞ്ഞ സംഘടിതമതക്കാരുടെ യാതൊരു ലക്ഷണവും ഇവൎക്കില്ല. ശബരിമലയിലെത്തിയും, തിരിച്ചുവന്നാലും അവരെല്ലാം അതാതു ജാതിക്കാരായിട്ടു മാത്രമേ ഇരിയ്ക്കുന്നുള്ളു. ഒരു വ്യത്യാസമുള്ളതെന്തെന്നാൽ അവിടെ എല്ലാവരും എടകലൎന്നാണു പ്രാൎത്ഥന നടത്തുന്നതെന്നും, ഇവിടുത്തെപ്പോലെ ജാതിതിരിച്ചല്ലെന്നും മാത്രമാകുന്നു.

ഇവയെല്ലാംതന്നെ അസംഘടിതമതങ്ങളാകുന്നു. ഇവയ്ക്കൊന്നും സംഘടിതമതങ്ങൾക്കെന്നപോലെ ഉറപ്പുണ്ടാവുകയോ സ്ഥിരപ്രതിഷ്ഠ ലഭിയ്ക്കുകയോ ചെയ്യുന്നില്ല. അതിന്നു കാരണം സംഘടിതമതങ്ങളുടെ പ്രത്യേകതയാകുന്നു. അതുകൾ ആരുടെയെങ്കിലും പ്രത്യേകപരിശ്രമത്താൽ ഉണ്ടായതല്ല; കാലക്രമേണ ഗതാനുഗതികന്യായേന തന്നത്താനെ രൂപംകൊണ്ടു വളൎന്നുവന്നു സംഘടിതങ്ങളായവയാകുന്നു. മതക്കാരെല്ലാം ജനിയ്ക്കുന്നതും ജീവിയ്ക്കുന്നതും മരിയ്ക്കുന്നതും മതത്തിൽതന്നേയാണു്. അങ്ങിനെ അച്ഛൻ മുത്തച്ഛൻ മുതൽ മേല്പോട്ടു അനേകം നൂററാണ്ടുകളോളം മുമ്പു മുതല്ക്കുതന്നെ പാരമ്പര്യമായി നടന്നുവരികയും ചെയ്യുന്നു. അതാതു മതക്കാരുമായിട്ടല്ലാതെ ഇതരന്മാരുമായി കൊള്ളക്കൊടുക്കകളൊന്നും നടക്കുന്നില്ല. അ

സംഘടിതമതങ്ങളുടെ കഥയാണെങ്കിൽ വാടകക്കെട്ടിടത്തിൽ താമസിക്കുന്നതുപോലെയേ ബന്ധമുള്ളു. ഇഷ്ടമുള്ളേടത്തോളം കാലം താമസിക്കാം, വാടക കൊടുത്താൽ മതി. വേണ്ടെന്നു തോന്നിയാൽ വിട്ടുപോരികയും ചെയ്യാം. അല്ലാതെ ആ വീടുമായി അയാൾക്കു യാതൊരു ബന്ധവുമില്ല. അതുപോലെ ഇഷ്ടമുള്ളേടത്തോളം കാലം അസംഘടിതമതങ്ങളിലെ മതക്കാരനായി (അതിലെ മെമ്പ്രായി) ഇരിക്കാം; ഇഷ്ടമില്ലാതായാൽ ഒഴിഞ്ഞുപോരികയും ചെയ്യാം. ഈ സ്വാതന്ത്ര്യം അസംഘടിതമതങ്ങളിൽ എല്ലാവർക്കുമുണ്ട്. ഒരേ വീട്ടിലെതന്നെ ചിലർ കോൺഗ്രസ്സനുഭാവികളും, ചിലർ പി. എസ്. പിയിൽ വിശ്വസിക്കുന്നവരും, മററു ചിലർ കമ്മ്യൂണിസ്റ്റ് ചായ്വുള്ളവരുമായിരിക്കാം. (ആചാര്യ കൃപാലിനി പി. എസ്. പിയും സുചേതാകൃപാലിനി കോൺഗ്രസ്സുമാണെന്ന വസ്തുത ഇതിന്നു ഒന്നാന്തരം തെളിവാകുന്നു) എന്നാൽ സംഘടിതമതങ്ങളിലാവട്ടെ ഈ സ്വാതന്ത്ര്യം ആർക്കും ഒരിക്കലും ഇല്ലതാനും. മതവുമായി—സംഘടിതമതവുമായി—താരതമ്യപ്പെടുത്തിയാൽ അതെല്ലാം വെറും ഒരു പുക മാത്രമാണ്.

കോൺഗ്രസ്സ് മുതലായവയിൽ ഇഷ്ടംപോലെ ചേരാം; ഒരു കടലാസിൽ ഒപ്പിട്ട് നാലണ—നിശ്ചിതസംഖ്യ—കൊടുത്താൽ മാത്രം മതി; വിട്ടുപോരാൻ അത്രയും പ്രയാസമില്ല, തക്ക സമയത്ത് ഫീസ് അടക്കാതിരിക്കയേ വേണ്ടൂ. സംഘടിതമതങ്ങളിൽ രണ്ടിന്നും അത്ര എളുപ്പമല്ല. പിന്നെ അസംഘടിതമതങ്ങളിൽ മെമ്പ്രായിരിക്കുമ്പോഴും ഹിന്ദു ഹിന്ദുവും, കൃസ്ത്യൻ കൃസ്ത്യനും—എല്ലാ മതക്കാരും ജാതിക്കാരും—അതാതു മതക്കാരും ജാതിക്കാരുമല്ലാതാകുന്നില്ല, ആകണമെന്നുമില്ല. സംഘടിതമതങ്ങളിൽ അതിന്നു സാധിക്കയില്ല. കൃസ്ത്യനായിരുന്നുകൊണ്ടുതന്നെ കുറച്ചുകാലം—അല്ലെങ്കിൽ അധികകാലം—ഹിന്ദുവായിട്ടോ മുസ്ലീമായിട്ടോ കൂടി ഇരിക്കാൻ സാധിക്കുമോ? കോൺഗ്രസ്സിൽ ചേരുന്നതുപോലെ തന്റെ

ജനനമതം വിടാതെ—ആ മതക്കാരനായിരുന്നുകൊണ്ടുതന്നെ—മററതെങ്കിലും ഒരു മതക്കാരനുംകൂടിയാവാൻ സാധിക്കുമോ? ജാതി_മതാദിഭേദങ്ങളൊന്നും കോൺഗ്രസ്സിൽ ചേരുന്നതിന്നു തടസ്സമല്ലെന്നും, അതിനാൽ അതു എല്ലാവരുടേയും കൂടിയ സംഘടനയാണെന്നുമാണു വെപ്പ്. പക്ഷെ അതിൻെറ അർത്ഥം അതു ആരുടേയും അല്ലെന്നും, വെറും ഒരു പുക മാത്രമാണെന്നുമാകുന്നു. തീവണ്ടിയിൽ ടിക്കററു വാങ്ങിയവക്കെല്ലാം കയറാം, അതിന്നു ജാതി_മത_ഭേദമൊന്നുമില്ല; ടിക്കററിൻെറ വില കഴിഞ്ഞാൽ ഇറങ്ങിപ്പോകണം, അല്ലെങ്കിൽ വീണ്ടും ടിക്കററു വാങ്ങണം. ഇതിനേക്കാൾ വല്ലരേയൊന്നും മമത കോൺഗ്രസ്സ് മുതലായ അസംഘടിതമതങ്ങളിലും ജനങ്ങൾക്കില്ല. അസംഘടിതമതങ്ങളിൽ ചേരുന്നവരിലധികം പേരുടേയും ഉദ്ദേശംതന്നെ തങ്ങളുടെ ജാതിക്കും മതത്തിന്നും ഗുണം കിട്ടുവാൻ—അല്ലെങ്കിൽ ദോഷം തടുക്കവാൻ—വേണ്ടിയാണു്; അല്ലാതെ ആ സംഘടനമുഖേന രാജ്യത്തിന്നു പൊതുവേ എന്തെങ്കിലും മെച്ചമുണ്ടാക്കുകയാണെന്നും പറഞ്ഞുകൂട. ഞാനിപ്പോൾ ഇത്രയും പറഞ്ഞതു് സംഘടിതമതങ്ങളേയും അസംഘടിതമതങ്ങളേയും സംബന്ധിച്ച് ജനഹൃദയങ്ങളിലുള്ള സ്ഥാനത്തിൻെറ താരതമ്യം വായനക്കാർക്കു കുറച്ചെങ്കിലും മനസ്സിലാക്കണമെന്നുദ്ദേശിച്ചാകുന്നു.

ഇനി പ്രകൃതവിഷയമായ ബുദ്ധമതത്തെപ്പററി പ്പറയാം. ഇന്നു ഹിന്ദു മുസ്ലിം മുതലായ മതങ്ങൾക്കു അതാതു മതക്കാരിൽ ഉള്ളതുപോലെ അടിയുറച്ച സ്ഥാനമൊന്നും അന്നത്തെ ബുദ്ധമതത്തിന്നു കേരളത്തിൽ സിദ്ധിച്ചിരുന്നില്ല. ഇന്നത്തെ കോൺഗ്രസ്സ് കമ്മ്യൂണിസം മുതലായവയോട് അനുഭാവമുള്ളവരെപ്പോലെ അവിടവിടെയായി കുറേപ്പേർ ബുദ്ധൻെറ തത്വങ്ങളെ ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നവരായിട്ടുണ്ടായിരുന്നു; അത്രയെ ഉണ്ടായിരുന്നുമുള്ളൂ. അതായതു് ബുദ്ധമതം ഒരു കാലത്തും ഇവിടെ—ഇന്ത്യ

യിൽ — സംഘടിതമതമായിരുന്നില്ല; അസംഘടിതമതത്തിന്റെ സ്ഥാനമെ അതിന്നു ലഭിച്ചിരുന്നുള്ളു. ഭാരതത്തിൽ അശോകചക്രവത്തിയുടെ കാലത്ത് പ്രത്യേകിച്ചും ബുദ്ധമതം കൂടുതൽ പ്രചരിച്ചിരുന്നുവല്ലൊ. അതെല്ലാം ഇത്തരം സംഘടിതമതമായിട്ടാണു വത്തിച്ചിരുന്നതെങ്കിൽ ഒരു ശങ്കരാചാര്യരല്ല നൂറു ശങ്കരാചാര്യന്മാർ ഒത്തുകൂടിയാൽ തന്നെയുണ്ടോ അതിനെ പുളുക്കാൻ സാധിക്കുന്നു? അങ്ങിനെ വിചാരശീലന്മാക്കു പറയാൻ കഴിയുമോ? അതിനാൽ ഇവിടെ ബുദ്ധമതത്തിന്നു സിദ്ധിച്ചിരുന്ന പ്രചാരം അസംഘടിതമതം പോലെയേ ആയിരുന്നുള്ളു. ശങ്കരാചാര്യക്കു അതിനെ നശിപ്പിച്ച്—ക്ഷണത്തിൽ നിഷ്കാസനം ചെയ്ത്—അദ്വൈതം സ്ഥാപിക്കുവാൻ കഴിഞ്ഞതും ആ കാരണത്താലാകുന്നു.

B. C. 6-ാം ശതകത്തിലാണ് ബുദ്ധന്റെ ജനനമെങ്കിലും അശോകന്റെ കാലത്താണ് (B. C. 3-ാം നൂററാണ്ട്) ബുദ്ധമതം പ്രചരിച്ചത്. ഭാരതത്തിൽ മാത്രമല്ല സിലോൺ ചൈന മുതലായ വിദേശങ്ങളിലേക്കും ബുദ്ധമതതത്വങ്ങൾ പ്രചരിച്ചു. എന്നാൽ ഇന്ത്യയിൽ—കേരളത്തിലും—അത് ഒരു സംഘടിതമതമായിത്തീന്നില്ല. ഹിന്ദുക്കളിൽ തന്നെ വിദ്യാഭ്യാസവും അറിവും സിദ്ധിച്ച ബുദ്ധിമാന്മാരിൽ പലരും ഈ തത്വങ്ങളെ ആദരിച്ചുവന്നു. ഗാന്ധിജിയുടെ നേതൃത്വത്തിൽ ഇന്ത്യയിലെ സ്വാതന്ത്ര്യപ്രക്ഷോഭമാരംഭിക്കുന്നതുവരെ ഇവിടത്തെ കോൺഗ്രസ്സുകാരെന്നു വെച്ചാൽ ഇംഗ്ലീഷുവിദ്യാഭ്യാസവും തദ്വാരാ ലോകപരിചയവും സിദ്ധിച്ചിട്ടുള്ള അല്പം ചിലർ മാത്രമായിരുന്നു. അപൂവ്വം ചില പണക്കാരും ഇല്ലെന്നില്ല. അത്രമാത്രമല്ലാതെ സാമാന്യജനങ്ങൾക്കൊന്നും കോൺഗ്രസ്സിനെപ്പററി യാതൊരറിവും ഉണ്ടായിരുന്നില്ല; കോൺഗ്രസ്സ് എന്നു കേട്ടിട്ടുവർ തന്നെ കുറച്ചുപേരേ ഉണ്ടായിരുന്നുള്ളു. അന്നൊക്കെ ഇംഗ്ലീഷുവിദ്യാഭ്യാസവും ലോകപരിചയവും സിദ്ധിച്ചിട്ടുള്ളവരുടെ കഥ നോക്കുന്നതായാൽ ഇന്നത്തെക്കാൾ എത്രയോ ചുരുങ്ങിയ ശ

തമായമെ ഉണ്ടായിരുന്നുള്ളുവെന്നും അറിയണം. ബുദ്ധമതത്തിൻെറ പ്രചാരവും അതു പോലെതന്നെയായിരുന്നു. മററു സാമാന്യജനങ്ങളുടെ ഇടയിൽ—കേരളത്തിൽ പ്രത്യേകിച്ച്—അതിന്നു അത്രയൊന്നും പ്രചാരം സിദ്ധിച്ചിരുന്നില്ല. വിദ്യാഭ്യാസവും അറിവും സിദ്ധിച്ച ബുദ്ധിമാന്മാരിലായിരുന്നു ബുദ്ധമതത്തിന്നു പ്രചാരമുണ്ടായിരുന്നത്. അക്കാലത്തൊക്കെ അങ്ങിനെയുള്ള വിദ്വാന്മാരാകട്ടെ നമ്പൂതിരിമാർ മാത്രമായിരുന്നുതാനും. ഇതിന്നു ഒരു ഉദാഹരണം കാണിയ്ക്കാം. ബ്രാഹ്മണരുടെയെല്ലാം ആചാരാദികൾക്ക അടിസ്ഥാനങ്ങളായ പ്രമാണങ്ങൾ സ്മൃതികളാണല്ലൊ. ആദ്യത്തെ സ്മൃതി മനുസ്മൃതിയാകുന്നുവെന്നാണ് പ്രസിദ്ധി. പിന്നീട് അതതു പ്രദേശത്തെയ്ക്കും കാലത്തെയ്ക്കും അനുസരിച്ച് നിൎമ്മിച്ചതായി ഒട്ടാകെ 18 സ്മൃതികളുണ്ടെന്നു പറയപ്പെടുന്നു. എല്ലാ സ്മൃതികളേയും ഞാൻ നോക്കിയിട്ടില്ല. എങ്കിലും മാംസഭോജനം തീരെ നിഷേധിച്ചിട്ടുള്ള സ്മൃതികൾ കുറവാണ്. മനുസ്മൃതി ഞാൻ വായിച്ചിട്ടുണ്ട്. അതിൽ മാംസഭോജനം നിഷേധിച്ചിട്ടില്ലെന്നു മാത്രമല്ല പിതൃകൎമ്മങ്ങൾക്ക—ശേഷക്രിയകൾക്ക—ഇന്നിന്ന മാംസംകൊണ്ടാണ് ബലിയിടേണ്ടതെന്നും, ഇന്നിന്ന മാംസങ്ങളായാൽ കൂടുതൽ ഫലമുണ്ടെന്നും മററും വിധിച്ചിട്ടുള്ളതായി എനിയ്ക്കറിയാം. കാശ്മീരി ബ്രാഹ്മണരെല്ലാവരും, വടക്കെ ഇന്ത്യയിലെ പല ബ്രാഹ്മണരും മാംസം ഭക്ഷിയ്ക്കുന്നവരാണല്ലൊ. കേരളത്തിലാണെങ്കിൽ—തെക്കേ ഇന്ത്യയിലെ മിയ്ക്കപ്രദേശങ്ങളിലെയും—ബ്രാഹ്മണർ മാത്രമെ മാംസം തീരെ വൎജ്ജിച്ചവരായിക്കാണുന്നുള്ളു. മുൻപറഞ്ഞപ്രകാരം ബുദ്ധമതം അവരിൽ മാത്രമെ പ്രചരിച്ചിരുന്നുള്ളുവെന്നതിലേയ്ക്കു ഇതൊരു നല്ല തെളിവായിക്കരുതാം. [ഇന്നു കേരളത്തിലെ അമ്പലവാസികളും, അപൂൎവ്വം ചില നാടുവാഴി-ദേശവാഴികളായ സ്ഥാനിനായർ തറവാട്ടുകാരും തനി സസ്യഭോജികളായിട്ടുണ്ടെന്ന കാൎയ്യം ഞാൻ മറക്കുന്നില്ല. അതിന്നുള്ള കാരണം വേറെയാണ്.

അത് കുടിയേററം നാലാംഭാഗത്തിൽ വിശദമായി പ്രസ്താവിക്കുന്നതിനാൽ ഇവിടെ ആവർത്തിക്കാതെ വിട്ടുകളയുകയേ ചെയ്യുന്നുള്ളു.]

ഇങ്ങനെ ബുദ്ധമതതത്വങ്ങളെ സ്വീകരിച്ചിരുന്നതുകൊണ്ടു അവരാരും ഹിന്ദുവല്ലാതായിത്തീരുകയോ മററോ ചെയ്തിരുന്നില്ല. പിതൃപുത്രന്മാരും ജ്യേഷ്ഠാനുജന്മാരും മററും രണ്ടുമതക്കാരായിരിക്കാൻ തടസ്സമുണ്ടായിരുന്നില്ല; അതുകൊണ്ടാക്കും ശ്രേഷ്ഠാ തൊട്ടുകൂടായ്മയോ കൂഴിക്കഴിയാൻ വിരോധമോ ഉണ്ടായിരുന്നുമില്ലെന്നത്ഥം. നമ്പൂതിരിമാരിൽ തന്നെ വേദത്തെ അടിസ്ഥാനമാക്കി ഋഗ്വേദി, യജുർവ്വേദി, സാമവേദി എന്നിങ്ങനെ 3 ശാഖക്കാരുണ്ട്. വൈദികകർമ്മങ്ങളുടെ മൂലഗ്രന്ഥങ്ങൾക്കു പൊതുവെ പറയുന്ന ഭാഷ "സൂത്രങ്ങൾ" എന്നാണ്. ആ സൂത്രങ്ങളാകട്ടെ ആശ്വലായനൻ, ബൌധായനൻ, ബാധൂലകൻ, കൌഷീതകൻ എന്നിങ്ങനെ നാലാകുന്നു. ഈ സൂത്രങ്ങളുടെ അടിസ്ഥാനത്തിൽ നമ്പൂതിരിമാരെ (ബ്രാഹ്മണരെയൊക്കെത്തന്നെ) നാലുതരമായും തിരിച്ചു പറയാം. എന്നിരുന്നാലും അവക്കുതമ്മിൽ യാതൊരു വിരോധവുമില്ല. അവരെല്ലാം അന്യോന്യം കൂടിക്കഴിയുകയും, കൊള്ളക്കൊടുക്കലുകളും നടത്താറുണ്ട്. അവരവരുടെ വേദമാണ് പഠിക്കുകയെന്നും, അവരവരുടെ സൂത്രപ്രകാരമാണ് ജാതകർമ്മാദിസംസ്കാരങ്ങൾ ചെയ്യുകയെന്നും മാത്രമെയുള്ളു. അതുപോലെ ബുദ്ധമതക്കാക്കും വൈദിക_ഹിന്ദു_മതക്കാക്കും അന്യോന്യം വിരോധമുണ്ടായിരുന്നില്ല. ഇന്ത്യാചരിത്രത്തിൽ തന്നെ ഇതിന്നു തെളിവുകൾ ധാരാളമുണ്ടു.

ഗുപ്തരാജാക്കന്മാരിൽ വെച്ച് ഏററവും പ്രസിദ്ധനായിരുന്നു വിക്രമാദിത്യൻ അഥവാ ചന്ദ്രഗുപ്തൻ രണ്ടാമൻ. ഇദ്ദേഹത്തിന്റെ ഭരണകാലത്താണ് (380_415 A. D.) ബുദ്ധസന്യാസിയായ ഫാഹിയാൻ (399 A. D.) എന്ന ചീനാസഞ്ചാരി ഇന്ത്യയിൽ വന്നതു. ഗുപ്തരാജാക്കന്മാർ തികഞ്ഞ വൈഷ്ണവന്മാരായിരുന്നു. എന്നിട്ടു കൂടി അദ്ദേഹം ഫാഹിയാനെ യഥോചിതം സല്ക്കരിക്കുകയും, ഫാഹി

യാൻ 9 വർഷങ്ങളോളം അദ്ദേഹത്തിൻെറ രാജ്യത്ത് താമസിയ്ക്കുകയുമുണ്ടായി. ഈ കാലമായപ്പോഴേയ്ക്കും ബുദ്ധമതം അതിൻെറ ജന്മഭൂമിയിൽനിന്നു സാവധാനമായി അപ്രത്യക്ഷപ്പെട്ടു തുടങ്ങിയിരുന്നു. ഹിന്ദു സംസ്കാരത്തിൻെറ സുവർണ്ണയുഗമായിരുന്നു ഗുപ്തരാജാക്കന്മാരുടെ ഭരണകാലം. ഹിന്ദുമതത്തിന്നെതിരായി തുടങ്ങിയ ബുദ്ധമതം ഇക്കാലത്ത് ഹിന്ദുമതത്തോടുതന്നെ മിശ്രീഭാവം ലയിയ്ക്കുകയാണുണ്ടായത്. ഫാഹിയാൻ തൻെറ യാത്രാവിവരണത്തിൽ ഇങ്ങിനെ രേഖപ്പെടുത്തിയിരിയ്ക്കുന്നു. "ബുദ്ധമതത്തിൻെറ ജന്മഭൂമിയായിരുന്ന മഗധ ഇന്നു ബ്രാഹ്മണരുടെ (ഹിന്ദുക്കളുടെ) അധിവാസകേന്ദ്രമായിത്തീർന്നിരിയ്ക്കുന്നു." എന്നും ഹിന്ദുമതത്തിൽ വിശ്വസിച്ചിരുന്ന വിക്രമാദിത്യൻ വൈദികമതപ്രകാരം അശ്വമേധയാഗം ചെയ്തുവെങ്കിലും സാമാന്യജനങ്ങൾ ജന്തുഹിംസയെ വെറുത്തിരുന്നു; മാംസാഹാരത്തെയും അവർ ഇഷ്ടപ്പെട്ടിരുന്നില്ല. ബുദ്ധൻെറ അഹിംസാതത്വത്തിൽ ജനങ്ങൾ ആകൃഷ്ടരായിരുന്നുവെന്നതിന്നു ഇതൊരു തെളിവാണ്. ഫാഹിയാൻ ഇതിനെപ്പററി ഇങ്ങനെ എഴുതിയിട്ടുണ്ട്. "രാജ്യത്തിലെ ഒരാളും ഒരൊററ പ്രാണിയേയും ഹിംസിച്ചിരുന്നില്ല, കൊന്നു ഭക്ഷിച്ചിരുന്നുമില്ല. മദ്യം മുതലായ സാധനങ്ങളും ഉപയോഗിയ്ക്കുന്നില്ല. ചണ്ഡാലർ മാത്രമാണ് ഈവകകൃത്യങ്ങളിൽ വ്യാപൃതരായിരുന്നത്." ഇതിൽനിന്നും മനസ്സിലാകുന്നത് ബുദ്ധമതം ഒരു സംഘടിതമതമായിരുന്നില്ലെന്നാണ്. നെഹ്രു ഗുപ്തരാജാക്കന്മാരെപ്പററി പ്രതിപാദിച്ചിട്ടുള്ളത് ഈ അവസരത്തിൽ ഇവിടെ ചേർക്കാം. "ഗുപ്തപരമ്പരയിലെ ഒടുവിലത്തെ രാജാവായിരുന്നു ബാലാദിത്യൻ. അദ്ദേഹം ക്രി. പി. 530–ൽ മരിച്ചു. ഒരു തികഞ്ഞ ഹിന്ദുരാജവംശത്തിൽ ഉൾപ്പെട്ട ഈ ഭരണകർത്താവുതന്നെയും ബുദ്ധമതത്താൽ ആകൃഷ്ടനായിരുന്നുവെന്നും, ഒരു ബുദ്ധസന്യാസിയായിരുന്നു അദ്ദേഹത്തിൻെറ ഗുരുവെന്നുമുള്ളതു് സ്മരണീയമായ ഒരു വസ്തുതയാണ്. ക്രൈസ്താരാധനയ്ക്കു ഒരു നവോത്ഥാനം സിദ്ധിച്ചതു് ഈ

ഗുപ്തന്മാരുടെ കാലത്താണെന്നു പറയപ്പെടുന്നു. എന്നിട്ടുപോലും ബുദ്ധമതത്തോടു യാതൊരു മാത്സര്യവും ഉണ്ടായതായിക്കാണുന്നില്ല*."

ഹർഷവർദ്ധനന്റെ—അഥവാ ഹർഷന്റെ—കാലത്തും (604–647 A. D) ബുദ്ധമതം മേല്പറഞ്ഞതുപോലെ അസംഘടിതമതമായിട്ടേ നിലനിന്നിരുന്നുള്ളു. ഹർഷൻ ഒരു ശൈവാരാധകനായിരുന്നു. എന്നിരുന്നാലും അദ്ദേഹത്തിനു ബുദ്ധമതത്തോടു് സഹാനുഭൂതിയുണ്ടായിരുന്നു. അദ്ദേഹം ബുദ്ധമതത്തിനും ബുദ്ധസന്യാസിമാർക്കും പ്രത്യേകസ്ഥാനമാനങ്ങൾ നല്കി. ഹ്യൂയെൻസാങ്ങ് (Hiuen-Tsang) എന്ന ബൌദ്ധചീനസഞ്ചാരി ഇന്ത്യയിൽ വന്നതു് ഇദ്ദേഹത്തിന്റെ കാലത്താണു്. 14 കൊല്ലത്തെ ഭാരതപര്യടനത്തിന്നിടയിൽ നീണ്ട 8 വർഷങ്ങൾ അദ്ദേഹം ഹർഷന്റെ രാജ്യത്തിൽ താമസിച്ചു. ഹർഷൻ അദ്ദേഹത്തെ രാജോചിതമായ വിധത്തിൽ സല്ക്കരിച്ചു. അദ്ദേഹത്തിന്റെ ബഹുമാനാർത്ഥം ഒരു മതസമ്മേളനം വിളിച്ചുകൂട്ടി. ഒരു ബുദ്ധവിഹാരമായ നളന്ദസർവ്വകലാശാലയുടെ നിലനില്പിന്നുവേണ്ടി അദ്ദേഹം തന്റെ രാജ്യത്തുനിന്നും 200 ഗ്രാമങ്ങൾ വിട്ടുകൊടുത്തു. 3000—ത്തിലധികം വിദ്യാർത്ഥികൾ—അധികവും ബുദ്ധസന്യാസിമാരായിരുന്നു — താമസിച്ചു പഠിക്കുന്നതിന്നുള്ള ഒരു കലാശാലയായിരുന്നു നളന്ദ. ഇതു് ഒരു ബുദ്ധസർവ്വകലാശാലയായിരുന്നുവെങ്കിലും, അവിടെ വേദം, തക്കം, വ്യാകരണം, ജ്യോതിഷം മുതലായ ഹിന്ദുശാസ്ത്രങ്ങളും പഠിപ്പിച്ചിരുന്നു. ബ്രാഹ്മണരുടേയും—ഹിന്ദുക്കളുടേയും—ബുദ്ധന്മാരുടേയും ക്ഷേത്രങ്ങൾക്കും വിദ്യാഭ്യാസസ്ഥാപനങ്ങൾക്കും ഹർഷൻ ധാരാളം പണം ചിലവഴിച്ചിരുന്നതായി ചരിത്രം തെളിയിക്കുന്നുണ്ടു്. ഹർഷൻ ബുദ്ധമതതത്വങ്ങളെ ഇങ്ങിനെ സ്വീകരിക്കുകയും ബുദ്ധസന്യാസിക

* വിശ്വചരിത്രാവലോകം—പേജ് 175.

ളെ ഇത്രയൊക്കെ ആദരിക്കുകയും സഹായിക്കുകയും ചെയ്തിരുന്നുവെങ്കിലും അദ്ദേഹം ശിവഭക്തനായിട്ടു മാത്രമെ ജീവിച്ചിരുന്നുള്ളു.

കേരളത്തിലെ സ്ഥിതിയും ഇതിൽനിന്നു ഭിന്നമായിരുന്നില്ല. ഭാരതത്തിലെന്നപോലെത്തന്നെ ഇവിടെയും ഹിന്ദുക്കൾ ബുദ്ധമതതത്വങ്ങളെ ആദരിക്കുകയും സ്വീകരിക്കുകയും ചെയ്തിരുന്നു. അത്രയെ ചെയ്തിരുന്നുള്ളു. ബുദ്ധമതം സ്വീകരിക്കുന്നതിനും അതുപേക്ഷിക്കുന്നതിനും ജനങ്ങൾക്കു ഒരു വിഷമവുമുണ്ടായിരുന്നില്ല. അതിന്നു ഒരു തെളിവു ഇവിടെ കാണിക്കാം. കേരളത്തിലെ ക്ഷേത്രങ്ങളിൽ കൂടിയാട്ടമായി ചാക്യാന്മാർ അഭിനയിച്ചുവന്നിരുന്ന 'ഭഗവദജ്ജുകം' പ്രഹസനത്തിന്റെ ആട്ടപ്രകാരത്തിൽക്കൂടി ഒന്നു കണ്ണോടിച്ചാൽ അക്കാലത്ത് കേരളത്തിൽ നടപ്പുണ്ടായിരുന്ന ബുദ്ധമതത്തിന്റെ ഒരു സാമാന്യസ്വരൂപം ലഭിക്കുന്നതാണ്. രണ്ടു നേരവും ഭക്ഷണത്തിന്നു വകയില്ലാത്ത ശാണ്ഡില്യൻ എന്ന ഒരു ബ്രാഹ്മണൻ ബുദ്ധസന്യാസിമഠങ്ങളിൽ സുഖമായി ഭക്ഷണം കഴിക്കാമെന്ന കേട്ടുകേൾവിയനുസരിച്ചു ബുദ്ധമതം സ്വീകരിക്കുകയും, മഠങ്ങളിൽ—പള്ളി എന്നു ഭാഷ—ബുദ്ധസന്യാസിമാർ കാലത്തെ നേരത്തു മാത്രം ഭക്ഷണം കഴിച്ചു ബാക്കി നേരം ഉപവാസമനുഷ്ഠിക്കുന്നതു കണ്ട് ബൌദ്ധജീവിതം വിട്ടെറിഞ്ഞു വീണ്ടും ബ്രാഹ്മണമതത്തിലേക്കു പിൻതിരിയുകയും ചെയ്യുന്നതാണ് അതിലെ ഇതിവൃത്തം.* ഈ ഭഗവതജ്ജുകത്തിന്റെ മൂലം സംസ്കൃതമാകുന്നു. ഇതിന്നു മലയാളത്തിൽ ചാക്യാന്മാർക്കു ചൊല്ലിയാടുന്നതിന്നു ക്രമദീ

* ഭോഃ പ്രഥമമേവാഹം കരധൃകശേഷസമൃദ്ധേ നിരക്ഷരപ്രക്ഷിപ്തജിഹ്വേ കണ്ഠപ്രസക്തയജ്ഞോപവീതേ ബ്രാഹ്മണ്യമാത്രപരിതുഷ്ടേ കുലേ പ്രസൂതാ. തതോ ദ്വിതീയം, അസ്മാകം ഗേഹേ അശനനാശേന ബുഭുക്ഷിതഃ പ്രാതരശനലോഭേന ശാക്യശ്രമണകം പ്രവ്രജിതോസ്മി. തതസ്തത്രദാസ്യാഃപുത്രാണാമേകകാലഭക്തത്വേന ബുഭുക്ഷിതസ്തമപി വിസൃജ്യ ചീവരം ഹരിത്വാ പാത്രം പ്രതോഢ്യ ഛത്രമാത്രം ഗൃഹീത്വാ നിർഗ്ഗതോസ്മി. തതസ്തൃതീയം, അസ്യ ദുഷ്ടാചാര്യസ്യ ഭാണ്ഡഭാരഗർഭഃ സംവൃത്തഃ.

പികാ (ആട്ടപ്രകാരം) എന്ന പേരിൽ ഒരു വിവരണവും ഉണ്ട്. ഈ ഭഗവതജ്ജുകത്തിന്റെ കർത്താവു ഒരു ബോധയനൻ—ബോധായനഗോത്രക്കാരൻ—ആണെന്നു മാത്രമെ അതിൽനിന്നു മനസ്സിലായിട്ടുള്ളു. കാഞ്ചീപുരം തലസ്ഥാനമായ പല്ലവരാജ്യം വാണിരുന്ന മഹേന്ദ്രവർമ്മൻ ഒന്നാമന്റെ മാമണ്ടൂർ ശാസനത്തിൽ (A. D.—610) ഭഗവതജ്ജുകത്തേയും സ്വയം നിർമ്മിച്ച മത്തവിലാസം പ്രഹസനത്തേയും സ്മരിച്ചിരിക്കുന്നതുകൊണ്ട് ഈ ഭഗവതജ്ജുകം മൂലം ക്രി. പി. 610—നു മുമ്പ് നിർമ്മിതമായതാണെന്നു കെ. ശങ്കു അയ്യർ അഭിപ്രായപ്പെടുന്നു.[1] ഇതിന്റെ ക്രമദീപികയുടെ (ആട്ടപ്രകാരത്തിന്റെ) ഭാഷ നോക്കിയാൽ ഏതാണ്ട് A. D. 12—ാം 13—ാം നൂററാണ്ടിലെ മലയാളമായിരിക്കുമെന്നു ഭാഷാവൈജ്ഞാനികർ ഊഹിക്കുന്നു. അതിനാൽ മലയാളത്തിലുള്ള ക്രമദീപികയിൽ കാണുന്നതായ ബുദ്ധമതവിവരണം A. D. 12—ാം ശതകത്തിലോ അതിനു മുമ്പോ ഉള്ളതായിരിക്കണമെന്നു വിചാരിക്കുന്നതിൽ തെററില്ല.[2] മലയാളത്തിൽ എഴുതിയിട്ടുള്ള ഈ ആട്ടപ്രകാരത്തിൽ മൂലത്തിലില്ലാത്ത അനേകം കാര്യങ്ങളാണ്—ബുദ്ധമതത്തിലേക്കു ചേരാനുള്ള ചട്ടങ്ങളെക്കുറിച്ചും മററുമാണ്—വിവരിച്ചിട്ടുള്ളത്.[3] ഏതായാലും ഭഗവതജ്ജുകത്തിലെ ശാണ്ഡില്യൻ ബ്രാഹ്മണമതത്തിൽനിന്നു ബുദ്ധമതത്തിലേക്കു പരിവർത്തനം ചെയ്കയാലും ആ മതം (അഭിപ്രായം) തൃപ്തികരമല്ലെന്നു കണ്ടു് അതിനെ ഉപേക്ഷിച്ചയാളുമാകുന്നു. ഈ പ്രഹസനം എഴുതിയ ആദ്യകാലത്തും പിന്നീട് ക്രമദീപിക എഴുതി ഉണ്ടാക്കിയ കാലത്തുപോലും ബുദ്ധമതത്തിലേക്കു 'മാർഗ്ഗം

---

[1] കേരളവും ബുദ്ധമതവും—പേജ് 43.

[2] "ഭഗവദജ്ജുകം ആട്ടപ്രകാരം ചിത്രീകരിക്കുന്ന ബുദ്ധമതം ക്രസ്ത്വാബ്ദം 9—ാം 10—ാം നൂററാണ്ടുകളിൽ നിലവിലിരുന്നതാണെന്നു വിചാരിക്കാവുന്നതാണ്" എന്നു ശങ്കു അയ്യർ അഭിപ്രായപ്പെടുന്നുണ്ട്.

[3] ഈ ഭാഗം മറെറാരിടത്ത് പ്രതിപാദിക്കുന്നതാണ്.

ചേരുവാനും' അതിൽനിന്നു പിരിഞ്ഞുപോരുവാനും സ്വാതന്ത്ര്യമുണ്ടായിരുന്നു എന്നാണല്ലോ ഇതു് തെളിയിക്കുന്നതു്. അങ്ങിനെ ഒരു സ്വാതന്ത്ര്യം സംഘടിതമതത്തിൽ കിട്ടുകയില്ല. കേരളത്തിൽ ബുദ്ധമതത്തിനുണ്ടായിരുന്ന പ്രാധാന്യവും അത്രമാത്രമായിരുന്നുവെന്നു് ഭഗവതജ്ജുകം വ്യക്തമാക്കുന്നു. അതുകൊണ്ടു് ബുദ്ധമതം ഇവിടേയും ഒരു അസംഘടിതമതമായിട്ടേ നിലനിന്നിരുന്നുള്ളു. പണ്ഡിതന്മാരും മററുമായ ജനങ്ങൾ അതിലെ ആശയങ്ങളെ സ്വീകരിച്ചിരുന്നുവെന്നു മാത്രം.

എന്നാൽ പിന്നെ അതിന്നിവിടെ സിദ്ധിച്ചുവെന്നു പറയുന്ന പ്രചാരം ഏതു നിലയിലായിരുന്നു? ശങ്കരാചാര്യർ അതിനെ ഇവിടെനിന്നു നിഷ്കാസനം ചെയ്തു് അദ്വൈതം സ്ഥാപിക്കാൻ സാധിച്ചതെങ്ങനെ? ഇതിനെപ്പററി അധികമാരും അത്ര ചിന്തിച്ചതായിക്കാണുന്നില്ല. ശ്രീരാമകൃഷ്ണമിഷ്യൻ വകയായി അവിടവിടെ അനേകം ആശ്രമങ്ങൾ സ്ഥാപിച്ചു് മതപ്രചരണവും മററും നടത്തിവരുന്നുണ്ടല്ലോ. അതിനു പുറമെ ഇപ്പോൾ ചിന്മയാനന്ദമിഷ്യൻ എന്ന പേരിൽ ആശ്രമങ്ങൾ പുതുതായി പ്രചരിച്ചു ഇടങ്ങിയിട്ടുമുണ്ടു്. ഇതുപോലെ അക്കാലത്തു് അങ്ങോളമിങ്ങോളം ബുദ്ധമതാശ്രമങ്ങൾ — ബുദ്ധസന്യാസിമഠങ്ങൾ — സ്ഥാപിച്ചിരുന്നു.[1] ഇന്നു രാമകൃഷ്ണാശ്രമങ്ങളിലേക്കുള്ള ചിട്ടപോലെ

---

[1] കരുനാഗപ്പള്ളി താലൂക്കിൽ മരുതൂർകുളങ്ങരയിൽനിന്നും, മാവേലിക്കര താലൂക്കിൽ മാവേലിക്കരയിൽനിന്നും, ഭരണിക്കാവിൽനിന്നും, കുന്നത്തൂർ താലൂക്കിലെ അടൂരിനടുത്തുനിന്നും, അമ്പലപ്പുഴ താലൂക്കിലെ തോട്ടപ്പള്ളിയിൽനിന്നും കണ്ടുകിട്ടിയിട്ടുള്ള ബുദ്ധവിഗ്രഹങ്ങൾ ഇതിനു തെളിവാണു്. (ഇവയുടെയെല്ലാം വിവരണങ്ങളും ചിത്രങ്ങളും T. A. S. രണ്ടാംവാല്യം രണ്ടാംഭാഗത്തിൽ കൊടുത്തിട്ടുള്ളതിനാൽ ഇവിടെ വിസ്തരിക്കുന്നില്ല.) ശ്രീമൂലവാസംപള്ളി കേരളത്തിലെ പ്രസിദ്ധമായ ബുദ്ധവിഹാരമായിരുന്നുവല്ലോ. കോട്ടയത്തുനിന്നും 6 നാഴിക തെക്കു പടിഞ്ഞാറു വേമ്പനാട്ടുകായലിന്റെ കിഴക്കേക്കരയിൽ ഉള്ള നീലമ്പേരൂരിൽ 'പള്ളിപ്പടിക്കൽ'

എന്നു പറയട്ടെ, അക്കാലത്ത് ബുദ്ധതത്വങ്ങളാൽ ആകൎഷിയ്ക്കപ്പെട്ടവരും വിദ്വാന്മാരും ത്യാഗികളുമായവരെ സ്വീകരിച്ച് ആരാമങ്ങളിലേയ്ക്കു സന്യസിപ്പിച്ചിരുന്നു. ആ സന്യാസത്തിന്നു അവരുടേതായ ചില ചടങ്ങുകളുമുണ്ടായിരുന്നു.[2] അശോക

എന്ന ഭഗവതിക്ഷേത്രത്തിലെ ഉപദേവന്മാരിൽ ഒന്നു വിഷ്ണുവായി പൂജിച്ചുവരുന്ന ഒരു ബുദ്ധവിഗ്രഹമാകുന്നു. കോട്ടയത്തിനടുത്തുതന്നെ കിളിരൂരിൽ ഉള്ള വിഷ്ണുക്ഷേത്രത്തിലെ പ്രതിഷ്ഠയും പഞ്ചലോഹനിൎമ്മിതമായ ഒരു ബുദ്ധവിഗ്രഹമാണ്. അവിടെത്തന്നെ ശ്രീകോവിലിന്റെ പിന്നിലെ ഭിത്തിയോടടുത്തു ചുണ്ണാമ്പുകൊണ്ടുണ്ടാക്കിയതും പഞ്ചലോഹവിഗ്രഹത്തോടു സാമ്യം വഹിയ്ക്കുന്നതുമായ മറെറാരു ബുദ്ധവിഗ്രഹവും കൂടിയുണ്ടെന്നു ശങ്കു അയ്യർ പറയുന്നു. (കേരളവും ബുദ്ധമതവും പേജ് 51)

2 ഭഗവതജ്ജുകത്തിലെ ക്രമദീപികയിൽനിന്നും എടുത്ത ഭാഗമാണ് താഴെ കൊടുത്തിട്ടുള്ളതു്. ഇതിൽനിന്നും അക്കാലത്ത് ബുദ്ധമതത്തിൽ ചേരാനുള്ള നിബന്ധനകളേയും ചേൎന്നാൽ അവിടെ അനുഷ്ഠിയ്ക്കേണ്ടതായ നടവടികളേയും കുറെയൊക്കെ ഗ്രഹിയ്ക്കാൻ കഴിയും. "എൻറിങ്ങനെയെല്ലാം പെരുമാറിൻറ കാലത്തു ഇതികൎത്തവ്യതാമൂഢനായെല്ലാം നടക്ക. അപ്പോഴെ തീരവേ പയിച്ചു തുടങ്ങി ഒക്കിൻറ എല്ലാം ഫലമോ? അങ്ങിനെ പെരുമാറിൻറ ഞാൻ കണ്ടവരോടു കേൾക്കത്തുടങ്ങിനേൻ. എവിടെപ്പുലരി ഉൗണുള്ള. എൻറപ്പോറ് പള്ളിമാരെതിരെ ഉണ്മ്ബുണ്ടെൻറാനൊരുത്തൻ. അത് കേട്ടവാറെ പുലരി ഉൗണിന്നുഴറിപ്പോയ വഴിയും കേട്ടുകൊണ്ട് പള്ളിയിച്ചെൻറ പള്ളി പുതച്ചേഞ്ഞാൻ. അവിടെയും പിന്നെ പള്ളിമാരെ ച്ചെൻറ കണ്ടവാറെ, മാണീ! നീ എന്തു പോന്തു എൻറാരവർ. പള്ളിമാരെതിരെ ഉണ്മ്ബുണ്ടെൻറ കേട്ടിട്ട് എങ്കിലെനിയ്ക്കുമതാമോ എൻറ നിനച്ചുവന്നേൻ എൻേറൻ ഞാനും. അഹോ, എങ്കിൽ നീ പള്ളിയാരാക. അതിന്നു മുമ്പിൽ ഉപാസകശരണാൎത്ഥമായ് ബുദ്ധം ശരണം ഗഛാമി, ധമ്മം ശരണം ഗഛാമി, സംഘം ശരണം ഗഛാമി എൻറനുഷ്ഠിതമാകിൻറ ത്രിശരണഗമനം വെണ്ണിക്കൊറ്ക എൻറാർ പള്ളിയാർ. അതെല്ലാം ചെയ്തേഞ്ഞാൻ. ത്രിശരണഗമനം ചെയ്താൽ കുടുമ്മ വെച്ചിട്ട് മേലും കീഴും മൈർ കളക. വെളുത്ത പുടവ ഉടുത്തിട്ടുപാസകനാവു. പഞ്ചശിക്ഷാപദം പഠിപ്പു. പിൻെറ ശ്രാമണേരവ്രതം ദീക്ഷിപ്പൊൻ

ൻെറ കാലത്ത് അത്തരം മഠങ്ങളും സന്ന്യാസികളും വളരെ വ
ർദ്ധിയ്ക്കുകയും, ബുദ്ധമതപ്രചരണാർത്ഥം അത്തരം സന്ന്യാസിമാരെ
വിദേശങ്ങളിലേയ്ക്കയയ്ക്കുകയും ചെയ്തിരുന്നു. "ബുദ്ധമതത്തിന്നിവി
ടെ വളരെ പ്രചാരമുണ്ടായിരുന്നു"വെന്നു പറയുന്നതിൻെറ അർത്ഥം
ഇത്തരം മഠങ്ങളും ബുദ്ധസന്ന്യാസിമാരും വളരെയുണ്ടായിരുന്നുവെ
ന്നും, ബുദ്ധിമാന്മാരും വിദ്വാന്മാരുമായ ജനങ്ങൾക്ക ആ തത്വങ്ങ
ളോട്ട അനുഭാവമുണ്ടായിരുന്നുവെന്നും മാത്രമാണ്.

---

പൂണൂലും കാലുടെ കഴിച്ചു കുടുമയും മുറിച്ചു കയ്യിൽ പിടിച്ചു "ഉത്ഭവ
ലോകം ഗച്ഛ" എൻറ ചൊല്ലി മേൽനോക്കി ഇട്ടു. പിന്നെ രക്തപടം
ധരിച്ചിട്ട് നാലുനാറം പെൺതിരണ്ടപോലെ മറയിൽ മൂടികിടപ്പൂ. പി
ന്നെ ഇരുപതിററാണ്ടെ ഇശ്രാമണേരവ്രതം ദീക്ഷിപ്പൂ. അൻറ.

പ്രാണാതിപാതാൽ പരവിത്തഹാരാ—
ദബ്രഹ്മചര്യാദനൃതാൽ സുരാദേ:
നൃത്താദി മാലാദി മഹച്ച ശയ്യാ—
വികാലഭുക്തേ രജതാ ദചിരാമഃ എൻറചൊല്ലിൻറവ

ണ്ണം പത്തുശിക്ഷാപദവും പഠിപ്പൂ. ശ്രാമണേരവ്രതത്തിന്നു പിന്നെ ചട
ങ്ങറിവോർ ചില പള്ളിമാരും കൂട നദീതീരം പുക്ക ഉപസമ്പത്തി ചെയ്‌വൂ.
നോമ്പു നോററാൽ നല്ല പള്ളിയാരാവൂ. പിന്നെ മൂൻറ ചീവരങ്ങൾ ധരി
ക്കവേണ്ടും പള്ളിയാർ. അതിൽ പിന്നെ ഉത്തരാസംഗം കൊണ്ടു പൊത്തു
കായബന്ധം കൊണ്ടു കെട്ടി സംഘാടി ച്ചുമലിലിട്ടു ഭിക്ഷാപിടകം, അഭി
ധമ്മപിടകം, അഞ്ചഭിസൂത്രപിടകം, എൻറി പിടകത്രയത്തിൽ ചൊല്ലി
ൻറ കോടിശിക്ഷാപദം ധരിപ്പൂ. എൻറാൽ പള്ളിയാരാം.

നിത്യമായുള്ള ആചാരവുമിങ്ങനെ. പള്ളിമാക്കെത്തിരവെ ഉറയുമറ
യിൽ നിൻറ് പുറപ്പെട്ടു, മേഹന ഭവനത്തിങ്കൽ പുക്ക്, മൂത്രാരവജ്ജ
നം വെണ്ണി, ജപശാലയിലകംപുക്ക്, ഉപാസകന്മാർ കൊണ്ടുവന്ന നീർ
കൊണ്ടു് മുത്തുംക്കൂട്ടി ശൌചംവണ്ണി, ഖദിര കരഞ്ജ കകഭ അക്കന്യുഗ്രോ
ധാദികളെക്കൊണ്ടു് മുഖപ്രമാക്കി, മേൽകൊല്ലയിൽ പടുത്ത്, ജി
ഹ്വാനിർല്ലേഖനം വെണ്ണി, മുഖപ്രക്ഷാളനംചെയ്ത്, പുഷ്പാക്ഷതങ്ങളിട്ടു്
ജംഭഭുജമേന്ദ്രതപ്പണമപ്പിച്ച്, അവിടെ നിൻറ്പോയി ദശബലനിലയ
നം പ്രാപിച്ച്, അനേകശതസാഹസ്രപ്രദക്ഷിണം വെണ്ണി, ബുദ്ധഭവന

അശോകന്റെ കാലശേഷം ഇന്ത്യയിൽ ബുദ്ധമതത്തിന്നു വലുതായ ഒരു മാററം സംഭവിച്ചു. ബുദ്ധമതം 'മഹായന'മെന്നും 'ഹീനയാന'മെന്നും രണ്ടു ശാഖകളായിത്തീൎന്നു. ബുദ്ധൻ വിഗ്രഹാരാധനയെ നിഷേധിക്കുകയും, ധ്യാനം മാത്രം മതിയെന്നു ഉപദേശിക്കുകയുമാണല്ലൊ ചെയ്തതു്. അങ്ങിനെ യാതൊരവലംബവും കൂടാതെ പരബ്രഹ്മത്തെ ധ്യാനിക്കാൻ വ്യാസ-ശുകാദികളെപ്പോലെയുള്ളവൎക്കേ സാധിക്കൂ; അതിന്നുതന്നെ വളരെക്കാലത്തെ നിരന്തരമായ

ത്തിലകംപുക്കു് പുരന്ദരാദി വൃന്ദാരകവന്ദ്യമാനനായിരിക്കിന്റ ജിനമുനീന്ദ്രന്റെ പാദാരവിന്ദങ്ങളെ വന്ദിച്ചു, ഗന്ധകുടികയിൽചെന്റ് വൃത്തമായ് മണ്ഡലം തേച്ച് അവിടെ വാഗ്ദേവതാപീഠം വെച്ച് അതിന്മേൽ ജയന്ത്രാസനംവെച്ച് പ്രജ്ഞാപാരമിതപഞ്ചരക്ഷ തഥാഗത ഗുഹ്യം എൻറ ഇടങ്ങി ഉള്ള ബൌദ്ധസദ്ധൎമ്മങ്ങളെ പഠിച്ചു പുഷ്പാക്ഷതജലഗന്ധാദികളെക്കൊണ്ടു പുസ്തകങ്ങളെ ആരാധിച്ച് വസുധാരം കുരുകുലിപൎണ്ണശാബരീമാരീഹല്ലാംഗളി എൻറ തൊടങ്ങി ഉള്ള മാലാമന്ത്രങ്ങളെ അഭ്യസിച്ച് നെററിത്തടത്തിൽ വൃത്തമായ പുണ്ഡ്രമിട്ടു അഞ്ജനവ്യഞ്ജനാദികളെ സേവിച്ചു കണ്ണാടികണ്ടു നിയമഗൃഹത്തിൽ നിൻറ പുറപ്പെട്ടു് ചിറെപ്പു ചെയ്വൂ. പിന്നെ പത്തുശാലയിലകംപുക്ക പൊഴുതു ചെയ്വു. കീഴില വിപരീതമായ് വെച്ചുകൊള്ളു. കൊട്ട ഇലയിൽ പിൻറപാതമേററുകൊണ്ടു അവിടെ ആരിക്കിബലി അനുഷ്ഠിപ്പൂ. പിന്നെ ഗളാവധിയായ് പൊഴുതു ചെയ്താൽ ഉച്ചിഷ്ടബലി അനുഷ്ഠിപ്പൂ. പിന്നെ മുഖശുദ്ധിവെണ്ണി പൊന്നിരിപ്പടം പ്രാപിച്ചു് പട്ടോപവിഷ്ടനായി താംബൂലചൎവ്വണം ചെയ്തു് കഥാലാപങ്ങളെക്കൊണ്ടു് ദിവസശേഷം കഴിച്ചു് പിന്നെ മുഖശുദ്ധിയും ശൌചാദികളും ചെയ്തു് സായന്തനസമയത്തിൽ ഗാനഗാഥ പഠിച്ചു് ഉറയുമറയിലകംപുക്കു് മാലാമന്ത്രങ്ങളെ ജപിപ്പൂ. രാത്രിടത്തിയാൽ വാൎത്തപോലുമില്ല. പിന്നെ ഉറങ്ങൂതും ചെയ്വൂ. ഇങ്ങനെ നിത്യമായുള്ള ആചാരം പള്ളിമാൎക്കു്.

എൻറിട്ടു് ഞാനുമിങ്ങനെ ഇരിക്കിൻറ പള്ളി പുതച്ചേൻ ''തതോപചിതീയമിത്യാദി പ്രവ്രവൃജിതോസ്മി.'' പിന്നെ രണ്ടാമത് ഉണ്ണാഞ്ഞതന്ധകാരപ്പെട്ടിരിന്ന ഞാൻ ഞങ്ങളുടെ ഇല്ലത്ത ശതമില്ലിഞ്ഞ് ബുഭുക്ഷിതനായ് പുലരി ഊണിലേ അപേക്ഷകൊണ്ടു് പോയ് പള്ളിയിചെൻറ പള്ളി പുതച്ചേൻ.''

അഭ്യാസം കൂടാതെ സാധിക്കുകയുമില്ല.* ഭൂമിശാസ്ത്രം പഠിപ്പിക്കുന്നതു വിദ്യാൎത്ഥികൾക്കു ഭൂപടം—മേപ്പു്—കാണിച്ചുകൊണ്ടാണല്ലോ. വാസ്തവത്തിൽ അതു ഭൂമിയല്ല, ഭൂമിയുടെ ചിത്രം—പ്രതികൃതി—യാകുന്നു. അതുകൂടാതെ ഭൂമിശാസ്ത്രം പഠിപ്പിക്കുവാൻ വളരെ പ്രയാസമാണു്, അല്ലെങ്കിൽ അതുണ്ടായാൽ പഠിപ്പിക്കാൻ വളരെ എളുപ്പമാണെന്നും പറയാം. ഏകദേശം അതുതന്നെയാണു വിഗ്രഹാരാധനയുടേയും നില. ബ്രഹ്മധ്യാനത്തിന്നു—ബ്രഹ്മത്തെ സാക്ഷാൽക്കരിക്കുന്നതിന്നു—ഭക്തിയും ഏകാഗ്രതയുമാണാവശ്യം. അതു സാധിക്കുവാൻ—അതിന്റെ പരിശീലനം ആരംഭിക്കാൻ തന്നെ—അവലംബമൊന്നുമല്ലാതെ സാമാന്യജനങ്ങൾക്കു സാധിക്കയില്ല. വിഗ്രഹാരാധനയുടെ ആന്തരമായ താല്പൎയ്യം അതിന്നുള്ള പരിശീലനമാകുന്നു. സന്യാസികളായി മഠങ്ങളിൽ വരുന്നവരെല്ലാം അതുവരെ വിഗ്രഹാരാധന ചെയ്തിരുന്നവരാണു്. വിഗ്രഹമില്ലെന്നു വന്നപ്പോൾ ധ്യാനത്തിന്നും ഭക്തിക്കും ഒരെത്തുംപിടിയുമില്ലാതായി. അവിടെ വരുന്നവരെല്ലാം അതാതു കാലത്തു സന്യസിച്ചിട്ടുള്ളവരല്ലാതെ പുത്രപൌത്രാദിക്രമേണ ഒരു വംശമോ പാരമ്പൎയ്യമുള്ളവരൊ ഒട്ടല്ലതാനും. യാതോരവലംബവും—വിഗ്രഹമെന്നൎത്ഥം—കൂടാതെ 'ധ്യാന'മെന്നും പറഞ്ഞു് കണ്ണടച്ചിരിക്കുന്നതിന്നൎത്ഥമില്ലെന്നും, അതിന്നൊരവലംബം കൂടിയേ കഴിയു എന്നും കാലാന്തരത്തിൽ അവരിൽ പലക്കും തോന്നി. അവക്കാണെങ്കിൽ എല്ലാററിന്നും ആധാരം ബുദ്ധനാണല്ലൊ. അതിനാൽ അവരിൽ ഭൂരിപക്ഷംപേരും ബുദ്ധന്റെതന്നെ പ്രതിമയെവെച്ചു് ആരാധിച്ചുതുടങ്ങുകയാണുണ്ടായതു്. ആ സമ്പ്രദായം മഠങ്ങളിലേയ്ക്കെല്ലാം ക്ഷണത്തിൽ പ്രചരിച്ചു. ഇത്തരത്തിലുള്ള ബുദ്ധമതത്തെ മഹായാനമെന്നും ആദ്യകാലത്തതിനെ ഹീനയാനമെന്നും വിളിച്ചുവന്നു.

* ക്ലേശോധികതരസ്തേഷാം മവ്യക്താസക്തചേതസാം.
അവ്യക്താ ഹി ഗതിൎദ്ദുഃഖം ദേഹവത്ഭിരവാപ്യതേ—ഗീത.

ഈ മഹായാനബുദ്ധമതമാണു് തിബററു്, ബർമ്മ, സയാം, ചൈന, ജപ്പാൻ എന്നിവിടങ്ങളിലേയ്ക്കു വ്യാപിച്ചതു്.

അപ്പോൾ എന്തായി? ബുദ്ധനെ ഒരു ഈശ്വരനായിക്കരുതി; വിഗ്രഹംവെച്ചു ഹിന്ദുക്കളെപ്പോലെത്തന്നെ പൂജിയ്ക്കാൻ തുടങ്ങി; ക്ഷേത്രങ്ങൾ—പള്ളികൾ—പണികഴിപ്പിയ്ക്കുകയും ചെയ്തു. അതോടുകൂടി ഹിന്ദുമതവും ബുദ്ധമതവും തമ്മിലുള്ള അകൽച്ച വളരെ കുറഞ്ഞു. അങ്ങിനെ ഒരു വിഗ്രഹാരാധനയും ധ്യാനവുമുള്ള മഹായാനബുദ്ധമതമാണു് ഇന്ത്യയിൽ നിലനിന്നതു്. അദ്വൈതമതക്കാരെപ്പോലെത്തന്നെ ബുദ്ധമതക്കാൎക്കും ധ്യാനിയ്ക്കുവാനുള്ള വസ്തു—പ്രാപ്യസ്ഥാനം—പരബ്രഹ്മം (നിൎവ്വാണം) തന്നെയാണു്. ഇപ്പോൾ വിഗ്രഹാരാധനയുമുണ്ടായി. ആ വിഗ്രഹം ബുദ്ധൻേറതാണെന്നു മാത്രമെ വ്യത്യാസമുള്ളു. അദ്വൈതമതപ്രകാരവും സന്ന്യാസികൾക്കു കൎമ്മങ്ങളില്ല; ബ്രഹ്മചാരി-ഗൃഹസ്ഥ-വാനപ്രസ്ഥന്മാൎക്കേ കൎമ്മങ്ങൾ വിധിച്ചിട്ടുള്ളു. അവൎക്കുതന്നെ സന്ധ്യാവന്ദനാദി കൎമ്മങ്ങൾ വിധിച്ചിട്ടുള്ളതു് സന്ന്യാസയോഗ്യത സിദ്ധിയ്ക്കുവാനുള്ള പരിശീലനമായിട്ടാണുതാനും. പരബ്രഹ്മത്തെ സാക്ഷാൽക്കരിച്ചാലല്ലാതെ മോക്ഷം സിദ്ധിയ്ക്കയില്ലെന്നു ആ സന്ന്യാസിമാൎക്കു—ബുദ്ധനു—സമ്മതവുമാണു്. അതിനാൽ ബുദ്ധപ്രതിമയ്ക്കു പകരം ദേവപ്രതിമയെ സ്വീകരിപ്പിയ്ക്കുക മാത്രമേ ശങ്കരാചാൎയ്യൎക്കു ചെയ്യേണ്ടതായിട്ടുണ്ടായിരുന്നുള്ളു; അതിന്നു പ്രയാസവുമുണ്ടായില്ല. ചാതുൎവ്വണ്യം ഇല്ലാതിരുന്നതു ഈ ബുദ്ധസന്ന്യാസിമാൎക്കു മാത്രമായിരുന്നു; ബാക്കിയുള്ള ഹിന്ദുക്കളിൽ നിലവിലുണ്ടായിരുന്ന ചാതുൎവ്വൎണ്ണ്യവ്യവസ്ഥയ്ക്കു അക്കാലത്തും ഉടവു തട്ടിയിരുന്നില്ല. അങ്ങിനെയാണു ശങ്കരാചാൎയ്യൎക്കു് ആ ബുദ്ധസന്ന്യാസികളേയെല്ലാം ഹിന്ദുസന്ന്യാസികളായി മാററാൻ നിഷ്പ്രയാസം സാധിച്ചതു്. അങ്ങിനെ സന്ന്യാസിമഠങ്ങളിലെല്ലാം ചെന്നു സന്ന്യാസിമാരേയെല്ലാം ഹിന്ദുക്കളാക്കി മാററി; അതോടുകൂടി ബുദ്ധമതം ഭാരതത്തിൽ നാമാവശേഷമാവുക

യും ചെയ്തു. ഭാരതത്തിൽ ഒരു കാലത്തു ബുദ്ധമതം വളരെ പ്രചരിച്ചിരുന്നുവെന്നും, ശങ്കരാചാര്യരാണു അതിനെ ഇവിടേനിന്നു നിഷ്കാസനം ചെയ്തതെന്നുമുള്ള ചരിത്രത്തിൻെറ സാരം ഇതാകുന്നു. അല്ലാതെ ഇവിടെ അതു ഒരു സംഘടിതമായി ഉറച്ചിട്ടില്ല, ഉറച്ചെങ്കിൽ ശങ്കരാചാര്യർക്ക് അത്ര വേഗത്തിലൊന്നും അതിനെ നിഷ്കാസനം ചെയ്വാൻ സാധിക്കുകയും ചെയ്യുമായിരുന്നില്ല.

—:o:—

## അദ്ധ്യായം 16.

## നാഗാരാധന കേരളത്തിൽ

നാഗന്മാരെപ്പററി ഇതുവരെ എഴുതിയ ചരിത്രകാരന്മാർക്കെല്ലാം ഒരു തെററു പററിയിരിക്കുന്നു. അവരെല്ലാം അങ്ങിനെ എഴുതിയിരിക്കുന്നത് 'നാഗന്മാർ' എന്നതിൻെറ അർത്ഥം നാഗാരാധകന്മാരെന്നു വിശ്വസിച്ചുകൊണ്ടാകുന്നു. എന്നാൽ ഈ പ്രകൃതത്തിൽ നാഗന്മാർ എന്നതിൻെറ അർത്ഥം സർപ്പങ്ങളെന്നോ ആനകളെന്നോ ഒന്നുമല്ല; 'സമതലവാസികൾ' എന്നാകുന്നു. 'അഗഃ' എന്ന വാക്കിനു സംസ്കൃതത്തിൽ 'പർവ്വതം' എന്നാണർത്ഥം. അപ്പോൾ 'ആഗഃ' എന്നതിനു "പർവ്വതസംബന്ധി—പർവ്വതവാസി" എന്നർത്ഥം പറയാം. 'ന'കാരത്തിനു 'അല്ല' എന്നുമാണർത്ഥം. 'ന ആഗഃ' എന്നായപ്പോൾ 'പർവ്വതവാസിയല്ലാത്തവൻ' എന്നർത്ഥം കിട്ടി. അതിൻെറ സാരമാകട്ടെ 'സമതലവാസി' എന്നാകുന്നു.

മദ്ധ്യേഷ്യയിൽനിന്നു ആര്യന്മാർ കൈബർ ചുരങ്ങൾ വഴി സിന്ധിലെത്തിയപ്പോൾ അവിടെ ആദിവാസികളുണ്ടായിരിക്കുമല്ലോ. ഇവരെക്കണ്ടപ്പോൾ അവരിൽ ചില വർഗ്ഗക്കാർ ഭയപ്പെട്ട് കാട്ടിലേക്കു—മലമുകളിലേക്കു—ഓടിയൊളിച്ചു. എതിർത്ത ആദിവാസികളേയെല്ലാം ആര്യന്മാർ ആട്ടിയോടിച്ച് മലകയററി വിട്ടു. പേടിച്ചോടുകയൊ എതിർക്കുകയൊ ചെയ്യാതെ ശാന്തശീലന്മാ

രായവരെ ആര്യന്മാർ ആവശ്യാനുസരണം മെരുക്കിയെടുത്തു. ഒരു പക്ഷെ എതിർപ്പിൽ തോല്പിച്ചു കീഴടക്കിയതാവാനും വിരോധമില്ല. അതെങ്ങിനെയായാലും അനാര്യന്മാരെല്ലാം തന്നെ ഒന്നാകെ നാടു വിട്ടു കാടുകയറിയിട്ടുണ്ടാവില്ല; അത് സ്വാഭാവികമായ ഗതിയ്ക്കു യോജിച്ചതല്ല. അങ്ങിനെയാണ സമതലത്തിൽതന്നെ താമസിച്ച് ആര്യന്മാരുമായി ഏണങ്ങിച്ചേർന്ന ആദിവാസികൾക്കു നാഗന്മാർ എന്ന പേരുണ്ടായത്. ആര്യന്മാരുടെ ഭാഷ സംസ്കൃതമാണല്ലൊ. അങ്ങിനെ ആ ആര്യന്മാർ അവരെപ്പറഞ്ഞിരുന്ന ഭാഷയാണ് 'നാഗന്മാർ' എന്നതു്. അതിൻെറ അർത്ഥമാകട്ടെ പച്ചവാസികളല്ലാത്തവർ—അതായത് നാട്ടിൻപുറത്ത് വസിയ്ക്കുന്നവർ—എന്നാണു താനും. അല്ലാതെ ഇവിടെ നാഗശബ്ദത്തിന്നു നാഗങ്ങളും—പാമ്പുകളും—ആയി യാതൊരു ബന്ധവുമില്ല.

പുതുതായി പരിചയപ്പെടുന്ന സ്ഥലങ്ങൾക്കും ജനങ്ങൾക്കും ഇങ്ങിനെ ചില പുതിയ പേരുകൾ ഉണ്ടാകുന്നതു് അപൂർവ്വമല്ല. യൂറോപ്യന്മാൎക്കു 'വെള്ളക്കാർ' എന്നും യൂറോപ്പിന്നു 'ബിലാത്തി' എന്നും പേരുണ്ടായതു് അവരിൽനിന്നല്ല; അതു് അവൎക്കു കൊടുത്തതു് അവരുടെ പുതിയ പരിചയക്കാരായ നമ്മളാണല്ലൊ. പോർച്ചുഗീസുകാൎക്കു 'പറങ്കികൾ' എന്നും ഡച്ചുകാൎക്കു 'ലന്തക്കാർ' എന്നുമുള്ള പുതിയ പേരുകൾ കൊടുത്തതും നമ്മളാണ്; അവരല്ലല്ലൊ. വയനാടു മുതലായ വടക്കെമലബാർ പ്രദേശങ്ങളിൽ തിരുവിതാംകൂറുകാരായ അനേകം കൃസ്ത്യാനികൾ കുടിപാൎത്തു തുടങ്ങിയിട്ടുണ്ടു്. ആ നാട്ടുകാർ അവരെ പ്പറഞ്ഞുവരുന്ന ഭാഷ ചേട്ടന്മാർ എന്നാണ്. അവിടങ്ങളിൽ അവർ അറിയപ്പെടുന്നതെല്ലാം ആ പേരിലാകുന്നു. സിന്ധിൽ പുതുതായി വന്നവർ ആര്യന്മാരാകയാൽ ആ സംസ്കൃതപ്പേർ—നാഗന്മാർ എന്ന നാമം—അവൎക്കു കൊടുത്തതും അവരാണ്. ഇതിന്നൊത്രയെങ്കിലും തെളിവു കാണിയ്ക്കാൻ കഴിയും. 'ഹിന്ദു' എന്ന പദം സംസ്കൃതമല്ല; പേർസ്യക്കാർ സൃഷ്ടിച്ചതാകുന്നു.

മലയാളത്തിലെ 'പ' എന്ന അക്ഷരം പലപ്പോഴും കന്നാടകത്തിൽ 'ഹ' എന്നായി മാറും. 'പാലു്' എന്നതിന്നു കന്നാടകത്തിലാകുമ്പോൾ 'ഹാലു' എന്നാകുന്നു. അതുപോലെ പേർസ്യൻ ഭാഷയിലാകുമ്പോൾ 'സ'കാരം 'ഹ'കാരമായി മാറുകയാണു ചെയ്യുന്നതു്. "'സിന്ധു' എന്ന നദിയ്ക്കു 'ഹിന്ദു' എന്നും, ആ നദിയുടെ പരിസരങ്ങളിൽ താമസിയ്ക്കുന്ന ആര്യന്മാരെ 'ഹിന്ദു'ക്കൾ എന്നും ആദ്യകാലത്തു് പേർസ്യക്കാർ പറഞ്ഞുവന്നു. അങ്ങിനെയാണു് ഭാരതീയക്കു ഹിന്ദുക്കൾ എന്ന പേർ വന്നതു്. പിന്നീടു് സിന്ധുവിൽനിന്നു ഗ്രീക്കുകാർ നമ്മുടെ രാജ്യത്തെ 'ഇൻഡോസു്' എന്നു വിളിച്ചുവന്നു." * അതു് ഇംഗ്ലീഷിലായപ്പോൾ 'ഇന്ത്യ'യായി പ്പരിണമിയ്ക്കുകയും ചെയ്തു. അതുപോലെ കാട്ടുകയറാതെ ആര്യന്മാരുമായി ഇണങ്ങിച്ചേൎന്ന ആദിവാസികളായ അനാര്യന്മാരെക്കുറിച്ചു് അവർ പറഞ്ഞുവന്ന പേരാണു് നാഗന്മാരെന്നതു്. അല്ലാതെ ആ പേരിന്നോ അവൎക്കോ നാഗങ്ങളുമായി യാതൊരു ബന്ധവുമില്ല; ഉണ്ടെന്ന ധാരണ തെററുമാകുന്നു.

ആ പേരിൽ നാഗശബ്ദമുണ്ടെന്നല്ലാതെ അതിന്റെ അൎത്ഥം നാഗങ്ങളെന്നൊ നാഗാരാധകന്മാരെന്നൊ ആണെന്നതിലേയ്ക്കു തെളിവെന്താണു്? ഈ ചോദ്യം ആരെങ്കിലും ചോദിയ്ക്കുകയോ മറുപടി പറയുകയോ ചെയ്തതായി കാണുന്നില്ല. പേരുകൊണ്ടു മാത്രം അവർ നാഗാരാധകന്മാരാണെന്നു തീരുമാനിച്ചിരിയ്ക്കുകയാകുന്നു. അതിന്നു പുറമെ ദ്രാവിഡന്മാർ നാഗാരാധകന്മാരാണെന്നു എങ്ങിനെയാണു നിശ്ചയിച്ചതു്? അതിന്നും മതിയായ തെളിവു കാണുന്നില്ല. ഞാൻ പറയുന്നതു നാഗാരാധന ആദ്യകാലത്തെ സിന്ധിലെ ആൎയ്യന്മാൎക്കുണ്ടായിരുന്നുവെന്നും, ദ്രാവിഡൎക്കില്ലായിരുന്നുവെന്നുമാകുന്നു. ആൎയ്യന്മാൎക്കുണ്ടായിരുന്നതിനെപ്പററി പിന്നീടു പറയാം. ആദ്യം അനാര്യന്മാരുടെ കഥയെടുക്കുക.

* വിശ്വചരിത്രാവലോകം—നെഹ്റു. പേജു് 197.

ഇവിടെക്കാണുന്നതായ ആദിവാസികൾ പറയർ, പുലയർ, മുക്കോന്മാർ, കോഴിക്കോട്ടു മുതൽ ഏതാണ്ടു കൊച്ചിവരെ കടൽക്കരയിലുള്ള മണൽ—തെങ്ങിൻ—പ്രദേശങ്ങളിൽ താമസിച്ചുവരുന്ന വേട്ടുവന്മാർ മുതലായവരാകുന്നു. കേവലം പരിത്യക്തവർഗ്ഗമായ നായാടികൾ വേറേയുമുണ്ടു്. ഇവരാരും നാഗാരാധകന്മാരല്ല. നാഗാരാധനയ്ക്കു ഇവരിൽ ഒട്ടുംതന്നെ പ്രചാരവുമില്ല. വയനാടു മുതലായ മലകളിൽ കുറേ ആദിവാസികൾ താമസിക്കുന്നുണ്ടു്. മലയർ, കുറുമർ, കുറുച്ച്യർ, പണിയർ എന്നിങ്ങിനേയെല്ലാം പറയപ്പെടുന്നവർ അവരിലെ ചില വർഗ്ഗക്കാരാകുന്നു. നാഗാരാധകന്മാരെ അവരിലും കാണുന്നില്ല. അവർക്കുള്ള ആരാധനാമൂർത്തികളുടെ ഒരു പട്ടിക കിട്ടിയിട്ടുണ്ടു്. അതു താഴെ ചേർക്കുന്നു. ആ കൂട്ടത്തിലും നാഗങ്ങളെ കാണുന്നില്ല.



| | ആദിവാസികൾ | ആരാധനാമൂർത്തികൾ |
|---|---|---|
| 1. | അടിയർ ... | ... കരിങ്കാളി, മലക്കാരി, കുളിയൻ, കുളി, തിരുനെല്ലിപ്പെരുമാൾ (വിഷ്ണു). |
| 2. | കുറുമർ ... | ... തലച്ചെല്ലുവൻ (ശിവാംശം), മസ്തിദൈവം. |
| 3. | മുള്ളക്കുറുമർ ... | ... ഇളങ്കരുവൻ (ശിവാംശം) അഥവാ ദൈവം, മേൽച്ചെല്ലുവൻ, പൂതാടിദൈവം, ചേടാററിൻറമ്മ (സീത), മുരുക്കന്മാർ (ലവകുശന്മാർ). |
| 4. | കുറുച്ച്യർ ... | ... മലക്കാരി, പുരുഷഭൂതം (ശിവാംശം), ഭഗവതി, ചാമുണ്ഡി, കരിങ്കാളി, ഭദ്രകാളി, തീച്ചാമുണ്ഡി, പുലിച്ചാമുണ്ഡി, നീർച്ചാമുണ്ഡി, കുട്ടിച്ചാത്തൻ, കുളിയൻ (ഗുളികൻ). |

| | | |
|---|---|---|
| 5. | പണിയർ ... | ... കുളി, ഭദ്രകാളി, മുത്തപ്പൻ, കുട്ടിച്ചാത്തൻ, കാട്ടുഭഗവതി. |
| 6. | കാട്ടുനായ്ക്കന്മാർ | ... മാരിയമ്മ, മസ്തിദൈവം, ഹെത്തിപ്പൻ അഥവാ മുത്തപ്പൻ. |
| 7. | കാണിക്കാർ | ... ചാവുകാം (പ്രേതങ്ങളാം), ചാത്ത, കാണിക്കുട്ടി, മുത്തി(യമ്മ), ഉടയമുത്തൻ. |
| 8. | മലവേടർ ... | ... ചാവുകാം. |
| 9. | നാട്ടുമലയർ | ... മല്ലൻ, വീരഭദ്രൻ, ഭദ്രകാളി. |
| 10. | കൊല്ലങ്കോട്ട മലയർ | കരുമല മൂപ്പൻ, മല്ലമ്പാറ, ആണ്ടൻ, മുനിയപ്പൻ, കാളി, ഭഗവതി, മാരിയമ്മ. |
| 11. | ഉള്ളാടർ ... | ... കാപ്പിരി, തീക്കുട്ടി, ചാത്തൻ. |
| 12. | നായാടികാം | ... മല്ലൻ, മലവാഴി, പറക്കുട്ടി, മുത്തപ്പൻ. |
| 13. | വേട്ടുവർ ... | ... ചാത്തൻ, കരിങ്കുട്ടി, പറക്കുട്ടി, കണ്ടാകരണൻ. |
| 14. | വയനാടൻപുള്ളുവർ* | അയ്യപ്പൻ, വേലായുധൻ, മുനി, ചാത്തൻ, മുക്കൻ, കണ്ടാകരണൻ, കരിങ്കുട്ടി, തീക്കുട്ടി, പറക്കുട്ടി, കള്ളാടിമുത്തൻ, കാപ്പിരി. |
| 15. | കാടർ ... | ... മലവാഴി, മലക്കറത്തി. |

* കേരളത്തിൽ കാണുന്ന 'പുള്ളുവർ' നാഗാരാധകന്മാരാണെന്ന വസ്തുത മറന്നിട്ടില്ല. അവിടെ ഒരു തെററുള്ളതു അവരെല്ലാം ആദിവാസികളിൽ പെട്ടവരാണെന്നുള്ള ധാരണയിലാകുന്നു. പൂണൂലും സന്ധ്യാവന്ദനവുമില്ലാത്ത അമ്പലവാസികാം മുതൽ പുള്ളുവരടക്കം ഇന്നു കേരളത്തിൽ കാണുന്നവരായ എല്ലാ വൎഗ്ഗക്കാരും ആൎയ്യന്മാർ സിന്ധിൽനിന്നു ഇവിടെ കുടിയേറിപ്പാൎത്തപ്പോാം ആവശ്യാനുസരണം കൂടെക്കൊണ്ടുവന്നു കുടിയിരുത്തിയ നാഗന്മാരാകുന്നു. ഇതിനെപ്പററി ആൎയ്യന്മാരുടെ കുടിയേററം രണ്ടാം ഭാഗത്തിലെ അഞ്ചാമദ്ധ്യായത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുള്ളതിനാൽ ഇവിടെ വിട്ടുകളയുന്നതാണു്.

16. മുക്കവർ ... ... ചാമുണ്ഡി, ഭണ്ഡൻ, ശ്രീകുരുമ്പ, മുത്തൻ.

മേൽപറഞ്ഞ വർഗ്ഗക്കാരിലെ ഉപാസനാമൂർത്തികളിലൊന്നും നാഗത്തെക്കാണുന്നില്ല. ഈ പട്ടികകൊണ്ടു അവരുടെ മൂർത്തികൾ മുഴുവനുമായെന്നു നല്ല നിശ്ചയമില്ല. എങ്കിലും ഇത്രയും മൂർത്തികളിൽ നാഗത്തെ കാണാത്തതുകൊണ്ടു നാഗങ്ങൾ അവരുടെ ഉപാസനാമൂർത്തികളിലൊന്നല്ലെന്നു വിചാരിയ്ക്കണം; നാഗന്മാർ എന്ന പേരുകൊണ്ടാണല്ലോ അവർ നാഗോപാസകന്മാരാണെന്നു വിശ്വസിയ്ക്കുന്നതു്. ആ നിലയിൽ നാഗം അവരുടെ മൂർത്തികളിൽ പ്രധാനിതന്നെയാവണം. ഇത്രയും മൂർത്തികളിൽ നാഗത്തെക്കാണാത്തതുകൊണ്ടു അത്ര പ്രാധാന്യമതിന്നില്ലെന്നു തീർച്ചയുമാകുന്നു.

ഇനി മറ്റൊന്നു്. ആര്യന്മാർക്കു് നാഗോപാസനയില്ലെന്നു എങ്ങിനേയാണു തീരുമാനിച്ചതു്? അതു ദ്രാവിഡന്മാരുടെ തനതാണെന്ന വിശ്വാസംപോലെത്തന്നെ ഇതിന്നും തെളിവു കാണിച്ചിട്ടില്ല; ചുമ്മാതങ്ങു വിധിയ്ക്കുകയേ ചെയ്തിട്ടുള്ളു. ഞാൻ പറയുന്നതു മറിച്ചാണു്; ആര്യന്മാർക്ക നാഗാരാധനയുണ്ടായിരുന്നുവെന്നും, കേരളത്തിൽ കാണുന്നതായ സർപ്പക്കാവുകൾ അതിന്നു തെളിവാണെന്നുമാകുന്നു. ആര്യന്മാരുടെ ദേവന്മാരിൽ പലതിന്നും നാഗം പ്രധാനമാണു്. സാക്ഷാൽ മഹാവിഷ്ണുവിന്റെ മെത്ത അനന്തനാണല്ലോ. ശിവനാണെങ്കിൽ ദേഹത്തെ അലങ്കരിയ്ക്കുന്ന ആഭരണങ്ങൾ സർപ്പങ്ങളാകുന്നു. 'ശാന്തിദുർഗ്ഗ' എന്നു പറയപ്പെടുന്ന ഭഗവതിയുടെ ധ്യാനം അനന്തശായിനിയായിട്ടാകുന്നു. സുബ്രഹ്മണ്യസ്വാമിയുടെ കാര്യത്തിലും സർപ്പങ്ങൾക്കു പ്രാധാന്യമുണ്ടു്. മാത്രമല്ല ഓരോ മൂർത്തിയുടെ പല ധ്യാനങ്ങളും 'നാഗയജ്ഞോപവീതിക'ളായിട്ടാകുന്നു; എന്നുവെച്ചാൽ പൂണൂലായി കഴുത്തിലിട്ടിരിയ്ക്കുന്നതു സർപ്പങ്ങളേയാണെന്നർത്ഥം. കേവലം യജ്ഞോപവീതം മാത്രമല്ല ഉത്തരീയത്തിന്റെ—രണ്ടാംമുണ്ടിന്റെ — സ്ഥാനത്തു് നാഗങ്ങളേക്കൊണ്ടു

ദേഹം അലങ്കരിച്ച ഗണപതിയുണ്ടു്. കാളി ചാമുണ്ഡി ആദിയായ ഉഗ്രമൂൎത്തികളിൽ മാത്രമല്ല സ്ത്രീരൂപത്തിലുള്ള ദുൎഗ്ഗ മുതലായ സൌമ്യമൂൎത്തികളിലും 'നാഗയജ്ഞോപവീതിനി'കൾ അപൂൎവ്വമല്ല. ഭൂമിയെത്താങ്ങിനില്ക്കുന്നതു ആയിരം പടമുള്ള അനന്തനാണു്. പിന്നെ വാസുകി, തക്ഷകൻ, കാളിയൻ മുതലായ ഭയങ്കര സൎപ്പങ്ങളെപ്പററി പുരാണങ്ങളിൽ എത്ര കഥകളുണ്ടു്.

ശിവവാഹനമായ കാളയേയും വിഷ്ണുവാഹനമായ ഗരുഡനേയും ആരാധിക്കുന്നുണ്ടു്. ശിവൻെറ പരിചാരകന്മാരും പരിവാരങ്ങളുമായ നന്ദികേശ്വരൻ മുതലായ ഭൂതങ്ങളേയും പൂജിക്കുന്നുണ്ടല്ലൊ. അങ്ങിനെ പരിശോധിക്കുമ്പോൾ സൎപ്പങ്ങളേയും അവർ ആരാധിച്ചിരുന്നില്ലെന്നു എങ്ങിനെ തീരുമാനിക്കുന്നു? അതിനാൽ ഞാൻ പറയുന്നതു നാഗാരാധന ആൎയ്യന്മാൎക്കുണ്ടായിരുന്നുവെന്നു മാത്രമല്ല അവരുടേതായിരുന്നുവെന്നു കൂടിയാണു്. കേരളത്തിൽ സൎപ്പക്കാവുകളില്ലാത്ത ഇല്ലപ്പറമ്പുകളെ കാണുകയില്ലെന്നുതന്നെ പറയാം. ഒന്നിലധികമുള്ളവയും അപൂൎവ്വമല്ല. ആൎയ്യന്മാൎക്കു നാഗാരാധനയുണ്ടായിരുന്നുവെന്നതിലേക്കു ഒന്നാന്തരം തെളിവാണതു്.

നാഗാരാധന കേരളത്തിൽ മാത്രമല്ല ഉള്ളതു്; പുറംരാജ്യങ്ങളിലും ധാരാളം നടപ്പുണ്ടു്. ഈ ചരിത്രത്തിലേക്കു വിവരം ശേഖരിക്കാനായി ഞാൻ ഗോകൎണ്ണം വരേക്കും, മൈസൂർ, ബാംഗളൂർ, കൊയമ്പത്തൂർ മുതലായ പ്രദേശങ്ങളിലേക്കും ഒരു അന്വേഷണയാത്ര പോവുകയുണ്ടായി. ഗോകൎണ്ണം വരേയുള്ള പ്രദേശങ്ങളിലെല്ലാം നാഗാരാധനയുണ്ടു്. അവിടങ്ങളിലുള്ള മിക്ക ആൽവൃക്ഷങ്ങളുടെ കടക്കലും ഓരോ നാഗപ്രതിമയെ കാണാം. പക്ഷെ അവ കേരളത്തിലെ മാതിരി ചിത്രോടക്കല്ലുകളല്ല; കരിങ്കല്ലിൽ കൊത്തിയുണ്ടാക്കിയ നാഗപ്രതിമയാണെന്നേ ഭേദമുള്ളു. മൈസൂർ, ബാംഗളൂർ, കൊയമ്പത്തൂർ മുതലായ പ്രദേശങ്ങളിലേയും നാഗപ്രതിമകൾ ഇതുപോലെത്തന്നെയാകുന്നു. 4-ാം നമ്പ്ര് ചിത്രം നോക്കുക. അതിൽ A.

ചിത്രം നമ്പ്ര് 5. പാമ്പിൻകാവുകൾ.



A. വിട്ട്ളത്തെ പാമ്പിൻകാവ്.



B. സിദ്ധലിംഗേശ്വരത്തെ പാമ്പിൻകാവ്.

(വിവരണം 260-ാംപേജിൽ)

ഹൻസൂർ എന്ന ദിക്കിൽനിന്നും, B. ഉഡുപ്പിയിൽനിന്ന 30–35 നാഴിക വടക്ക സാലഗ്രാമം എന്ന ദിക്കിൽനിന്നും, C. കൊയമ്പത്തൂരിന്നടുത്തുള്ള പേരൂരുനിന്നും മാത്രകയ്യായി എടുത്ത നാഗപ്രതിമകളുടെ ചിത്രങ്ങളാണ്. എല്ലാംതന്നെ അരയാൽവൃക്ഷച്ചുവട്ടിൽ പ്രതിഷ്ഠിച്ചിട്ടുള്ളതുമാകുന്നു. ഇത്തരം നാഗപ്രതിമകൾ മൈസൂർനിന്ന ബേങ്കളൂർക്ക പോകുന്ന വഴിയിൽ ധാരാളം കാണാം. ബേങ്കളൂരിൽ തന്നെ 'കെമ്പെ ഗൗഡർ സൎക്കിൾ' എന്ന ജംക്ഷനിൽ അനവധി നാഗപ്രതിമകൾ ഉണ്ട്. അതിന്ന പുറമെ ജാലഹള്ളി, യശവന്തേശ്വർ മുതലായ സ്ഥലങ്ങളിലും ഇത്തരത്തിലുള്ള ധാരാളം നാഗപ്രതിഷ്ഠകൾ കാണാം. മൈസൂരിൽനിന്നും ബാംഗളൂർക്ക പോകുന്ന വഴിയിലെ സിദ്ധലിംഗേശ്വരം, കെങ്കരി മുതലായ പ്രദേശങ്ങൾ ഇവയുടെ കേന്ദ്രങ്ങളാണ്.

ഗോകൎണ്ണം വരെയുള്ള തീരപ്രദേശത്ത് (സൌത്ത് & നോൎത്ത് കനറയിൽ) അപൂൎവ്വമായിട്ടെങ്കിലും കേരളത്തിലേതെന്നപോലെയുള്ള ചിത്രോടക്കല്ലുകൾ ഉണ്ടെന്ന അന്വേഷണത്തിൽനിന്നറിയാൻ കഴിഞ്ഞു. സാലഗ്രാമം പട്ടണത്തിൽനിന്ന 6 നാഴിക പടിഞ്ഞാറായി സ്ഥിതിചെയ്യുന്ന ബാളെകുദ്രുമഠത്തിൽ (ഒരു സന്യാസിമഠമാണിത്) അത്തരം ഒരു ചിത്രോടക്കല്ല് എനിക്കു നേരിട്ട കാണാൻ സാധിച്ചു. കുന്താപുരത്തുനിന്നും 12 നാഴിക കിഴക്കായി ശങ്കരനാരായണം ഗ്രാമത്തിൽ ഇതുപോലെയുള്ള മറെറാരു ചിത്രോടക്കല്ല് ഉണ്ടെന്ന അവിടെ ചെന്നന്വേഷിച്ചപ്പോൾ മനസ്സിലായി. ആ പ്രദേശത്തു് ഇത്തരം ചിത്രോടങ്ങൾ 5–6 എണ്ണമുണ്ടെന്നാണ് ആ പ്രദേശക്കാർ പറയുന്നതു്.

അതിന്ന പുറമെ പുററുകളെ അവൎക്ക വലിയ ഭയവും ഭക്തിയുമാണ്. അവയെ എവിടെക്കണ്ടാലും നശിപ്പിക്കുകയില്ല. എല്ലാം നാഗപ്രതിമയെപ്പോലെ ആദരിക്കുകയും ആരാധിക്കുകയും ചെയ്യു

ന്നു. അബ്രാഹ്മണരെല്ലാം പുററുകളിന്മേൽ പാൽ വീഴ്ത്തും. വഴിപാടായി പാമ്പിന്നു പാൽ കൊടുക്കുന്നുവെന്നാണതിൻെറ സങ്കല്പം. മൈസൂരുനിന്നു ബേങ്കളൂർക്ക് പോകുന്ന റോഡിൽ 5_6 നാഴിക പോയാൽ സിദ്ധലിംഗേശപുരം എന്ന പ്രദേശത്ത് റോഡരുകിൽ കരിങ്കല്ലുകൊണ്ടു വെണ്മാടമായ ഒരു നാഗാലയം—നാഗക്ഷേത്രം—ഉണ്ട്. അതിന്നകത്തു നാഗപ്രതിമയല്ല, വലിയ പുററാകുന്നു. അവിടെയും പരിസരപ്രദേശങ്ങളിലും ധാരാളം വലിയ പുററുകൾ കാണാനുണ്ട്. നാഗപഞ്ചമി ദിവസം ഇവിടെ ഭക്തജനങ്ങൾ വളരെ തടിച്ചുകൂടാറുണ്ടത്രെ. സൗത്ത് കനറയിലുള്ള—ഇപ്പോൾ കേരളത്തിലുള്ള—മഞ്ചേശ്വരത്തും, പുത്തൂരുനിന്നു 34 നാഴിക കിഴക്കായി മലമുകളിൽ സ്ഥിതിചെയ്യുന്ന സുബ്രഹ്മണ്യത്തും ഇതുപോലെ പുററിനു ആലയം പണിത് പൂജിച്ചുവരുന്നുണ്ട്. സുബ്രഹ്മണ്യത്തെ ക്ഷേത്രങ്ങൾ ഞാൻ നേരിട്ടു കണ്ടു മനസ്സിലാക്കുകയുണ്ടായി. അവിടെ അടുത്തടുത്തായി രണ്ടു ക്ഷേത്രങ്ങൾ കാണാം. രണ്ടിലും വലിയ പുററാണു ഉള്ളത്. കിഴക്കുവശത്തുള്ളതിനെ 'മൂലസ്ഥാന'മെന്നു പറയുന്നു. അത് ഒരു ചെറിയ ക്ഷേത്രമാണ്. സാക്ഷാൽ സുബ്രഹ്മണ്യം ക്ഷേത്രം വലിയതാകുന്നു. രണ്ടു നില ഉയർത്തിയതും ചെമ്പടിച്ചതുമായ ശ്രീകോവിൽ വലിയ നാലമ്പലം മുതലായതെല്ലാം ഇതിന്നുണ്ട്. ക്ഷേത്രം വക സ്വത്തുക്കൾ ധാരാളമുണ്ട്. ഭക്തജനങ്ങൾക്ക താമസിക്കുന്നതിന്നായി അനവധി സത്രങ്ങൾ—സൗജന്യമായി—കെട്ടിയിരിക്കുന്നു. ധാരാളം ജനങ്ങൾ പുറമെനിന്നും വന്നുകൊണ്ടിരിക്കുകയും ചെയ്യുന്നു.

ഇവിടങ്ങളിലൊക്കെത്തന്നെ പൊതുവെ പറഞ്ഞാൽ നാഗങ്ങളെ പൂജിക്കുന്നതും മററും ബ്രാഹ്മണർതന്നെയാണ്. ഗോകർണ്ണം വരെയുള്ള പ്രദേശങ്ങളിൽ ഇവിടത്തെപ്പോലെത്തന്നെയാണ്; നാഗങ്ങളെയെല്ലാം പുറമെ പ്രതിഷ്ഠിച്ചിരിക്കും. അതിന്നു കൊല്ലത്തിലൊരിക്കൽ ബ്രാഹ്മണർ പൂജ കഴിക്കുകയും ചെയ്യും. അല്ലാതെ

അബ്രാഹ്മണർ അവക്കു പൂജാദികൾ കഴിക്കുകയോ, അടുത്തു ചെല്ലുക പോലുമൊ ചെയ്യാറില്ല. സുബ്രഹ്മണ്യം ക്ഷേത്രത്തിൽ നിത്യവും പൂജയുണ്ടു്. അവിടെ ശ്രീകോവിലിന്നകത്തെക്കു ബ്രാഹ്മണക്കു മാത്രമെ കടക്കാവൂ. മാത്രമല്ല ഗുരുവായൂർ മുതലായ പ്രദേശങ്ങളിലെപ്പോലെ പ്രത്യേകമായി അവരോധിച്ചിട്ടുള്ള ബ്രാഹ്മണനല്ലാതെ എല്ലാ ബ്രാഹ്മണക്കും അവിടെ കടന്നുചെല്ലുവാൻ പാടില്ല; അതു് പുറപ്പെടാശാന്തിയായിട്ടാണുതാനും; ശുചീന്ദ്രത്തെന്നപോലെ അകത്തു കണ്ടതു പുറത്തു പറയരുതെന്നും മററും സത്യം ചെയ്യിച്ചിട്ടാണു് ശാന്തിക്കാരനെ അവരോധിക്കുന്നതു.

മൈസൂർ പ്രദേശങ്ങളിലെയും, കൊയമ്പത്തൂർ മുതലായ സ്ഥലങ്ങളിലെയും സ്ഥിതി ഇതുതന്നെയാണു്. അവിടങ്ങളിലെല്ലാം കൊല്ലത്തിലൊരിക്കൽ — നാഗപഞ്ചമി ദിവസം — പൂജയുണ്ടു്. ബ്രാഹ്മണർ മാത്രമെ അവിടങ്ങളിൽ പൂജ നടത്താറുള്ളു. ഈ പ്രദേശത്തെ നാഗക്ഷേത്രങ്ങളിലും—ആൽച്ചുവട്ടിൽ കാണുന്ന നാഗപ്രതിമകളെപ്പോലും—അബ്രാഹ്മണർ കടക്കുക—തൊടുകയും—പതിവില്ല. നാഗങ്ങളെ പ്രതിഷ്ഠിക്കുന്നതും പൂജാദികർമ്മങ്ങൾ നടത്തുന്നതും ബ്രാഹ്മണർ മാത്രമാകുന്നു. മൈസൂരിലെ ചാമുണ്ഡിക്ഷേത്രത്തിലെയും, പാലസ്സിന്നു സമീപമുള്ള ആഞ്ജനേയക്ഷേത്രത്തിലെയും ശാന്തിക്കാരോടന്വേഷിച്ചതിൽ നാഗപ്രതിമകളെ അബ്രാഹ്മണർ തൊടാറില്ലെന്നും, അബ്രാഹ്മണരുടെ വകയായാൽകൂടി നാഗങ്ങളെ പ്രതിഷ്ഠിക്കുക പൂജിക്കുക മുതലായ കർമ്മങ്ങളെല്ലാം ബ്രാഹ്മണരെക്കൊണ്ടു ചെയ്യിക്കയെ പതിവുള്ളുവെന്നും പറയുകയുണ്ടായി. ബാംഗളൂരിലും പരിസരപ്രദേശങ്ങളിലും ഈ സമ്പ്രദായത്തിന്നു കുറച്ചു വ്യത്യാസം കാണുന്നു. അവിടങ്ങളിൽ നാഗങ്ങളെ പ്രതിഷ്ഠിക്കുന്നതിന്നു മാത്രമെ ബ്രാഹ്മണർ വേണമെന്നു നിർബ്ബന്ധമുള്ളു. പിന്നെ പൂജാദികളെല്ലാം ചെയ്യുന്നതു് അബ്രാഹ്മണർ തന്നെയത്രെ. ബ്രാഹ്മണരും കഴിക്കാറില്ലെന്നില്ല; അത്രയേ ഉള്ളൂ.

ഈ പ്രകൃതത്തിൽ പാമ്പിൻകാവുകളെക്കുറിച്ചും ചിലതു പറയാനുണ്ടു്. കേരളത്തിലേതെന്നപോലെ മേൽപറഞ്ഞ എല്ലാം ദിക്കുകളിലും നാഗപ്രതിഷ്ഠയുള്ള പ്രദേശങ്ങളിൽ മരങ്ങൾ വെട്ടാതെ കാടായി നിൎത്തിക്കാണുന്നുണ്ടു്. എന്നാൽ ഇവിടുത്തെപ്പോലെ നനഞ്ഞ കാവുകളല്ലാതെ നാഗപ്രതിഷ്ഠയ്ക്കു പുരയുള്ളതായും കാണുന്നു. 5-ാം നമ്പ്ര് ചിത്രത്തിൽ കാണിച്ചിരിക്കുന്നതു് അത്തരം കാവുകളുടെ മാതൃകയാകുന്നു. A.-യിൽ കാണുന്നതു് സൌത്ത് കനറായിൽ വിട്ട്ള ടൌണിൽതന്നെ വിട്ട്ളാ പാലസ്സിനു തൊട്ടടുത്ത പറമ്പിലുള്ള പാമ്പിൻകാവിൻേറതാകുന്നു. ആ പുരയുടെ ചുററും കരിങ്കൽകൊണ്ടുണ്ടാക്കിയ നാഗപ്രതിമകൾ വെച്ചിട്ടുള്ളതു് കാണാം. അകത്തും നാഗപ്രതിഷ്ഠയുണ്ടു്. ചുററും വലിയ കാടാണുതാനും. സിദ്ധലിംഗേശ്വരത്തു് വെൺമാടംപോലെ കരിങ്കൽകൊണ്ടു ഉണ്ടാക്കിയ നാഗക്ഷേത്രമാണു് B.-യിൽ കാണുന്നതു്. ഉള്ളിൽ ഒരു നാഗത്തെ കുടിയിരുത്തിയിട്ടുമുണ്ടു്. അവിടെയും ചുററുപാടും വലിയ മരങ്ങൾ വളൎന്നു നില്പുണ്ടു്. ഇത്തരം കാവുകൾ മേൽപറഞ്ഞ ദിക്കുകളിൽ ധാരാളം കാണാനുണ്ടാവും.

ഇതിനു പുറമെ ഭാരതത്തിൽ ആന്ധ്രയിലും, ബങ്കാളിലും, കാഷ്മീരിലും നാഗാരാധനാസമ്പ്രദായം നടപ്പിലുണ്ടെന്നു ഡോ. എ. അയ്യപ്പൻ പറയുന്നു. ഭാരതത്തിൽ മാത്രമല്ല പ്രാചീന ഈജിപ്തു്, സുമേറിയ മുതലായ പ്രദേശങ്ങളിലും ആഫ്രിക്കയിലും, അമേരിക്കയിലെ റെഡ് ഇന്ത്യൻ വൎഗ്ഗക്കാരുടെ ഇടയിലും നാഗാരാധനയുണ്ടെന്നും അദ്ദേഹം സൂചിപ്പിക്കുന്നു.

ഇന്ത്യയിൽ വൈദികസംസ്കാരത്തിനു മുമ്പുതന്നെ സപ്പാരാധന ഉണ്ടായിരുന്നു. മദ്ധ്യേഷ്യയിലുണ്ടായിരുന്ന ആൎയ്യന്മാൎക്കു നാഗാരാധന അത്ര കാൎയ്യമായിരുന്നില്ല. ആഫ്രിക്ക, ഈജിപ്തു്, ബാബിലോണിയ മുതലായ പ്രദേശങ്ങളിലേതെന്നപോലെ മദ്ധ്യേഷ്യയിൽനിന്നും സിന്ധിലേക്കു വരുന്ന പ്രദേശങ്ങളിൽ പലയിടത്തും

നാഗാരാധനയുള്ള സെമററിക്കവൎഗ്ഗക്കാർ ഉണ്ടായിരുന്നിരിയ്ക്കണം. ആൎയ്യന്മാർ അവിടെനിന്നു സിന്ധിലേയ്ക്കുള്ള പ്രയാണത്തിന്നിടയ്ക്കു ഈ സെമററിക്കവൎഗ്ഗത്തിൽനിന്നും നാഗാരാധനയെ സ്വീകരിച്ചിട്ടുണ്ടാവും. ഏതായാലും സിന്ധിൽ വന്നു സ്ഥിരതാമസമാക്കിയ ആൎയ്യന്മാൎക്കു നാഗാരാധനയുണ്ടായിരുന്നു. അവരുടെ ദേവന്മാരിൽ ചിലതിന്നും നാഗൻ പ്രധാനമാവാൻ കാരണം അതത്രെ. ഇന്നും കാഷ്മീരിലും ബങ്കാളിലും നാഗാരാധന കാണുന്നതു് അതിന്നു തെളിവാണു്. സിന്ധിൽനിന്നു കേരളത്തിലേയ്ക്കു കുടിപാൎത്തവരാണല്ലൊ നമ്പൂതിരിമാരുടെ പൂൎവ്വികന്മാർ. അവർ ഇവിടെ വന്നു സ്ഥിരമാക്കിയ സമയത്തും ആ ആൎയ്യന്മാർ നാഗാരാധന തുടൎന്നുപോന്നു. ആ ആരാധനാസമ്പ്രദായം അവരിൽ അത്രയ്ക്കു അടിയുറച്ചുകഴിഞ്ഞിരുന്നു. കേരളത്തിൽ നമ്പൂതിരിമാരുടെ ഇല്ലപ്പറമ്പുകളിൽ കാണുന്ന സൎപ്പക്കാവുകളുടെ ആവിൎഭാവത്തിന്നു കാരണം ഇങ്ങിനെയാകുന്നു. നമ്പൂതിരിമാരുടെ പൂൎവ്വന്മാൎക്കു ആൎയ്യദ്രാവിഡസങ്കരസംസ്കാരമാണുണ്ടായിരുന്നതെന്നും നാഗാരാധന അങ്ങിനെയാണു അവൎക്കുണ്ടായതെന്നും ഡോ. അയ്യപ്പൻ അഭിപ്രായപ്പെടുന്നുണ്ടെങ്കിലും അതു് ശരിയല്ലെന്നാണെനിയ്ക്കു തോന്നുന്നതു്. ദ്രാവിഡസംസ്കാരമാണു് നാഗാരാധനയെങ്കിൽ മദ്രാസു്, തഞ്ചാവൂർ, മധുര മുതലായ കിഴക്കൻ ജില്ലകളിലും മററുമുള്ള ദ്രാവിഡരുടെ ഇടയിൽ നാഗാരാധന കാണേണ്ടിയിരുന്നു. ബാബിലോണിയ, സുമെറിയ, ഈജിപ്തു് മുതലായ പ്രദേശങ്ങളിലെ സെമററിക്കവൎഗ്ഗക്കാൎക്കു—അഥവാ പ്രോട്ടോമെഡിററേനിയൻ വൎഗ്ഗക്കാൎക്കു—ഈ ആരാധനാസമ്പ്രദായം കാണുന്നതുകൊണ്ടു് ആൎയ്യന്മാർ സ്വീകരിച്ചിട്ടുള്ളതു് സെമററിക്കവൎഗ്ഗക്കാരിൽനിന്നാണെന്നും അതുകൊണ്ടു് ആൎയ്യദ്രാവിഡസംകരസംസ്കാരമല്ല അതെന്നും, ആൎയ്യസെമററിക്കസങ്കരസംസ്കാരമോ മറേറാ ആയിരിയ്ക്കണമെന്നുമാണു് ഞാൻ ഊഹിയ്ക്കുന്നതു്. ഏതായാലും കേരളത്തെ സംബന്ധിച്ചിടത്തോളം നാഗാരാധന ആൎയ്യന്മാരുടേതാണെന്നും ദ്രാവിഡരുടേയോ ആദിവാസികളുടേയോ അല്ലെന്നും തീൎത്തുപറയാവുന്നതാണു്. (സമാപ്തം)

—:0:—

അനുബന്ധം: I.

## തളി-വിവരണം

തളികളുടെ ഉത്ഭവത്തെപ്പററി വിവരിച്ചുകഴിഞ്ഞു. ആദ്യത്തിൽ ഏർപ്പെടുത്തിയ തളികൾ 18 മാത്രമാണെന്നു വിശ്വസിയ്ക്കണം. എന്തെന്നാൽ പിന്നീട് കാലാന്തരത്തിൽ ഓരോ കാരണവശാൽ ചില തളികൾ ഉണ്ടാക്കിയിട്ടുള്ളതായറിയാം. നീലേശ്വരത്തുള്ള തളിക്ഷേത്രം ഇതിന്നു ഒന്നാന്തരം തെളിവാകുന്നു. അവിടെ ച്ചെന്നന്വേഷിച്ചതിൽ നീലേശ്വരം രാജസ്വരൂപം സാമൂതിരിയുടെ ഒരു ശാഖയാണെന്നും, അവൎക്കു നിത്യം ഭജിയ്ക്കുന്നതിന്നു കോഴിക്കോട്ടെ തളിക്ഷേത്രത്തിന്നു പകരം അതുപോലെത്തന്നെ ഒരു തളിക്ഷേത്രം അവിടെ പണിചെയ്തുവെന്നും, അതാണ് ഈ നീലേശ്വരം തളിക്ഷേത്രമെന്നും അറിയാൻ കഴിഞ്ഞു. "നീലേശ്വരം തളി കോഴിക്കോട്ടിൽനിന്നു സാമൂതിരിവംശവുമായി ബന്ധം ചേർപ്പെടുത്തിപ്പോയ അള്ളടസ്വരൂപം കോഴിക്കോട്ടിന്നു പകരം സ്ഥാപിച്ചതാണെ"ന്നു ശ്രീ. പി. സി. എം. രാജാ അഭിപ്രായപ്പെടുന്നു. * അങ്കമാലിയിൽനിന്നു നാലു നാഴിക തെക്കുപടിഞ്ഞാറായി തിരുവന്തളിയെന്ന പേരിൽ ഒരു ശിവക്ഷേത്രമുണ്ട്. തളിയെന്നു പേരുണ്ടെങ്കിലും 18 തളികളിൽ പെട്ടതല്ല അതെന്നു തീൎച്ചയാണ്. ശങ്കരാചാര്യരുടെ അമ്മയ്ക്കു മാസംതോറും തൃശ്ശൂർ വടക്കുന്നാഥനെ തൊഴണമെന്നു നിൎബ്ബന്ധമുണ്ടായിരുന്നുവെന്നും അതിന്നു പ്രയാസമായപ്പോൾ അതിന്നു പകരമായി പ്രതിഷ്ഠിയ്ക്കപ്പെട്ട ശിവക്ഷേത്രമാണതെന്നും ആ പ്രദേശക്കാർ വിശ്വസിച്ചുവരുന്നു. തൃശ്ശൂരിലെന്നപോലെ ശ്രീമൂലസ്ഥാനം മുതലായതെല്ലാം അ

* 1964, December 13, Mathrubhmi Weekly—Page 5.

വിടെയുണ്ടത്രെ. ഈ ക്ഷേത്രത്തിന്റെ പേർ 'തിരുവെള്ളിമാന്തുള്ളി' എന്നാണെന്നും, അത് ലോപിച്ചാണ തിരുവന്തളിയായിത്തീർന്നതെന്നും അവിടുത്തുകാർ പറയുന്നു. ഇങ്ങിനെ ഓരോ കാലഘട്ടത്തിലായി പല ഭക്തന്മാരും അവരുടെ ഉപാസനാമൂൎത്തികളായ ചില അമ്പലങ്ങളിലെ ദേവന്മാരെ സൌകൎയ്യത്തിന്നുവേണ്ടി പ്രതിഷ്ഠിച്ചിട്ടുള്ളതായ ചരിത്രസത്യങ്ങൾ പലതുമുണ്ട്. അക്കൂട്ടത്തിൽ ഇന്നു അധികമായികാണുന്ന തളികൾ മേൽപറഞ്ഞ നീലേശ്വരം തളിയെന്നപോലെ ചില ഭക്തന്മാർ തളിയെന്ന പേരിൽ പ്രത്യേകം നിൎമ്മിച്ചതാവുമെന്നാണ ഞാനൂഹിക്കുന്നത്. എന്നാൽ അവയിൽ സാക്ഷാൽ 18 തളികളെയും ഇമിറേറഷൻ തളികളെയും വേർതിരിച്ചറിയാൻ യാതൊരു വഴിയുമില്ലെന്നും പറയട്ടെ. എല്ലാം തളികളുടെയും സ്ഥാനവും, അവിടക്കുള്ള വഴികളും, ഇപ്പോഴത്തെ നിലയും അറിവായേടത്തോളം വിശദമായി കാണിക്കുന്ന ഒരു പട്ടിക താഴെ ചേൎക്കുന്നുണ്ട്.

ഇനി ഒരു കാൎയ്യംകൂടി രേഖപ്പെടുത്താനുണ്ട്. തളികളെല്ലാം തന്നെ ശിവക്ഷേത്രങ്ങളാണെന്നു കാരണവന്മാരും മററു പ്രായംചെന്ന പഴമക്കാരും ചെറുപ്പത്തിലേ പറഞ്ഞുകേട്ടിട്ടുണ്ട്. ഞാനതിനെ വിശ്വസിക്കുകയും ചെയ്തിരുന്നു. ഇളങ്കുളവും അങ്ങിനെ അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ എന്റെ അന്വേഷണത്തിൽനിന്നറിയുകയും താഴെ ചേൎക്കുകയും ചെയ്തത് ശരിയാണെങ്കിൽ അഴിഞ്ഞതൽ തളിയും (6) കരുവമ്പലം തളിയും (7) വിഷ്ണുക്ഷേത്രങ്ങളും രാമന്തളി (1) ശങ്കരനാരായണക്ഷേത്രവുമാകുന്നു. ഈ മൂന്നെണ്ണമൊഴികെ മറെറല്ലാററിലും മൂൎത്തി ശിവനാണുതാനും. അധികവും ശിവനായതിനാൽ തളികളെല്ലാം ശിവനാണെന്നു ഒരു ധാരണ വന്നതാവണം. ഈ കാൎയ്യത്തിൽ എന്റെ അനുഭവത്തെ അടിസ്ഥാനമാക്കിക്കൊണ്ടു മററൊരു വശംകൂടി പറയാനുണ്ട്. ചെങ്ങന്നൂരടുത്തുള്ള മാന്നാർദേശത്തെ കൊരട്ടിയിൽ തളിയെപ്പററി (20)

അന്വേഷിച്ചപ്പോറം അവിടെ പ്രതിഷ്ഠാമൂൎത്തി വിഷ്ണുവാണെന്നാണ എല്ലാവരും പറഞ്ഞതു്. തന്ത്രിയും കൂടി അങ്ങിനെ പറഞ്ഞില്ലെ എന്നു സംശയമുണ്ടു്. എന്തായാലും അമ്പലം കാണുകതന്നെ വേണമെന്നു വെച്ച് ഞാൻ അന്വേഷിച്ചു്, അങ്ങോട്ടു പോയി; അപ്പോഴെ കാൎയ്യം മനസ്സിലായുള്ളു. മതിൽ, ഗോപുരം, നാലമ്പലം മുതലായ സകല അവയവങ്ങളോടും കൂടിയ ഒരു വലിയ അമ്പലം അവിടെയുണ്ടു്; അതിലെ മൂൎത്തി വിഷ്ണുവുമാകുന്നു. അതിൻെറ മതിൽക്കകത്തുതന്നെ വടക്കുവശത്തു് അതിഗംഭീരനായ ഒരു രണ്ടുനില ശ്രീകോലുണ്ടു്. അവിടെ പ്രതിഷ്ഠിച്ചിരിക്കുന്നതു ശിവനേയാകുന്നു. അതിന്നു നാലമ്പലമൊന്നും ഇപ്പോഴില്ല. അതെല്ലാം നശിച്ചിരിക്കുന്നു. ശ്രീകോൽ ചെമ്പുപലക അടിച്ചതാണ്. അതിനാൽ അതു മാത്രം കേടുവരാതെ നില്ക്കുകയാണ ഇപ്പോറം. അതൊരു ഉപദേവനെപ്പോലെ ഗംഭീരമായ വിഷ്ണുക്ഷേത്രത്തിൻെറ ഒരു മൂലയിലിരിക്കയാണു്. മന്നാർ കൊരട്ടിയിൽ തളി എന്നു പറയുന്നതു ഈ ശിവക്ഷേത്രമായിരിക്കുമെന്നും, കാലാന്തരത്തിൽ അതു ജീൎണ്ണിച്ചുപോയെന്നും, വിഷ്ണുക്ഷേത്രം പിന്നീടു് അവിടെ—എവിടെനിന്നോ—കൊണ്ടുവന്നതായിരിക്കുമെന്നും, തരംവന്നപ്പോൾ ആ ശിവക്ഷേത്രത്തേയും മതിൽക്കകത്താക്കിക്കൊണ്ടു വിഷ്ണുക്ഷേത്രത്തിൻെറ മതിൽ കെട്ടിയതായിരിക്കുമെന്നുമാണ ഞാനൂഹിക്കുന്നതു്. ഈ ക്ഷേത്രത്തിലെ മൂൎത്തി വിഷ്ണുവാണെന്നാണ പറയുന്നതെങ്കിലും കൊരട്ടിയിൽ തളി അതല്ലെന്നും, ആ ശിവക്ഷേത്രമാണെന്നുമുള്ള കാൎയ്യത്തിൽ സംശയമില്ല. കൊരട്ടിയിൽ തളിയിലെ പ്രതിഷ്ഠ ശിവനാണെന്ന വസ്തുത അവിടെപ്പോയി അന്വേഷിച്ചിരുന്നില്ലെങ്കിൽ വിഷ്ണുവാണെന്നുതന്നെ തീരുമാനിക്കുമായിരുന്നു.

എന്നാൽ കരുവമ്പലം തളിയും അഴിഞ്ഞതൽതളിയും ഇന്നു വിഷ്ണുക്ഷേത്രങ്ങളാണ്. അവിടങ്ങളിൽ പോയി നേരിട്ടു ഒരന്വേഷണം നടത്തി. 'കരുവമ്പലം' എന്ന പേരിൽതന്നെ കരുവമ്പല

ത്തു് രണ്ടു നില ഉയൎത്തിയ വട്ടശ്രീകോവിലുള്ള ഒരു ശിവക്ഷേത്രമുണ്ടു്. അതു് നില്ക്കുന്ന സ്ഥാനവും, ഒട്ടൊക്കെ ജീൎണ്ണിച്ചിട്ടുണ്ടെങ്കിലും ബാക്കി കാണുന്ന ഭാഗങ്ങളും കണ്ടാൽ അതൊരു തളിയാണെന്നു തോന്നും. പക്ഷെ അതിന്റെ ഊരാളക്കാരിൽ ഒരാളായ പുളിക്കീഴ നമ്പൂതിരിയെത്തന്നെ നേരിട്ടു കണ്ടന്വേഷിക്കുകയുണ്ടായി. തളി എന്ന ക്ഷേത്രം അതല്ലെന്നും അവിടെനിന്നു 4 ഫർലോങ്ങു കിഴക്കു മാറി വട്ടശ്രീകോവിലായ ഒരു വിഷ്ണുക്ഷേത്രമുണ്ടെന്നും അതു് മേൽപറഞ്ഞ കരുവമ്പലത്തിന്റെ കീഴേടമാണെന്നും, അതാണു് തളിയെന്നുമാണു് അദ്ദേഹം പറഞ്ഞതു്.

അപ്രകാരംതന്നെ അഴിഞ്ഞൽപ്രദേശത്തും ഒരന്വേഷണം നടത്തി. അവിടെയും പ്രതിഷ്ഠ വിഷ്ണുവാകുന്നു. അവിടെനിന്നു സുമാർ 5 ഫർലോങ്ങു കിഴക്കു_വടക്കു മാറി അരിയ്യൂർ—അരിയിൽ—എന്ന പേരിൽ മറെറാരു വലിയ ശിവക്ഷേത്രമുണ്ടു്. ഈ രണ്ടു ക്ഷേത്രങ്ങളുടേയും ഊരാളക്കാർ ഒന്നുതന്നേ—തെനയഞ്ചേരി എളയതു്—ആണു്.

പയ്യനൂരിന്നടുത്തുള്ള സാക്ഷാൽ രാമന്തളിയിൽ മൂൎത്തി ശങ്കരനാരായണനാകുന്നു. എന്നാൽ ആ ക്ഷേത്രത്തിന്നു തൊട്ടു വടക്കുഭാഗത്തായി മറെറാരു ചെറിയ ശിവക്ഷേത്രം കാണുന്നുമുണ്ടു്. തളികളെപ്പററി അന്വേഷണത്തിൽനിന്നു അറിയാൻ കഴിഞ്ഞ വിവരങ്ങൾ ഇതൊക്കെയാകുന്നു. തളികളെല്ലാം ശിവക്ഷേത്രങ്ങളാണെന്നുള്ളതിലേയ്ക്കു അപവാദങ്ങളായി കാണുന്നതു് ഈ മൂന്നമ്പലങ്ങൾ മാത്രമാണു്. അവിടങ്ങളിൽ തന്നെ മുൻപറഞ്ഞ പ്രകാരം ശിവപ്രതിഷ്ഠകളെ കാണുന്നുമുണ്ടു്. ഇതിലധികമായി ഒന്നും പറയാൻ തരമില്ല. തളികളെല്ലാം ശിവക്ഷേത്രങ്ങളാണെന്നും 18 മാത്രമാണുണ്ടായിരുന്നതെന്നുമുള്ള വിശ്വാസവും പ്രസിദ്ധിയും അസ്ഥാനത്തിലാവണമെന്നില്ല. തളി എന്ന പേരിൽ 18_നു പുറമെ അധികപ്പററായി കാണുന്ന ക്ഷേത്രങ്ങൾ മുൻപറഞ്ഞ നിലേശപ്രകാരം തളി

യേപ്പോലെ വന്നതാവാൻ വിരോധമില്ലല്ലൊ. അങ്ങിനെ ഉണ്ടായ കൂട്ടത്തിൽ ചില വിഷ്ണുക്ഷേത്രങ്ങളും ആവിർഭവിച്ചുവെന്നും വരാവുന്നതാണ്. ഇങ്ങിനെയൊക്കെ ഊഹിക്കാമെന്നല്ലാതെ പരമാൎത്ഥം എങ്ങിനെയാണെന്നു തീൎത്തുപറയുവാൻ പ്രയാസമായിട്ടാണിരിക്കുന്നതു്. വായനക്കാരിൽ കൂടുതൽ വിവരമുള്ളവരുണ്ടെങ്കിൽ അറിവു തരണമെന്നഭ്യൎത്ഥിച്ചുകൊണ്ടു് ഈ വിഷയം ഇവിടെ അവസാനിപ്പിക്കുന്നു.

## തളികളുടെ സ്ഥാനം

1. രാമന്തളി:—പയ്യന്നൂരു റെയിൽവേ സ്റ്റേഷനിൽനിന്നു 4 നാഴിക തെക്കായി ഈ ക്ഷേത്രം സ്ഥിതിചെയ്യുന്നു. കേരളത്തിന്റെ വടക്കേ അററത്തു കിടക്കുന്ന തളിക്ഷേത്രമാണിതു്. മൂൎത്തി കിഴക്കോട്ടു നടയായ ശങ്കരനാരായണനാകുന്നു.
2. തളിപ്പറമ്പ്:—ഈ ക്ഷേത്രം പാപ്പിനിശ്ശേരി റെയിൽവേ സ്റ്റേഷനിൽനിന്നു 10 നാഴികയോളം കിഴക്കുവടക്കായി സ്ഥിതിചെയ്യുന്നു. പാപ്പിനിശ്ശേരിയിൽനിന്നു തളിപ്പറമ്പിലേക്കു നല്ല റോഡുണ്ടു്. തളിപ്പറമ്പു ജംക്ഷനിൽനിന്നു ഒരു നാഴികയോളം വടക്കോട്ടു നടന്നാൽ ഈ ക്ഷേത്രമായി. മൂൎത്തി കിഴക്കോട്ടു ദൎശനമായ ശിവനാകുന്നു. രണ്ടു നില ഉയൎത്തിയ ചതുര ശ്രീകോവിലിന്നും നാലമ്പലങ്ങൾക്കും കേടുപാടൊന്നുമില്ല. കിഴക്കുഭാഗത്തു് വലിയ ഒരു ഗോപുരം ഉണ്ടായിരുന്നതായി അതിന്റെ തകൎന്നുകിടക്കുന്ന തറ നോക്കിയാലറിയാവുന്നതാണ്. ഈ ക്ഷേത്രം ബോൎഡിന്റെ കീഴിലാകുന്നു. ഇതു് ഒരു ഗ്രാമക്ഷേത്രക്കൂടിയാണെന്നു പറയേണ്ടതില്ലല്ലൊ.
3. പറശ്ശിനിക്കടവു തളി.—തളിപ്പറമ്പത്തുനിന്നു പാപ്പിനിശ്ശേരിക്കുള്ള റോഡിൽകൂടി 5 നാഴികയോളം തെക്കോട്ടു പോന്നാൽ മങ്ങാട്ടുപറമ്പു എന്നൊരു സ്ഥലമുണ്ടു്. അവിടെനിന്നും പറശ്ശിനിക്കടവിലേക്കുള്ള പാതയിലൂടെ ഒരു അര മൈൽ

ചെന്നാൽ റോഡിന്റെ തെക്കുവശത്ത് 4 ഫർലോങ്ങു മാറി ആന്തുരംശത്തിൽ ഈ തളിക്ഷേത്രം കിടക്കുന്നു. തളിയിലേക്കു വാഹനം പോകയില്ല. ഇടവഴിയിൽക്കൂടി 4 ഫർലോങ്ങു തെക്കോട്ടു നടന്നാൽ ആദ്യം ഒരു വലിയ ചിറ കാണാം. ആ ചിറയുടെ ഇരുവശങ്ങളിലുമായി ഓരോ തളിക്ഷേത്രങ്ങളുണ്ട്. പടിഞ്ഞാറെ ഭാഗത്തുള്ളതിനെ മേൽതളി എന്നും കിഴക്കുവശത്തുള്ളതിനെ കീഴ്ത്തളി എന്നും പറയുന്നു. മേൽത്തളിയുടെ നട കിഴക്കോട്ടും കീഴ്ത്തളിയിലേത് പടിഞ്ഞാട്ടുമാകുന്നു. രണ്ടു ക്ഷേത്രങ്ങളും ഓരോ കുന്നിൻപുറത്താണു സ്ഥിതിചെയ്യുന്നത്. ചിറയിൽനിന്നും 10-50 പടികൾ കയറി. വേണം അവയുടെ നടയ്ക്കലെത്തുവാൻ. പടിഞ്ഞാറുവശത്തുള്ള മേൽത്തളി മുഴുവൻ നശിച്ചിരിക്കുന്നു. നാലമ്പലത്തിന്റെ ജീർണ്ണിച്ച അവശിഷ്ടങ്ങൾ, ഇടിഞ്ഞുപൊളിഞ്ഞു കിടക്കുന്ന ശ്രീകോവിലിന്റെ കരിങ്കൽതറ, വലിയ ബലിക്കല്ലിന്റെ അവശിഷ്ടങ്ങൾ, വലിയ മുഖമണ്ഡപത്തറ മുതലായതെല്ലാം ഇപ്പോഴും കാണുന്നു. മതില്ക്കകത്തും ശ്രീകോവിലിന്നകത്തും മരങ്ങൾ വളർന്നു വലുതായിട്ടുണ്ട്. കേടൊന്നും കൂടാത്ത സാമാനും വലിപ്പമുള്ള ശിവലിംഗവും പീഠവും അവിടെക്കാണാം. ഈ ക്ഷേത്രം കോടല്ലൂർ ജയന്തൻ നമ്പൂതിരിപ്പാടിന്റേതാണെന്നും ടിപ്പുവിന്റെ കാലത്ത് നശിച്ചതാണെന്നും അറിയാൻ കഴിഞ്ഞു. അതേ ചിറയുടെ കിഴക്കുവശത്താണ് കീഴ്ത്തളിയുടെ സ്ഥാനം; അതും ജീർണ്ണിച്ചിരിക്കുന്നു. രണ്ടു നില ഉയർത്തിയ ശ്രീകോവിലെ പ്രതിഷ്ഠ ശിവനാകുന്നു. ശ്രീകോവിലിന്റെ ചിററിൽതന്നെ വടക്കുഭാഗത്ത് കിഴക്കോട്ടു നടയായി ഒരു ഗണപതിപ്രതിഷ്ഠയുമുണ്ട്. മണ്ഡപം, വാതിൽമാടം, തടപ്പള്ളി എന്നിവയൊഴികെ ബാക്കി ഭാഗങ്ങളുടെ തറ മാത്രം അവശേഷിച്ചിരിക്കുന്നു. നാല

മ്പലത്തിന്നു പുറത്ത് മേൽപുരയെല്ലാം പോയതും ബിംബമെല്ലാം തകൎന്ന നിലയിൽ കിടക്കുന്നതുമായ ഒരു ഗോശാലകൃഷ്ണൻെറ ശ്രീകോവിലും, തെക്കുഭാഗത്ത് വിഷ്ണുവിൻേറതെന്നു പറയപ്പെടുന്ന ഇടിഞ്ഞുപൊളിഞ്ഞ ഭിത്തി മാത്രം അവശേഷിച്ചിരിയ്ക്കുന്ന ഒരു ശ്രീകോവിലും കാണുന്നു. വിഷ്ണുവിൻെറ ശ്രീകോവിലിന്നകത്തും മരങ്ങൾ വളൎന്നിട്ടുണ്ട്. ബിംബത്തിൻെറ ഒരു കാലും അവിടെ കിടക്കുന്നു. ഈ ക്ഷേത്രം തിരൂരിന്നടുത്തുള്ള തൃക്കഴിക്കാട്ടുമഠത്തിൻെറ അധീനത്തിലാണെന്നു അന്വേഷണത്തിൽനിന്നറിവായി.

4. വിയ്യൂരംശം തളി:— കൊയിലാണ്ടിയിൽനിന്നു നേഷനൽ ഹൈവേയിൽക്കൂടി 2–2½ നാഴിക വടക്കോട്ടു പോയാൽ റോഡിന്നു പടിഞ്ഞാറുവശം വലിയ ഒരു ചിറയുണ്ട്. ആ ചിറയുടെ തെക്കുപടിഞ്ഞാറെ മൂലയിൽ സമീപത്തായി ഈ തളിക്ഷേത്രം നിലകൊള്ളുന്നു. ശ്രീകോവിലിന്നു യാതൊരു കേടുപാടുമില്ല. രണ്ടു നില പൊക്കിയ ചതുരൻ ശ്രീകോവിലിൽ കിഴക്കോട്ടു നടയായിട്ടുള്ള ശിവനാണു പ്രതിഷ്ഠ. മണ്ഡപം നാലമ്പലം മുതലായവയുടെ തറകൾ ഇപ്പോഴും കാണുന്നുണ്ട്. പരശുരാമപ്രതിഷ്ഠയാണെന്നാണ് അവിടുത്തെ ജനങ്ങളുടെ വിശ്വാസം. ഈ ക്ഷേത്രം മാനാട്ടിൽ വാസുദേവൻ നായരുടെ കൈവശമാണിപ്പോൾ. പൂജാദിക്രിയകൾ നാമമാത്രമായിട്ടെങ്കിലും ഇപ്പോഴും നടന്നുവരുന്നു. കൊല്ലം ദേശത്ത് വിയ്യൂർ അംശത്തിലാണ് ഈ ക്ഷേത്രം സ്ഥിതിചെയ്യുന്നതെന്നും പറയട്ടെ.

5. ചാലപ്പുറം തളിക്ഷേത്രം:—കോഴിക്കോട് ബസ്സ്സ്റ്റാണ്ടിൽനിന്നും 2 ഫർലോങ്ങ് തെക്കുകിഴക്കായി ചാലപ്പുറം എന്ന പ്രദേശത്താണ് സുപ്രസിദ്ധമായ ഈ തളിയമ്പലം സ്ഥിതിചെയ്യുന്നതു്.

6. അഴിഞ്ഞതൽതളി:—ഫറൂക്ക ആർട്ട്സ് കോളേജിൽനിന്നും ഒരു നാഴിക വടക്കോട്ടു പോയാൽ അഴിഞ്ഞതൽദേശത്തെ പാടത്തെത്തുന്നു. അവിടെനിന്നു 3-4 ഫർലോങ്ങു കിഴക്കുവശത്തായിട്ടാണു് അഴിഞ്ഞതൽതളിയുടെ സ്ഥാനം. ക്ഷേത്രമെല്ലാം തകൎന്നിരിക്കുന്നു. അടുത്ത കാലത്തായി ശ്രീകോവിൽ മാത്രം റിപ്പയർ ചെയ്തിട്ടുണ്ടു്. നാലമ്പലവും മണ്ഡപവുമെല്ലാം നശിച്ചിരിക്കുന്നു എന്നു മാത്രമല്ല ആ പ്രദേശങ്ങളും പലതും കൃഷിസ്ഥലമായി മാറിയിട്ടുമുണ്ടു്. കിഴക്കോട്ടു ദൎശനമായ വിഷ്ണുവാണു പ്രതിഷ്ഠ. ഇതിനു മുമ്പിലായിത്തന്നെ ഈ ക്ഷേത്രത്തിൻെറ ഉടമയായ തെന്നയഞ്ചേരി എളയതിൻെറ സ്ഥാനം വക ഇല്ലവും കാണാം.

7. കരുവമ്പലം തളി:—പുലാമന്തോളുനിന്നു കൊളത്തൂൎക്കുള്ള റോഡിൽ 4 നാഴിക പടിഞ്ഞാറുവടക്കു മാറി കരുവമ്പലം എന്ന ഒരു പ്രദേശമുണ്ടു്. അവിടെനിന്നു 2 ഫർലോങ്ങു കിഴക്കു മാറിയാണു് ഈ തളിക്ഷേത്രത്തിൻെറ കിടപ്പു്. ഇതിൻെറ ഉടമസ്ഥൻ പുളിക്കീഴ നമ്പൂതിരിയാകുന്നു.

8. ആലിപ്പറമ്പു തളി:— ചെപ്പുളശ്ശേരി അയ്യപ്പൻകാവിൽനിന്നു 3 നാഴിക വടക്കുകിഴക്കായി ഈ തളിയമ്പലം സ്ഥിതിചെയ്യുന്നു. ഒട്ടൊക്കെ ജീൎണ്ണിച്ചിട്ടുണ്ടെങ്കിലും അമ്പലത്തിൻെറതായ എല്ലാം അവയവങ്ങളും കാണുന്നുണ്ടു്. ഈ ശിവക്ഷേത്രം സാമൂതിരിയുടെ കീഴേടമാണെന്നും പ്രസ്താവിക്കട്ടെ.

9. കാഞ്ഞിരമുക്ക തളി:—പൊന്നാനി താലൂക്കിൽ ബിയം കെട്ടിൽനിന്നും രണ്ടു ഫർലോങ്ങു തെക്കുവശത്തായി കാഞ്ഞിരമുക്ക എന്നൊരു ദേശവും അംശവുമുണ്ടു്. അവിടെ തളിക്ഷേത്രത്തിൻെറ വകയായ അമ്പലപ്പറമ്പു ഇപ്പോഴും കാണുന്നു. അതിപ്പോൾ ഊനത്തുൽ ഇസ്ലാം സഭ പ്രസിഡണ്ടിൻെറ കൈവശമാകുന്നു. ആ പറമ്പിൻെറ ഏതാണ്ടു മദ്ധ്യഭാഗത്തായി

കാട്ടും മൊന്തയും നിറഞ്ഞതായ ഒരു ഇടിഞ്ഞുപൊളിഞ്ഞ തറയും, തറയ്ക്കു ചുററും നാലമ്പലത്തിന്റെ ഛായയിൽ കുറെ മണ്ണു കുന്നുകൂടിയ പ്രദേശവും കാണാം. അവിടെച്ചെന്നു പരിശോധിച്ചപ്പോൾ അതു് ഒരു കാലത്തു് ക്ഷേത്രമായിരുന്നുവെന്നു പറയത്തക്കതായ അവശിഷ്ടങ്ങൾ കണ്ടുകിട്ടി. ശ്രീകോവിലിന്റെ തറ കരിങ്കല്ലിൽ പണിതതായിരിക്കണം; തറയുടെ വേദികയുടെ ഒരു ഭാഗം കണ്ടുകിട്ടി; അതുപോലെത്തന്നെ വ്യാളമുഖമായ ഓവിന്റെ പകുതി മുറിഞ്ഞ ഒരു കല്ലും അവിടെ കിടപ്പുണ്ടു്. കൂടാതെ കിഴക്കുവടക്കേ മൂലയിലായി—കിണററിന്റെ സ്ഥാനത്തു്—ഒരു കിണറും കാടുപിടിച്ചു കിടക്കുന്നുണ്ടെങ്കിലും കണ്ടെത്താൻ കഴിഞ്ഞു. ഇതെല്ലാം ഒരു അമ്പലം നിന്നു നശിച്ചതിന്റെ അവശിഷ്ടമാണെന്നു വ്യക്തമാണല്ലോ. എങ്ങിനേയോ ആ ദേവസ്വം നശിച്ചുപോയി; മുസ്ലീങ്ങളുടെ അധീനത്തിലായി. ഇന്നും ഗവൺമെണ്ടു റിക്കാർട്ടുപ്രകാരം അതു് തളിപ്പറമ്പു ദേവസ്വം വകയാണു്.

10. കൈതമുക്കു തളി:—കൊടിക്കുന്നത്തു ഭഗവതിക്ഷേത്രത്തിന്നടുത്താണു് ഈ തളിയുടെ സ്ഥാനം. പള്ളിപ്പുറം റെയിൽവേ സ്റ്റേഷനിൽനിന്നു 3-4 ഫർലോങ്ങു വടക്കുകിഴക്കു മാറി നടന്നാൽ ഈ ഭഗവതിക്ഷേത്രത്തിലെത്തുന്നു. ടി ക്ഷേത്രത്തിന്റെ കിഴക്കേ നടയിൽനിന്നു വെള്ളിയാങ്കല്ലു കടവിലേയ്ക്കു ഒരു റോഡുണ്ടു്. അതിൽക്കൂടി ഒരു നാലു ഫർലോങ്ങു തെക്കോട്ടു പോയാൽ കൊടിക്കുന്നത്തു ഹൈസ്കൂളിന്നു ഏതാണ്ടു മുൻവശത്തായി റോഡിന്റെ കിഴക്കുവശത്തു് കാണുന്ന ചെറിയ ക്ഷേത്രമാണു് ഈ കൈതമുക്കു തളി. പ്രഥമദൃഷ്ടത്തിൽ അതു് ഒരു ക്ഷേത്രമാണോ എന്നു ആരും സംശയിച്ചുപോകും. പഴയ ശ്രീകോവിലും മണ്ഡപവും (എന്നുവേണ്ട

എല്ലാം ഭാഗങ്ങളും) പോയിരിക്കുന്നു. പിന്നീട് ചെറുതായ ഒരു മുറിയുണ്ടാക്കി അതിൽ ശിവനെ പ്രതിഷ്ഠിച്ചിരിക്കയാണിപ്പോൾ. മണ്ഡപത്തറയും, മുഖമണ്ഡപത്തറയും കഷ്ണിച്ചു കിടപ്പുണ്ട്. അമ്പലത്തിൽ കിണറിന്റെ സ്ഥാനത്ത് ചെറിയ ഒരു കിണറും ഉണ്ട്. ഈ ക്ഷേത്രവും സാമൂതിരിയുടെ വകയാണ്. കൊടിക്കുന്നത്തെ ശാന്തിക്കാരൻ നാമമാത്രമായ ഒരു പൂജയും നടത്തിവരുന്നു.

11. മരുതൂർ തളി:—പട്ടാമ്പി_പെരുന്തൽമണ്ണ റോഡിലൂടെ രണ്ടു രണ്ടര നാഴികയോളം ചെന്നാൽ ഒരു പാടത്തെത്തുന്നു. ആ വയലിന്റെ ഏതാണ്ടു പടിഞ്ഞാറെക്കരയിലായി മരുതൂർ ദേശത്ത് (റോഡുവക്കിൽനിന്നും 2_3 ഫർലോങ്ങു ദൂരമുണ്ട് അവിടേക്കു) നശിച്ചുകിടക്കുന്ന ഒരു ശിവക്ഷേത്രം കാണാം. റോഡിൽനിന്നു നോക്കിയാൽതന്നെ കാണാൻ കഴിയുന്ന ആ ക്ഷേത്രമാണ് മരുതൂർതളി എന്ന പേരിലറിയപ്പെടുന്ന തളിക്ഷേത്രം. കിഴക്കോട്ടു നടയായ വലിയ വട്ടശ്രീകോവിലായിരുന്നുവെന്നു അതിന്റെ ജീർണ്ണിച്ചു വീണുകിടക്കുന്ന മേൽക്കൂര കണ്ടാലറിയാം. നാലമ്പലം, മണ്ഡപം മുതലായതെല്ലാം നശിച്ചിട്ടുണ്ടെന്നു മാത്രമല്ല അവിടെയെല്ലാം മരങ്ങൾ വളരാൻ തുടങ്ങിയിട്ടുമുണ്ട്. വൈലേരി എന്ന ഇല്ലം വകയാണ് ടി ക്ഷേത്രം.

12. അരത്തളി:—അരത്തളി എന്നും കൽത്തളി എന്നും പറയുന്ന ഈ തളിക്ഷേത്രം പട്ടാമ്പി റെയിൽവേ സ്റ്റേഷനിൽനിന്നു ഒരു നാഴികയോളം കിഴക്കോട്ടു മാറി ഷൊറണ്ണൂർ റോഡുവക്കത്തായി സ്ഥിതിചെയ്യുന്നു. രണ്ടു നില ഉയർത്തിയ ചതുരശ്രീകോവിലിൽ കിഴക്കോട്ടു ദർശനമായി ശിവനെ പ്രതിഷ്ഠിച്ചിരിക്കുന്നു. അതിന്റെ ഒന്നാം നില ഭിത്തി മുഴുവനും കരിങ്കല്ലുകൊണ്ടു തന്നെ പണിചെയ്തിട്ടുണ്ട്. (അതത്രെ കൽത്തളി എന്ന പേ

രിനു കാരണമായതു്) നാലമ്പലമെല്ലാം നശിച്ചിട്ടുണ്ടു്. സാമൂതിരിയുടെ വകയാണു് ഈ തളിക്ഷേത്രം.

13. ഓങ്ങല്ലൂർ തളി:—ഓങ്ങല്ലൂർ ഗണപതിദേവസ്വത്തിന്റെ വകയായ ഈ തളിയമ്പലത്തിന്റെ കിടപ്പു് ഷൊറണ്ണൂരുനിന്നു കോഴിക്കോട്ടേയ്ക്കുള്ള പാതയിൽക്കൂടി 5 നാഴിക പോയാൽ റോഡിന്റെ ഇടത്തു—തെക്കെ—വശത്തു് ആകുന്നു. മൂൎത്തി കിഴക്കോട്ടു നടയായ ശിവനാകുന്നു.

14. കൊണ്ടാഴി തളി:—ചേലക്കരെനിന്നു മായന്നൂൎക്കുള്ള റോഡിൽക്കൂടി 5 നാഴിക പോയാൽ കൊണ്ടാഴി ദേശത്തു് റോഡിന്റെ വലത്തുവശത്തു കാണുന്നതാണു് ടി തളിക്ഷേത്രം. ഇപ്പോഠം ഗർഭഗൃഹം മാത്രം കരിങ്കല്ലുകൊണ്ടു് പണിചെയ്തിട്ടുണ്ടു്. വലിയ ശ്രീകോവിലിന്റെ കരിങ്കൽത്തറ ഇപ്പോഴും കാണുന്നു. നാലമ്പലം മതിൽ മുതലായതെല്ലാം അമ്പെ നശിച്ചിരിക്കുന്നു. പണ്ടു് അതു് വലിയ ഒരു ക്ഷേത്രമായിരുന്നുവെന്നു ആ അവശിഷ്ടങ്ങഠം വിളിച്ചുപറയുന്നു. അതിന്റെ കിഴക്കുവശത്തു് ചീരക്കുഴിപ്പുഴയും പടിഞ്ഞാററു—വടക്കെ മാറി വലിയ ഒരു കുളവും സ്ഥിതിചെയ്യുന്നു. പുഴയുടെ തീരത്തു് ഉയൎന്ന കുന്നിൻപുറത്താണു ഇതിന്റെ കിടപ്പു്. ഇപ്പോഠം ഈ ക്ഷേത്രം കൊച്ചിൻ ദേവസ്വം ബോർഡിന്റെ കീഴിലാകുന്നു. മൂൎത്തി കിഴക്കോട്ടു ദൎശനമായ ശിവനാകുന്നു.

15. നെടുമ്പുറം തളി:—ചരിത്രപ്രസിദ്ധമായ നെടുമ്പുറം തളിയുടെ ഇന്നത്തെ സ്ഥിതി ദയനീയമാണു്. കുന്നംകുളം ഷൊർണ്ണൂർ റോഡിൽ ഒരു 20 നാഴിക പോയാൽ വടക്കാഞ്ചേരി കുന്നംകുളം റോഡിലേയ്ക്കു ഒരു ഷോർട്ടുകട്ടു കാണാം. അതിൽക്കൂടി ഒരു 4 നാഴിക പോയാൽ വലത്തോട്ടു—പടിഞ്ഞാട്ടു—ഒരു വഴി പോകുന്നതു് തളിയിലേയ്ക്കാണു്. തൃശ്ശൂരുനിന്നു തളിയിലേയ്ക്കു ധാരാളം ബസ്സുകഠം പോകുന്നുണ്ടു്. രണ്ടു

നില ഉയൎത്തിയ വലിയ ചതുരശ്രീകോവിലാണു്. മണ്ഡപം നാലമ്പലം മുതലായതെല്ലാം ഇടിഞ്ഞുവീഴാറായ മട്ടിൽ കിടക്കുന്നു. 58 വൎഷം രാജ്യം ഭരിച്ച ഭാസ്കരരവിവൎമ്മയുടെ ഒന്നിലധികം ശാസനങ്ങൾ ഈ ക്ഷേത്രത്തിന്റെ മതിൽമാടത്തിൽ കരിങ്കല്ലിൽ കൊത്തിയിട്ടുണ്ടു്. ഇപ്പോൾ ഈ ക്ഷേത്രം കൂടല്ലൂർ നമ്പൂതിരിപ്പാടിന്റെ അധീനത്തിലാകുന്നു.

16. പറമ്പന്തളി:—ചാവക്കാട്_ഏനാമാവു റോഡിൽ 7_8 നാഴിക ചെന്നാൽ മുല്ലശ്ശേരി എന്ന പ്രദേശമായി. അവിടെനിന്നു നാലു ഫർലോങ്ങു കിഴക്കു മാറി മുല്ലശ്ശേരി ഹൈസ്കൂളിനു സമീപത്താണു് ഈ തളിക്ഷേത്രം സ്ഥിതിചെയ്യുന്നതു്. പടിഞ്ഞാട്ടു നടയായി മൂന്നു നില ഉയൎത്തിയ ചതുരശ്രീകോവിലിലെ പ്രധാന മൂൎത്തി ശിവനാണു്. അതിന്നു തൊട്ടു വടക്കുവശത്തു് പടിഞ്ഞാട്ടു നടയായിത്തന്നെ ഒരു സുബ്രഹ്മണ്യപ്രതിഷ്ഠയുമുണ്ടു്. നാലമ്പലവും മററും നശിച്ചിരിക്കുന്നു. ആഴ്‌വാഞ്ചേരിത്തമ്പ്രാക്കളുടെ അധീനതയിലുള്ളതാണു് ഈ ക്ഷേത്രം.

17. കുന്നത്തൂർ തളി:—ചേന്ദമംഗലം റോഡിൽ 'ഭരണിമുക്കു' എന്ന ദിക്കിൽനിന്നു തെക്കോട്ടു തിരിച്ചു് ആറങ്കടവു ക്ഷേത്രം വഴി കിഴക്കോട്ടു് ഒരു ഫർലോങ്ങു നടന്നാൽ കുന്നത്തൂർ തളിക്ഷേത്രത്തിലെത്താം. ഈ ക്ഷേത്രം പാലിയത്തച്ചന്റെ വകയാകുന്നു. അവിടെ ഇതിന്നു പറയുന്ന ഭാഷ 'കുന്നത്തുള്ളി' അമ്പലം എന്നത്രെ. ശ്രീകോവിൽ ചതുരമാണു്; മൂൎത്തി കിഴക്കോട്ടു ദൎശനമായ ശിവനാകുന്നു. നാലമ്പലം മിക്കവാറും നശിച്ച മട്ടായിരിക്കുന്നു. തെക്കെ ചിററിൽ സപ്തമാതൃക്കളെ വിഗ്രഹങ്ങളായിട്ടുതന്നെ പ്രതിഷ്ഠിച്ചിരിക്കുന്നു. തെക്കുപടിഞ്ഞാറെ മുക്കിലും ശ്രീകോവിലിന്റെ വടക്കേ ചിററിലും ഓരോ ശാസ്താവിന്റെ പ്രതിഷ്ഠകളും, വടക്കുഭാഗത്തു്

മറെറാരു ശിവപ്രതിഷ്ഠയും കാണുന്നു. നാലമ്പലത്തിന്റെ പല ഭാഗങ്ങളിലും മരങ്ങൾ വളൎന്നു വലുതായിരിയ്ക്കുന്നു. വാതിൽ മാടവും, ബലിക്കൽപുരയും ഇപ്പോഴും നില്പുണ്ടു്. മതില്ക്കകത്തുതന്നെ നിരവധി പ്രതിഷ്ഠകൾ വേറെയും കാണുന്നു. കിഴക്കുവടക്കുഭാഗത്തു് പടിഞ്ഞാട്ടു നടയായി ശ്രീകൃഷ്ണൻ, അതിന്നു തൊട്ടു തെക്കുഭാഗത്തു് ബ്രഹ്മാവു്, അതിന്നും കുറച്ചു തെക്കുപടിഞ്ഞാറു മാറി പടിഞ്ഞാട്ടു നടയായി ഒരു ശിവൻ, ശ്രീകോവിലിന്റെ നടയ്ക്കു ഏതാണ്ടു മുന്നിലായി ഒരു ശിവൻ, കുറച്ചുകൂടി തെക്കു മാറി മറെറാരു ശിവൻ, തെക്കുകിഴക്കേ മൂലയിൽ ഒരു ഭഗവതി, ഭഗവതിയുടെ മുമ്പിൽ സ്വല്പം തെക്കോട്ടു മാറി പടിഞ്ഞാട്ടു ദൎശനമായി ഒരു ശിവൻ, തെക്കുപടിഞ്ഞാറെ മൂക്കിൽ കിഴക്കോട്ടു നടയായി യക്ഷി—ഇത്രയും പ്രതിഷ്ഠകളാണുള്ളതു്.

18. കടുത്തിരുത്തിത്തളി:—വൈയ്ക്കത്തുനിന്നു ഏററുമാന്നൂൎക്കു പോകുന്ന വഴിയിൽ ഏതാണ്ടു് 10 നാഴികയോളം ചെന്നാൽ റോഡിന്റെ ഇടത്തു—കിഴക്കു—വശത്തു കാണുന്നതാണു് സുപ്രസിദ്ധമായ കടുത്തിരുത്തി തളി. തിരുവിതാംകൂർ ദേവസ്വം ബോൎഡിന്റെ അധീനത്തിലുള്ള ഈ ശിവക്ഷേത്രത്തിന്നു യാതൊരു കേടുപാടുമില്ലെന്നു മാത്രമല്ല എല്ലാം അവയവങ്ങളോടും കൂടി നല്ല നിലയിൽ സ്ഥിതിചെയ്യുന്നുമുണ്ടു്. ഈ ക്ഷേത്രത്തിന്റെ മതില്ക്കകത്തുതന്നെ വടക്കുഭാഗത്തായി വൈയ്ക്കത്തപ്പനേയും തെക്കുഭാഗത്തായി ഏററുമാനൂർ ശിവനെയും പ്രതിഷ്ഠിച്ചിരിയ്ക്കുന്നു.

19. താഴത്തങ്ങാടിത്തളി:—കോട്ടയം പട്ടണത്തിൽനിന്നു രണ്ടു നാഴിക വടക്കുപടിഞ്ഞാറായിട്ടാണു് ഈ തളിയുടെ കിടപ്പു്. ഇതിന്നു അവിടത്തുകാർ പറയുന്ന ഭാഷാ തളിക്കോട്ട ശിവക്ഷേത്രമെന്നത്രെ. അമ്പലത്തിന്നു യാതൊരു കേടുപാടുമില്ല.

മതില്ക്കകത്തു വടക്കുഭാഗത്തായി നാഗയക്ഷിയുടെ ഒരു പ്രതിഷ്ഠയുണ്ടു്. തെക്കുകിഴക്കുഭാഗത്തു് മതില്ക്കകത്തായി സപ്തമാതൃക്കളുടെ രൂപങ്ങരം (അംഗവൈകല്യം വന്നവയാണു് പലതും) നിരത്തിവെച്ചിട്ടുമുണ്ടു്. ഈ ക്ഷേത്രവും ദേവസ്വം ബോർഡിന്റെ അധീനത്തിലാകുന്നു.

20. കൊരട്ടിയിൽ തളി:—ചെങ്ങന്നൂരുനിന്നു മാവേലിക്കര റോഡിലേക്കു വന്നാൽ—മാവേലിക്കര-കായംകുളം റോഡിൽ—മാന്നാർ എന്നൊരു സ്ഥലമുണ്ടു്. അവിടെയാണു് ഈ തളിക്ഷേത്രത്തിന്റെ സ്ഥാനം. ചെങ്ങന്നൂരുനിന്നു നാലു നാഴിക വടക്കുപടിഞ്ഞാറായിട്ടാണു് ഇതിന്റെ കിടപ്പു്.

21. കരമനത്തളി:—ഈ തളിക്ഷേത്രം തിരുവനന്തപുരത്തുനിന്നു നാലു നാഴിക തെക്കുകിഴക്കുള്ള കരമന ഗ്രാമത്തിൽ സ്ഥിതിചെയ്യുന്നു. പ്രതിഷ്ഠ ശിവൻതന്നെ. അമ്പലവും നാലമ്പലവും നില്ക്കുന്നുണ്ടു്; കേടുപാടൊന്നുമില്ല; എല്ലാം വെൺമാടമാകുന്നു. അതിനാൽ പരിപൂർണ്ണമായും തമിഴ്ഛായ വന്നിട്ടുണ്ടു്.

22. തിരുവട്ടാർ തളി:—തിരുവനന്തപുരം കന്യാകുമാരി റോഡിൽ മാർത്താണ്ഡം എന്ന ഒരു പ്രദേശമുണ്ടു്. അവിടെനിന്നും കിഴക്കുവശത്തുള്ള റോഡിൽക്കൂടി ഒരു 7-8 നാഴികയോളം പോയാൽ തിരുവട്ടാർ തളിക്ഷേത്രത്തിൽ ചെന്നെത്താം. അവിടെത്തന്നെ രണ്ടു ശിവക്ഷേത്രങ്ങരം—തികച്ചും തമിഴ്ഛായയിൽ—കാണാം. അതിൽ ഏതാണു തളിയെന്നു തീർച്ചപ്പെടുത്താൻ പ്രയാസമായിരിക്കുന്നു. ഈ അമ്പലങ്ങരം ഇപ്പോരം കന്യാകുമാരി ജില്ലയിൽ പെടുന്നു.

മേൽപറഞ്ഞ എല്ലാം തളിക്ഷേത്രങ്ങളുടേയും സ്ഥാനങ്ങരം അടയാളപ്പെടുത്തിയിട്ടുള്ള ഒരു ഭൂപടവും (5-ാം നമ്പ്ര്) ഇതിൽ ചേർത്തിട്ടുണ്ടു്.

—:o:—

## അനുബന്ധം: II.

# തിരുവഞ്ചിക്കുളം ക്ഷേത്രം

1) സാധാരണ മലയാളത്തിലുള്ള അമ്പലങ്ങളിലെല്ലാം നാലമ്പലത്തിനുള്ളിൽ ഒരു ശ്രീകോവിൽ മാത്രമേ ഉണ്ടായിരിക്കു. ഉപദേവന്മാരായിട്ട് ഗണപതി, ശാസ്താവ്, ഭദ്രകാളി മുതലായ ദേവന്മാരുടെ പ്രതിഷ്ഠകളുമുണ്ടാവാം. എന്നാൽ അതെല്ലാം ചുററമ്പലത്തിൽ — നാലമ്പലത്തിൽ — ആവശ്യാനുസരണം ചില മുറികൾ — ശ്രീകോവിലുകൾ — ഉണ്ടാക്കി അവിടങ്ങളിലാണ പ്രതിഷ്ഠിച്ചുകാണുക. ഒരേ ചുററമ്പലത്തിനുള്ളിൽ — തിരുമിററത്തു — തന്നെ പ്രത്യേകം ശ്രീകോവിലുകളിൽ ഉപദേവന്മാരെ പ്രതിഷ്ഠിച്ചതായി അധികം കാണുകയില്ല. ഒരേ ചുററമ്പലത്തിനകത്തുതന്നെ പ്രധാന ദേവന്മാരുടേതായ ഒന്നിലധികം ശ്രീകോവിലുകളുള്ളതായി അപൂർവ്വമായിട്ടുണ്ടാവും. തൃശ്ശൂർ വടക്കുന്നാഥക്ഷേത്രം, കരിക്കാട്ട് പെരുവനം എന്നീ ക്ഷേത്രങ്ങൾ എന്നിങ്ങിനെ ചിലതാണവ. പക്ഷെ അവിടങ്ങളിലെല്ലാം ആദ്യത്തിൽ ഒന്നേ ഉണ്ടായിരുന്നുള്ളവെന്നും, ഒന്നിലധികം കാണുന്നതെല്ലാം പിന്നീട് മററ ചില സ്ഥലങ്ങളിൽനിന്നു കൊണ്ടുവന്നതാണെന്നും കാണാം.

എന്നാൽ തിരുവഞ്ചിക്കുളം ക്ഷേത്രത്തിലെ നില അതല്ല. അവിടുത്തെ പ്രധാന പ്രതിഷ്ഠയായ ശിവൻെറ ശ്രീകോവിലിനു പുറമെ നാലമ്പലത്തിനകത്തുതന്നെ പ്രത്യേകം 9 ശ്രീകോവിലുകളിലായി ഭൃംഗിരടി, സന്ധ്യവേലയ്ക്കൽ ശിവൻ, പള്ളിയറ ശിവൻ, ശക്തിപഞ്ചാക്ഷരി, നടരാജൻ പാർവ്വതി — ശിവൻ പാർവ്വതി — ചണ്ഡികേശ്വരൻ, ഉണ്ണിത്തേവരു്, സപ്തമാതൃക്കൾ, ഗണപതി എന്നീ മൂർത്തികളെ പ്രതിഷ്ഠിച്ചിട്ടുണ്ടു്. മുൻപറഞ്ഞ വടക്കുന്നാഥക്ഷേത്രത്തിലെ മൂന്നു ശ്രീകോവിലുകളും വൻകിടയിൽ പെട്ടതും പ്രാധാന്യമുള്ളവയുമാകുന്നു; മൂന്നു പ്രതിഷ്ഠകളും ഉപദേവന്മാരല്ലെന്നും ഓ

ക്കേണ്ടതാണ്. എന്നാൽ തിരുവഞ്ചിക്കുളത്തെ ആ വക ശ്രീകോവിലുകളാണെങ്കിൽ കേവലം ഉപദേവന്മാരെ പ്രതിഷ്ഠിയ്ക്കാനുള്ള ചെറിയ ശ്രീകോവിലുകൾ മാത്രമാകുന്നു. അതിനു പുറമെ നാലമ്പലത്തിൽ തെക്കെച്ചുററിൽ പ്രത്യേകം ഒരു മുറിയുണ്ടാക്കി അതിൽ സുന്ദരമൂർത്തിനായനാർ ചേരമാൻപെരുമാൾ എന്നിവരേയും പ്രതിഷ്ഠിച്ചിരിയ്ക്കുന്നു. ഒരേ ചുററമ്പലത്തിന്നകത്ത് (തിരുമിററത്ത്) ഇത്ര വളരെ പ്രതിഷ്ഠകൾ കാണുന്നത് കേരളസമ്പ്രദായമല്ല; തനി തമിഴസമ്പ്രദായമാകുന്നു. അതിനു പുറമെ നാലമ്പലത്തിന്നു പുറത്ത് മതില്ക്കകത്തായി ശാസ്താവ്, പശുപതി, ശിവൻ, സുബ്രഹ്മണ്യൻ, ദുർഗ്ഗാഭഗവതി, കോണെയ്ക്കൽ ശിവൻ, ദക്ഷിണാമൂർത്തി, എന്നിങ്ങനെ 7 പ്രതിഷ്ഠകൾ ഏഴു ശ്രീകോവിലുകളിലായി വേറെയുമുണ്ട്. ഇതും കേരളീയമല്ല. 7_ാം നമ്പ്ര് ചിത്രത്തിൽ ഇവയുടെ സ്ഥാനവും മററും കൊടുത്തിട്ടുള്ളത് നോക്കുക.

2) ഇനി അവിടെ പ്രതിഷ്ഠിച്ചിരിയ്ക്കുന്ന മൂർത്തികളുടെ പേരെന്നു പരിശോധിയ്ക്കുക. ഉണ്ണിത്തേവരു്, ശക്തിപഞ്ചാക്ഷരി, ഭൃംഗിരടി, സന്ധ്യവേലയ്ക്കൽ ശിവൻ, പള്ളിയറ ശിവൻ, നടരാജൻ, ചണ്ഡികേശ്വരൻ, പശുപതി, കോണെയ്ക്കൽ ശിവൻ മുതലായ പേരുകൾ അധികമൊന്നും മലയാളത്തിൽ പ്രചാരമുള്ളതല്ല. ഇതെല്ലാം തമിഴനാട്ടിലെ പ്രതിഷ്ഠകളിൽ പെട്ടതാകുന്നു. തിരുവഞ്ചിക്കുളത്തു ആകെയുള്ള 21 പ്രതിഷ്ഠകളിൽ 12 പ്രതിഷ്ഠകളും ശിവൻതന്നെയാകുന്നു. മലയാളത്തിൽ ഇത്രയും ശിവപ്രതിഷ്ഠ ഒരേ അമ്പലത്തിലുള്ളതായി മറെറങ്ങും കാണുകയില്ല. തമിഴനാട്ടുകളിലാണെങ്കിൽ നാലമ്പലത്തിലും മററും വരിവരിയായി ശിവലിംഗങ്ങൾ പ്രതിഷ്ഠിച്ചിരിയ്ക്കുന്നതായിക്കാണാം. അതിനാൽ അതും മലയാളസമ്പ്രദായമല്ല, തമിഴസമ്പ്രദായമാകുന്നു.

3) തിരുവഞ്ചിക്കുളത്തെ വിഗ്രഹങ്ങളുടെ ആകൃതി നോക്കിയാലും തമിഴച്ഛായ കാണാനുണ്ട്. 8_ാം നമ്പ്ര് ചിത്രത്തിൽ കാ

ണിച്ചിട്ടുള്ള ചേരമാൻപെരുമാളുടേയും സുന്ദരമൂൎത്തിനായനാരുടേയും വിഗ്രഹങ്ങരം തമിഴസമ്പ്രദായത്തിൽ ഉണ്ടാക്കിയിട്ടുള്ളവയാകുന്നു. 9_ാം നമ്പ്ര് ചിത്രത്തിലെ A_യിൽ കാണിച്ചിട്ടുള്ള നടരാജവിഗ്രഹവും (പ്രദോഷനൃത്തം സഭാപതി എന്നത്രെ അതിന്നവിടെ പേർ) പേരുകൊണ്ടും ആകൃതികൊണ്ടും തനി തമിഴനാകുന്നു. ഈ ധ്യാനത്തിലുള്ള—ശിവതാണ്ഡവം എന്നു പറയുന്ന നൃത്തത്തിലുള്ള—വിഗ്രഹം തിരുവഞ്ചിക്കുളത്തൊഴികെ കേരളത്തിൽ മററൊരിടത്തും കണ്ടിട്ടില്ല; കാണുമെന്നും തോന്നുന്നില്ല. തമിഴനാട്ടിലാണെങ്കിൽ പ്രായേണ എല്ലായിടത്തും കാണുകയും ചെയ്യും. ഇതിന്നു തമിഴന്മാർ പറയുന്ന ഭാഷയാണ് 'നടരാജൻ' എന്നതു്. അതിൻെറ പീഠത്തിൽ 'തിരുഅഞ്ചിക്കുളം സഭാപതി' എന്നു തമിഴിൽ കൊത്തിയിട്ടുമുണ്ടു്. എതായാലും ആ വിഗ്രഹം തമിഴനാണെന്ന കാൎയ്യത്തിൽ വാദമില്ല.

അതേ ശ്രീകോവിലിൽതന്നെ പടിഞ്ഞാട്ടു ദൎശനമായി പ്രതിഷ്ഠിച്ചിട്ടുള്ള ശ്രീപാൎവ്വതിയുടെ ലോഹവിഗ്രഹമാണ് 9 B_യിൽ കാണിച്ചിട്ടുള്ളതു്. അതിന്നു തെക്കു് തെക്കുവശത്തായി പാൎവ്വതിയുടേയും ശിവൻെറയും ഓരോ പ്രതിഷ്ഠകരം വേറെയും കാണുന്നുണ്ടു്. അവയിൽ യഥാക്രമം 'തിരുഅഞ്ചിക്കുളം ശിവകാമിഅമ്മൻ' എന്നും 'തിരുഅഞ്ചിക്കുളം ചന്ദ്രശേഖരൻ, 'തിരുഅഞ്ചിക്കുളം ചന്ദ്രശേഖരഅമ്മൻ' എന്നും തമിഴിൽ എഴുതിയിട്ടുണ്ടു്. ദേവിമാരെപ്പററി പ്പറയുമ്പോരം 'അമ്മ' എന്നല്ലാതെ രാമൻ കൃഷ്ണൻ എന്നീ മാതിരി 'അമ്മൻ' എന്നു പുല്ലിംഗമായി പറയുന്ന സമ്പ്രദായം മലയാളഭാഷയിൽ ഇല്ല. അങ്ങിനെ പറയുന്നതു കേട്ടാൽ നമുക്കു പരിഹാസം തോന്നും. തമിഴനായതുകൊണ്ടാണ് അങ്ങിനെ എഴുതിക്കാണുന്നതു്. പള്ളിക്കുറുപ്പിന്നു പാൎവ്വതീവിഗ്രഹമുള്ള സ്ഥിതിയ്ക്കു വീണ്ടും മററു പാൎവ്വതീവിഗ്രഹങ്ങരം അതേ അമ്പലത്തിൽ പ്രതിഷ്ഠിച്ചിരിയ്ക്കുന്നതുതന്നെ കേരളസമ്പ്രദായമല്ല; തമിഴസമ്പ്രദായമാണ്. അതിന്നും പുറമെ

(9 B–യിലെ) A രണ്ടു കാലുകളും സമനിലയിൽ വെയ്ക്കാതെ അരക്കെട്ടു് അല്പം വലത്തോട്ടു് ചെരിച്ചുകൊണ്ടുള്ള നില്പു്, B എടത്തേക്കയ്യു് ദേഹത്തിൽനിന്നകത്തി വെറുങ്ങലിപ്പിച്ചു് തൂക്കിക്കൊണ്ടുള്ള നില, C വിഗ്രഹത്തിൽനിന്നു വളരെ അകന്നുകൊണ്ടുള്ള പ്രഭാമണ്ഡലത്തിന്റെ ഭാഷ, D പ്രഭാമണ്ഡലത്തിന്റെ ജ്വാലകളുടെ രൂപം, E അവയും തമ്മിൽ അടുപ്പമില്ലാതെ അകന്നുകൊണ്ടുള്ള സമ്പ്രദായം ഇതെല്ലാം തനി തമിഴ ഫാഷനാകുന്നു; കേരളീയമല്ല. ഈ സംഗതികളെല്ലാം മററു വിഗ്രഹങ്ങളുമായി ഒത്തുനോക്കിയാൽ ക്ഷണത്തിൽ ആക്ഷംതന്നെ മനസ്സിലാക്കാൻ കഴിയും. കേരളസമ്പ്രദായം രണ്ടു കാലുകളും ഒരേ നിലയിൽ (10–ാം നമ്പ്ര് ചിത്രം നോക്കുക) നില്ക്കുന്നതായിട്ടാകുന്നു.

ശിലാവിഗ്രഹങ്ങൾക്കും ഈ വ്യത്യാസം കാണാവുന്നതാണ്. 11–ാം നമ്പ്ര് ചിത്രം കൊടുങ്ങല്ലൂരിൽ തൃക്കുലശേഖരപുരം ക്ഷേത്രത്തിന്റെ പ്രധാന ശ്രീകോവിലിനു പുറമെ മതില്ക്കകത്തായി നാലു മൂലകളിലും പ്രതിഷ്ഠിച്ചിട്ടുള്ള ഉപദേവന്മാരിൽ ഒന്നായ വസുദേവരുടെ വിഗ്രഹത്തിന്റേതാകുന്നു. അതും തനി തമിഴസമ്പ്രദായമാണു്. കേരളസമ്പ്രദായത്തിലുള്ള 12–ാം നമ്പ്ര് ചിത്രവുമായി ഒത്തുനോക്കിയാൽ അതിന്റെ പ്രത്യേകത ആക്ഷം മനസ്സിലാകും. ശംഖും ചക്രവും പിടിച്ചിരിക്കുന്ന മുകളിലെ രണ്ടു കയ്യുകൾ കഴിഞ്ഞാൽ അവിടെ അവസാനിക്കുന്നു. ആ കൈകളും ശിരസ്സിലെ മുടിയും തമ്മിൽ ബന്ധിച്ചിട്ടില്ല, മുടി മാത്രമായി ശിരസ്സിൽ ഉയർന്നുനില്ക്കുന്നേയുള്ളു. 12–ാം നമ്പ്ര് ചിത്രത്തിലാണെങ്കിൽ [illegible]ആയുധങ്ങളെയും മുടിയേയും വേർപെടുത്താതെ കൂട്ടി ബന്ധിച്ചുകൊണ്ടു് വൃത്താകൃതിയിൽ ഒരു പ്രഭാമണ്ഡലത്തിന്റെ ഛായ വരുത്തിയിരിക്കുന്നുവല്ലോ. കേരളസമ്പ്രദായത്തിലെല്ലാം ഇങ്ങിനെയേ കാണൂ. ഒന്നുകൂടി വ്യത്യാസമുണ്ടു്. രണ്ടു വിഗ്രഹങ്ങളുടെയും ശിരോലങ്കാരം—ശിരസ്സിലെ മുടി—നോക്കുക. തമിഴിലേ

തിന്നു ഉയരം ഒരു ഭാരമായിത്തോന്നത്തക്കവണ്ണം വളരെ ജാസ്തിയാണ്; കേരളത്തിലേതിന്നു വലുപ്പമില്ല. അവയുടെ ആകൃതിയ്ക്കും വ്യത്യാസമുണ്ടു്. അതും തമിഴും കേരളവുമായ സമ്പ്രദായഭേദമാകുന്നു.

4) മതിലും ഗോപുരവും:- കേരളത്തിലെ വലിയ ക്ഷേത്രങ്ങളായാലും ഒരു മതിലേ ഉണ്ടാകു. എന്നാൽ തമിഴസമ്പ്രദായത്തിൽ വലിയ ക്ഷേത്രങ്ങൾക്കെല്ലാം ഒന്നിന്നു പുറമെ ഒന്നായി ഏഴു മതിലുകൾ പണിയുന്നുണ്ടു്; അവയ്ക്കെല്ലാം ഗോപുരങ്ങളും നിൎമ്മിക്കും. ശ്രീരംഗം, കാഞ്ചീവരം മുതലായ മഹാക്ഷേത്രങ്ങളുടെ നില അങ്ങിനെയാകുന്നു. ഏഴു മതിലില്ലെങ്കിൽ അവസ്ഥാനുസരണം അവയിൽ മൂന്നാമത്തേയോ അഞ്ചാമത്തേയോ സ്ഥാനത്തു ഒരു മതിൽ മാത്രമായുമുണ്ടാകും. തിരുവഞ്ചിക്കുളത്തു് പടിഞ്ഞാറേ മതിൽപ്പുറത്തുനിന്നു 120 കോൽ (283 അടി) പടിഞ്ഞാട്ടു ചെന്നേടത്തു് ഒരു ഗോപുരത്തറ നില്ക്കുന്നുണ്ടു്. 13-ാം നമ്പ്ര് ചിത്രം അതിന്റേതാകുന്നു. അതിന്നു തെക്കുവടക്കു ദീൎഘം 9 കോൽ 2 വിരലും (21′—4″) കിഴക്കുപടിഞ്ഞാറ് 6 കോൽ 9 വിരൽ (15′—2″) വിസ്താരവുമുണ്ടു്. അതിന്റെ നടയ്ക്കുതന്നെ 3 കോൽ (7 അടി) വിസ്താരം കാണുന്നു. ആന കടക്കത്തക്ക വലിയ കരിങ്കൽക്കട്ടിള മാത്രമായി പ്രേതംപോലെ അവിടെ നിന്നിരുന്നതു കണ്ടിട്ടുള്ളവർ ഇന്നുമുണ്ടത്രെ. അതു വീണു് അപായം വന്നെങ്കിലോ എന്നു കരുതി ദേവസ്വക്കാർ നീക്കം ചെയ്തതാണെന്നും അന്വേഷണത്തിൽനിന്നറിയാൻ കഴിഞ്ഞിട്ടുണ്ടു്. ഒരു സമയം അതു 5-ാമത്തേയോ 7-ാമത്തേയോ മതിലാവുവാനും മതി. അതുപ്രകാരം അമ്പലത്തിന്നു ചുററും മതിലും ഗോപുരങ്ങളുമുണ്ടായിരുന്നിരിക്കണം. അതെല്ലാം പണ്ടുണ്ടായ വെള്ളപ്പൊക്കക്കാലത്തു നശിച്ചുപോയതാവാനേ വഴിയുള്ളു. ഇപ്പോൾ രണ്ടു നടകളുമൊഴികെ മതിൽപ്പുറത്തു അമ്പലത്തിന്നു ചുററും വീടുകളായിട്ടുണ്ടു്. അവിടങ്ങളിൽ കിണർ കുളം മുതലായതിന്നു കിളച്ചാൽ പല സ്ഥ

ചിത്രം നമ്പ്ര് 8. സുന്ദരമൂർത്തിനായനാരും ചേരമാൻ പെരുമാളും



(വിവരണം 277-ാംപേജിൽ)

* 63 A

280_A ചിത്രം നമ്പ്ര് 9.

A. നടരാജവിഗ്രഹം. B. ശിവകാമിഅമ്മൻ.



(വിവരണം 273_ാംപേജിൽ)

ചിത്രം നമ്പ്ര് 10. എഴുന്നള്ളുന്നതടമ്പ്.



(വിവരണം 279_ാംപേജിൽ)

ചിത്രം നമ്പ്ര് **11.** തമിഴ സമ്പ്രദായത്തിലുള്ള ശിലാ വിഗ്രഹം



(വിവരണം 279-ാംപേജിൽ)

ചിത്രം നമ്പ്ര് 12. മലയാളസമ്പ്രദായത്തിലുള്ള ശിലാവിഗ്രഹം



(വിവരണം 279_ാംപേജിൽ)

* 63 C

ചിത്രം നമ്പ്ര് 13 ഗോപുരത്തറ (തിരുവഞ്ചിക്കുളം)



(വിവരണം 280_ാംപേജിൽ)

ങ്ങളിലും വെട്ടുകല്ലുകൾകൊണ്ടുള്ള പടവുകൾ കാണുന്നുണ്ടെന്നു അ ഡ്വോക്കേററ് ശ്രീ കസ്തൂരിൽ ഗംഗാധരമേനോൻ പറയുകയുണ്ടായി. കൊടുങ്ങല്ലൂർ–തിരുവഞ്ചിക്കുളം നില്ക്കുന്ന പ്രദേശമടക്കം—മണൽ ത്തിട്ടുകൊണ്ടുള്ള ഒരു ദ്വീപാണെന്നും, കൊച്ചി, കരപ്പുറം, ആലപ്പി മുതലായ പ്രദേശങ്ങളെപ്പോലെ വെട്ടുപാറ തീരെയില്ലാത്ത കടൽ ക്കരപ്രദേശമാണെന്നും ഓക്കണം. അതിനാൽ ആ കല്ലുകളെല്ലാം മതിലുകളുടെ അവശിഷ്ടമെ ആയിരിക്കൂ എന്നു തീച്ചയാണ്. ഇതും പെരുമാളുവരോധം കഴിഞ്ഞതിന്നു ശേഷം അദ്ദേഹത്തിന്നുവേ ണ്ടി അദ്ദേഹത്തിൻെറ ഇഷ്ടവും പരിചയവുമനുസരിച്ച് പണിയി ച്ചതാവാനേ വഴിയുള്ളു.

ഇനി അവിടുത്തെ നടവടികളെ പ്പരിശോധിക്കുക. എ ന്നാൽ അവയിൽ പലതും തമിഴനാട്ടിലെ സമ്പ്രദായങ്ങളാണെന്നു കാണാം. അതല്ല രസം! നമ്മുടെ ശുദ്ധ മലയാളസമ്പ്രദായങ്ങൾ ക്കും അവയ്ക്കും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നും, അതെല്ലാം തമിഴനായ പെരുമാളുടെ ഇഷ്ടത്തിന്നു വേണ്ടി മാത്രം ഏപ്പെടുത്തി യ ആഭാടകങ്ങളാണെന്നും വ്യക്തമാണ്. അതിന്നുള്ള തെളിവുകൾ അപൂവ്വമല്ല.

5) പള്ളിയറ:– 'പള്ളിയറ' എന്നൊരേപ്പാടുണ്ട്. 7–ാം ന മ്പ്ര് പ്ലാനിൽ 5–ാം നമ്പ്രായി കാണിച്ചിട്ടുള്ളതു് അതിൻെറ സ്ഥാ നമാകുന്നു. അവിടെ നല്ലതായ ഒരു കട്ടിൽ, കിടക്ക, തലയണ, മു തലായ കിടപ്പുസാമാനങ്ങളെല്ലാമുണ്ട്. അത്താഴപ്പൂജയും ശീവേ ലിയും കഴിഞ്ഞാൽ ശിവൻേറയും പാവ്വതിയുടേയും തടമ്പുകൾ (14–ാം നമ്പ്ര് ശിവൻേറയും 15–ാം നമ്പ്ര് പാവ്വതിയുടേയും തട മ്പുകളുടെ ചിത്രങ്ങളാകുന്നു) പല്ലക്കിലെടുത്ത് ശിവേലിയ്ക്കെഴുന്ന ള്ളിയ്ക്കുമ്പോഴത്തെ വാദ്യഘോഷങ്ങളോടുകൂടി പള്ളിയറയിലെയ്ക്കു എഴുനള്ളിയ്ക്കുന്നു. തടമ്പുകൾ അവിടെ ഇറക്കിവെച്ചാൽ "പള്ളി

യറ പൂജ" എന്നൊരു പൂജയുണ്ടു്. അതിന്നുള്ള പ്രധാന നിവേദ്യ മാകട്ടെ വെററിലയും അടയ്ക്കയുമാകുന്നു. ആ പൂജ മാത്രം പരദേശ സമ്പ്രദായത്തിലാണെന്നും പ്രത്യേകം അറിയേണ്ടതാണ്. അതിനു ശേഷം ഒരു 'ആർത്തി'—ആരതി—യുണ്ടു്. അതും കഴിഞ്ഞാൽ രണ്ടു തടമ്പുകളും കട്ടിലിന്മേൽ കിടത്തിവെച്ചു് പള്ളിയറവാതില ടച്ചു് എല്ലാവരും പോരുന്നു. പിന്നെ രാത്രിയിൽ പള്ളിയറയുടെ സമീപത്തേയ്ക്കു ആരും പോകരുതെന്നാണു നിശ്ചയം; പോകാറുമി ല്ല. അതിന്റെ സാരമിതാണ്. അത്താഴം കഴിഞ്ഞു് കിടപ്പുമുറി യിൽ ചെന്നു മൂന്നും കൂട്ടി ദേവീദേവന്മാർ കട്ടിലിന്മേൽ കയറിക്കി ടന്നു ദാമ്പത്യം അനുഷ്ഠിച്ചു എന്നാണല്ലൊ. പിറേറന്നു കാലത്തു മേശാന്തി പൂജാംശംഖോടുകൂടി വന്നു പള്ളിയറവാതില്ക്കൽ കൈ കൊണ്ടു മുട്ടിയ ശേഷം തുറക്കുകയും, മാരാർ ശംഖു വിളിക്കുകയും, അങ്ങോട്ടെഴുന്നെള്ളിച്ച മാതിരിയിൽതന്നെ പല്ലക്കിൽ കയററി വാ ദ്യഘോഷസമേതം തടമ്പുകൾ തിരികെ എഴുന്നള്ളിക്കുകയും ചെയ്യുന്നു. അഭിഷേകം മുതല്ക്കുള്ള ദിനകൃത്യങ്ങൾ അതിനു ശേഷമേ ആരംഭി ക്കുന്നുള്ളു. ഈ സമ്പ്രദായം തനി തമിഴനാണ്; മലയാളത്തിൽ വേറെയെങ്ങുമില്ല. തിരുവനന്തപുരത്തെ ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിന്റെ ആകൃതി പകുതി തമിഴസമ്പ്രദായമാണ്. ശുചീന്ദ്ര വും കന്യാകുമാരിയും തനി തമിഴനാട്ടിലെ ആകൃതിയുമാണല്ലൊ. അവിടങ്ങളിൽപോലും ഈ നടപടിയില്ല. പത്മനാഭപുരം ശ്രീ നീലകണ്ഠസ്വാമിക്ഷേത്രത്തിൽ മാത്രമെ ഇതുണ്ടായിരുന്നതായും ഇ പ്പോഴുള്ളതായും അറിവുള്ളു.

ഇവിടെ മറെറാരു സംഗതികൂടി വായനക്കാരെ ബോധപ്പെടു ത്തേണ്ടതുണ്ടു്. പള്ളിയറയിലേയ്ക്കെഴുന്നെള്ളിക്കുന്ന ഈ രണ്ടു തട മ്പുകളും പ്രത്യേകം വിഗ്രഹങ്ങളാണ്. അവയെ വെറുതെ ശ്രീ കോവിലിനുള്ളിൽ വെയ്ക്കുകയേ ചെയ്യുന്നുള്ളു. അവയ്ക്കു അഭിഷേ കം പൂജ മുതലായ യാതൊരു കർമ്മങ്ങളും ചെയ്യാറില്ല. "പള്ളിയറ

യിലേയ്ക്കെഴുനള്ളിയ്ക്കുക" എന്ന ചടങ്ങിന്നു മാത്രമെ ഉപയോഗിയ്ക്കു ന്നുള്ളു. വേറെ താന്ത്രികക്രിയകളൊന്നും അവയ്ക്കില്ല. സാധാരണ തടമ്പുകളെല്ലാം ദേവന്റെ പീഠത്തിന്മേൽതന്നെയാണു വെയ്ക്കാറെ ന്നും അറിയണം. നിത്യമുള്ള ശീവേലി ഉത്സവം മുതലായ താന്ത്രി കകർമ്മങ്ങൾക്കെല്ലാം ഉപയോഗിയ്ക്കാനുള്ള തടമ്പ് അതാണ്. (10-ാം നമ്പ്ര് ചിത്രം അതിന്റേതാകുന്നു.) നിത്യം അഭിഷേകം മുതലായതെല്ലാം അതിന്നുണ്ടുതാനും.

ക്ഷേത്രമ്പലങ്ങളിലെയും ഉത്സവകാലത്ത് പള്ളിവേട്ട കഴി ഞ്ഞാൽ രാത്രി പള്ളിക്കുറുപ്പ് എന്ന താന്ത്രികമായ ഒരാചാര മുണ്ടല്ലൊ. അത് മണ്ഡപത്തിലാണു പതിവ്. അതിന്നു വേ ണ്ടതായ സജ്ജീകരണങ്ങൾ താന്ത്രികവിധിപ്രകാരം അവിടെ മുൻകൂട്ടി ചെയ്തിരിയ്ക്കും. തിരുവഞ്ചിക്കുളത്ത് ആ പള്ളിക്കുറു പ്പിന്നുപയോഗിയ്ക്കുന്നതും ശീവേലിയ്ക്കെഴുനള്ളിയ്ക്കുന്ന തടമ്പാക ന്നു. നിത്യം പള്ളിക്കുറുപ്പിന്നു പള്ളിയറയിലേയ്ക്കു എഴുനള്ളി യ്ക്കുന്ന തടമ്പല്ല. പള്ളിയറയിലേയ്ക്കു പള്ളിക്കുറുപ്പിനെഴുനള്ളി യ്ക്കൽ അന്നില്ലതാനും. അന്നു ശിവന്റെയും പാർവ്വതിയുടേയും ആ രണ്ടു തടമ്പുകളും വെറുതെ ഇരിയ്ക്കയെ ഉള്ളു. ഇതിന്റെ താല്പര്യമെന്തെന്നാൽ താന്ത്രികവിധിപ്രകാരം മലയാളസമ്പ്രദായ ത്തിലുള്ള കർമ്മങ്ങളെല്ലാം യാതൊരു മാററവും കൂടാതെ നടത്തു ന്നുവെന്നും, പെരുമാളുടെ പ്രീതിയ്ക്കു വേണ്ടി മാത്രം കിഴക്കൻസ മ്പ്രദായത്തിലുള്ള പള്ളിക്കുറുപ്പ് മുതലായ ആചാരങ്ങളെ നട പ്പാക്കിയതാണെന്നും സ്പഷ്ടമാണല്ലൊ. മാത്രമല്ല മലയാളസമ്പ്രദാ യത്തിലുള്ള താന്ത്രികകർമ്മങ്ങളുമായി ബന്ധപ്പെടരുതെന്നു കരുതി അവയ്ക്കുള്ള തടമ്പുകളേയും പ്രത്യേകം ഉണ്ടാക്കിയിരിയ്ക്കുകയാണ്. വെറും കാഴ്ചയ്ക്കു മാത്രമല്ലാതെ അവയിൽ താന്ത്രികകർമ്മങ്ങളൊന്നും ചെയ്യാത്തതുകൊണ്ട് അതു് ആദ്യം കൊണ്ടുവന്ന പെരുമാളിന്റെ താല്പര്യത്തിന്നു വേണ്ടി മാത്രം നടപ്പാക്കിയതാണെന്നു തീച്ചയല്ലെ?

6) ആർത്തി—ആരതി:- ഇതു് ഒരുതരം ദീപാരാധനയാണ്. ഒരു പലകമേൽ 27_36_54_108 എന്നിങ്ങനെ അവസ്ഥപോലെ ചെറിയ കുളകം (കുഴികം) ഉണ്ടാക്കുക. (പലകയ്ക്കു പകരം ദീപാരാധനത്തട്ടുപോലെയുള്ളതും കണ്ടിട്ടുണ്ട്.) എണ്ണയിൽ നനച്ച തിരികം അതിലെല്ലാം കുത്തിനിർത്തി അതെല്ലാം കത്തിച്ചതിനു ശേഷം ആ പലകയെടുത്തു് ദേവനെ ഉഴിയുക. 'ആർത്തി' എന്നു പറയുന്നതു് ഇതിനെയാകുന്നു. അത്താഴപ്പൂജ കഴിഞ്ഞാൽ ഈ 'ആരതി' ഉഴിയണം. തമിഴ്_കർണ്ണാടകപ്രദേശങ്ങളിൽ ഇതു് സാധാരണയാണ്. അതു് ദിവസഭേദമനുസരിച്ചു് 3, 7, 12—അങ്ങിനെ പലവിധത്തിൽ—ഉഴിയുന്ന പതിവുണ്ട്. കേരളത്തിൽ തിരുവഞ്ചിക്കുളത്തൊഴികെ മറെറങ്ങും ഈ ആചാരമില്ല.

7) നൃത്തം:- ഉത്സവകാലത്തു് പറയെഴുന്നള്ളിക്കുന്ന സമ്പ്രദായം വായനക്കാരിൽ പലക്കും പരിചയമുണ്ടാവും; ഏതാണ്ടതുപോലെയെന്നു പറയട്ടെ തിരുവഞ്ചിക്കുളത്തു് ഉത്സവത്തിന്നെഴുന്നള്ളിച്ചിരിക്കുന്ന സമയത്തു് ശാന്തിക്കാരൻ ആനപ്പുറത്തുനിന്നു താഴെ ഇറങ്ങി, ദേവന്റെ തടമ്പു തലയിൽ വെച്ചു് ഒരുതരം നൃത്തം വെയ്ക്കുന്നു. വലത്തുകയ്യിൽ ഒരു പാത്രവും പിടിച്ചുകൊണ്ടാണു നൃത്തം ചവിട്ടുക. ആ അവസരത്തിൽ കാണികളിൽനിന്നു ആ പാത്രത്തിൽ ധാരാളം നാണ്യങ്ങൾ വീഴും. അന്നു അങ്ങിനെ വലിയൊരു തുക ദേവസ്വത്തിലേയ്ക്കു പിരിവുണ്ടാകും. ആ നർത്തകൻ തദവസരത്തിൽ പ്രത്യേക രീതിയിൽ ഉടപ്പുണിയാറുമുണ്ട്. ഇങ്ങിനെ നൃത്തം വെയ്ക്കുന്ന നടപടി കേരളത്തിൽ തിരുവഞ്ചിക്കുളത്തല്ലാതെ തൃച്ചംബരത്തു മാത്രമേ ഉള്ളതായി അറിവുള്ളു; അവിടെ അതൊരു നല്ല കാഴ്ചയാണ്.

8) ധൂപിക്കൽ:- ക്രിസ്ത്യാനികൾ ശവം കൊണ്ടുപോകുമ്പോൾ ഒരു പാത്രത്തിൽ സുഗന്ധദ്രവ്യം പുകച്ചുകൊണ്ടു് ഒരാൾ മുമ്പിൽ നടക്കാറുണ്ടല്ലോ. തിരുവഞ്ചിക്കുളത്തെ ത്തേവരെ ശിവേലി മുത

ലായതിന്നു പുറത്തെഴുന്നള്ളിക്കുമ്പോൾ അതുപോലെ സാമ്പ്രാണി മുതലായ സുഗന്ധദ്രവ്യങ്ങൾ പുകച്ചുകൊണ്ടു്—ധൂപിച്ചുകൊണ്ടു്—ഒരാൾ മുമ്പിൽ നടക്കുക പതിവുണ്ടു്. അതു് പുകയ്ക്കുവാനുള്ള പാത്രത്തിന്റെ സമ്പ്രദായം വേറെയാണു്. കൃസ്ത്യാനികൾ ആ പുകപ്പാത്രം ഒരു 'ഉറി'യിൽ വെച്ചപോലെ തൂക്കിപ്പിടിച്ചുകൊണ്ടാണ് മുമ്പിൽ നടക്കുക പതിവു്. തിരുവഞ്ചിക്കുളത്തെ സ്സമ്പ്രദായം അങ്ങിനെയല്ല; ഏതാണ്ടു് ഒലയ്ക്കപോലെ—അത്ര വണ്ണത്തിലും നീളത്തിലും—ഒരു വടിയുണ്ടു്. പിച്ചളക്കാസുപോലെ ഓടുകൊണ്ടു വാർത്തുണ്ടാക്കിയ ഒരു കിണ്ണം അതിന്റെ ഒരു തലയ്ക്കൽ ഉറപ്പിച്ചിരിക്കും. അതിൽ തീക്കനലും ധൂപദ്രവ്യങ്ങളുമിട്ടു് ധൂപിക്കുകയും ഒരാൾ അതിന്റെ മറുതല കയ്യിൽവെച്ചു് ഉയർത്തിപ്പിടിക്കുകയും ചെയ്തുകൊണ്ടാണു മുമ്പിൽ നടക്കുന്നതു്. ഈ സമ്പ്രദായവും കേരളീയമല്ല; തമിഴ്നാട്ടുകളിലെ ആചാരമാകുന്നു.

9) ദാസിയാട്ടം:— കേരളത്തിൽ ദാസിയാട്ടം എന്ന ഏർപ്പാടെ ഉണ്ടായിരുന്നില്ല. തെക്കൻതിരുവിതാംകൂർ പ്രദേശങ്ങളിലെ കന്യാകുമാരി, ശുചീന്ദ്രം, തിരുവട്ടാർ മുതലായ അപൂർവ്വം ചില ക്ഷേത്രങ്ങളിൽ മാത്രമെ ഈ സമ്പ്രദായം നടപ്പിലുണ്ടായിരുന്നുള്ളു. അതിനു കാരണം ആ പ്രദേശങ്ങൾ കുറെക്കാലം—നൂററാണ്ടുകളോളം—ചോളപാണ്ഡ്യരാജാക്കന്മാരുടെ ഭരണത്തിൻകീഴിൽ ആയിരുന്നതുകൊണ്ടാകുന്നു. ആ വക ക്ഷേത്രങ്ങൾ തനി തമിഴ്സമ്പ്രദായത്തിലുള്ളവയാണെന്ന വസ്തുതയും ഓർക്കേണ്ടതാണു്. അവിടങ്ങളിലെ ദേവദാസികളെ സ്സംബന്ധിച്ചുള്ള വ്യവസ്ഥകളും കിഴക്കൻപ്രദേശങ്ങളിലേതിൽനിന്നും ഭിന്നമായിരുന്നുമില്ല. അതിനാൽ കിഴക്കരുടെ സമ്പർക്കം ഒന്നുകൊണ്ടു മാത്രം ആ ക്ഷേത്രങ്ങളിലും ദാസിയാട്ടം എന്ന സമ്പ്രദായം ഉണ്ടായി എന്നു പറയാം. അങ്ങിനെയല്ലാതെ കേരളത്തിലെ യാതൊരു ക്ഷേത്രത്തിലും പണ്ടു ദാസിയാട്ടം ഉണ്ടായിരുന്നതായി കാണുകയി

ല്ല. എന്നാൽ തിരുവഞ്ചിക്കുളത്തു മാത്രം ദാസിയാട്ടം കാണുന്നുണ്ടു്. അതിന്നായി നാലഞ്ചു വീട്ടുകാരെ കഴകക്കാരുടെ കൂട്ടത്തിൽ അനുഭവവും കൊടുത്തു് താമസിപ്പിച്ചിരിക്കുന്നു. കൊല്ലവർഷം 1105-ൽ ദാസിയാട്ടം ഗവർമ്മെണ്ടു് നിയമംമൂലം നിരോധിച്ചുവല്ലൊ. അതിന്നു ശേഷം അവർ നിത്യശീവേലി, ഉത്സവം മുതലായതിന്നു പുറത്തെഴുന്നള്ളിക്കുമ്പോൾ വിളക്കു പിടിക്കുന്ന ജോലിയാണു കൊടുത്തിരിക്കുന്നതു്. അവർക്കെല്ലാം ദേവസ്വത്തിൽനിന്നു അനുഭവം കൊടുത്തുവന്നിരുന്നതിനാൽ ആട്ടത്തിന്നു പകരം അവരെ ഈ ജോലിക്കു നിയമിച്ചിരിക്കയാകുന്നു. 'വിളക്കു പിടിക്കുക' എന്ന ഈ ജോലി മററു കഴകപ്രവൃത്തികളെപ്പോലെത്തന്നെ സ്ത്രീകളും പുരുഷന്മാരും നിർവ്വഹിച്ചുവരാറുണ്ടു്. ഇവർക്കും ഇപ്പോൾ കൊടുത്തിരിക്കുന്ന ജോലി വിളക്കു പിടിച്ചു് അകമ്പടി സേവിക്കയാകയാൽ അതു് പുരുഷന്മാരും നിർവ്വഹിച്ചുവരുന്നു.

കേരളക്ഷേത്രങ്ങളിൽ എല്ലാം ദേവദാസികൾ ഉണ്ടായിരുന്നുവെന്നും, 'പട്ടത്താനം'പോലെത്തന്നെ ഗണികകൾക്കു ലഭിച്ചിരുന്ന ഏററവും മാന്യമായ ഒരു ഉദ്യോഗമായിരുന്നു 'തേവിടിച്ചിസ്ഥാന'മെന്നും, രസികന്മാരായ നമ്പൂതിരിമാരുടെ ക്ഷേത്രഭരണം, മുരിക്കുട്ടന്മാരായി അധഃപതിച്ച പട്ടകളുടെ ഉപദേശം മുതലായവ തേവിടിച്ചിപ്പദം ദുഷിപ്പിച്ചുവെന്നും മററും ഇളങ്കുളം കുഞ്ഞൻപിള്ള പ്രസ്താവിച്ചിരിക്കുന്നു. "കൊല്ലം നാലു മുതൽ ഏഴു വരെ ശതകങ്ങൾ നമ്പൂതിരിമാരുടെ പുളപ്പുകാലമാണു്"... കേരളസ്ത്രീകൾക്കു പാതിവ്രത്യം ആവശ്യമില്ലെന്നു നമ്പൂതിരിമാർ സൌകര്യത്തിന്നുവേണ്ടി നിയമമുണ്ടാക്കി... ഈ നിയമം സ്വതന്ത്രകളായി ജീവിച്ചിരുന്ന ദേവദാസികളേയും നമ്പൂതിരിമാരുടെ കളത്രങ്ങളേയും സംബന്ധിച്ചിടത്തോളം ഏറെക്കുറെ ഫലിച്ചു" എന്നിങ്ങനേയും പിള്ള ജല്പിച്ചിരിക്കുന്നു. * ഇതിന്നു ഈ അവസരത്തിൽ ഒരു മറുപടി പ

* "കേരള ചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ" എന്ന പുസ്തകത്തിലെ 'തേവിടിച്ചിസ്ഥാനം' എന്ന ലേഖനം.

റയുന്നതു് അനൌചിത്യമാകയില്ലെന്നു കരുതി ഇവിടെ വിവരിച്ചു യാണു്. കേവലം കേരളത്തിനു പുറത്തുള്ള ക്ഷേത്രങ്ങളിലെയും ശുചീന്ദ്രം, കന്യാകുമാരി, തിരുവട്ടാർ എന്നീ തെക്കൻതിരുവിതാംകൂറിലെ തെക്കേ അററത്തു കിടക്കുന്ന ക്ഷേത്രങ്ങളിലെയും കാണുന്ന നടപടികളെ മാത്രം അടിസ്ഥാനമാക്കി കേരളത്തിൽ എല്ലാ ക്ഷേത്രങ്ങളിലെയും നടപടികൾ അപ്രകാരമാണെന്നു പറയുന്നതിന്റെ അനൌചിത്യം അനുക്തസിദ്ധമാണല്ലോ.

കേരളത്തിൽ — തിരുവഞ്ചിക്കുളം ക്ഷേത്രമൊഴികെ — ഒരിടത്തും ഒരുകാലത്തും ദേവദാസികൾ ഉണ്ടായിരുന്നില്ല. തന്ത്രി, മേൽശാന്തി, കീഴ്ശാന്തി, വാരിയർ, മാരാർ മുതലായ ക്ഷേത്രപ്രവൃത്തികൾക്കെല്ലാം ഓരോ ക്ഷേത്രങ്ങളിലേയ്ക്കും പ്രത്യേകം ആൾക്കാരെ അവരോധിച്ചിട്ടുണ്ടു്. കേവലം കഴകക്കാരെ മാത്രമല്ല ഉത്സവത്തിനു മുളയിടുവാനുള്ള മുളപ്പാലിക നവകത്തിനു വേണ്ടതായ മൺപാനി മുതലായതുണ്ടാക്കുന്നതിനു ആന്തൂരാന്മാരെയും, ഹോമത്തിനാവശ്യമായ തീച്ചട്ടകം കൊടിൽ ഉത്താണിക്കാല് ആദിയായവയുണ്ടാക്കാൻ കരുവാന്മാരേയും, എണ്ണ കൊണ്ടുവരുന്നതിനു ചക്കാലത്തു നായന്മാരേയും, വസ്ത്രങ്ങൾക്കു ചാലിയന്മാരേയും, ഉത്സവത്തിനു കൊടിമരം ചെത്തുക വാഹനമുണ്ടാക്കുക ധാരയും മുക്കാലിയുണ്ടാക്കുക മുതലായതിനു ആശാരിമാരെയും അവകാശികളായി അനുഭവം കൊടുത്തു് ക്ഷേത്രത്തിലേയ്ക്കു പ്രത്യേകം ഏർപ്പാടാക്കിയിരുന്നുവല്ലോ. * അതുപോലെ ക്ഷേത്രങ്ങളിലെ നിത്യനിദാനം നടത്തുന്നതിന്നായി നിയമിച്ചിരുന്നവരിൽ സ്ത്രീകൾ വഹിച്ചിരുന്ന സ്ഥാനമാണു 'തേവിടിച്ചി'സ്ഥാനവും 'കൂത്തച്ചി'സ്ഥാനവും. ഇളങ്കുളം പറയുന്നതുപോലെ തേവിടിച്ചിയും കൂത്തച്ചിയും ഒന്നല്ല; രണ്ടും രണ്ടുതന്നെയാകുന്നു. തേവിടിച്ചികൾ എന്നാൽ

* ഇതിനെപ്പററി 'ആര്യന്മാരുടെ കുടിയേററം' രണ്ടാം ഭാഗത്തിൽ വിവരിച്ചിട്ടുണ്ടു്.

'തേവരടിച്ചികൾ — അമ്പലത്തിലെ അടിച്ചുതളിക്കാർ — കഴകക്കാർ'—എന്നൎത്ഥമാകുന്നു. ഇവൎക്കുതന്നെ 'തളിച്ചേരിപെണ്ടുകൾ' എന്ന പേരുള്ളതുകൊണ്ടു് ഇവരുടെ പ്രവൎത്തി അടിച്ചുതളിയാണെന്നു വ്യക്തമാകുന്നുണ്ടു്. ക്ഷേത്രം അടിച്ചു വൃത്തിയാക്കുക, ചാണകമിട്ടു മെഴുകുക, ക്ഷേത്രങ്ങളിലേക്കു വേണ്ടതായ അരി (ചെയ്യരി) തയ്യാറാക്കുക മുതലായ ജോലികൾ ഇവൎക്കുള്ളതാകുന്നു. മററുള്ള കലയൎമ്മക്കാരെപ്പോലെ ഈ പ്രവൎത്തികൾക്കു ഇവൎക്കു സ്ഥിരമായി അനുഭവങ്ങൾ കൊടുത്തുവന്നിരുന്നു; ഇന്നും പലൎക്കും കൊടുത്തുവരുന്നുണ്ടു്. "തേവടിച്ചികൾ നാൽവൎക്കും പന്തിരുനാഴിച്ചെയ്യരി" ദിവസവും കൊടുക്കണമെന്നു തിരുവല്ല ക്ഷേത്രത്തിൽ ഏൎപ്പാടു ചെയ്തിരുന്നതും, "തിരുവമൃതിനു നെൽകുത്തുവിതും കൈവിളക്കു പിടിപ്പതും ചെയ്‌വിൻറ തേവിടിച്ചികൾക്കു യിരുനാഴിച്ചോറു" എന്നിങ്ങനെ കിളിമാനൂർ ശാസനത്തിൽ പറയുന്നതും മേൽപറഞ്ഞതിന്നു ഉദാഹരണങ്ങളാണു്.

എന്നാൽ 'കൂത്തച്ചികൾ' 'കൂത്തസ്ത്രീകൾ' 'നങ്ങച്ചീകൾ' എന്നീ പേരുകളാൽ അറിയപ്പെടുന്നവരാകട്ടെ കേരളക്ഷേത്രങ്ങളിലെ കൂത്തമ്പലങ്ങളിൽവെച്ചു് കൂത്താടുന്ന (വേഷംകെട്ടി അഭിനയിക്കുന്ന) നങ്ങ്യാന്മാരാകുന്നു; അല്ലാതെ അവർ തേവിടിച്ചികളല്ല. ചാക്യാന്മാരുടേയും നങ്ങ്യാന്മാരുടേയും നമ്പ്യാന്മാരുടേയും മേൽനോട്ടത്തിലാണു് ക്ഷേത്രങ്ങളിൽ കൂത്തു് നടത്തിയിരുന്നതു്. കൂടിയാട്ടത്തിൽ സ്ത്രീവേഷം കെട്ടുന്നതിൻറ ചുമതല ഈ നങ്ങ്യാന്മാൎക്കാകുന്നു. ഇവൎക്കു തേവരടിച്ചികളെക്കാൾ കൂടുതൽ മാന്യതയും പദവിയും ഉണ്ടായിരുന്നു. എന്നാൽ ഇവൎക്കു ക്ഷേത്രത്തിലെ അടിച്ചുതളി മുതലായ പ്രവൎത്തികൾ,ഉണ്ടായിരുന്നതായി അറിവില്ല; കേട്ടിട്ടുപോലുമില്ല. കൂത്തമ്പലത്തിൽവെച്ചു മാത്രമെ അവർ കൂത്തു് കൂടിയാട്ടം മുതലായ കലാപ്രകടനങ്ങൾ നടത്തുക പതിവുണ്ടായിരുന്നുള്ളു. മറിച്ചു അവിടെവെച്ചു് മററുള്ളവൎക്കും അത്തരം കലാപ്രകടന

ചിത്രം നമ്പ്ര് 14. പള്ളിക്കരപ്പ് തടമ്പ് (ശിവൻ)



(വിവരണം 281-ാം പേജിൽ)

* 64 A

ചിത്രം നമ്പ്ര് 15. ചള്ളിക്കരപ്പൂതടമ്പ് (പാർവ്വതി)



ഈ തടമ്പിന്റെ മുടി പൊട്ടിപ്പോയിരിക്കുന്നു.

(വിവരണം, 281-ാം പേജിൽ)

ങ്ങളും നടത്താൻ അധികാരമോ അവകാശമോ ഉണ്ടായിരുന്നില്ല. “കേരളത്തിലെ ദേവദാസികൾ ക്ഷേത്രങ്ങളിൽ മാത്രമെ നൃത്തമാടാറുണ്ടായിരുന്നുള്ളു. ലക്ഷം ഉറുപ്പിക കൊടുത്താലും ഒരു വീട്ടിൽ പോയി നൃത്തമാടാൻ അവർ ഒരുമ്പെടുകയില്ല” എന്ന പിള്ളയുടെ വാദം അവർ നങ്ങ്യാന്മാരായിരുന്നു എന്നതു് ഒന്നുകൂടി ഉറപ്പിക്കുന്നുണ്ടു്. “നങ്ങൈപ്പിള്ളതി കാചിന്നവനളിനദൃശാം നായികാ തത്ര ജാതാ” എന്നു ഉണ്ണിയച്ചീചരിതത്തിലും, “നങ്ങയയ്യേതി കാചിന്നടീനായികാ” എന്നു ഉണ്ണിച്ചിരുതേവീചരിതത്തിലും വർണ്ണിച്ചിട്ടുള്ള നായികമാർ കൂത്താടും സ്ത്രീകളായ നങ്ങ്യാന്മാരെയാണെന്നുള്ളതു് നിർവ്വിവാദമാണു്. ശുകപുരം ഗ്രാമത്തിലെ ‘പൊയിലം’ എന്ന സ്ഥലത്തുള്ള വാസ്സുള്ളി നങ്ങയ്യയുടെ മകളാണു് ഉണ്ണിച്ചിരുതേവി. “കണ്ടിയൂർ മഹാദേവർ കോവിലിൽ രാത്രിതോറും കലാകൌശലകളായ നർത്തകികൾ ചെയ്യുന്ന നൃത്തം കണ്ടു് അപഹൃതചിത്തവൃത്തികളായ ദേവന്മാർ നിശ്ചേഷ്ടരായി സംസ്കാരബലംകൊണ്ടു് ആട്ടത്തൂണ്ഡപത്തിന്റെ ഭിത്തികളിൽ സ്ഥിരമായി പകലും ചിത്രരൂപത്തിൽ നില്ക്കുകയാണോ എന്നു തോന്നിപ്പോകുന്നതായി” ശിവവിലാസത്തിൽ ദാമോദരച്ചാക്യാർ വർണ്ണിച്ചിട്ടുള്ളതും ചെറുകര നങ്ങ്യാന്മാരെയല്ലാതെ മറ്റൊന്നല്ല. ലക്ഷ്മീദാസന്റെ ശുകസന്ദേശത്തിലെ നായികതന്നെ രംഗലക്ഷ്മി എന്നു പേരായ ഒരു നങ്ങ്യാരാകുന്നു. ലീലാതിലകത്തിൽ കാണുന്ന ഉണ്ണിനങ്ങ, നാരീണീനന്ദന, കോളിക്കൽ നങ്ങ, നങ്ങ മുതലായവരും നർത്തകീവംശജരായ നങ്ങ്യാന്മാരാണെന്നു നിസ്സംശയം പറയാം. ചുരുക്കിപ്പറഞ്ഞാൽ പ്രാചീന മണിപ്രവാളകാവ്യങ്ങളിലും, ശുകസന്ദേശം, ശിവവിലാസം മുതലായവയിലും കാണുന്ന നർത്തകികൾ ഇളങ്കുളം ഉദ്ദേശിക്കുന്നപോലെയുള്ള ദേവദാസികളേ അല്ല. അവർ ചാക്യാർ–നമ്പ്യാർ വിഭാഗത്തിൽപെട്ടവരാകുന്നു. ഇവിടെ മറ്റൊന്നുകൂടി പറയുവാനുണ്ടു്. ചന്ദ്രോത്സവത്തിൽ കാണുന്ന മാരചേമ

ന്തിക, മാനവിമേനക, പുഷ്പലേഖ, പാറക്കാട്ട് ഇട്ടി, തയ്യിൽ ഇട്ടി മുതലായ വേശ്യകളെല്ലാം—എന്തിനധികം ചന്ദ്രോത്സവത്തിലെ നായികയായ മേദിനിവെണ്ണിലാവുതന്നെയും — ദേവദാസിവർഗ്ഗത്തിൽപെട്ടവരാണെന്ന ഇളംകുളം പറയുന്നു. എന്നാൽ മേൽപറഞ്ഞവരെല്ലാംതന്നെ അങ്ങിനെയുള്ള ദേവദാസികളല്ലെന്നും മറിച്ച് എല്ലാം നായർസ്ത്രീകളാണെന്നും അതേ കാവ്യത്തിൽനിന്നുതന്നെ നിസ്സംശയം തെളിയുന്നുണ്ട്.* മാത്രമല്ല അക്കാലം നായന്മാരുടെ പുളപ്പുകാലമായിരുന്നുവെന്നും, സാമ്പത്തികമായ അധഃപതനത്തിന്റെ കാരണം "മൂരികൂട്ടന്മാരായി അധഃപതിച്ച നായർനാടുവാഴികളുടെ ഉപദേശ"മായിരുന്നുവെന്നും ചന്ദ്രോത്സവത്തിൽ ഭൂതക്കണ്ണാടിയിലെന്നപോലെ വലുതായിക്കാണാവുന്നതാണ്. ഇവിടെ പ്രകൃതം കേരളത്തിലെ ദേവദാസികളാണല്ലോ. ഇതിനെപ്പററിയുള്ള ശ്രീ. എം. ആർ. ബാലകൃഷ്ണവാര്യരുടെ അഭിപ്രായത്തോടെ ഈ വിഷയം ഇവിടെ ഉപസംഹരിയ്ക്കാം. "ചന്ദ്രോത്സവം, പദ്യരത്നത്തിലെ കൃതികൾ ഇടങ്ങിയവയുടെ കാലമായപ്പോഴേയ്ക്കു പൊതുവെ സാമുദായികമായി വന്നുചേർന്ന ഭാവപ്പകർച്ച് അവ പ്രതിബിംബിയ്ക്കുന്നു എന്നതിനെക്കുറിച്ച് സംശയിയ്ക്കേണ്ടതില്ല. എന്നാൽ അവയൊന്നും തേവരടിച്ചികളെ വർണ്ണിയ്ക്കുന്നതല്ലാത്തതിനാൽ അവരുടെ സാമ്പത്തികസ്ഥിതിയെക്കുറിച്ച് പ്രത്യേകമായൊന്നും അവയിൽനിന്നു ഗ്രഹിയ്ക്കാനില്ല. ശുകസന്ദേശം ശിവവിലാസം എന്നീ സംസ്കൃതകാവ്യങ്ങളും ഉണ്ണിയച്ചീചരിതം മുതലായ മണിപ്രവാളകാവ്യങ്ങളും കേരളക്ഷേത്രങ്ങളിലെ നർത്തകികളായിരുന്ന നങ്ങ്യാന്മാരെ പുരസ്കരിച്ച് രചിച്ചിട്ടുള്ളവയാണ്... കേരളക്ഷേത്രങ്ങളിൽ നാട്യഗീതോപചാരങ്ങൾ ചെയ്തിരുന്നത് തെക്കൻ തിരുവിതാംകൂറിലെ ഏതാനും ക്ഷേത്രങ്ങളിലൊഴിച്ച് തേവരടിച്ചി

* ചന്ദ്രോത്സവം—വ്യാഖ്യാനം എന്ന ആദിരിയേഴിയത്ത് നീലകണ്ഠൻ ഇട്ടതിരിപ്പാടിന്റെ പുസ്തകം നോക്കുക.

കളായിരുന്നില്ല. ഈ വസ്തുതകളെല്ലാം മറന്ന 'മഹാളാളിമഹാസ്സു'മായ മണിപ്രവാളകാവ്യസഞ്ചയത്തിൽ അണിനിരക്കുന്ന നായികമാരെ എല്ലാം തേവിടിച്ചികളായി ചുട്ടി കുത്തിച്ച് പ്രദർശിപ്പിക്കുന്നതിന്റെ അനൌചിത്യം സ്പഷ്ടമാണല്ലോ." *

എന്തായാലും കേരളത്തിൽ ദേവദാസികളേ ഉണ്ടായിരുന്നില്ല. ഇവിടത്തെ ക്ഷേത്രങ്ങളിലെല്ലാം ഇങ്ങിനെ ഒരു വർഗ്ഗക്കാരുണ്ടായിരുന്നുവെങ്കിൽ കഴകക്കാരെപ്പോലെ അത്ര ധാരാളമില്ലെങ്കിൽ ആനുരാൻ ചാക്കാൻ മുതലായവരെപ്പോലെ അപൂർവ്വമായിട്ടെങ്കിലും ഇന്നു അവരെ കാണേണ്ടിയിരുന്നു. എന്നാൽ അങ്ങിനെ ഉണ്ടായിരുന്നതായിട്ടുപോലും ഇപ്പോഴും പ്രത്യക്ഷത്തിൽ തെളിവില്ല. തിരുവഞ്ചിക്കുളത്ത് മാത്രമാണ് അതുണ്ടായിരുന്നതു്.

തമിഴ്നാട്ടിൽനിന്നു ഒരു ക്ഷത്രിയനെ കൂട്ടിക്കൊണ്ടുവന്നിട്ട് കേരളത്തിലെ പെരുമാളായി അവരോധിച്ച് തിരുവഞ്ചിക്കുളം ആസ്ഥാനമാക്കി വാഴിച്ചുവെന്നുള്ള ചരിത്രത്തിന്നു ഇതും ഒന്നാന്തരം തെളിവാണ്. അദ്ദേഹത്തിന്റെ ഇഷ്ടത്തിന്നുവേണ്ടി അദ്ദേഹത്തിന്നു പരിചയമുള്ള സമ്പ്രദായങ്ങളെ ഇവിടെ ഏർപ്പെടുത്തി; അക്കൂട്ടത്തിൽ ദാസിയാട്ടവും അവിടെ നടപ്പാക്കിയതാകുന്നു.

—:0:—

അനുബന്ധം: III.

## നായന്മാരുടെ സ്ഥാനപ്പേരുകൾ

നായന്മാരുടെ സ്ഥാനപ്പേരുകൾ എന്റെ ഓർമ്മയിൽനിന്നും അന്വേഷണത്തിൽനിന്നും കിട്ടിയേടത്തോളം ഒരു പട്ടികയായി താഴെ ചേർക്കുന്നു. ഇതുകൊണ്ടു മുഴുവനുമായെന്നു തോന്നുന്നില്ല. അ

* പ്രബന്ധമഞ്ജരി, നാലാം ഭാഗം — പേജ്: 80.

ണ്ട് ഒരു പ്രധാന കാര്യമല്ലാത്തതിനാൽ കൂടുതലായി അന്വേഷിയ്ക്കാ ത്തതാണ്. അവയിൽ പലതും രാജാക്കന്മാരുടെ കീഴിൽ ഓരോ ഉദ്യോഗങ്ങൾ ഭരിച്ചതിൻെറ ഔദ്യോഗികനാമങ്ങളാണെന്നതിന്നു സംശയമില്ല. അവയാകട്ടെ നാടുവാഴികൾ, ദേശവാഴികൾ, സൈന്യാധിപന്മാർ, ആയുധാഭ്യാസഗുരുക്കന്മാർ മുതലായവരുടേതാണെന്ന കാര്യവും തീർച്ചയാണ്. അത്രമാത്രമല്ലാതെ ഏതേതു പേരുകൾ ഏതേതു ഉദ്യോഗങ്ങളുടേതാണെന്നു സൂക്ഷ്മമായി പ്പറയാൻ പ്രയാസമായിരിയ്ക്കുന്നു. കുറച്ചൊക്കെ അന്വേഷിച്ചുനോക്കി, പക്ഷെ കാര്യമായ ഫലമൊന്നുമുണ്ടായില്ലെന്നും പറയട്ടെ. എൻെറ അറിവിലും ആലോചനയിലും അന്വേഷണത്തിലും നിന്നു ശരിയാണെന്നു തോന്നുന്നവയുടെയെല്ലാം അർത്ഥവും അതാതിടത്തിൽ കൊടുത്തിട്ടുണ്ട്. ഈ സ്ഥാനപ്പേരുകളെല്ലാംതന്നെ പാരമ്പര്യമായി വളരെക്കാലം അതാതുദ്യോഗം ഭരിച്ചുവന്നതിനാൽ അതുകൾ അവരുടെ തറവാട്ടുപേരായിത്തീരുകയും, ബ്രിട്ടീഷുഭരണം സ്ഥാപിച്ചതോടെ ആ അധികാരങ്ങൾ നശിയ്ക്കുകയും, ഒടുവിൽ ആ സ്ഥാനപ്പേരുകൾ മാത്രം ബാക്കിയാവുകയും ചെയ്യതാകുന്നു. ഇതിന്നെത്രയെങ്കിലും ഉദാഹരണങ്ങളുണ്ട്. രാജ്യം പോയാലും ആ വംശക്കാരെ രാജാവെന്നു പറയുക പതിവാണ്. വിദ്വാന്മാൎക്കു പണ്ട് 'ഭട്ടകൾ' എന്ന ബിരുദം കൊടുത്തിരുന്നു. പാരമ്പര്യമായി വളരെക്കാലം ഭട്ടസ്ഥാനം ലഭിച്ച വിദ്വാന്മാരുണ്ടാവുകയാൽ കാലാന്തരത്തിൽ ആ തറവാട്ടുകാരെ ഭട്ടകൾ എന്ന പേരിൽ അറിയാനും പറയാനും തുടങ്ങി. 'പട്ടേരിപ്പാട്' എന്നറിയപ്പെടുന്ന നമ്പൂതിരിമാർ അത്തരം തറവാട്ടുകാരാകുന്നു. കാലാന്തരത്തിൽ അതു തറവാട്ടുപേരായിത്തീൎന്നു. പിന്നെ വിദ്വാന്മാർ (ഭട്ടകൾ) അല്ലെങ്കിലും അവിടെ ജനിച്ചവരെല്ലാം പട്ടേരിമാർ (ഭട്ടകൾ) ആയിത്തീൎന്നിരിയ്ക്കയാണ്. വായനക്കാൎക്കു മനസ്സിലാക്കാൻ വേണ്ടി ഈ ഉദാഹരണം ഇവിടെ വിസ്തരിച്ചതാകുന്നു. ഇനി വിഷയംതന്നെ തുടരട്ടെ.

ഇവിടെ മറെറാരു കാര്യംകൂടി പറയുവാനുണ്ട്. ഈ പട്ടികയിലെ എല്ലാ പേരുകളും ഔദ്യോഗികനാമങ്ങളാണെന്നു തോന്നുന്നില്ല; മറിച്ചു പലതും അല്ലെന്നു തോന്നുന്നതുമുണ്ട്. മൂത്തേടം ഏളേടം മുതലായ സ്ഥാനപ്പേരുകൾ അത്തരത്തിൽപെട്ടവയായിരിയ്ക്കണം. മൊത്തത്തിൽ അങ്ങിനെ പറയാമെന്നല്ലാതെ അവയെ വേർതിരിയ്ക്കാനും പ്രയാസമായിരിയ്ക്കയാണ്. ഇന്നു ഇന്ത്യാഗവമെൻറ് കൊടുക്കുന്ന 'പത്മഭൂഷൺ' മുതലായവയെപ്പോലെയല്ലാതെ ഇത്തരം സ്ഥാനപ്പേരുകൾക്കു വലിയ താല്പര്യാത്മമൊന്നുമുണ്ടാവാൻ വഴിയില്ല. സർ, റാവുബഹദൂർ, റാവുസാഹേബ്, ദിവാൻബഹദൂർ മുതലായ പല സ്ഥാനപ്പേരുകളും ജനങ്ങളെ സ്വാധീനിയ്ക്കാൻ വേണ്ടി ബ്രിട്ടീഷ് ഗവമ്മേൻറ് ഇവിടെ വിതരണം ചെയ്തിരുന്നുവല്ലോ. അതുപോലെ ചില പ്രത്യേക ഉദ്ദേശത്തോടുകൂടി നായന്മാർക്ക്—മററുള്ളവക്കും ഉണ്ടാകുമെന്നു തോന്നുന്നു—സ്ഥാനപ്പേരുകൾ രാജാക്കന്മാർ കൊടുത്തിട്ടുണ്ടാവണം. സാക്ഷാൽ മാർത്താണ്ഡവമ്മ മഹാരാജാവ് മററു രാജാക്കന്മാരെയെല്ലാം ജയിച്ച് തിരുവിതാംകൂർ രാജ്യം വിപുലപ്പെടുത്തിയതോടെ ഭണ്ഡാരത്തിൽ പണം കമ്മിയായി. അപ്പോൾ രാമയ്യൻ ദളവ ഒരു സൂത്രം പ്രയോഗിച്ച കഥ പ്രസിദ്ധമാണ്. അതെന്തെന്നാൽ പല നായർപ്രമാണികൾക്കും ഓരോ സ്ഥാനപ്പേരുകൾ കൊടുത്ത്—അങ്ങിനെയല്ല 'വിററ്' എന്നാണു പറയേണ്ടത്—അവരിൽനിന്നു വളരെ പണം ക്ഷണത്തിൽ സമ്പാദിച്ചുവെന്നാകുന്നു. അതെല്ലാം ഉദ്യോഗംകൊണ്ടോ പ്രമേണ്യം കാരണമായോ ഉണ്ടായതൊന്നുമല്ല; ബ്രിട്ടീഷ് ഗവമ്മേണ്ട് ജനങ്ങളെ സ്വാധീനമാക്കാൻ വേണ്ടി ചെയ്തിരുന്ന പ്രയോഗംതന്നേയാണ് അത്. പക്ഷെ രാമയ്യടെ ഉന്നം പണമായിരുന്നുവെന്നേ വ്യത്യാസമുള്ളു. ഇത്തരം സ്ഥാനപ്പേരുകളാണെങ്കിൽ ദളവയുടെ കയ്യിൽ എടുത്താലൊടുങ്ങാത്തത്ര സ്റ്റോക്കുണ്ട്. അതെടുത്തു കൊടുക്കാൻ യാതൊരു പ്രയാസവും നഷ്ടവുമില്ലാത്ത കാര്യമാണ്; യാതൊരു സിബ്ബ

ന്ധവും കൂടാതെ ജനങ്ങൾ സന്തോഷത്തോടെ പണം കൊടുത്തു വാങ്ങുകയും ചെയ്യും. അതാണ രാമയ്യൻ ചെയ്ത പ്രയോഗം. ഏതെങ്കിലും ഔദ്യോഗിക നാമങ്ങളല്ലാതെ—അഥവാ അൎത്ഥം മനസ്സിലാവാതെ—കാണുന്ന സ്ഥാനപ്പേരുകളിൽ പലതും അത്തരത്തിൽ പെട്ടതാവുമെന്നാണ ഞാനൂഹിക്കുന്നതു്.

അച്ചൻ:—കാരണവൻ അഥവാ മൂപ്പിന്നു്; പ്രധാനി എന്നു താല്പൎയ്യം. മങ്ങാട്ടച്ചൻ സാമൂതിരിപ്പാട്ടിലേയും, പാലിയത്തച്ചൻ പെരുമ്പടപ്പിലെ-കൊച്ചിയിലെ-യും മന്ത്രിമാരായിരുന്നുവെന്നു പ്രസിദ്ധമാണല്ലൊ.

ആശാൻ:—ദേഹം ചവിട്ടി ഉഴിഞ്ഞു് മെയ്സ്വാധീനമുണ്ടാക്കുക, വാൾ കുന്തം മുതലായ ആയുധങ്ങളെ പ്രയോഗിപ്പിക്കുക, യുദ്ധപരിശീലനം ചെയ്യിക്കുക ആദിയായവയെ പഠിപ്പിക്കുന്ന ഗുരുനാഥൻ. കഥകളിക്കു കച്ചകെട്ടി അഭ്യസിപ്പിക്കുന്ന ആളെയും തുള്ളൽ പഠിപ്പിക്കുന്ന ഗുരുനാഥനേയും 'ആശാൻ' എന്നു പറയാറുണ്ടു്. 'കഥകളിയാശാൻ' പ്രസിദ്ധമാണല്ലൊ. അക്ഷരാഭ്യാസം തുടങ്ങിയുള്ള മററു വിദ്യകൾ പഠിപ്പിക്കുന്നവരേയും ആശാന്മാർ എന്നു പറയാറുണ്ടു്.

ഉണ്ണി:—നമ്പൂതിരിമാരുടെ ഷോഡശസംസ്കാരങ്ങളിലൊന്നായ 'സമാവൎത്തനം' എന്നു കൎമ്മം കഴിയുന്നതുവരെ ആൺകുട്ടികളെ ഉണ്ണികൾ എന്നാണ പറയുക പതിവു്. ആ ഉണ്ണിക്കും ഈ സ്ഥാനപ്പേരായ ഉണ്ണിക്കും തമ്മിൽ ബന്ധമുണ്ടെന്നു തോന്നുന്നില്ല. ഈ സ്ഥാനപ്പേർ നായന്മാരിൽ മാത്രമല്ല അമ്പലവാസികളിലും കാണുന്നുണ്ടു്. തറയ്ക്കൽ വാരിയർമാർ 'ഉണ്ണി' എന്ന സ്ഥാനപ്പേരുള്ളവരാകുന്നു. ഇവർ സാമൂതിരിപ്പാട്ടിലെ കുറെ സൈന്യങ്ങളുടെ ആധിപത്യം വഹിച്ചിരുന്നവരാണു്. അതിനാൽ അത്തരം ഉദ്യോഗസ്ഥന്മാൎക്കു കൊടുത്തിരുന്ന ഒരു പേരാണെന്നു വിശ്വസിക്കണം. കൊളത്തൂർ

വാരിയർമാരും ഏതാണ്ടൊക്കെ ഇവരെപ്പോലെതന്നെയുള്ളവരാണ്; ഉണ്ണികളുമാകുന്നു.

ഉണ്ണിത്താൻ:—ഓരോ ദേശങ്ങളിലെ—കരകളിലെ—ജനങ്ങളിൽ വല്ല വഴക്കുകളുമുണ്ടാകുമ്പോൾ പറഞ്ഞുതീർക്കാനുള്ള അധികാരസ്ഥൻ (ജഡ്ജി) (Logans Manual page 136)

എളേടം:—മൂത്തേടമെന്ന പദം നോക്കുക.

എഴുത്തശ്ശ(ച്ഛ)ൻ:—അതാതുകാലത്ത് ഉണ്ടാകുന്ന രാജകല്പനകളെ എഴുതാൻ ചുമതലപ്പെട്ടയാൾ. എഴുത്തുപഠിപ്പിക്കുന്ന ആളാണെന്നു ചിലർ പറയുന്നു. എന്നാൽ അതു് ശരിയല്ലെന്നാണു ഞാൻ വിചാരിക്കുന്നതു്. മിക്ക ദേശങ്ങളിലും പണ്ടു് കുട്ടികളെ എഴുത്തും മറ്റും പഠിപ്പിക്കുന്ന നായന്മാർ—അല്ലെങ്കിൽ അമ്പലവാസികൾ—ഉണ്ടായിരുന്നു. അവരെപ്പറഞ്ഞിരുന്ന ഭാഷ 'എഴുത്തശ്ശന്മാർ' എന്നാണ്; അവിടവിടെയായി സ്കൂളുകൾ സ്ഥാപിച്ചുതുടങ്ങിയതോടെ 'നാട്ടെഴുത്തശ്ശന്മാർ' എന്നുകൂടി പറഞ്ഞുതുടങ്ങിയിരുന്നു. എഴുത്തശ്ശൻ എന്നതിനു എഴുത്തു പഠിപ്പിക്കുന്ന ആളാണെന്ന ധാരണ അതിൽനിന്നു വന്നതാവാനാണു വഴി. ആ നാട്ടെഴുത്തശ്ശന്മാരാകട്ടെ പാരമ്പര്യമായി പഠിപ്പിച്ചുവരുന്ന കുലധർമ്മക്കാരൊന്നുമായിരുന്നില്ല. അതാതു കാലത്തു് സൌകര്യമുള്ള നായന്മാർ—അമ്പലവാസികൾ—സൌകര്യമുള്ള സ്ഥലത്തുവെച്ചു് കുട്ടികളെ പഠിപ്പിച്ചിരുന്നുവെന്നേയുള്ളു. ഈ എഴുത്തശ്ശന്മാർക്കുതന്നെ ആശാന്മാർ എന്നൊരു ഭാഷയും നടപ്പുണ്ടായിരുന്നു.

ഏമാൻ:—യജമാനൻ—മേലാളൻ, അധിപതി.

കയ്മൾ:—കയ്മൾ എന്നതു് ഒരുതരം നാടുവാഴി പ്രഭുക്കളുടെ സ്ഥാനപ്പേരാകുന്നു. അംശം ഉദ്യോഗസ്ഥന്മാരെപ്പോലെ ചില

ദേശങ്ങളുടെ സമാധാനപാലനാദി ചുമതല വഹിച്ചുന്നയാളെ ദേശവാഴികളെന്നും, ഏതാണ്ടു് താലൂക്കുകൾപോലെ ഏതാനും ദേശവാഴികളുടെ മേലധികാരം വഹിച്ചുവരുന്നയാളെ നാടുവാഴികളെന്നും പറയുന്നു. കൈ—മേൽ എന്നീ പദങ്ങളിൽ നിന്നാണു് 'കൈമ്മൾ' എന്ന പേർ വന്നതെന്നും അതിനു പ്രധാനി—Chief—എന്നാണൎത്ഥമെന്നും ലോഗൻ അഭിപ്രായപ്പെടുന്നു. 'അയാൾക്കതിൽ കയ്യുണ്ടു്; മുമ്പും കയ്യും' എന്നിങ്ങനെയുള്ള പ്രയോഗത്തിലെ 'കയ്യ്' എന്നതിനു ഒരുതരം സ്വാധീനശക്തി എന്നാണല്ലോ താല്പൎയ്യം. അങ്ങിനെ 'സ്വാധീനശക്തിയുള്ളവൻ'—പ്രധാനി—എന്ന അൎത്ഥത്തിലായിരിക്കും കൈമ്മൾ എന്ന പദം പ്രയോഗിച്ചിരുന്നതു്. മലബാറിലെ പടനായകന്മാർ (The fighting masters of Malabar) എന്നു നാഗമയ്യയും (Travancore State Manual) അഭിപ്രായപ്പെടുന്നു.

കൎത്താവു്:—ഇതിൻെറ അൎത്ഥം സൈന്യത്തലവൻ (Commander-in-Chief) എന്നാകുന്നു. ചേരാനല്ലൂർ കൎത്താക്കന്മാർ പെരുമ്പടപ്പുസ്വരൂപത്തിലെ സൎവ്വസൈന്യാധിപന്മാരായിരുന്നുവെന്നു പ്രസിദ്ധമാണല്ലോ.

കാരണോർ:—ദേശവാഴിത്തറവാടുകളിൽ അതാതു കാലത്തു് ഭരണം നടത്തിയിരുന്ന കാരണവർ.

കിടാവു്:—ആശ്രിതൻ; രാജാക്കന്മാരുടെയും മററും കല്പനപ്രകാരം പ്രവൎത്തിക്കുന്ന ആൾ (?)

കുറുപ്പ്:—യുദ്ധം—കായികാഭ്യാസം—ചെയ്യിക്കുകയും, സൈന്യാധിപത്യം വഹിക്കുകയും ചെയ്യുന്ന ആൾ; കാരമ്പള്ളിക്കുറുപ്പന്മാർ സാമൂതിരിപ്പാട്ടിലെ സൎവ്വസൈന്യാധിപന്മാരായിരുന്നു. കളരിയിൽ അഭ്യസിപ്പിക്കുന്നതും കുറുപ്പന്മാരാണു്.

"ഒന്നുകിൽ കുറുപ്പിന്റെ നെഞ്ഞത്തു് അല്ലെങ്കിൽ കളരിയ്ക്കു പുറത്തു്" എന്ന പഴഞ്ചൊല്ലു് പ്രസിദ്ധമാണല്ലൊ. Instructor (പഠിപ്പിയ്ക്കുന്നവൻ) എന്നും കോവിലകങ്ങളിലെ വാലിയക്കാരത്തികളുടെ മേൽനോട്ടം വഹിയ്ക്കുന്നവൻ എന്നും നാഗമയ്യ പറയുന്നു. തിരുവനന്തപുരത്തു് മുറജപക്കാലത്തു് സ്ഥലങ്ങളെ വൃത്തിയാക്കുന്നതിന്നുവേണ്ടി അനവധി സ്ത്രീകളെ ഏപ്പാടാക്കുക പതിവായിരുന്നു. ജോലിയുടെയും വൃത്തിയാക്കേണ്ട സ്ഥലങ്ങളുടേയും വലുപ്പം—പ്രാധാന്യം—അനുസരിച്ചു് അവരെ 10—ം 15—ം സ്ത്രീകളെ ചേത്തു് ഓരോ ഗ്രൂപ്പുകളായി തിരിയ്ക്കുകയും ചെയ്യുിരുന്നു. അവരെയും അവരുടെ പ്രവൃത്തികളെയും മേൽനോട്ടം ചെയ്തു് വേണ്ടവിധം നിവ്വഹിപ്പിയ്ക്കുന്നതിന്നു അവരുടെ തലവനായി ഓരോ പുരുഷനേയും നിശ്ചയിയ്ക്കാറുണ്ടു്. ആ പുരുഷനെപ്പറഞ്ഞിരുന്ന ഭാഷ "അച്ചിക്കുറുപ്പു്" എന്നാണു്. 'കുറുപ്പാൾ' എന്നു പറയുന്നതും ഇവരെത്തന്നെയാകുന്നു.

കുരുക്കൾ:—ഗുരുക്കൾ—രാജാക്കന്മാരേയും മററും വിദ്യ, ആയുധാഭ്യാസം മുതലായതു പഠിപ്പിയ്ക്കുന്ന ഗുരുനാഥൻ.

ചെമ്പകരാമൻ:—പിള്ള എന്നതിനേക്കാൾ ഉയൎന്ന സ്ഥാനം; മാൎത്താണ്ഡവൎമ്മ മഹാരാജാവാണു ഈ സ്ഥാനം നല്കിയതു്. നൈററു് (Knight) ലോർഡ് (Lord) മുതലായ ബിരുദം പോലെയാണിതെന്നു നാഗമയ്യയുടെ മാന്യുവലിൽ പറയുന്നു.

തമ്പി:—തിരുവിതാംകൂർ രാജാക്കന്മാരുടെ നായർസ്ത്രീസന്താനങ്ങളിൽ പുരുഷന്മാക്കു കൊടുക്കുന്ന സ്ഥാനപ്പേരാണിതെന്നും, പണ്ടു് പല്ലക്കു ഉപയോഗിപ്പാൻ നായന്മാരിൽ ഇവക്കു മാത്രമേ അധികാരമുണ്ടായിരുന്നുള്ളുവെന്നും, രാജാക്കന്മാർ ഭാൎയ്യ (Consort) ആയി സ്വീകരിയ്ക്കുന്നതു് ഈ സമുദായക്കാരിൽ—നായന്മാരിൽ—നിന്നാണെന്നും നാഗമയ്യ സ്റ്റെയ്റ്റു്മാന്യുവലിൽ

എഴുതിയിരിക്കുന്നു. ഇവരുടെ സഹോദരിമാരെ 'തങ്കച്ചി' എന്നു പറയുന്നു. പണ്ടു രാജാക്കന്മാരുടെ സന്താനങ്ങൾക്കു മാത്രമെ ഈ സ്ഥാനപ്പേരുകൾ ഉപയോഗിച്ചിരുന്നുള്ളു; അവരുടെ പിൻവാഴ്ചക്കാരോ വീട്ടുകാരോ ഉപയോഗിച്ചിരുന്നില്ല. എന്നാൽ ഇപ്പോൾ പാരമ്പൎയ്യമായിത്തന്നെ ആ പേർ ചിലർ ഉപയോഗിച്ചുവരുന്നതായിട്ടാണറിവു്.

തരകൻ:—പൂരം വേല മുതലായതു് നടക്കുന്ന സന്ദൎഭങ്ങളിൽ കച്ചവടത്തിനും മററുമായി വരുന്നവരിൽ നിന്നു അതാതു് ദേവസ്വക്കാർ തരകു്—ഒരുതരം വാടക—പിരിക്കുന്ന പതിവുണ്ടല്ലൊ. അതുപോലെ പണ്ടത്തെ രാജാക്കന്മാൎക്കു വ്യാപാരികളിൽ നിന്നും മററും ചില തരകുകൾ പിരിക്കാനുണ്ടു്. അതു് പിരിക്കുവാൻ ചുമതലപ്പെട്ടയാൾ.

നമ്പ്യാരു്:—വിശ്വസ്തൻ. 'നമ്പുക' എന്ന പദത്തിൽനിന്നാണു് ഈ പദം വന്നതെന്നു ചിലർ പറയുന്നു. 'നമ്പുക' എന്നതിന്നു തമിഴിൽ വിശ്വസിക്കുക എന്നൎത്ഥമാകുന്നു. നമ്പിടി, നമ്പ്യാതിരി, നമ്പൂതിരി, നമ്പി ആദിയായ പദങ്ങളെല്ലാം 'വിശ്വസ്തൻ' എന്ന അൎത്ഥത്തിൽ ആ പദത്തിന്നു രൂപമാററം വന്ന പ്രയോഗങ്ങളാണെന്നു പറയപ്പെടുന്നു.

പടനായർ:—യോദ്ധാവു്; യുദ്ധം ചെയ്യുന്ന നായർ (Fighting Nayar) എന്നു ലോഗൻ അൎത്ഥം പറയുന്നു.

പണിക്കർ:—യോദ്ധാവു്, പട്ടാളക്കാരൻ. 'പണി' എന്ന പദത്തിൽനിന്നാണു് പണിക്കരുടെ ഉത്ഭവമെന്നും, കളരി, കായികാഭ്യാസപരിശീലനകേന്ദ്രം, മിലിററിസ്കൂൾ മുതലായവയിലെ ഗുരുനാഥന്മാർ എന്നു ഈ പദത്തിന്നൎത്ഥമുണ്ടെന്നും ലോഗൻ അഭിപ്രായപ്പെട്ടിട്ടുണ്ടു്. പാനേങ്കളിയിൽ ഉടുത്തുകെട്ടി വാളും പലിശയുമെടുത്തു് എട്ടുപേർ ചേൎന്നു് വിളക്കിന്നു ചുററും വട്ടമിട്ടുകൊണ്ടു് ഒരുതരം ആയുധപ്രകടനമുണ്ടു്.

അതു് ചെയ്യുന്നവരെ പറയുന്ന ഭാഷ 'പിള്ളർപണിയ്ക്കന്മാർ' എന്നാകുന്നു. അതിൻെറ അർത്ഥമാകട്ടെ 'ആയോധനവിദ്യാർത്ഥികൾ' എന്നാണു്.

പഴേടം:—പഴയസ്ഥാനി; പാരമ്പര്യമായി സ്ഥാനം വഹിച്ചുവരുന്ന ആൾ (?)

പിള്ള: — കണക്കെഴുത്തുകാരൻ, കണക്കപിള്ള എന്നും മററുമുള്ള ഭാഷ ഇന്നും പ്രസിദ്ധമാണല്ലോ.

പെരുമ്പ്രനായരു്:—പറ എന്നതു് ഏതാണ്ടു് ചെണ്ടയുടെ ആകൃതിയിൽ പണ്ടു നടപ്പുണ്ടായിരുന്ന ഒരു വാദ്യമാണു്. ഇന്നത്തെ ചെണ്ട ആ പറയുടെ പരിഷ്കൃതരീതിയാകുന്നു. അതുപോലെ പണ്ടുകാലത്തുണ്ടായിരുന്ന വലിയ പറയാണു 'പെരുമ്പറ' എന്നു പറയപ്പെടുന്നതു്. പണ്ടു രാജാക്കന്മാരുടെ ഘോഷയാത്രകളിലും, യുദ്ധം തുടങ്ങുമ്പോഴും വാദ്യം മുഴക്കാറുണ്ടു്. പെരുമ്പറ എന്നതു് അതിനൊക്കെ ഉപയോഗിച്ചിരുന്ന വാദ്യങ്ങളിലൊന്നാകുന്നു. ഓരോ ആവശ്യത്തിന്നും മുഴക്കുന്ന—കൊട്ടുന്ന—താളം ആദിയായ സമ്പ്രദായത്തിൽ വ്യത്യാസമുണ്ടെന്നും ധരിയ്ക്കണം. പറയുന്ന ഭാഷതന്നെ 'പെരുമ്പറ കൊട്ടുക' എന്നല്ല പെരുമ്പറ 'അടിയ്ക്കുക' എന്നാണു്. തൃപ്പൂണിത്തുറെ അത്തച്ചമയത്തിന്നുണ്ടായിരുന്ന ഘോഷയാത്രയിൽ രണ്ടു പെരുമ്പറകൾ ആനപ്പുറത്തു കെട്ടിയിട്ടുകൊണ്ടു് കൊട്ടി നടക്കുക പതിവായിരുന്നു. കൊച്ചി-തിരുവിതാംകൂർ സംയോജനത്തിന്നു ശേഷം മാത്രമാണു് ആ പതിവു നിർത്തൽ ചെയ്തതു്. ഇന്നത്തെ ബാൻറുവാദ്യക്കാരെപ്പോലെ അതിന്നു സ്ഥിരമായ ഒരാഫീസും ഉദ്യോഗസ്ഥന്മാരും ഉണ്ടായിരുന്നു. 'പെരുമ്പ്രനായർ' എന്നു പറയപ്പെടുന്നതു് അവരുടെ തലവനേയായിരിയ്ക്കണം.

മണാളരു്:—മണവാളന്മാർ എന്നതിന്നു ഭർത്താക്കന്മാർ എന്നർത്ഥമാകുന്നു. നായർസ്ത്രീകളുടെ കെട്ടുകല്യാണം കഴിച്ചതിന്നുശേഷം പ്രായമായാൽ പ്രഥമനിഷേകം കഴിച്ചു അവരെ പുരുഷസംഗമത്തിന്നു അർഹരാക്കുന്ന ആൾ—ഭർത്താവു്—എന്നർത്ഥം.

മന്നാട്ടിയാ(നർ)ർ:—(?)

മുപ്പതിനായിരൻ—മുപ്പതിനായിരം പട്ടാളക്കാരുടെ മേധാവി.

മൂത്താരു്:—മൂത്തനായർ. കാരണവൻ എന്നർത്ഥം (കാരണോർ എന്ന പദം നോക്കുക)

മൂത്തേടൻ:—മൂത്താരു് എന്നതിന്റെ അർത്ഥംതന്നെ. വലിയ തമ്പുരാൻ എളയതമ്പുരാൻ എന്നും, സാമൂതിരിപ്പാട്ടു് എളങ്കൂറു് എന്നും മററുമായി ചില സ്ഥാനങ്ങളിൽ മുന്നിലധികം കൂറവാഴ്ചകളുണ്ടായിരുന്നു. അവരിൽ അന്നന്നു കാരണവസ്ഥാനത്തിരുന്നു ഭരണം നടത്തിയിരുന്നവരാണു മൂത്തേടൻ. അടുത്ത കൂറവാഴ്ചക്കാരൻ എളേടവുമാകുന്നു.

മൂപ്പിന്നു്:—മൂത്താര് എന്നതിന്റെ അർത്ഥം നോക്കുക.

മേനോൻ:—കണക്കെഴുതുകയും എഴുത്തുകുത്തുകൾ നടത്തുകയും ചെയ്യുന്ന ആൾ. പട്ടോലമേനോൻ എന്നു ഇന്നും പ്രസിദ്ധമാണല്ലൊ.

മേനോക്കി:—മേൽ നോക്കുന്നവൻ; മേൽനോട്ടം വഹിക്കുന്നയാൾ. സൂപ്രവൈസർ. സാമൂതിരി സൃഷ്ടിച്ച ഒരു പ്രത്യേക സ്ഥാനപ്പേരാണിതു്.

വല്യത്താൻ:—ഉണ്ണിത്താൻ എന്ന പദം നോക്കുക.

വാഴുന്നവർ:—നാടു ഭരിക്കുന്നയാൾ, ഭരണാധികാരി.

—:o:—

## അനുബന്ധം: IV.

# സാങ്കേതികപദങ്ങളുടെ വിവരണം.

ഈ പുസ്തകത്തിൽ വന്നിട്ടുള്ള സാങ്കേതികപദങ്ങളുടെ—നമ്പൂതിരിമാർക്കു (അതുതന്നെ പ്രായം ചെന്നവർക്കു മാത്രം) മനസ്സിലാവുന്ന—അബ്രാഹ്മണർക്കു മനസ്സിലാക്കുവാൻ കഴിയാത്ത—പദങ്ങളുടെ അകാരക്രമേണയുള്ള നിഘണ്ടു താഴെ ചേർക്കുന്നു.

അഭിഷേകം = ദേവപ്രതിമ സാളഗ്രാമം മുതലായ ദേവപ്രതീകങ്ങളിൽ ശംഖുകൊണ്ടു് മന്ത്രംചൊല്ലി വെള്ളം വീഴ്ത്തൽ.

അമ്മാത്തു് = അമ്മയുടെ പിറന്ന ഗൃഹം.

അഹസ്സ് = ക്ഷേത്രങ്ങളിൽ ഉത്സവകാലത്തു് ഒരു ദിവസത്തെ അടിയന്തരം.

ആഢ്യൻ = നമ്പൂതിരിമാരിൽ മാന്യതയും പദവിയും ജാസ്തിയുള്ള ഒരു വിഭാഗം. നമ്പൂതിരിപ്പാടു് എന്നിങ്ങനെ നമ്പൂതിരി ശബ്ദത്തിന്നു ശേഷം 'പാടു്' കൂട്ടിപ്പറയുന്നവരെല്ലാം ആഢ്യന്മാരാകുന്നു.

ആസ്യൻ = ആഢ്യന്മാരല്ലാതെയുള്ള മററു നമ്പൂതിരിമാർ.

ആറാട്ടു് = ഉത്സവാവസാനത്തിൽ ദേവനെ എഴുന്നള്ളിച്ചു് അതിന്നു പതിവുള്ള കുളം പുഴ മുതലായ ജലാശയങ്ങളിൽ ദേവനെ മന്ത്രപൂർവ്വം സ്നാനം ചെയ്യിക്കൽ.

ഉപനയനം = ബ്രാഹ്മണർക്കു 7-ാം വയസ്സിന്നുമേൽ ചെയ്യേണ്ടുന്ന ഒരു വൈദികകർമ്മം. ഈ കർമ്മം അവരുടെ രണ്ടാമത്തെ ജന്മമാണെന്നു വിശ്വസിച്ചുവരുന്നു; ദ്വിജത്വമുണ്ടാവുന്നതു് ഈ കർമ്മംകൊണ്ടാണു്.

ഉപനിയ്ക്കുക = ഉപനയനം എന്ന കർമ്മം കഴിക്കുക.

ഉപാസന = ദേവന്മാരെ ഭക്തിപൂർവ്വം സേവിക്കൽ (ഉപാസിക്കൽ)

ഊട്ടുക = ബ്രാഹ്മണൎക്ക ചെയ്യേണ്ടതായ ശ്രാദ്ധം മുതലായ ചില കൎമ്മങ്ങളിൽ മററ ചില ബ്രാഹ്മണൎക്ക അതിൻെറ ചടങ്ങുപ്രകാരം ഭക്ഷണം കൊടുക്കണം (ഊട്ടണം) അത്തരം ചോറുകൊടുക്കൽ.

ഓത്തുചൊല്ലുക = വേദാദ്ധ്യയനം ചെയ്യുക.

കഴകക്കാർ = വാരിയർ, മാരാർ ആദിയായ അമ്പലത്തിലെ ജോലിക്കാർ; അമ്പലവാസികൾ.

കഴകവൃത്തി = കഴകക്കാൎക്ക കൊടുക്കുന്ന ഉപജീവനം—ശമ്പളം.

കഴകം = അമ്പലവാസികൾ അമ്പലങ്ങളിൽ ചെയ്യേണ്ടതായ പ്രവൃത്തി; പണ്ടുകാലത്തു് കേരളത്തെ നാലുവിഭാഗമാക്കി ഭരണം നടത്തിയിരുന്നു. ആ ഭരണസ്ഥാപനത്തിൻെറ പേർ.

കാൽ കഴകിച്ചൂട്ടുക = പല വൈദികകൎമ്മങ്ങളിലും ബ്രാഹ്മണരെ അതിൻെറ ചടങ്ങുപ്രകാരം കാൽ കഴകിച്ചു് ഭക്ഷണം കൊടുത്തു് ദക്ഷിണ ചെയ്യേണ്ടതുണ്ടു്. ആ ഭക്ഷണം കൊടുക്കൽ.

കൊടികയറുക = അമ്പലങ്ങളിൽ ഉത്സവങ്ങളുടെ ആരംഭത്തിൽ താന്ത്രികവിധിപ്രകാരം കൊടിമരത്തിന്മേൽ കൊടിക്കൂറ തൂക്കുക.

ചാത്തം = ശ്രാദ്ധം—പിതൃകൎമ്മം.

ചിത്രകൂടക്കല്ലു് = സൎപ്പക്കാവുകളിൽ സൎപ്പങ്ങളെ പ്രതിഷ്ഠിക്കുവാൻ വേണ്ടി പ്രത്യേകതരത്തിൽ ഉണ്ടാക്കുന്ന കല്ലു്—ശില.

ജാതകൎമ്മാദി ക്രിയകൾ = ബ്രാഹ്മണൎക്ക പ്രസവം കഴിഞ്ഞാൽ ആ കുട്ടിക്ക ആദ്യം ചെയ്യേണ്ടതായ ഒരു വൈദികസംസ്കാരമാണു് ജാതകൎമ്മം. അത്തരം ക്രിയകൾ.

തടമ്പു് = പ്രധാന ദേവൻെറ പ്രതീകം; ശീവേലി ഉത്സവം മുതലായതിന്നു ദേവനെ പുറത്തെക്കെഴുന്നള്ളിക്കുവാനുള്ള വിഗ്രഹം.

തന്ത്രിമാർ = അമ്പലത്തിൽ കലശം ഉത്സവം മുതലായതു് നടത്താൻ അധികാരപ്പെട്ട നമ്പൂതിരിമാർ.

തിലഹോമം = മാന്ത്രികവും താന്ത്രികവുമായിച്ചെയ്യുന്ന കർമ്മങ്ങളിൽ ചെയ്യേണ്ടതായ ഒരുതരം ഹോമം.

തീണ്ടാപ്പാട് = ആശാരി, ഈഴവൻ, പാണൻ മുതലായ ജാതിക്കാർ സവർണ്ണരിൽ—ബ്രാഹ്മണരിൽ—നിന്നു അകന്നു നിൽക്കേണ്ട (നില്ക്കേണ്ടിയിരുന്ന) ദൂരം.

ദക്ഷിണ ചെയ്യുക = പലകമേലിരുത്തി പണമെടുത്ത് പൂവും ചന്ദനവും വെള്ളവും കൂട്ടി അതിന്റെ ചടങ്ങനുസരിച്ച് മന്ത്രം ചൊല്ലി കൊടുക്കുന്ന ദാനം. അത്തരം ദാനം ചെയ്യുക.

നേദിക്കുക = നിവേദിക്കുക; ദേവന്മാർക്കായിക്കൊണ്ടർപ്പിക്കുക. ജലഗന്ധപുഷ്പാദികളോടുകൂടി മന്ത്രസഹിതം ദേവനായിക്കൊണ്ടുള്ള നിവേദിക്കൽ.

പരിഷ = സംഘക്കളിയിലെ ഒരുതരം അധികാരി.

പഞ്ചദാനം = 11 പണവും (3ക 14 പൈസ) വെററിലഅടയ്ക്കയും കൂടി വൈദികവിധിപ്രകാരം മന്ത്രംചൊല്ലി ബ്രാഹ്മണർക്കു കൊടുക്കുന്ന ദാനം.

പിണ്ഡം = മരിച്ചുപോയവരുടെ സൽഗതിക്കുവേണ്ടി പതിനൊന്നാംദിവസം ചെയ്യുന്ന പിതൃകർമ്മം.

പുല = മരണം പ്രസവം ഇവകളിൽനിന്നുണ്ടാകുന്ന അശുദ്ധി.

പുഷ്പാഞ്ജലി = പൂവുകൊണ്ടു ദേവന്മാർക്കു ചെയ്യുന്ന ഒരുതരം അർച്ചന.

പുറപ്പെടാശാന്തി = സ്ത്രീസഹവാസം ചെയ്യാതെ (ബ്രഹ്മചര്യത്തോടുകൂടി) പ്രത്യേകസ്ഥലത്തു താമസിച്ചുകൊണ്ടുള്ള അമ്പലത്തിലെ പൂജ. ഗുരുവായൂർ, തൃശ്ശൂർ മുതലായ പല മഹാക്ഷേത്രങ്ങളിലേയും ശാന്തിക്കാരൻ ഈ വ്രതം അനുഷ്ഠിച്ചുകൊണ്ടു് ശാന്തിചെയ്യണമെന്നാണു് നിശ്ചയം.

പൂണുല് = ഉപനയനം എന്ന കർമ്മത്തിനുശേഷം കഴുത്തിൽ ഒരു പ്രത്യേകതരത്തിൽ ധരിക്കുന്ന മുന്നിഴ ചരടു്. (യജ്ഞസൂത്രം)

പ്രതിഷ്ഠ = ദേവൻ; അമ്പലങ്ങളിൽ അതാതു മൂൎത്തികളെ താന്ത്രിക വിധിപ്രകാരം കുടിയിരുത്തൽ—പ്രതിഷ്ഠിയ്ക്കൽ.

പ്രായശ്ചിത്തം = വൈദികവിധിപ്രകാരം കൊടുക്കുന്നതും അനുഷ്ഠിയ്ക്കുന്നതുമായ ശിക്ഷ—പ്രതിവിധി.

ബ്രഹ്മസ്വം മഠം = വേദപാഠശാല.

മണ്ഡലം = വൃശ്ചികം ഒന്നാംതിയ്യതി മുതൽ നാല്പത്തൊന്നു ദിവസം.

മൎഗ്ഗംചേരുക = മതപരിവൎത്തനം ചെയ്യുക.

മാസം = മരിച്ചുപോയ പിതൃക്കളുടെ സൽഗതിയ്ക്കുവേണ്ടി ഒരു കൊല്ലക്കാലം നിത്യം ബലിയിട്ടുകൊണ്ടു് ഒരു വ്രതം (ദീക്ഷ) ആചരിയ്ക്കേണ്ടതുണ്ടു്. അതു് അവസാനിയ്ക്കുന്ന ദിവസം.

മുടികളയൽ = ചൌളം—തലമുടികളയൽ—എന്ന വൈദികകൎമ്മം.

യാകൃവൃത്തി = സംഘക്കളിയിലെ ഒരുതരം അധികാരി. പ്രധാനി.

വാരം = അമ്പലങ്ങളിൽ നടത്തിവരുന്ന ഒരടിയന്തിരം. വേദജ്ഞന്മാരായ നമ്പൂതിരിമാർ അമ്പലത്തിലെ മണ്ഡപത്തിലിരുന്നു വേദംകൊണ്ടു് ചെയ്യുന്നതായ ഒരുതരം ഉപാസന.

വിളിപ്പാടു് = കൂക്കിവിളിച്ചാൽ കേൾക്കാവുന്ന ദൂരം.

വെച്ചുനമസ്കരിയ്ക്കുക = പണവും വെററിലഅടയ്ക്കയും കൂടി ബ്രാഹ്മണൎക്കായിക്കൊണ്ടു ഒരു പ്രത്യേകതരത്തിൽ ദാനം ചെയ്യുക.

വെളക്കത്തു വെയ്ക്കുക = ജാതകൎമ്മാദി വൈദികക്രിയകളിൽ തന്റെ പരദേവതമാൎക്കു അവസ്ഥാനുസരണം വഴിപാടായി പണം നീക്കിവെയ്ക്കൽ. അതു് ഒരു വെളക്കിന്റെ മുമ്പിൽ വെയ്ക്കുകയാണു പതിവു്.

വേർവാടു് = ദേഹത്തിലും മററും ബാധിച്ചിട്ടുള്ള ഭൂതപ്രേതപിശാചാദി മൂൎത്തികളെ മാന്ത്രികവിധിപ്രകാരമുള്ള വേർപെടുത്തൽ.

വൈദികൻ = വൈദികകാൎയ്യങ്ങളിൽ എന്തെങ്കിലും സംശയങ്ങളുണ്ടായാൽ പരിഹാരം വിധിച്ചുകൊടുക്കുവാൻ അധികാരപ്പെട്ട നമ്പൂതിരി.

വൈശാഖം = പുണ്യകൎമ്മങ്ങൾ ചെയ്യുന്നതിനു പ്രത്യേകം വിധിച്ചിട്ടുള്ള ഒരു കാലം. (അതു് മേടം എടവം മാസങ്ങളിൽ വരും)

സത്രം = സംഘക്കളിയോടുകൂടി ഘോഷമായി നടത്തുന്ന ഗൃഹപ്രവേശം, ചോറൂണു് മുതലായ അടിയന്തരങ്ങൾ.

സന്ധ്യാവന്ദനം = രണ്ടുനേരവും സന്ധ്യാസമയത്തു് വൈദികവിധിയനുസരിച്ചു് ബ്രാഹ്മണർ ചെയ്യുന്ന ഈശ്വരവന്ദനം.

സമാവൎത്തനം = ബ്രഹ്മചൎയ്യത്തിന്റെ സമാപനം; അന്നുമുതല്ക്കാണു നമ്പൂതിരിയായിത്തീരുന്നതു്.

സോപാനം = അമ്പലത്തിലെ ഗർഭഗൃഹത്തിലേക്കു—ശ്രീകോവിലിലേക്കു—കയറാനുള്ള കല്പടകൾ.

സംസ്കാരം = ആൎയ്യൻ ദ്രാവിഡൻ മുതലായ ഓരോ വിഭാഗങ്ങൾക്കും പാരമ്പൎയ്യമായിട്ടുള്ള ചില സ്വഭാവവിശേഷങ്ങൾ; മരിച്ചുകഴിഞ്ഞാൽ ശവത്തെ ദഹിപ്പിക്കൽ.

ഹോമം = ചമത, നെയ്യു് മുതലായ സാധനങ്ങൾ വൈദികവിധിയനുസരിച്ചു് അഗ്നിയിൽ അൎപ്പിക്കൽ.

—:*:—

ചിത്രം നമ്പ്ര് 7. തിരുവഞ്ചിക്കുളം ക്ഷേത്രത്തിന്റെ പ്ലാൻ

(വിവരണം 276-ാംപേജിൽ)




1. സാക്ഷാൽ ശ്രീകോവിൽ (ശിവൻ)
2. ഭൃംഗിരടി.
3. സന്ധ്യവേലയ്ക്കൽ ശിവൻ
4. പള്ളിയറ ശിവൻ
5. പള്ളിയറ
6. ശക്തിപഞ്ചാക്ഷരി
7. നടരാജൻ, പാർവ്വതി, ശിവൻ-പാർവ്വതി
8. ചണ്ഡികേശ്വരൻ
9. ഉണ്ണിത്തേവര്
10. സപ്തമാതൃക്കൾ
11. ഗണപതി
12. സുന്ദരമൂർത്തിനായനാരും ചേരമാൻപെരുമാളും
13. ശാസ്താവ്
14. പശുപതി
15. ശിവൻ
16. സുബ്രഹ്മണ്യൻ
17. ഉഗ്രഭഗവതി
18. കോണയ്ക്കൽ ശിവൻ (ശ്രീമൂലസ്ഥാനം
19. ദക്ഷിണാമൂർത്തി
20. മതിൽ

